# ബെഞ്ചമിൻ ബെയിലിയും മലയാള സാഹിത്യവും

ബാബു ചെറിയാൻ




പ്രസിദ്ധീകരണവിഭാഗം
മഹാത്മാഗാന്ധി സർവ്വകലാശാല, കോട്ടയം

# BENJAMIN BAILIYUM MALAYALA SAHITHYAVUM

(Malayalam)

by **Dr. Babu Cherian**

Published with financial
assistance from U.G.C.

*Co-ordinating Editor*
Kurian K. Thomas

*Copy Editor*
Dr. K. Radhakrishna Varier

First Published March 2008

*Cover Design*
Creative Minds, Kottayam

*Printed in India*
at D C Press (P) Ltd., Kottayam 686 012

*Publishers*
Department of Printing and Publishing
Mahatma Gandhi University,
Kottayam, Kerala



Price: 250.00

# പ്രസാധകക്കുറിപ്പ്

മലയാളം അച്ചടിയുടെ പ്രതിഷ്ഠാപകനായ ബെഞ്ചമിൻ ബെയിലി കേരളസംസ്കാരത്തിനു നൽകിയ സംഭാവനകൾ അതുല്യമാണ്. മലയാളം അച്ചടിക്കും പുസ്തകപ്രസാധനത്തിനും പ്രാരംഭംകുറിക്കുകമാത്രമല്ല ബെയിലി ചെയ്തത്; അവയ്ക്ക് ബലിഷ്ഠവും വിശാലവുമായ ഒരു അടിത്തറ ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തു. പത്രമാസികകളുടെ പ്രചാരണം, പൊതുവിദ്യാഭ്യാസത്തിന്റെ പ്രചാരം തുടങ്ങിയ കാര്യങ്ങൾക്കു നിമിത്തമായിരിക്കുന്നത് അച്ചടിയും പുസ്തകപ്രസാധനവുമാണ്. അങ്ങനെ ആത്യന്തികമായി സാമൂഹിക നവോത്ഥാനത്തിനും പുരോഗതിക്കും അവ നിയാമകഘടകങ്ങളായി വർത്തിക്കുന്നു. ചുരുക്കത്തിൽ അക്ഷരത്തിന്റെയും അറിവിന്റെയും രംഗത്ത് കേരളം പിൽക്കാലത്തുനേടിയ പുരോഗതിയുടെ പേരിൽ നാം കടപ്പെട്ടിരിക്കുന്ന ഒരു വ്യക്തിയുണ്ടെങ്കിൽ അതു ബെഞ്ചമിൻ ബെയിലിയാണ്.

ഇംഗ്ലണ്ടിന് വില്യം കാക്സ്റ്റൺ എങ്ങനെയായിരുന്നുവോ അതുപോലെയാണ് കേരളത്തിന് ബെഞ്ചമിൻ ബെയിലി. സ്വന്തമായി അച്ചടിയന്ത്രവും അച്ചുകളുമുണ്ടാക്കി; അച്ചടിശാല സ്ഥാപിച്ചു. ഗദ്യത്തിൽ ഗ്രന്ഥങ്ങളില്ലാതിരുന്ന കുറവു പരിഹരിക്കാൻ മലയാളത്തിലേക്കു ഗ്രന്ഥങ്ങൾ പരിഭാഷപ്പെടുത്തി. പുസ്തകങ്ങൾ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. അവ വായനക്കാരിലെത്തിക്കുന്നതിനാവശ്യമായ പ്രവർത്തനങ്ങളിലേർപ്പെടുകയും ചെയ്തു. വായനയുടെയും പൊതുവിദ്യാഭ്യാസത്തിന്റെയും നവീനവിജ്ഞാനവിനിമയത്തിന്റെയും രംഗത്ത് ഇത്ര കനപ്പെട്ട സംഭാവനകൾ നൽകിയിട്ടുള്ളവർ ബെഞ്ചമിൻ ബെയിലിയെപ്പോലെ മറ്റധികം പേരില്ല.

കോട്ടയം കോളജിൽ (സി.എം.എസ്. കോളജ്) ആധുനിക പാഠ്യക്രമത്തിനും ഇംഗ്ലീഷ് അധ്യാപനത്തിനും തുടക്കമിട്ടുകൊണ്ട് കേരളത്തിൽ ആധുനികവിദ്യാഭ്യാസത്തിനു ഹരിശ്രീ കുറിച്ചതും ബെഞ്ചമിൻ ബെയിലിയാണ്. കേരളത്തിൽ അച്ചടിച്ച ആദ്യമലയാളപുസ്തകം *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ* പ്രസിദ്ധപ്പെടുത്തിക്കൊണ്ട് മലയാളപുസ്തക പ്രസാധനത്തിന് അദ്ദേഹം തുടക്കമിട്ടു. 1846-ൽ *മലയാളം-ഇംഗ്ലീഷ് നിഘണ്ടുവും* 1849-ൽ *ഇംഗ്ലീഷ്-മലയാളം നിഘണ്ടുവും* പ്രസിദ്ധീകരിച്ചുകൊണ്ട് മലയാളത്തിലെ ആദ്യനിഘണ്ടുകാരൻ എന്ന പദവിയും അദ്ദേഹം നേടിയെടുത്തു.

കേരളത്തിലെ അച്ചടിയുടെയും പുസ്തകപ്രസാധനത്തിന്റെയും ആധുനികവിദ്യാഭ്യാസത്തിന്റെയും പ്രാരംഭചരിത്രം ബെഞ്ചമിൻ ബെയിലിയുടെ ജീവിതകഥയുടെ ഭാഗമാണ്. *ബെഞ്ചമിൻ ബെയിലിയും മലയാളസാഹിത്യവും* എന്ന പേരിലുള്ള ഈ പുസ്തകം മലയാളം അച്ചടിയുടെയും പുസ്തകപ്രസാധനത്തിന്റെയും പ്രാരംഭസ്വരൂപത്തെക്കുറിച്ച് അറിയാനാഗ്രഹിക്കുന്നവർക്കുമാത്രമല്ല കേരളത്തിന്റെ സാംസ്കാരിക ചരിത്രം പഠിക്കുന്നവർക്കും ഒഴിച്ചുകൂടാനാവാത്ത ഒരു ഗ്രന്ഥമായിരിക്കും.

**കുര്യൻ കെ. തോമസ്**
*ഡയറക്ടർ, പ്രസിദ്ധീകരണവിഭാഗം*
*മഹാത്മാഗാന്ധി സർവ്വകലാശാല*

# അവതാരിക

മലയാളം അച്ചടിയുടെയും പുസ്തകപ്രസാധനത്തിന്റെയും പ്രതിഷ്ഠാപകൻ എന്ന നിലയിൽ മലയാളികളുടെ സാംസ്കാരികജീവിതത്തിനും സാമൂഹികനവോത്ഥാനത്തിനും ബെഞ്ചമിൻ ബെയിലി നൽകിയ സംഭാവനകളെക്കുറിച്ചുള്ള സമഗ്രപഠനമാണ് *ബെഞ്ചമിൻ ബെയിലിയും മലയാളസാഹിത്യവും* എന്ന ഈ കൃതി. കേരളീയർക്കും കൈരളിക്കും അവിസ്മരണീയനായ ഒരു വ്യക്തിയാണ് ബെയിലി. കോട്ടയത്ത് സി.എം.എസ്. പ്രസ്സ് സ്ഥാപിച്ചുകൊണ്ട് കേരളത്തിൽ മലയാളം അച്ചടിക്കു തുടക്കം കുറിച്ചതു ബെയിലിയാണ്. ബെയിലി അച്ചടിക്കു പ്രാരംഭംകുറിക്കുന്ന കാലത്ത് ഭാഷാഗദ്യം വേണ്ടത്ര വികസിച്ചിരുന്നില്ല എന്ന കാര്യവും ഓർമിക്കേണ്ടതുണ്ട്. കടലാസും അച്ചടിയും പ്രചരിച്ചിട്ടില്ലാത്ത ഒരു ഘട്ടത്തിൽ, ശൈലീശുദ്ധമായ മലയാളഗദ്യം വികസിച്ചിട്ടില്ലാത്ത കാലത്ത്, പുസ്തകപ്രസാധനരംഗത്തേക്കു പ്രവേശിക്കേണ്ടിവരുന്ന ഒരു വ്യക്തിക്ക് അനുഭവിക്കേണ്ടിവരുന്ന ക്ലേശങ്ങൾ അനവധിയാണ്.

ബെയിലി സ്വന്തമായി അച്ചുകളും പ്രസ്സും ഉണ്ടാക്കി; പുസ്തകങ്ങൾ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തി; താൻതന്നെ സ്ഥാപിച്ച പ്രസ്സിൽ തന്റെ മേൽനോട്ടത്തിൽ അച്ചടി നിർവഹിച്ച്, പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തി-ഇത് ബെയിലിയുടെ അച്ചടിയത്നങ്ങളെ സംബന്ധിച്ച് പൊതുവേ പറയാറുള്ള കാര്യങ്ങളാണ്. എന്നാൽ, ബെയിലി തന്റെ മേലധികാരികളുടെ താൽപ്പര്യ-നിർദ്ദേശങ്ങളെ മറികടന്നാണ് കോട്ടയത്ത് അച്ചുവാർക്കാൻ മുതിർന്നതെന്ന കാര്യം ആരും അറിഞ്ഞിട്ടുള്ളതല്ല. ആധുനിക അച്ചടിയുടെ ഉപജ്ഞാതാവായ ജോഹാൻ ഗുട്ടൻബർഗ് 'കലയും സാഹസികതയും' എന്നു വിശേഷിപ്പിച്ചിട്ടുള്ള അച്ചടിയിൽ, ബെയിലി ഇത്തരമൊരു സാഹസത്തിനു തുനിഞ്ഞത് കൈരളിയുടെ ചരിത്രത്തിൽമാത്രമല്ല, കേരളത്തിന്റെ സാംസ്കാരികചരിത്രത്തിലും പുതിയ അധ്യായം വിരചിതമാകുന്നതിനു നിമിത്തമായിത്തീർന്നു.

1816-ൽ ഇംഗ്ലണ്ടിൽനിന്ന് കേരളത്തിലെത്തിയ ബെഞ്ചമിൻ ബെയിലി കേരളത്തെ മാതൃഭൂമിയായും മലയാളത്തെ മാതൃഭാഷയായും മലയാളികളെ സ്വജനങ്ങളായും കരുതി സ്നേഹിച്ചു. ഇവിടുത്തെ പ്രതികൂല കാലാവസ്ഥയും വ്യത്യസ്തമായ ജീവിതസാഹചര്യങ്ങളുംമൂലം മിക്കപ്പോഴും രോഗബാധിതനായിരുന്നിട്ടും തന്റെ പൊന്നോമനമക്കൾ ഈ ലോകത്തുനിന്നു നീക്കം ചെയ്യപ്പെട്ടിട്ടും കേരളത്തിൽനിന്ന് മടങ്ങിപ്പോകാൻ അദ്ദേഹം തയ്യാറായില്ല. പരിഭാഷ, അച്ചടി, പുസ്തകപ്രസാധനം

തുടങ്ങിയ പ്രവർത്തനങ്ങളിലേർപ്പെട്ട് മുപ്പത്തിനാലുവർഷം കേരളത്തിൽ ജീവിച്ചതിനിടയിൽ ഒരിക്കൽമാത്രമാണ് അദ്ദേഹം ഇംഗ്ലണ്ടിലേക്കു പോയത്.

അച്ചടി ലോകചരിത്രത്തിലുണ്ടാക്കിയ പരിവർത്തനങ്ങൾ കമ്പ്യൂട്ടർ ഇക്കാലത്തുണ്ടാക്കിക്കൊണ്ടിരിക്കുന്ന മാറ്റങ്ങൾക്കൊപ്പമോ അതിലധികമോ ആണെന്ന് ചരിത്രം പരിശോധിച്ചാൽ മനസ്സിലാകും. പത്രമാസികകളുടെ പ്രചാരണത്തിനും പുസ്തകപ്രസാധനത്തിനും ആധാരമായുള്ള സാങ്കേതികവിദ്യയാണ് അച്ചടി. പത്രമാസികകളും പുസ്തകങ്ങളുമാണല്ലോ പൊതുവിദ്യാഭ്യാസ പ്രചാരണത്തിനു സഹായകമായി വർത്തിക്കുന്ന മുഖ്യഘടകങ്ങൾ. ലോകത്തെവിടെയും ഭാഷകളുടെ നിലവാരപ്പെടലിനെ സഹായിച്ചിട്ടുള്ളതും അച്ചടിവിദ്യതന്നെയാണ്.

ബെഞ്ചമിൻ ബെയിലിക്കുമുമ്പ് മലയാളത്തിൽ പ്രസിദ്ധപ്പെടുത്തപ്പെട്ട പുസ്തകങ്ങൾ വിരലിലെണ്ണാൻകൂടി തികയുമായിരുന്നില്ല. അതുതന്നെ അച്ചടിച്ചതും പ്രസാധനംചെയ്തതും കേരളത്തിനു വെളിയിലായിരുന്നുതാനും. *ഹോർത്തൂസ് മലബാറിക്കസ്* മുതൽ *കൂറിയർ ബൈബിൾ*വരെയുള്ള കൃതികളുടെ ചരിത്രം പരിശോധിക്കുമ്പോൾ മനസ്സിലാകുന്നത് ഇതാണ്. എന്നാൽ ബെയിലി പുസ്തകപ്രസാധനരംഗത്തേക്കു കടന്നുവന്നതോടെ മലയാള പുസ്തകപ്രസാധനചരിത്രം മാറ്റിയെഴുതപ്പെട്ടു. കേരളത്തിൽ അച്ചടിച്ച ആദ്യ മലയാളപുസ്തകമായ *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ* 1824-ൽ പ്രസിദ്ധപ്പെടുത്തിയതു മുതൽ ബെയിലി പ്രസാധനം ചെയ്ത കൃതികൾ അസംഖ്യങ്ങളാണ്. കഥകൾ, നിഘണ്ടുക്കൾ, വ്യാകരണങ്ങൾ, മതഗ്രന്ഥങ്ങൾ എന്നിങ്ങനെ വിവിധ വിഷയങ്ങളിലായി അനവധി കൃതികൾ പിന്നീടു വെളിച്ചം കണ്ടു; അവയൊക്കെ മലയാളിയുടെ വായനാചരിത്രത്തിലെ മൂല്യവത്തായ ഈടുവെപ്പുകളായിത്തീർന്നു.

പുതിയ അറിവു സൃഷ്ടിക്കുകയാണ് ഏതൊരു ഗരിമയുള്ള പഠനത്തിന്റെയും ലക്ഷ്യം. മലയാളം അച്ചടി, പുസ്തകപ്രസാധനം, ആധുനിക മലയാളഗദ്യത്തിന്റെ വികാസം, ഗദ്യത്തിന്റെ നിലവാരപ്പെടൽ (മാനകീകരണം) എന്നീ വ്യത്യസ്തവിഷയങ്ങളുമായി ബന്ധപ്പെട്ട് ഈ ഗ്രന്ഥം വെളിവാക്കുന്ന അറിവുകൾ തികച്ചും പുതിയതാണ്. അവയിൽനിന്ന് ചില കാര്യങ്ങൾമാത്രം ചൂണ്ടിക്കാട്ടാം:

ഒന്ന്-ലോകത്തിലെവിടെയും ഭാഷകളുടെ വികാസത്തിനും മാനകീകരണത്തിനും (standardisation) നിമിത്തമായിത്തീർന്നിട്ടുള്ളത് അച്ചടിയാണ്. കേരളത്തിൽ മലയാളം അച്ചടിക്കും പുസ്തകപ്രസാധനത്തിനും സുപ്രതിഷ്ഠ നേടിക്കൊടുത്തതു ബെഞ്ചമിൻ ബെയിലിയാണ്. കേരളത്തിൽ പ്രചരിച്ചിരുന്ന വെട്ടെഴുത്ത്, കോലെഴുത്ത്, മലയാണ്മ, ഗ്രന്ഥലിപി എന്നീ വിഭിന്ന ലിപികളിൽ ഗ്രന്ഥലിപിയും ഗദ്യ-പദ്യങ്ങളിൽ ഗദ്യവും ബെയിലി അച്ചടിക്ക് അടിസ്ഥാനമാക്കി. അച്ചടിയുടെയും പുസ്തകപ്രസാധനത്തിന്റെയും പ്രതിഷ്ഠാപകൻ എന്ന നിലയിലുള്ള

ബെയിലിയുടെ പ്രവർത്തനങ്ങൾ മലയാളഗദ്യത്തിന്റെ മാനകീകരണത്തിനു സഹായകമായിത്തീർന്നു.

രണ്ട്–കോട്ടയം സി.എം.എസ്. പ്രസ്സിനുവേണ്ടി മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജിലുണ്ടാക്കിയ ടൈപ്പിന്റെ വൈകല്യങ്ങളും പോരായ്മകളും ബെയിലി പരിഹരിച്ചു. ഇതിനുപുറമേ അക്ഷരങ്ങൾ വലിപ്പം കുറച്ചു വാർത്ത്, അച്ചടിച്ചെലവു പകുതിയാക്കുകവഴി അച്ചടിവ്യവസായം പ്രായോഗികവും ജനകീയവുമാക്കുന്നതിനു സഹായിച്ചു.

മൂന്ന്–സാഹിത്യരചനയ്ക്കുവേണ്ടി ആധുനിക മലയാളഗദ്യം ആദ്യമായി ഉപയോഗിക്കപ്പെട്ടത് ബെയിലി പരിഭാഷപ്പെടുത്തി, അച്ചടിച്ച്, പ്രസിദ്ധപ്പെടുത്തിയ *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ* എന്ന കൃതിയിലാണ്. കേരളത്തിൽ അച്ചടിച്ച ആദ്യ മലയാളപുസ്തകവും ഇതുതന്നെ.

നാല്–തെരുവിൽ ജനങ്ങൾ സംസാരിക്കുന്ന ഭാഷയിൽ ബൈബിൾ പരിഭാഷപ്പെടുത്തുന്നതിനുവേണ്ടി ജാപ്പനീസ് ബൈബിൾപരിഭാഷ പകുതിക്കുവെച്ചു നിർത്തിയ സംഭവം ബൈബിൾപരിഭാഷയിലെ ഭാഷാരീതിയെക്കുറിച്ചു പറയേണ്ടിവരുമ്പോൾ സാധാരണയായി ചൂണ്ടിക്കാണിക്കാറുള്ള ഒന്നാണ്. എന്നാൽ പരിഭാഷ മുഴുവൻ പൂർത്തിയാക്കിയതിനുശേഷം അത് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തേണ്ടതില്ലെന്നു നിശ്ചയിച്ച്, പുതിയൊരു പരിഭാഷയ്ക്കു തയ്യാറായ ചരിത്രം ബെഞ്ചമിൻ ബെയിലിക്കല്ലാതെ മറ്റാർക്കെങ്കിലുമോ, മലയാളത്തിനല്ലാതെ മറ്റൊരു ഭാഷയ്ക്കോ അവകാശപ്പെടുവാൻ കഴിയുകയില്ല.

അഞ്ച്–എഴുത്തച്ഛന്റെ കൃതികളിലെ 'ഭാഷാസംസ്കൃതയോഗ'മാണു ബെയിലിയുടെ 'മധ്യമാർഗഗദ്യരീതി'ക്കു മാതൃകയായിത്തീർന്നത്. മലയാള കാവ്യഭാഷയുടെ വികാസഘടനതന്നെയാണു ഗദ്യഭാഷയും പിന്തുടർന്നിട്ടുള്ളത്.

ആറ്–ബെയിലീബൈബിൾ കിങ് ജെയിംസ് വേർഷന്റെ വളരെ കൃത്യമായ പദാനുപദതർജമയാണ്. ഉൽക്കൃഷ്ട ഗദ്യരചനയ്ക്കു മാതൃകയായി പുകഴ്ത്തപ്പെട്ടിട്ടുള്ള കൃതിയാണ് ഇംഗ്ലീഷ് ബൈബിൾ. ബെഞ്ചമിൻ ബെയിലി കിങ് ജെയിംസ് വേർഷൻ മൂലമായി സ്വീകരിച്ച്, പദാനുപദതർജമചെയ്തതുകൊണ്ട്, ഇംഗ്ലീഷ്മട്ടിലുള്ള വാക്യഘടനയും രചനാശൈലിയും ആധുനിക മലയാളഗദ്യത്തിനു തുടക്കത്തിൽതന്നെ സ്വന്തമാകുന്നതിനിടയായി.

ഇങ്ങനെ ഭാഷ, സാഹിത്യം, സംസ്കാരം എന്നിവയ്ക്ക് ബഹുമുഖമായ സംഭാവനകൾ നൽകിയ ബെഞ്ചമിൻ ബെയിലിയുടെ ജീവിതത്തെയും സംഭാവനകളെയുംകുറിച്ചുള്ള ഈ കൃതി മലയാളം അച്ചടിയുടെയും പുസ്തകപ്രസാധനത്തിന്റെയും പ്രാരംഭസ്വരൂപത്തെക്കുറിച്ചുള്ള വസ്തുനിഷ്ഠവും സമഗ്രവുമായ അന്വേഷണമാണ്; അതോടൊപ്പം ഈ വിഷയങ്ങളുമായി ബന്ധപ്പെടുത്തി കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തെക്കുറിച്ചു നടത്തുന്ന ഏതൊരു പഠനത്തിനും ഒഴിച്ചുകൂടാനാവാത്ത നല്ല ഒരു സഹായകഗ്രന്ഥവുമാണ്.

കേരളപ്പിറവിയുടെ സുവർണ്ണജൂബിലി ആഘോഷങ്ങളുടെ ഭാഗമായി മലയാള ഭാഷാസാഹിത്യഗവേഷണത്തിനു പ്രോത്സാഹനം നൽകുന്ന തിനായി മഹാത്മാഗാന്ധി സർവ്വകലാശാല ഏർപ്പെടുത്തിയ 'സുവർണ്ണ കേരളം' പുരസ്കാരത്തിനു 2006–ൽ അർഹമായ 'മലയാളഭാഷയ്ക്കും സാഹിത്യത്തിനും ബെഞ്ചമിൻ ബെയിലിയുടെ സംഭാവനകൾ' എന്ന ഗവേഷണ പ്രബന്ധമാണ് ഈ കൃതിക്ക് ആധാരം. ഇന്ത്യൻ സർവ്വകലാ ശാലകളിൽ 2004–'06 കാലഘട്ടത്തിൽ പിഎച്ച്.ഡി. ബിരുദത്തിനായി സമർപ്പിക്കപ്പെട്ടതും ബിരുദം നൽകപ്പെട്ടതുമായ പ്രബന്ധങ്ങളിൽനി ന്നാണ് ബാബു ചെറിയാന്റെ പ്രബന്ധം തെരഞ്ഞെടുക്കപ്പെട്ടത്.

യൂണിവേഴ്സിറ്റി ഗ്രാന്റ്സ് കമ്മീഷന്റെ ധനസഹായത്തോടെ ഗവേ ഷണസ്വഭാവമുള്ള പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാൻ സർവ്വകലാശാല തയ്യാറാക്കിയ പദ്ധതിയിലൂടെ പുറത്തുവരുന്ന ആദ്യഗ്രന്ഥമാണ് ഇത്. ഇത്തരത്തിലുള്ള സംരംഭത്തിനു മുൻകൈ എടുക്കുകയും കുറഞ്ഞ സമ യത്തിനുള്ളിൽ പ്രസിദ്ധീകരണജോലികൾ ഭംഗിയായി പൂർത്തീകരിക്കു കയും ചെയ്ത പ്രസിദ്ധീകരണവിഭാഗത്തിന് പ്രത്യേക അഭിനന്ദനങ്ങൾ. ഈടുറ്റ അനവധി ഗവേഷണഗ്രന്ഥങ്ങൾ ഈ പദ്ധതിയിലൂടെ ഇനിയും പ്രസിദ്ധീകരിക്കപ്പെടട്ടെ എന്ന് ആശംസിക്കുകയും ചെയ്യുന്നു.

**ഡോ. ജാൻസി ജെയിംസ്**
*വൈസ്ചാൻസിലർ*
*മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി*

## ആമുഖം

ആധുനിക അച്ചടിക്ക് കേരളത്തിൽ ആരംഭംകുറിച്ച ബെഞ്ചമിൻ ബെയിലിയും അദ്ദേഹം സ്ഥാപിച്ച സിം.എം.എസ്. പ്രസ്സും മുഖേന മലയാളത്തിനുണ്ടായ പ്രയോജനങ്ങളെക്കുറിച്ച് ചില കൃതികളിൽ വന്നിട്ടുള്ള ആനുഷംഗിക പരാമർശങ്ങൾമാത്രമേയുള്ളൂ; ആഴവും പരപ്പുമുള്ള പഠനങ്ങൾ ഇതുസംബന്ധിച്ച് ഉണ്ടായിട്ടില്ല. ഉണ്ടായിട്ടുള്ള പഠനങ്ങൾ തന്നെ ബെയിലി അച്ചടി തുടങ്ങി, മലയാളം അച്ചുകൾക്ക് ഇന്നത്തെ ഉരുണ്ട വടിവു നൽകി, ബൈബിൾ പരിഭാഷപ്പെടുത്തി, നിഘണ്ടുക്കൾ നിർമിച്ചു എന്നിങ്ങനെയുള്ള ഉപരിപ്ലവ പരാമർശങ്ങളിൽ ഒതുങ്ങി നിൽക്കുന്നു. ഈവക പ്രവർത്തനങ്ങളെ ചരിത്രത്തിന്റെയും സംസ്കാരത്തിന്റെയും പരിപ്രേക്ഷ്യത്തിലൂടെ ഗൗരവമായി നോക്കിക്കാണുന്നതിനും വിലയിരുത്തുന്നതിനുമുള്ള ശ്രമങ്ങൾ ഉണ്ടായിട്ടില്ല. അച്ചടിയുടെ പ്രതിഷ്ഠാപകൻ എന്ന നിലയിൽ മലയാളികളുടെ സാംസ്കാരിക ജീവിതത്തിനും സാമൂഹിക നവോത്ഥാനത്തിനും ബെയിലി നൽകിയ സംഭാവനകളെക്കുറിച്ചുള്ള പഠനമാണ് ഈ കൃതി.

ഈ പുസ്തകത്തിന്റെ രചനയ്ക്കുവേണ്ടി പ്രഥമാകരത്തിലുൾപ്പെടുന്ന ഒറിജിനൽ മിനിറ്റ്സ്ബുക്കുകൾ, മിഷനറിമാരുടെ കത്തുകളുടെയും ജേർണലുകളുടെയും മൈക്രോഫിലിമുകൾ, മറ്റു റിക്കോർഡുകളുടെ ലഭ്യമായ കാറ്റലോഗുകളും അബ്സ്ട്രാക്റ്റുകളും എന്നിവ വിശദമായി പരിശോധിച്ചു. ഈ പഠനത്തിൽ അവയിൽനിന്നു ലഭിച്ച പുതിയ വിവരങ്ങൾ ഉൾപ്പെടുത്തുന്നതിനും അതിന്റെ അടിസ്ഥാനത്തിൽ നിലവിലുള്ള പല തെറ്റിദ്ധാരണകളെയും തിരുത്തുന്നതിനും കഴിഞ്ഞിട്ടുണ്ട്. പ്രഥമാകരത്തിൽപെട്ട പ്രമാണങ്ങളും കൃതികളും പൂർണമായും ഇംഗ്ലീഷ് ഭാഷയിലാണു രചിക്കപ്പെട്ടിട്ടുള്ളത്. വിവർത്തനത്തിൽ ഉണ്ടാകാനിടയുള്ള ആശയചോർച്ചയും അവ്യക്തതയും സ്ഖലിതങ്ങളും പൂർണമായി ഒഴിവാക്കണമെന്ന് ആഗ്രഹിച്ചതുകൊണ്ട് പ്രഥമാകരത്തിൽനിന്നുള്ള ഉദ്ധരണികൾ ഇംഗ്ലീഷിൽതന്നെ ഈ പുസ്തകത്തിലും ചേർത്തിരിക്കുന്നു.

സാധാരണഗതിയിൽ അലഭ്യമായ പല രേഖകളും ഗ്രന്ഥങ്ങളും മറ്റു പ്രസിദ്ധീകരണങ്ങളും ലഭ്യമാക്കുന്നതിനും ഈ ഗ്രന്ഥം രചിക്കുന്നതിനും എന്നെ സഹായിച്ച അനവധിപേരുണ്ട്-വിശിഷ്യ ഇംഗ്ലണ്ടിലെ സി.എം.എസ്. ആർക്കൈവ്സിലെയും ബാംഗ്ലൂർ യു.റ്റി.സി. ആർക്കൈവ്സിലെയും രേഖകൾ ലഭ്യമാക്കുന്നതിനു സഹായിച്ചവർ. പ്രൊഫ.

സി.എ.ഏബ്രഹാം, അഡ്വ. കെ. ഐ. നൈനാൻ, റവ. ജോൺ ഫിലിപ്പ് എ., റവ. ജോൺ ടി. ജോർജ്, ഡോ. നൈനാൻ കുര്യൻ (ബോബി), റവ.സുനിൽ രാജ് ഫിലിപ്പ്, റവ. ഷാജി എം. ജോൺസൺ, ശ്രീ. രാജൻ ഇട്ടിച്ചെറിയ, ശ്രീ. എ.എൻ. ശിവരാമൻ നായർ, ശ്രീ. അനുഭൂതി, ശ്രീ. ശ്രീശൈലം ഉണ്ണിക്കൃഷ്ണൻ, ശ്രീ. സി. ശ്രീകണ്ഠക്കുറുപ്പ്, ശ്രീ. ജേക്കബ് പണിക്കർ, ശ്രീ. എസ്. ശ്രീകുമാർ എന്നിവർ നൽകിയ സഹായസഹക രണങ്ങൾ നന്ദിപൂർവം ഓർക്കുന്നു. യു.റ്റി.സി. ആർക്കൈവ്സ് (ബാംഗ്ലൂർ) അധികൃതരോടും, ബാംഗ്ലൂർ ബൈബിൾ സൊസൈറ്റി ഭാരവാഹികളോടു മുള്ള നന്ദി പ്രകാശിപ്പിക്കുന്നതിനും ഈ സന്ദർഭം വിനിയോഗിക്കട്ടെ. ഈ കൃതിയിൽ ചേർത്തിട്ടുള്ള ഡിജിറ്റൽ ഫോട്ടോഗ്രാഫുകൾ തയ്യാ റാക്കുന്നതിനും കമ്പ്യൂട്ടർ പ്രോഗ്രാമുകളുപയോഗിച്ച് ടൈപ്പുകളുടെ താരതമ്യപഠനം നടത്തുന്നതിനും സഹായിച്ച ആർട്ടിസ്റ്റ് ഉദയകുമാ റിനോടുള്ള നന്ദിയും പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥത്തിന്റെ പ്രസാധന ചുമതല ഏറ്റെടുത്ത മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയോടും യൂണിവേഴ്സിറ്റിയിലെ പ്രിന്റിങ് ആന്റ് പബ്ലി ഷിങ് വിഭാഗത്തോടും എനിക്ക് നിസ്സീമമായ കടപ്പാടുണ്ട്. ഈ പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതിന് അനുമതി നൽകിയ വൈസ് ചാൻസിലർ ഡോ. ജാൻസി ജെയിംസിനോടും ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിനാവ ശ്യമായ പ്രവർത്തനങ്ങൾ നിർവഹിച്ച ഡയറക്ടർ കുര്യൻ കെ. തോമസ്, മലയാളം എഡിറ്റർ ഡോ. കെ. രാധാകൃഷ്ണവാരിയർ എന്നിവരോടു മുള്ള കടപ്പാട് രേഖപ്പെടുത്തുന്നു.

**ഡോ. ബാബു ചെറിയാൻ**

## ഉള്ളടക്കം

# 1

# ബെഞ്ചമിൻ ബെയിലിയുടെ ജീവിതവും സംഭാവനകളും ഒരു അവലോകനം

നൂറ്റാണ്ടുകൾ നീണ്ട സാമ്രാജ്യത്വവും കോളനിവൽക്കരണവും ഇന്ത്യയുടെ രാഷ്ട്രീയ-സാമൂഹിക-സാമ്പത്തികമേഖലകളിലുണ്ടാക്കിയ തിന്മകളെക്കുറിച്ച് ധാരാളം ചർച്ച ചെയ്യപ്പെട്ടുകഴിഞ്ഞു. സാമ്രാജ്യത്വം രാജ്യത്തു സൃഷ്ടിച്ച പിന്നാക്കാവസ്ഥയെക്കുറിച്ച് ദേശീയ ചരിത്രകാരൻമാർക്കുമാത്രമല്ല സാധാരണക്കാർക്കുപോലും ഇന്നു സുവ്യക്ത ധാരണകളുണ്ട്. എന്നാൽ ഇതേ കാലത്തുതന്നെ ഇന്ത്യയുടെ പല ഭാഗങ്ങളിലും നടന്ന വേറിട്ടൊരു പ്രവർത്തനമായിരുന്നു മിഷനറിമാരുടേത്. തുടക്കത്തിൽ ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ എതിർപ്പിനെ നേരിട്ടും പിൽക്കാലത്ത് ബ്രിട്ടീഷ്‌രാജിന്റെ സഹായം സ്വീകരിച്ചും ഇന്ത്യയിലെത്തി, രാജ്യത്തിനു നന്മ വരുത്തുകയും ഗുണകരമായ സാമൂഹിക മാറ്റങ്ങൾക്കു പ്രചോദനമായിത്തീരുകയുംചെയ്ത ധാരാളം മിഷനറിമാരുണ്ടായിരുന്നു. ഇംഗ്ലീഷുകാരും ഇംഗ്ലീഷിതര യുറോപ്യന്മാരുമായ ധാരാളം പേർ ഇക്കൂട്ടത്തിലുണ്ട്. ഭാഷ, സാഹിത്യം, വിദ്യാഭ്യാസം, സാമൂഹികപരിഷ്കരണം എന്നീ മേഖലകളിൽ അമൂല്യമായ സംഭാവനകൾ നൽകിയ ഏതാനും മിഷനറിമാരുടെ വരവിന് 19-ാം നൂറ്റാണ്ടിലെ തിരുവിതാംകൂറും സാക്ഷ്യം വഹിക്കുകയുണ്ടായി. ഇക്കൂട്ടത്തിൽപെട്ട അവിസ്മരണീയ വ്യക്തികളിലൊരാളായിരുന്നു ബെഞ്ചമിൻ ബെയിലി. ഇദ്ദേഹം 1816-ൽ ചർച്ച് മിഷനറി സൊസൈറ്റി അംഗമായി കേരളത്തിലെത്തുകയും 1850 വരെ ഇവിടെ മിഷനറിയായി പ്രവർത്തിക്കുകയും ചെയ്തു.

## ബെഞ്ചമിൻ ബെയിലി കോട്ടയത്തേക്ക്

തിരുവിതാംകൂർ റസിഡന്റായിരുന്ന ജോൺ മൺറോ 1813-ൽ സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്ഥിതിയെക്കുറിച്ച് ഒരു അന്വേഷണം നടത്തി. ഈ അന്വേഷണമാണു കോട്ടയത്ത് സുറിയാനിക്കാർക്കുവേണ്ടി ഒരു കോളജ് സ്ഥാപിക്കണമെന്ന് തീരുമാ

നിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. കോളജിന്റെ പണിപൂർത്തിയായിക്കഴിഞ്ഞപ്പോൾ അത് സുറിയാനി മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിലാക്കിയെങ്കിലും അവിടെ സാധാരണ വിദ്യാർഥികൾക്കും പ്രയോജനപ്പെടുന്ന വിധത്തിലുള്ള വിദ്യാഭ്യാസക്രമം നടപ്പാക്കണമെങ്കിൽ കോളജിന്റെ ചുമതലക്കാരനായി ഒരു ആംഗ്ലിക്കൻ വൈദികൻ വരണമെന്ന് മൺറോ ചിന്തിച്ചു. സുറിയാനിക്കാർക്കു വേണ്ടി ബൈബിൾ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുന്നതിനും ഇടവക പള്ളിക്കൂടങ്ങൾ (parochial schools) സ്ഥാപിക്കുന്നതിനും പാശ്ചാത്യ മിഷനറിമാരുടെ നേതൃത്വം അനിവാര്യമാണെന്നു മൺറോ കരുതി. തിരുവിതാംകൂറിലെയും കൊച്ചിയിലെയും പുത്തൻകൂർ സുറിയാനിക്കാർക്കിടയിൽ പ്രവർത്തിക്കുന്നതിനായി ആംഗ്ലിക്കൻ സഭയിൽനിന്ന് ഏതാനും പുരോഹിതന്മാരെ ഇങ്ങോട്ട് അയയ്ക്കണമെന്ന് മൺറോ താമസംവിനാ മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയോട് അപേക്ഷിച്ചു. കറസ്പോണ്ടിങ് കമ്മറ്റി ഈ അപേക്ഷ അനുവദിക്കുകയും സിലോണിലേക്കു നിയോഗിക്കപ്പെട്ടിരുന്ന മിഷനറി തോമസ് നോർട്ടനെ തിരുവിതാംകൂറിലേക്കു തിരിച്ചുവിടുകയും ചെയ്തു. അങ്ങനെയാണ് ചർച്ച് മിഷനറി സൊസൈറ്റി തിരുവിതാംകൂറിലും കൊച്ചിയിലും അവരുടെ ദൗത്യം ആരംഭിച്ചത്.

തോമസ് നോർട്ടൺ കൊല്ലത്തു താമസിച്ചു മലയാളം പഠിക്കുകയും സുറിയാനി ക്രിസ്ത്യാനികളുടെ ആചാരങ്ങൾ പരിചയപ്പെടുകയും ചെയ്തതിനുശേഷം കോട്ടയം കോളജിന്റെ ചുമതല ഏറ്റെടുത്ത് സുറിയാനിക്കാർക്കിടയിൽ പ്രവർത്തിക്കണമെന്നായിരുന്നു കേണൽ മൺറോ ആദ്യം ഉദ്ദേശിച്ചിരുന്നത്. എന്നാൽ കോട്ടയത്തു താമസിക്കുന്നതിനോ ഭാഷപഠിക്കുന്നതിനോ സൗകര്യങ്ങളില്ലാതിരുന്നതിനാൽ, അക്കാലത്ത് ഒരു കോസ്മോപൊളിറ്റൻ തുറമുഖനഗരമായിരുന്ന ആലപ്പുഴയിൽ താമസിച്ചുകൊണ്ട് അദ്ദേഹം ഏതാണ്ടൊരു സ്വതന്ത്രമട്ടിൽ മിഷനറി പ്രവർത്തനം നടത്തുകയാണുണ്ടായത്. എങ്കിലും മൺറോയുടെ നിർദേശപ്രകാരം നോർട്ടൻ ഇടയ്ക്കിടെ കോട്ടയം കോളജിലെത്തി കാര്യങ്ങൾ അന്വേഷിച്ചിരുന്നു. എന്തായാലും സുറിയാനിക്കാർക്കിടയിലെ പ്രവർത്തനം സംബന്ധിച്ച് മൺറോയ്ക്കുണ്ടായിരുന്ന പദ്ധതിപ്രകാരം പ്രവർത്തിക്കുന്ന ഒരു മിഷനറിയായി നോർട്ടനെ കാണാൻ കഴിയുന്നില്ല. കോളജ് കോട്ടയത്തും നോർട്ടന്റെ താമസം ആലപ്പുഴയിലുമായിരുന്നതാണ് ഇതിനു കാരണം.

തിരുവിതാംകൂറിലേക്ക് കൂടുതൽ മിഷനറിമാരെ വേണമെന്നുള്ള കേണൽ മൺറോയുടെയും മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയുടെയും താൽപ്പര്യത്തിന്റെ ഫലമായി നോർട്ടനുശേഷം രണ്ടു മിഷനറിമാരെക്കൂടി തിരുവിതാംകൂറിലേക്ക് അയച്ചു. ബെഞ്ചമിൻ

ബെയിലിയും തോമസ് ഡോസനും ആയിരുന്നു അവർ. ഡോസൻ ബെയിലിയുടെ സഹോദരീഭർത്താവും ഭാവി സഹപ്രവർത്തകനുമായിരുന്നു.

ബെഞ്ചമിൻ ബെയിലിയും തോമസ് ഡോസനും 1816 മെയ് 4-ന് ഗ്രെവ് സെൺഡ് എന്ന തുറമുഖത്തുനിന്ന് ഇന്ത്യയിലേക്കു യാത്രതിരിച്ചു. ബെഞ്ചമിൻ ബെയിലി സഞ്ചരിച്ചിരുന്ന കപ്പൽ കടൽ ക്ഷോഭം മൂലം മെയ് 16 വരെ പോർട്ട്സ്മഥ് (portsmouth) തുറമുഖത്തു നിർത്തിയിട്ട് താമസിപ്പിക്കേണ്ടി വന്നു. അവിടെനിന്ന് മെയ് 26-ന് മദീറ (madeira) ദ്വീപിലെത്തി. ഗുഡ്ഹോപ്പ് മുനമ്പിലൂടെ യാത്രചെയ്ത്, 1816 സെപ്റ്റംബർ 9-ന് മദ്രാസിലെത്തിയ ബെയിലി ഒക്ടോബർ 19-ന് മദ്രാസിൽനിന്നു യാത്ര തിരിച്ച് നവംബർ 19-ന് ആലപ്പുഴയിൽ നോർട്ടന്റെ മിഷൻ കേന്ദ്രത്തിലെത്തി. മദ്രാസിൽ നിന്നു കൊച്ചിവരെ ഏകദേശം 500മൈൽ ദൂരം പല്ലക്കിലാണു യാത്ര ചെയ്തത്. നവംബർ 16-നു കൊച്ചിയിലെത്തി. ഈ യാത്ര അതീവ ക്ലേശകരമായിരുന്നു.

നാലുമാസത്തിലധികം നീണ്ട കടൽയാത്രയും ഒരു മാസം ദീർഘിച്ച ക്ലേശപൂരിതമായ കരയാത്രയും കഴിഞ്ഞെത്തിയ ബെയിലി കുടുംബത്തെ കാത്തിരുന്നത് അത്യന്തം ദുഃഖകരമായ ഒരു സംഭവമാണ്. അവർ ആലപ്പുഴയെത്തി അധികകാലം കഴിയുംമുമ്പ് - ഡിസംബർ 3-ാം തീയതി ചൊവ്വാഴ്ച വൈകുന്നേരം-ബെയിലിയുടെ ഭാര്യ എലിസബത്ത് എല്ല മാസം തികയാതെ ഒരു ആൺകുഞ്ഞിനെ പ്രസവിച്ചു. അവരുടെ ആദ്യജാതനായ ആ കുഞ്ഞ് നാലു ദിവസംമാത്രമേ ജീവിച്ചിരുന്നുള്ളൂ. മിഷൻതോട്ടത്തിൽ പള്ളി പണിയാൻ ഉദ്ദേശിച്ചിരുന്ന സ്ഥലത്തുതന്നെ, ആ കുഞ്ഞിനെ സംസ്കരിച്ചു. പുതിയൊരു രാജ്യത്തേക്ക് പുത്തൻ ദൗത്യവുമായെത്തിയ ബെയിലിക്കും ഭാര്യയ്ക്കും നേരിടേണ്ടിവന്ന വലിയൊരു ആഘാതമായിരുന്നു ഇത്.

കേരളത്തിലെ ചർച്ച് മിഷനറി സൊസൈറ്റി പ്രവർത്തനങ്ങളെക്കുറിച്ച്, വിശിഷ്യ മിഷനറിമാരെക്കുറിച്ച്, എഴുതിയിട്ടുള്ള ആരും തന്നെ ബെയിലിക്കുണ്ടായ ഈ ദുര്യോഗത്തെക്കുറിച്ചു രേഖപ്പെടുത്തിയിട്ടില്ല. ചിലരാകട്ടെ മറ്റൊരു അബദ്ധധാരണ സൃഷ്ടിക്കുകയും ചെയ്തിട്ടുണ്ട്. “നാടുമായുള്ള പരിചയം സമ്പാദിച്ചും മലയാളം പഠിച്ചും ബെയിലികുടുംബം തൊട്ടടുത്ത മാർച്ച്വരെ ആലപ്പുഴെ താമസിച്ചു.... പിന്നീട് ബെയിലിയും അദ്ദേഹത്തിന്റെ ഭാര്യയും, ആലപ്പുഴവെച്ച് അവർക്കുണ്ടായ കുഞ്ഞിനോടൊപ്പം കുടുംബതാമസത്തിനായി കോട്ടയത്തേക്കു പോയി” എന്നു ഡബ്ലിയു.എസ്. ഹണ്ട് രേഖപ്പെടുത്തിയിരിക്കുന്നു. (1920: 124) പിൽക്കാലത്ത് പലരും ഹണ്ടിന്റെ അഭിപ്രായം അതേപടി പകർത്തുകയും ചെയ്തു.

സുറിയാനിക്കാരുടെ കേന്ദ്രവും നിർദിഷ്ട കോളജും കോട്ടയത്തായിരുന്നെങ്കിലും 19-ാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ കേരളത്തിലെത്തുന്ന വിദേശികൾ കോട്ടയത്തെക്കാൾ ആലപ്പുഴയിൽ താമസിക്കുന്നതിനാണ് ഇഷ്ടപ്പെട്ടിരുന്നത്. 1810കളിൽ ഇരുസ്ഥലങ്ങളും തമ്മിൽ അത്ര വ്യത്യാസമുണ്ടായിരുന്നു. കന്യാകുമാരിയിൽനിന്നു 120 മൈലും കൊല്ലത്തുനിന്ന് 60 മൈലും വടക്കുമാറി, കൊച്ചിയിൽ നിന്ന് 40 മൈൽ ദൂരത്തിൽ, മലബാറിന്റെ തീരദേശത്തു കിടക്കുന്ന വലിയൊരു പട്ടണമായിരുന്നു അക്കാലത്തെ ആലപ്പുഴ. തദ്ദേശീയ ജനവിഭാഗങ്ങളെക്കൂടാതെ മൂറുകളും (വടക്കൻ പടിഞ്ഞാറൻ ആഫ്രിക്കയിലെ അറബി-നീഗ്രോ സങ്കരവർഗം) തുറമുഖപട്ടണമായ ആലപ്പുഴയിൽ താമസക്കാരായുണ്ടായിരുന്നു. ഇവരെല്ലാംകൂടി 13,000 പേർ ഉണ്ടായിരുന്നു. എന്നാൽ കോട്ടയമാകട്ടെ ആലപ്പുഴയിൽ നിന്നു പതിനെട്ടുമൈൽ മാറി മലബാർതീരത്തു കിടക്കുന്നതും ഏകദേശം 300 ആൾക്കാർമാത്രം താമസമുള്ളതുമായ ഒരു ഗ്രാമമായിരുന്നു.

ആലപ്പുഴയിലെത്തിയ ബെഞ്ചമിൻ ബെയിലി മലയാളപഠനത്തിനാണു പ്രഥമപരിഗണ നൽകിയത്. അക്കാലത്ത് സിറിയൻ മെത്രാപ്പോലീത്തായെ സന്ദർശിക്കുന്നതിനായി നോർട്ടനോടൊപ്പം പല തവണ ബെയിലി കോട്ടയത്തിനു പോവുകയും ചെയ്തു. ആലപ്പുഴ വാസത്തിന്റെ തുടക്കത്തിൽ, കോട്ടയത്തു താമസിക്കുന്നതിനെക്കുറിച്ച് അദ്ദേഹം ആലോചിച്ചിരുന്നില്ല. കേണൽ ജോൺ മൺറോയുടെ താൽപ്പര്യവും നിർബന്ധവുംമൂലമാണ് ബെയിലി ആലപ്പുഴവിട്ട് കോട്ടയത്തേക്കു താമസം മാറ്റാൻ നിശ്ചയിച്ചത്. മൺറോയുടെ ചില കത്തുകളും ബെയിലിയുടെ ഒരു കത്തും ഇതു സംബന്ധിച്ചു വ്യക്തമായ വിവരങ്ങൾ നൽകുന്നതായുണ്ട്.

1817 ജനുവരി 22-ന് കറസ്പോണ്ടിങ് കമ്മറ്റി സെക്രട്ടറി തോമ്പ്സണ് മൺറോ അയച്ച കത്തിൽ ഇങ്ങനെ എഴുതി: "മലയാളം സംസാരിക്കാറാകുന്നയുടനെ ബെയിലി കോട്ടയത്ത് താമസമാക്കണമെന്ന് ഞാൻ നിർദേശിക്കുന്നു. ബെയിലിക്കു താമസിക്കുന്നതിനായി അവിടെ ഒരു വീടു പണിയുന്നതിനുള്ള ഏർപ്പാടുകൾ ഞാൻ ചെയ്തിട്ടുണ്ട്." ബെയിലി കോട്ടയത്തു താമസിക്കണമെന്നു താൻ താൽപ്പര്യപ്പെടുന്ന കാര്യവും 500രൂപ ചെലവിൽ ബെയിലിക്കു വേണ്ടി അവിടെ ഒരു വീടു പണിയുവാൻ പോകുന്ന കാര്യവും 1817 മാർച്ച് 15-ന് തോമ്പ്സണ് എഴുതിയ കത്തിൽ മൺറോ വീണ്ടും സൂചിപ്പിക്കുന്നുണ്ട്. 1817 സെപ്റ്റംബർ 20-ന് കോട്ടയം കോളജിൽ നിന്ന്, ബെയിലി സി.എം.എസ്. സെക്രട്ടറി ജോസ്യാ പ്രാറ്റിന് ഇങ്ങനെ എഴുതി:

When I wrote last you informing you of our arrival at Alleppie I had not the least idea of being stationed at Cotym. Having, however to wait upon the Resident (Col. Munro) who was at Cochin waiting to see Mrs. Munro embark for England he suggested to me his decided opinion that it was highly necessary and important an English clergy men should take charge of the syrian college as soon as possible, said either Mr. Norton or I should do it. When he passed through Allepie in jan. ultimo Mr. Norton and I waited upon him, and he again said the more he considered the above subject far more he said the necessity if it being adopted and hoped I should have no objection to reside at Cotym. I certainly had not having very much worried to be stationed in the midst of the Syrians. If the Lord should see good. In a letter which the resident wrote some afterwards he requested I would proceed to Cotym without delay, look at a suitable place near the college where I might built a house to take up my abode there. Consequently Mrs. Bailey & I left Allepie on the 25th March on our arrival at the Cotym College were gladly welcomed by the Metropolitan, Cattanars (Syrian Clergy), students and I may add the Syrians in general. We have resided in the college eversince I shall do until our house be finished which I hope will not be more than 2 months...

അങ്ങനെ, കോട്ടയം സിറിയൻ കോളജിന്റെ മേധാവിയായി ഒരു മിഷനറി ഉണ്ടാകണമെന്നുള്ള മൺറോയുടെ പ്രേരണാപൂർവമായ ആവശ്യപ്രകാരം ബെയിലിയും ഭാര്യയും 1817 മാർച്ച് 25-ന് ആലപ്പുഴവിട്ട് കോട്ടയത്തേക്കു വന്നു; താൽക്കാലികമായി കോളജിൽ താമസം ആരംഭിച്ചു.

ബെയിലിക്കു താമസിക്കുന്നതിന് കോളജിനു സമീപത്ത് ഒരു വീടുവെക്കുന്നതിനുള്ള ശ്രമങ്ങൾ കേണൽ മൺറോയുടെ മുൻകൈയിൽ നേരത്തെതന്നെ ആരംഭിച്ചിരുന്നു. ബെയിലി താമസിച്ചിരുന്ന ബംഗ്ലാവ് ഇപ്പോൾ സി.എം.എസ്. കോളജ് ഹയർ സെക്കന്ററി സ്കൂളിന്റെ ഭാഗമാണ്. തോമസ് നോർട്ടൻ 1817 ഫെബ്രുവരി 28-ന് അയച്ച കത്തിൽ, ബെയിലിക്കു വീടു പണിയുന്നതിനുള്ള ഒരുക്കങ്ങളെക്കുറിച്ച് ഇങ്ങനെ എഴുതി:

You will have learned that the Resident is anxious for Mr. Bailey to reside at Cotym. Orders are given for a house to be built there for him. The spot selected is a fine hill having a good command of the country round, and bids fair to be very healthy. It is in every respect, the most convenient spot that we could find. It is surrounded by christian churches and heathen pagodas.

The house is to consist of a hall twenty feet square, and at each end, a viranda. The garden is to be at the foot of the hill. The expense is calculated at about 500 rupees. Mr. Bailey will, perhaps, go to Cotym in about a fortnight, that he may superintend the building of the house, which will hasten it, and save considerable expense. Till this house is ready he will live in the seminary, where temporary apartments are preparing for the purpose.

## ജീവിതരേഖ

ഇംഗ്ലണ്ടിലെ യോർക്ക്ഷയറിലുള്ള ഡ്യൂസ്ബറി എന്ന സ്ഥലത്ത് ജോസഫ് ബെയിലിയുടെയും മാർത്തയുടെയും മകനായി 1791 നവംബറിൽ ബെഞ്ചമിൻ ബെയിലി ജനിച്ചു. ബെയിലിയെക്കുറിച്ച് ലഭ്യമായ ഏറ്റവും ആധികാരികമായ ജീവചരിത്രക്കുറിപ്പ്, സി.എം.എസ്. പ്രസിദ്ധീകരിച്ചിട്ടുള്ള *രജിസ്റ്റർ ഒഫ് മിഷനറീസിൽ* ഉള്ളതാണ്. അതിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

ബെയിലി, ബെഞ്ചമിൻ-വയസ്സ് 25. യോർക്ക്ഷയറിലെ ഡ്യൂസ്ബറിയിൽനിന്ന്. 1812, രണ്ടുവർഷം റവ. റ്റി. സ്കോട്ടിന്റെ കീഴിൽ; ഒരു വർഷം ഡ്യൂസ്ബറിയിലെ വികാരിയായിരുന്ന ജെ. ബക്വർത്തിന്റെ കീഴിൽ. 1815, ആഗ.6, ശെമ്മാശൻ. ഡിസം.17, വികാരി -പട്ടം നൽകിയത് യോർക്കിലെ ആർച്ച് ബിഷപ്പ് (യോർക്ക്ഷയറിലെ ഹെയർവുഡ് ഇടവകയിലേക്ക്) 1816, മെയ് 4, ദക്ഷിണേന്ത്യയിലെ തിരുവിതാംകൂറിലുള്ള കോട്ടയത്തേക്ക്. 1831 മെയ് 14-ന് ഇംഗ്ലണ്ടിലേക്കും 1834 ജൂലൈ 15-ന് ഇന്ത്യയിലേക്കും. 1850 മാർച്ച് 13-ന് ആരോഗ്യപരമായ കാരണങ്ങളാൽ റിട്ടയർ ചെയ്ത് ഇംഗ്ലണ്ടിലേക്ക്. ഫർലോയിൽ ജോലിയിൽ നിന്ന് ഒഴിഞ്ഞുനിന്നത്, 3 വർഷം. സേവനകാലം, 34 വർഷം. 1856-71, സാലപിലെ ഷീന്റണിൽ റെക്ടർ; 1862 -71, സാലപിലെ കൊണ്ടാവറിലെ റൂറൽ ഡീൻ, 1871, ഏപ്രിൽ 3, എൺപതാം വയസ്സിൽ ഷീന്റണിൽവെച്ച് ആകസ്മികമായി നിര്യാതനായി. 1857, സി.എം.എസിന്റെ ഓണററി ലൈഫ് ഗവർണർ. *രജിസ്റ്റർ*

*ഒഫ് മിഷനറീസിൽ* 70-ാം നമ്പരായി പേരു ചേർത്തിട്ടുള്ള ജോസഫ് ബെയിലിയുടെയും 30-ാം നമ്പരായി പേരുചേർത്തിട്ടുള്ള ശ്രീമതി ഡോസന്റെയും സഹോദരൻ; 272-ാം നമ്പരായി പേരു ചേർത്തിട്ടുള്ള ശ്രീമതി ഹാസ്ലേമിന്റെ ചിറ്റപ്പൻ. തിരുവിതാംകൂറിൽ സി.എം.എസിന്റെ പ്രവർത്തനകേന്ദ്രമായിരുന്ന കോട്ടയം മിഷൻ സ്റ്റേഷൻ സ്ഥാപിച്ചു. അച്ചടിശാല സ്ഥാപിക്കുകയും അവിടെനിന്ന് മലയാളം ബൈബിളിന്റെ സമ്പൂർണ പതിപ്പുകൾ, പ്രാർഥനാപുസ്തകം, നിഘണ്ടുക്കൾ തുടങ്ങിയവ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഈ കൃതികൾ പരിഭാഷപ്പെടുത്തിയതും രചിച്ചതും അദ്ദേഹമായിരുന്നു. താൻതന്നെ നിർമിച്ച പ്രസ്സും ആണിയച്ചുകളും ഉപയോഗിച്ച് തന്റെ മേൽനോട്ടത്തിലാണവ അച്ചടിച്ചത്. 'തിരുവിതാംകൂറിന്റെ മഹത്വം' എന്നു ബിഷപ്പ് വിൽസൺ പുകഴ്ത്തിയ ക്രൈസ്റ്റ് ചർച്ച് 1839–42 കാലത്തു പണികഴിച്ചു. ഇതാണ് പിൽക്കാലത്തു രൂപീകരിച്ച ആംഗ്ലിക്കൻ ഡയോസിസിന്റെ കത്തീഡ്രൽ പള്ളിയായിത്തീർന്നത്. അതിന്റെ ചുവരുകൾക്കുള്ളിൽവെച്ചാണ് ഭദ്രാസനത്തിലെ പട്ടംകൊടകളെല്ലാം നിർവഹിക്കപ്പെട്ടിട്ടുള്ളത്. കത്തീഡ്രൽ പള്ളിയിൽവെച്ചു പട്ടം സ്വീകരിച്ച ആദ്യത്തെ ശെമ്മാശൻ റവ. ജെ. ജോൺസൺ ആയിരുന്നു. പൊതു ആരാധനാപുസ്തകവും ബൈബിളും മലയാളത്തിലേക്കു പരിഭാഷപ്പെടുത്തി; അതോടൊപ്പം കുടുംബപ്രാർഥനകളുടെ പുസ്തകവും പരിഭാഷപ്പെടുത്തി. *കൂടാരവും അൾത്താരയും* (The Tent & the Altar) തർജമ ചെയ്തു; ഒപ്പം ലഘു പ്രബന്ധങ്ങളും (Tracts). മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിന്റെ കർത്താവ്; ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിന്റെയും. 1816-ൽ എലിസബത്ത് എല്ലയെ വിവാഹം ചെയ്തു; അവർ 1859 ജൂൺ 19-ന് സാലപിലെ ഷീന്റണിൽവെച്ചു നിര്യാതയായി. തദ്ദേശീയരായ സിറിയൻ ക്രിസ്ത്യൻ പെൺകുട്ടികൾക്ക് ആധുനിക വിദ്യാഭ്യാസം നൽകുന്നതിന് ആദ്യം പ്രവർത്തിച്ച മിഷനറിയായിരുന്നു ശ്രീമതി ബെയിലി.

ചുരുക്കത്തിൽ, "പത്തുമാസം വയറ്റിൽ കഴിഞ്ഞുപോയ്/പത്തു പന്തീരാണ്ടുണ്ണിയായിട്ടും പോയ്" എന്നു പൂന്താനം *ജ്ഞാനപ്പാന*യിൽ പാടിയിട്ടുള്ളതുപോലെ, കണക്കിൽപെടുത്താനാകാതെ കഴിഞ്ഞുപോയ ബാല്യ-കൗമാരങ്ങൾ പിന്നിട്ട് യൗവനാരംഭമായപ്പോഴേക്കും ബെഞ്ചമിൻ ബെയിലി ഇന്ത്യയിലേക്കു കപ്പൽ കയറി. പിന്നീട് മുപ്പത്തിനാലുവർഷം അദ്ദേഹം ഒരു ഇന്ത്യക്കാരനായി-മലയാളിയായി-ഇവിടെ ജീവിച്ചു. സ്വദേശത്തേക്കു മടങ്ങിയ ബെയിലിക്ക്, ദീർഘായുസ്സുകൊണ്ട് അനുഗ്രഹിക്കപ്പെട്ടവനായിട്ടുകൂടി, അവിടെ ജീവിക്കാൻ ബാക്കി കിട്ടിയത് ഇരുപത്തിയൊന്നു വർഷം മാത്രമാണ്-കേരളത്തിൽ ലഭിച്ചതിനെക്കാൾ പതിമൂന്നു വർഷം

കുറവ്. പക്ഷേ ഇംഗ്ലണ്ടിലേതിനെക്കാൾ കൂടുതൽ കാലം ഇന്ത്യയിൽ ജീവിക്കുകയും മുൻപോ പിൻപോ മറ്റാരും നൽകാത്തത്ര കനപ്പെട്ട സംഭാവനകൾ കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിനു നൽകുകയും ചെയ്ത ബെയിലിയുടെ ജീവിതത്തെപ്പറ്റി അധികം കാര്യങ്ങൾ അറിയാൻ കഴിയുന്നില്ലെന്നുള്ളതാണു യാഥാർഥ്യം. ചില മിഷനറി രേഖകളിൽ കാണുന്ന സാന്ദർഭിക പരാമർശങ്ങളും ചില ആനുകാലിക പ്രസിദ്ധീകരണങ്ങളിൽനിന്നു ലഭ്യമാകുന്ന പരിമിത വിവരങ്ങളുംമാത്രമാണ് ബെയിലിയുടെ ജീവിതത്തെക്കുറിച്ചറിയുവാനുള്ള ആകരവസ്തുക്കൾ. അവയ്ക്കുതന്നെ രണ്ടു പരിമിതികളുണ്ട് -(i) ഇത്തരത്തിലുള്ള മിക്ക പരാമർശങ്ങളും പഴയതിന്റെ തനിയാവർത്തനമാണ്. (ii) ആവർത്തനങ്ങൾ നീക്കിയാൽ കിട്ടുന്നതാകട്ടെ അച്ചടിയന്ത്രമുണ്ടാക്കൽ, ആണിയച്ചുകൾ വാർത്തെടുക്കൽ, ബൈബിൾ വിവർത്തനം തുടങ്ങി ബെയിലി നിർവഹിച്ച ഐതിഹാസികമാനങ്ങളുള്ള പ്രവർത്തനങ്ങളെക്കുറിച്ചുള്ള അൽപ്പജ്ഞാനം മാത്രമാണ്. ബെഞ്ചമിൻ ബെയിലി എന്ന വ്യക്തിയെക്കുറിച്ചും അദ്ദേഹത്തിന്റെ വ്യക്തിത്വസവിശേഷതകളെക്കുറിച്ചും കുടുംബജീവിതത്തെക്കുറിച്ചുമൊന്നും സമഗ്രവും സമ്പൂർണവുമായ വിവരങ്ങൾ ലഭ്യമല്ല. ബ്രിട്ടനിലേക്കു മടങ്ങിപ്പോകുകയും അവിടെ കർമനിരതനായി ഇരുപത്തിയൊന്നു വർഷം ജീവിക്കുകയും ചെയ്ത ബെയിലിയെക്കുറിച്ചറിയാവുന്ന വസ്തുനിഷ്ഠമായ വിവരങ്ങൾ *രജിസ്റ്റർ ഒഫ് മിഷനറീസിൽ*നിന്ന് മുൻപ് ഉദ്ധരിച്ചിട്ടുള്ള ഏതാനും വരികൾമാത്രമാണ്.

ഉന്നതവിദ്യാഭ്യാസമോ അസാധാരണമായ കഴിവുകളോ ഉള്ള ആളായിരുന്നില്ല ബെഞ്ചമിൻ ബെയിലി. തികച്ചും ഒരു സാധാരണക്കാരൻ. പ്രാരംഭവിദ്യാഭ്യാസം കഴിഞ്ഞ്, അദ്ദേഹം ഒരു കമ്പിളിനൂൽ വ്യവസായശാലയിൽ ജോലി ചെയ്തു വന്നു. എന്നാൽ കാര്യസാധ്യംവരെ നിറുത്താതെയുള്ള പ്രയത്നശീലത്തിന്റെയും (perseverance) കരുതലോടുകൂടിയ പ്രവർത്തനശൈലിയുടെയും (prudence) ഉടമയായിരുന്നു ബെയിലി. തന്റെ ദൗത്യം ഈശ്വരനിയോഗമാണെന്നുള്ള ഉത്തമവിശ്വാസത്തോടുകൂടി, ഏറ്റെടുത്ത കാര്യങ്ങളുടെ പൂർത്തീകരണത്തിനുവേണ്ടി വിശ്രമമില്ലാതെ പ്രവർത്തിച്ചതുവഴി അമൂല്യമായ ഈടുവെയ്പുകൾകൊണ്ടു മലയാളനാടിനെ ധന്യമാക്കുന്നതിനും തദ്വാരാ കേരളത്തിന്റെ സാംസ്കാരികചരിത്രത്തിൽ ഉന്നതസ്ഥാനം നേടുന്നതിനും ബെയിലിക്കു സാധിച്ചു. അനേകചുമതലകളുടെയും താങ്ങാൻ കഴിയാത്തവിധമുള്ള ജോലി ഭാരത്തിന്റെയും അപരിഹാര്യമായ സ്വകാര്യദുഃഖങ്ങളുടെയും സമ്മർദത്തിൽപെട്ടു ഞെരുങ്ങിയ ഈ മനുഷ്യന് അനന്യസാധ്യവും അസാധാരണവുമായ ലക്ഷ്യങ്ങൾ നേടാൻ കഴിഞ്ഞു എന്നുള്ളത് ചരിത്രത്തിലെതന്നെ അപൂർവചാരുദൃശ്യങ്ങളിലൊന്നാണ്.

മദ്രാസിലെ സി.എം.എസ്. കറസ്പോണ്ടിങ് കമ്മറ്റിയുടെ സഹായത്തോടെ, തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കേണൽ മൺറോ സുറിയാനി ക്രിസ്ത്യാനികളുടെ സർവതോമുഖമായ പുരോഗതിക്കുവേണ്ടി നടപ്പിലാക്കിയ ഒരു പദ്ധതിയുടെ (design) ഭാഗമായാണ് ബെഞ്ചമിൻ ബെയിലി കോട്ടയം കോളജിലെത്തി, അതിന്റെ ചുമതല ഏറ്റെടുത്തത്. മൺറോയുടെ മേൽപ്പടി പദ്ധതിയിലെ ആദ്യ ഇനമായിരുന്നു സുറിയാനി വൈദികരെയും യുവാക്കളെയും പരിശീലിപ്പിക്കുന്നതിനുവേണ്ടി സ്ഥാപിച്ച കോട്ടയം കോളജ്. സുറിയാനിക്കാരുടെ വിദ്യാഭ്യാസമായിരുന്നു കോളജിന്റെ മുഖ്യലക്ഷ്യമെങ്കിലും തിരുവിതാംകൂറിലെ പ്രത്യേക സാഹചര്യത്തിൽ ആധുനിക വിദ്യാഭ്യാസസമ്പ്രദായത്തിലുള്ള പൊതുവിദ്യാഭ്യാസത്തിനുകൂടി ഉതകണമെന്ന് അധികൃതർ കരുതിയിരുന്നു. കോളജിനു പുറമേ, മേൽപ്പടി പദ്ധതിയിൽ മറ്റു ചില കാര്യങ്ങളുംകൂടി നടപ്പിലാക്കുന്നതിനു മൺറോ ഉദ്ദേശിച്ചിരുന്നു. ബൈബിൾ പരിഭാഷ, സുറിയാനി പള്ളികളോടുചേർന്ന് സ്കൂളുകൾ (parochial Schools), ബൈബിളും മറ്റു കൃതികളും അച്ചടിച്ചു പ്രചരിപ്പിക്കുന്നതിനായി കോട്ടയം കോളജിനോടുചേർന്ന് ഒരു അച്ചടിശാല-ഇവയൊക്കെയായിരുന്നു മൺറോ മുമ്പോട്ടുവെച്ച പ്രധാന കാര്യങ്ങൾ. അദ്ദേഹം സി.എം.എസിന്റെ മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി സെക്രട്ടറി എം.തോമ്പ്സൺ, ആലപ്പുഴയിലെ സി.എം.എസ്. മിഷനറി നോർട്ടൻ എന്നിവർക്കയച്ച കത്തുകളിൽനിന്നും അദ്ദേഹത്തെക്കുറിച്ചുള്ള മറ്റു രേഖകളിൽനിന്നും ഇതു സംബന്ധിച്ചു ധാരാളം കാര്യങ്ങൾ അറിയുവാൻ സാധിക്കും. ബെയിലി കോട്ടയം കോളജിൽ താമസമായപ്പോൾ ഈ അനേകകാര്യങ്ങളുടെ നിർവഹണച്ചുമതല സ്വഭാവികമായും ബെയിലിയിലായി.

കോട്ടയം മിഷൻ കേന്ദ്രത്തിന്റെ സ്ഥാപകനായ ബെഞ്ചമിൻ ബെയിലി കോട്ടയത്തെത്തുംമുമ്പേ, മൺറോയുടെ ശ്രമഫലമായി, സുറിയാനി മെത്രാന്റെ സഹായത്തോടെ മേൽപ്പറഞ്ഞവയിൽ രണ്ടു പ്രവർത്തനങ്ങൾ തുടങ്ങിയിരുന്നു. അവ: ഒന്ന്, കോട്ടയം കോളജ്. രണ്ട്, ബൈബിൾ പരിഭാഷ. എന്നാൽ കാര്യക്ഷമമായ നേതൃത്വത്തിന്റെ അഭാവത്തിൽ ഈ രണ്ടു കാര്യങ്ങളിലും പുരോഗതി ഉണ്ടായിരുന്നില്ല.

കോട്ടയം കോളജിന്റെ ആദ്യമേധാവി സുറിയാനി മെത്രാപ്പോലീത്തായായിരുന്നു. കോളജിന്റെ രണ്ടാമതു മേധാവി എന്ന സ്ഥാനവും ആദ്യ യൂറോപ്യൻ മേധാവി എന്ന പദവിയും ബെഞ്ചമിൻ ബെയിലിക്കാണ്. അന്നത്തെ നിലയിൽ കോളജിന്റെ മേൽനോട്ടം വഹിച്ചയാളെ സൂപ്രണ്ട് (Superintendent) എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളതെങ്കിലും ഇന്നത്തെ നിലയിൽ 'പ്രിൻസിപ്പാൾ' എന്നു വിളി

ക്കുന്നതിൽ തെറ്റില്ല. കോട്ടയത്ത് താമസമാക്കിയ ബെയിലിക്ക് നിർവഹിക്കേണ്ടിയിരുന്ന ചുമതലകൾ ഇനി പറയുന്നവയായിരുന്നു:

*കോളജിന്റെ അക്കാദമിക് കാര്യങ്ങൾ ക്രമപ്പെടുത്തലും ഭരണപരമായ കാര്യങ്ങൾ നിർവഹിക്കലും*: ബെയിലി കോട്ടയത്ത്, കോളജിനോടുചേർന്നു താമസിക്കണം എന്നു മൺറോ നിർദേശിച്ചതു തന്നെ ഈ ഉദ്ദേശ്യം വെച്ചായിരുന്നു. 1817 മാർച്ച് 15-ന് മൺറോ തോമ്പ്സണ് അയച്ച കത്തിൽ ഇപ്രകാരം എഴുതി: "ബൈബിൾ പരിഭാഷ, കോളജ് കാര്യങ്ങളുടെ നടത്തിപ്പ് എന്നീ രണ്ടിന്റെയും മേൽനോട്ടം ബെയിലി വഹിക്കും." കോളജിന് വൻതോതിലുണ്ടായിരുന്ന വസ്തുവകകളുടെ ട്രസ്റ്റിമാരിൽ ഒരാൾ ബെയിലിയായിരുന്നു; അപരൻ സുറിയാനി മെത്രാനും. 1835 മാർച്ച് മാസം 18-ാം തീയതി ഇവർ രണ്ടുപേരും ചേർന്ന് എഴുതിയ ഉടമ്പടി പ്രകാരം, മറ്റു സി.എം.എസ്. മിഷനറിയമാരെയും മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി സെക്രട്ടറിയെയുംകൂടി ട്രസ്റ്റിമാരാക്കി നിശ്ചയിക്കുംവരെ, സി.എം.എസിന്റെ ഭാഗത്തുനിന്നുള്ള ട്രസ്റ്റി ബെയിലിയായിരുന്നു.

*ബൈബിൾ പരിഭാഷ*: ക്ലോഡിയസ് ബുക്കാനൻ മലങ്കര മെത്രാപ്പോലീത്തായുടെ സഹായത്തോടെ സുറിയാനി കത്തനാരന്മാരെക്കൊണ്ടു നാലു സുവിശേഷങ്ങൾ തർജമ ചെയ്യിച്ച സമ്പ്രദായത്തിൽ സമ്പൂർണ ബൈബിൾ പരിഭാഷപ്പെടുത്തിക്കുവാനായിരുന്നു മൺറോ ശ്രമിച്ചത്. അതിനായി ആദ്യം മൺറോ നേരിട്ടും പിന്നീട് നോർട്ടൻ മുഖേനയും മെത്രാപ്പോലീത്തായുടെമേൽ നിർബന്ധം ചെലുത്തിയെങ്കിലും ചില കത്തനാരന്മാരെ പരിഭാഷചെയ്യുന്നതിനു ചുമതലപ്പെടുത്തുന്നതിലധികമായൊന്നും നടന്നിരുന്നില്ല. അതുകൊണ്ടുതന്നെ ബെയിലി നിർവഹിക്കേണ്ട ഒരു മുഖ്യകാര്യമായിരുന്നു ബൈബിൾ പരിഭാഷ.

*സുറിയാനിസഭാകാര്യങ്ങളുടെ അന്വേഷണവും കൈകാര്യകർത്തൃത്വവും*: ഒരു പൗരസ്ത്യ അപ്പോസ്തലസഭയായ മലങ്കര സഭ റോമൻ കത്തോലിക്കാ സഭയുടെ സ്വാധീനതക്കു വിധേയമാകുകയാൽ, അതിന്റെ പാരമ്പര്യത്തിനും തനിമയ്ക്കും ചേരാത്ത ധാരാളം കാര്യങ്ങൾ വിശ്വാസാചാരങ്ങളിലും ആരാധനയിലും സ്വീകരിച്ചു. ഇത്തരത്തിലുള്ള പ്രക്ഷിപ്തഘടകങ്ങളെ ബോധവൽക്കരണത്തിലൂടെ നീക്കി, സഭയെ നവീകരിക്കുക എന്നൊരു ലക്ഷ്യവും 'തിരുവിതാംകൂർ മിഷനു'ണ്ടായിരുന്നു. അതിനു സഹായമാംവിധം സഭയിലിടപെട്ടു പ്രവർത്തിക്കുന്നതിനുള്ള ചുമതലയും ബെയിലിക്കുണ്ടായിരുന്നു. അതിന്റെ ഭാഗമായി പള്ളികൾ സന്ദർശിക്കുക, ഉപദേശപ്രസംഗങ്ങൾ നടത്തുക, പള്ളികളിൽനിന്ന് പാദവാർഷികറിപ്പോർട്ടുകൾ വരുത്തുക, വേദവായനക്കാരെ നിയമിക്കുക, സുറിയാനി കത്തനാരന്മാർക്ക് വേദജ്ഞാനം നൽകുക തുടങ്ങിയ

കാര്യങ്ങൾ ബെയിലിക്കു ചെയ്യേണ്ടതുണ്ടായിരുന്നു. മലങ്കരസഭയുടെ വിശ്വാസപരമായ കാര്യങ്ങളിൽ ശ്രദ്ധിച്ചതുപോലെതന്നെ സുറിയാനി ക്രിസ്ത്യാനികൾ സങ്കടപരിഹാരത്തിനും പൊതുമേഖലയിൽ ഉദ്യോഗത്തിനുമായി സമർപ്പിക്കുന്ന അപേക്ഷകൾ യഥാസമയം റസിഡന്റിന് എത്തിച്ചു നടപടിയെടുപ്പിച്ചിരുന്നത് നോർട്ടനും ബെയിലിയും മറ്റു മിഷനറിമാരുമായിരുന്നു. ഇതുവഴി ആളുകളുമായി കൂടുതൽ ഇടപെടുന്നതിനും കഴിഞ്ഞു. ചുരുക്കത്തിൽ കോളജിന്റെമേൽ മാത്രമല്ല സുറിയാനിക്കാരുടെ പൊതുഭരണത്തിന്മേലും ഒരു 'നോട്ടം' വെക്കുന്നതിനുള്ള ചുമതല ബെയിലിക്കുണ്ടായിരുന്നു.

*ഇംഗ്ലീഷ് അധ്യാപനം*: ബെഞ്ചമിൻ ബെയിലി കോട്ടയം കോളജിന്റെ മേധാവിയായി ചുമതലയേറ്റ്, രണ്ടു മാസത്തിനുള്ളിൽ അവിടെ ഇംഗ്ലീഷിൽ അധ്യാപനം തുടങ്ങി. ബെയിലി കോട്ടയം കോളജിൽ ഇംഗ്ലീഷ് പഠിപ്പിച്ചു തുടങ്ങിയ കൃത്യതീയതിയെക്കുറിച്ച് അറിയാൻ കഴിയുന്നില്ലെങ്കിലും 1817 മെയ് 13-ന് ബെയിലി മൺറോയ്ക്ക് അയച്ച കത്തിൽ, താൻ കത്തനാരന്മാരെയും മറ്റു വിദ്യാർഥികളെയും ഇംഗ്ലീഷിൽ പഠിപ്പിക്കുന്നതായി പ്രസ്താവമുണ്ട്. മൺറോ 1817 മെയ് 29-ന് ബെയിലിക്ക് അയച്ച കത്തിൽ മെയ് 13-ന് ബെയിലി അയച്ച കത്തിനെക്കുറിച്ചു പരാമർശിക്കുകയും ഇംഗ്ലീഷ് മാധ്യമത്തിലൂടെയുള്ള ബെയിലിയുടെ അധ്യാപനത്തെ, "I approve very much indeed of your commencing a course of instruction in the English language, and I request earnestly that you will continue it with vigour'' എന്ന് ആവേശപൂർവം പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. ഇതിൽനിന്ന്, കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു തുടക്കംകുറിച്ചതു ബെഞ്ചമിൻ ബെയിലി ആണെന്നുള്ളതു വ്യക്തമാകുന്നു.

*വീടിന്റെയും തോട്ടത്തിന്റെയും നിർമാണമേൽനോട്ടം*: കേണൽ മൺറോയുടെ പ്രത്യേക താൽപ്പര്യപ്രകാരം, കൊല്ലം മിലിട്ടറി എഞ്ചിനീയറായിരുന്ന ക്യാപ്റ്റൻ ഗോർഡന്റെ പ്ലാനും എസ്റ്റിമേറ്റും അനുസരിച്ചു ബെയിലിക്കുവേണ്ടി കുന്നിനുമുകളിൽ പണിത വീടിന്റെ നിർമാണ ജോലികളുടെ മേൽനോട്ടം ബെയിലിതന്നെയാണു നിർവഹിച്ചത്. ഇതിനെക്കുറിച്ച് 1817 ഫെബ്രുവരി 28-ന് നോർട്ടൻ ഇപ്രകാരം എഴുതി: "രണ്ട് ആഴ്ചയ്ക്കുള്ളിൽ ബെയിലി കോട്ടയത്തേക്കു പോയേക്കാം. അങ്ങനെയാണെങ്കിൽ വീടിന്റെ പണിക്കു മേൽനോട്ടം വഹിക്കാൻ ബെയിലിക്കു സാധിക്കും. അത് പണി വേഗത്തിലാക്കുന്നതോടൊപ്പം ചെലവ് കാര്യമായി ചുരുക്കുകയും ചെയ്യും." ഇംഗ്ലണ്ടിൽനിന്നും നാട്ടിൽനിന്നുമായി ശേഖരിച്ച സസ്യങ്ങൾ നട്ടുവളർത്തി, ബെയിലിക്കുന്നിന്റെ താഴ്‌വരയിൽ ബെയിലി നല്ല ഒരു തോട്ടവും തയ്യാറാക്കിയിരുന്നു.

*കോളജിന്റെ പണി പൂർത്തിയാക്കലും കോളജിനോടു ചേർന്നുള്ള പള്ളിയുടെ നിർമാണവും*: 1817 ഓഗസ്റ്റ് 6-ന് മൺറോ ബെയിലിക്കെഴുതി: "കോളജിന്റെ കെട്ടിടം പൂർത്തിയാക്കുന്നതിന് 400 രൂപയും അതോടുചേർന്ന് ഒരു പള്ളി പണിയുന്നതിന് 500 രൂപയും മതിയാകുമെന്ന് താങ്കൾ എഴുതിയല്ലോ. കോളജിനുവേണ്ടി 1000 രൂപയുടെ ഒരു സംഭാവന ഞാൻ ലഭ്യമാക്കിയിട്ടുണ്ടെന്നുള്ള കാര്യം അറിയിക്കുന്നതിൽ സന്തോഷമുണ്ട്. കൊല്ലത്ത്, എന്റെ ട്രഷറിയിൽനിന്ന് ഈ തുക താങ്കൾക്കയച്ചു തരും. ഒട്ടും കാലതാമസം കൂടാതെ ഈ പണികൾ പൂർത്തിയാക്കത്തക്കവിധം, താങ്കളുടെ വ്യക്തിപരമായ നടത്തിപ്പിൽ പ്രസ്തുത തുക ചെലവഴിക്കണമെന്നു താൽപ്പര്യപ്പെടുന്നു." 1817 ഡിസംബർ ഒന്നിന് പള്ളിയുടെ അടിസ്ഥാനശിലയിട്ടു പണി തുടങ്ങി.

*മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയും ലണ്ടനിലെ ഹോം കമ്മറ്റിയുമായുള്ള കത്തിടപാടുകളും റിപ്പോർട്ടിങ്ങും*: സി.എം.എസിനെ സംബന്ധിച്ചിടത്തോളം, അവരുടെ മിഷനറിമാർ സൊസൈറ്റിയുടെ പദ്ധതി(design)പ്രകാരം പ്രവർത്തിക്കണമെന്നതുപോലെതന്നെ മിഷനറി പ്രവർത്തനങ്ങളുടെ പൂർണവും വിശദവുമായ ആനുകാലിക റിപ്പോർട്ടിങ് നടത്തിയിരിക്കണമെന്നുള്ളതും നിർബന്ധമായിരുന്നു. മിഷനറിമാർ കറസ്പോണ്ടിങ് കമ്മറ്റിക്കും ഹോം കമ്മറ്റിക്കും അയയ്ക്കുന്ന കത്തുകളുടെയും 'ജേണലു'കളുടെയും രൂപത്തിലാണ് ഈ റിപ്പോർട്ടിങ് നിർവഹിച്ചിരുന്നത്. സി.എം.എസിന്റെ നിർദേശം നോക്കുക: "മിഷനറിമാർ അവരുടെ ദൈനംദിന പ്രവർത്തനങ്ങളെക്കുറിച്ചുള്ള ഒരു ജേണലും ഒരു സ്കൂൾ രജിസ്റ്ററും പ്രത്യേകം പ്രത്യേകം ബുക്കുകളിലായി എഴുതി സൂക്ഷിക്കുകയും മാസംതോറുമുള്ള കമ്മറ്റി മീറ്റിങ്ങുകളിൽ സമർപ്പിക്കുകയും വേണം." പ്രവർത്തനങ്ങൾ വിപുലമാക്കുന്നതിനനുസരിച്ച് റിപ്പോർട്ടിങ്ങിന് ചെലവഴിക്കേണ്ട സമയവും യത്നവും വലുതായിക്കൊണ്ടേയിരുന്നു.

*റസിഡണ്ടുമായുള്ള മെച്ചപ്പെട്ട ബന്ധം നിലനിർത്തൽ*: സി.എം.എസിന്റെ തിരുവിതാംകൂർ മിഷന്റെ പ്രചോദകനും പ്രാരംഭകനും എല്ലാറ്റിലുമുപരി പ്രാദേശിക രക്ഷാകർത്താവുമായിരുന്ന കേണൽ മൺറോയുമായുള്ള മെച്ചപ്പെട്ട ബന്ധം നിലനിർത്തത്തക്കവണ്ണം പ്രവർത്തനങ്ങൾ ക്രമപ്പെടുത്തുക ഭാരമേറിയ ജോലിയായിരുന്നു. മൺറോയ്ക്കു മിഷൻ പ്രവർത്തനങ്ങൾ സംബന്ധിച്ചു നിരന്തരം കത്തെഴുതുകയും മൺറോയുടെ നിർദേശപ്രകാരം പ്രവർത്തിക്കുകയും ചെയ്യേണ്ടതുണ്ടായിരുന്നു. പ്രവർത്തനങ്ങൾക്ക് സമ്പൂർണ കാര്യക്ഷമതയും വേഗവും വേണമെന്ന് നിർബന്ധമുണ്ടായിരുന്ന മൺറോയ്ക്ക് സഹായകമിഷന്റെ ഓരോ കാര്യത്തെ സംബന്ധിച്ചും പ്രത്യേക അഭിപ്രായവും നിർദേശവുമുണ്ടായിരുന്നു. മൺറോ മിഷ

നറിമാർക്കും മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിക്കും നിരന്തരമായി എഴുതിയിരുന്ന ഓരോ കത്തും ഇതിനു നിദർശനമാണ്.

*മലയാളപഠനം*: ആലപ്പുഴയിൽ എത്തിയ ഉടൻതന്നെ ബെയിലി മലയാളഭാഷ പഠിക്കാൻ തുടങ്ങി. ബെയിലിയുടെ ഭാഷാപഠനത്തെ സഹായിക്കാൻ പറ്റിയ പല ഘടകങ്ങളും അവിടെ ഉണ്ടായിരുന്നു. ആറുമാസംമുമ്പ് ആലപ്പുഴയിലെത്തുകയും മലയാളപഠനം ആരംഭിക്കുകയും ചെയ്ത നോർട്ടന്റെ സഹവാസംതന്നെ വലിയൊരു സഹായക ഘടകമായിരുന്നു. തന്നെയുമല്ല ഇംഗ്ലീഷുകാരുൾപ്പെടെ മലയാളമറിയാവുന്ന അന്യഭാഷക്കാർ ധാരാളമുള്ള സ്ഥലമായിരുന്നു തുറമുഖപട്ടണമായ ആലപ്പുഴ. എന്നാൽ ബെയിലിക്ക് നാലുമാസമേ ആലപ്പുഴയിൽ താമസിക്കാൻ കഴിഞ്ഞുള്ളൂ പിന്നീട് കോട്ടയത്തായി താമസം. അന്ന് ഒരു ചെറിയ ഗ്രാമംമാത്രമായിരുന്ന കോട്ടയംപോലെയൊരു സ്ഥലത്ത് ഒരു വിദേശിക്കു മലയാളം പഠിക്കാൻ പറ്റിയ സാഹചര്യമുണ്ടായിരുന്നില്ല. ദ്വിഭാഷികൾ ഇല്ല; ഇംഗ്ലീഷോ മറ്റു വിദേശഭാഷകളോ പേരിനെങ്കിലും പരിചയമുള്ളവരുമില്ല. ഭാഷാപരമായും ഒട്ടനവധി പ്രശ്നങ്ങൾ നേരിടേണ്ടതുണ്ടായിരുന്നു: ഗ്രന്ഥം, വട്ടെഴുത്ത്, കോലെഴുത്ത് എന്നിങ്ങനെ പ്രചാരത്തിലുള്ള വിവിധലിപി സമ്പ്രദായങ്ങൾ; കൈയെഴുത്തിലൂടെമാത്രം (calligraphy) പ്രചരിക്കുകയാൽ ഒരേ ലിപി സമ്പ്രദായത്തിൽതന്നെ മിക്ക ലിപികൾക്കും ഏകീകൃത രൂപമില്ലാതിരിക്കൽ; വിദ്യാസമ്പന്നർ ഉപയോഗിക്കുന്ന മലയാളവും സാധാരാണ ജനങ്ങളുടെ സംഭാഷണഭാഷയും തമ്മിലുള്ള സാരമായ അന്തരം; മലയാളമെന്നു പറയുമ്പോൾതന്നെ മലയാണ്മയെക്കാൾ കൂടുതലായി സംസ്കൃതഭാഷ അതിൽ സ്വാധീനത ചെലുത്തുന്ന രീതി; ഔദ്യോഗിക ഭാഷയായി നിലനിൽക്കുന്ന തമിഴ്; സാഹിത്യമെന്നാൽ പദ്യംമാത്രം; ശൈലീശുദ്ധവും പ്രചാരം സിദ്ധിച്ചതുമായ ലിഖിത ഗദ്യത്തിന്റെ അഭാവം–ഈ കടമ്പകളൊക്കെ കടന്നേ മലയാളഭാഷ പഠിക്കാൻ കഴിയൂ. ഇതൊക്കെ കടന്നാലും പ്രശ്നങ്ങൾ അവസാനിക്കുന്നില്ല: ഭാഷയുടെ അടിസ്ഥാനഗ്രന്ഥങ്ങളായ നിഘണ്ടുക്കളോ വ്യാകരണങ്ങളോ ഇല്ല. ഇരുപത്തിയാറ് അക്ഷരംകൊണ്ട് ഒരു ഭാഷ കൈകാര്യം ചെയ്യുന്ന ഇംഗ്ലീഷുകാരനെ സംബന്ധിച്ചിടത്തോളം തമിഴു പഠിക്കുന്നതിനെക്കാൾ ക്ലേശകരമായിരുന്നു മലയാളപഠനം. അത് ഒരു തുടക്കക്കാരന് അന്ധാളിപ്പുണ്ടാക്കുന്നതുമായിരുന്നു. ബെയിലിയെ സംബന്ധിച്ചിടത്തോളം, ധാരാളം സമയം ചെലവഴിക്കേണ്ട മറ്റു പല ഭാരിച്ച ചുമതലകളുമുണ്ടായിരുന്നു. ചുരുക്കത്തിൽ ഭാഷ പഠിക്കാൻ സാഹചര്യവുമില്ല, സമയവുമില്ല. എങ്കിലും പഠിക്കാനുള്ള ശ്രമം തുടർന്നുകൊണ്ടേയിരുന്നു. ബെയിലി 1817 ജൂലൈ 16-ാം തീയതി കോട്ടയം കോളജിൽനിന്ന് എം. തോമ്പ്സണ് ഇങ്ങനെ എഴുതി: "മലയാളത്തിലുള്ള അറിവിന്റെ


The
New Testament
of
Our Lord and Saviour
Jesus Christ,
Translated into the
Malayalim.
Part I,
Containing the Four Gospels
Bombay
Printed at the [illegible]

ബെയിലിയുടെ ഇംഗ്ലീഷ് കൈയക്ഷരം

ചെറുശേഖരത്തിലേക്ക് ഞാൻ ദിവസേന വിവരങ്ങൾ കൂട്ടിച്ചേർത്തുകൊണ്ടിരിക്കുന്നു." എന്നാൽ, പിന്നീട് ആഗ്രഹിച്ചതുപോലെയുള്ള പുരോഗതി ഉണ്ടാക്കാൻ കഴിഞ്ഞില്ല. 1818 ജനുവരി 17-ന് എഴുതിയ കത്തിൽ മലയാളം പഠിപ്പിക്കാൻ ഒരാളെ കിട്ടാത്തതിന്റെ പ്രയാസവും മലയാളത്തിൽ മറ്റുള്ളവരുമായി തൃപ്തികരമായി സംഭാഷണത്തിലേർപ്പെടാൻ തക്ക കഴിവു നേടിയതിലുള്ള സന്തോഷവും പ്രകടിപ്പിച്ചിരിക്കുന്നു. 1818 ഏപ്രിൽ 23-ന് എഴുതിയ കത്തിൽ, ഇപ്പോഴും തനിക്ക് മലയാളത്തിൽ പ്രസംഗിക്കുന്നതിനുള്ള പ്രാവീണ്യം ഉണ്ടായിട്ടില്ലെന്നും എന്നാൽ മറ്റുള്ളവരുമായി സംസാരിക്കാൻ പ്രയാസമില്ലെന്നും പറയുന്നു. അദ്ദേഹം കത്ത് ഇങ്ങനെ തുടരുന്നു: "എനിക്ക് ഒരു നിഘണ്ടു കിട്ടിയിരുന്നെങ്കിൽ ഈ സമയത്തിനുമുമ്പുതന്നെ ഞാൻ മലയാളത്തിൽ പ്രസംഗിക്കുമായിരുന്നേനെ. ഒരു മലയാളം അധ്യാപകനെയും ദ്വിഭാഷിയെയും ആവശ്യമുണ്ടായിരുന്നതിനെക്കുറിച്ച്, ഇപ്പോൾ ഞാൻ ദുഃഖിക്കുന്നില്ല. തീർച്ചയായും, ഒരുപാട് അസൗകര്യങ്ങൾക്കു കാരണമതായിരുന്നു; തൽഫലമായി വമ്പിച്ച പരിശ്രമം വേണ്ടിവരികയും ചെയ്തു." എന്നാൽ നിരന്തരം ജനങ്ങളുമായി ഇടപഴകുകയും ഭാഷ പഠിക്കുന്നതിൽ ഉത്സാഹിയായിരിക്കുകയും ചെയ്യുന്ന ഒരു യൂറോപ്യന് ഒരു വർഷത്തിനുള്ളിൽ സുഗമമായി സംഭാഷണത്തിലേർപ്പെടുന്നതിനും രണ്ടുവർഷംകൊണ്ട് സാമാന്യമായ ഭാഷാപ്രാവീണ്യം നേടുന്നതിനും കഴിയുമായിരുന്നു. ഇക്കാര്യം ബെയിലിയെ സംബന്ധിച്ചും ശരിയായിരുന്നു. കേരളത്തിലെത്തി ഒരു വർഷമായപ്പോഴേക്കും മലയാളം സംസാരിക്കാൻ സാധിച്ചതായി മുൻപു സൂചിപ്പിച്ച 1818 ജനുവരി 17-ലെ കത്തിൽ കാണുന്നു. 1819-ന്റെ തുടക്കത്തിൽതന്നെ, സുറിയാനിക്കത്തനാരന്മാരുടെ ബൈബിൾ തർജമയിലെ പോരായ്മകൾ മനസ്സിലാക്കുന്നതിനുള്ള ഭാഷാസാമർഥ്യം അദ്ദേഹത്തിനുണ്ടായിരുന്നു. അതേകാലത്തുതന്നെ മലയാളത്തിലേക്കു ചില ലഘു കൃതികൾ പരിഭാഷപ്പെടുത്തുന്നതിനുള്ള ശ്രമങ്ങൾ ബെയിലി തുടങ്ങുകയും ചെയ്യുന്നുണ്ട്. ഭാഷാചരിത്രകാരനായ പി. ഗോവിന്ദപ്പിള്ള ബെയിലിയെക്കുറിച്ച് എഴുതുന്നു: "കാലക്രമംകൊണ്ട് അദ്ദേഹം, മലയാള ഭാഷയിൽ ഒരു പണ്ഡിതനായിത്തീർന്നു. 1819-ൽ ശരീരസുഖം ഇല്ലായിരുന്നു. ആ ആണ്ട് ഒടുവിൽ സൌഖ്യമായി. 1820 മുഴുവൻ തർജ്ജിമ ജോലിയായിരുന്നു."

*സംസ്കൃതപഠനം* : പത്തൊമ്പതാം നൂറ്റാണ്ടിൽ (ഇരുപതാം നൂറ്റാണ്ടിന്റെ പൂർവാർധത്തിൽപോലും) കേരളത്തിലെ വിദ്യാഭ്യാസ-സാഹിത്യ വ്യവസായങ്ങളിലേർപ്പെട്ടിരുന്നവർ സംസ്കൃതത്തിനാണ് പ്രാധാന്യം നൽകിയിരുന്നത്; മലയാളത്തിനായിരുന്നില്ല. സാധാരണക്കാരും സാമൂഹികമായി പിന്നാക്കാവസ്ഥയിലുള്ളവരു

മായ മഹാഭൂരിപക്ഷംവരുന്ന മലയാളികൾക്ക് പൊതുവിൽ വിദ്യാഭ്യാസവും സാഹിത്യവും ഇല്ലായിരുന്നെന്നുമാത്രമല്ല, ഒരു വ്യവഹാര ഭാഷയുടെ ആവശ്യംപോലും ഉണ്ടായിരുന്നില്ല. എല്ലാവരുടെയും സംസാരഭാഷ മലയാളമായിരുന്നെങ്കിലും സംസ്കൃതാധിഷ്ഠിതമായ സ്ഥാപിത വിദ്യാഭ്യാസം ലഭിച്ചവരുടെ സംഭാഷണഭാഷയിൽ സ്വാഭാവികമായി സംസ്കൃതസ്വാധീനത മുന്നിട്ടുനിന്നു; ഭൂരിപക്ഷക്കാരായ സാധാരണക്കാരുടെ സംസാരഭാഷയിൽ ദ്രാവിഡ (തമിഴ്) പാരമ്പര്യത്തിനായിരുന്നു പ്രാമുഖ്യം. ഈ സാഹചര്യത്തിൽ, മലയാളഭാഷ പഠിക്കാനൊരുമ്പെടുന്ന ഒരു വിദേശിയെ സംബന്ധിച്ചിടത്തോളം മലയാളംമാത്രം പഠിച്ചതുകൊണ്ടായില്ല; സംസ്കൃതവും പഠിച്ചേ മതിയാകുമായിരുന്നുള്ളൂ. പ്രത്യേകിച്ച് കേരളത്തിലെ വിദ്യാസമ്പന്നർക്കും വിദ്യാവിഹീനന്മാർക്കും ഒരുപോലെ സ്വീകാര്യമായ ഒരു മലയാളം ബൈബിൾ രചിക്കാനൊരുങ്ങിയ ബെഞ്ചമിൻ ബെയിലിയെ സംബന്ധിച്ചിടത്തോളം സംസ്കൃതഭാഷയ്ക്കു നേരെ മുഖം തിരിച്ചു നിൽക്കാൻ സാധിക്കുകയേ ഇല്ലായിരുന്നു. അതുകൊണ്ട്, അദ്ദേഹത്തിനു മലയാളത്തിനുപുറമേ സംസ്കൃതവും സാമാന്യേന പഠിക്കേണ്ടിവന്നു. 1821 മെയ് മാസത്തിൽ കോട്ടയം മിഷൻ സ്റ്റേഷനിൽനിന്നു മിഷനറിമാർ എഴുതിയ റിപ്പോർട്ടിൽ "മിഷനറിമാർ സിറിയക്കും സംസ്കൃതവും പഠിച്ചുകൊണ്ടിരിക്കുന്നു" എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

*ഹീബ്രൂ-ഗ്രീക്ക് പഠനം*: ബൈബിൾ പരിഭാഷയ്ക്ക് ഹീബ്രു, ഗ്രീക്ക്, സുറിയാനി ഭാഷകളിൽ ജ്ഞാനമുണ്ടായിരിക്കേണ്ടത് ആവശ്യമാണ്. *ബൈബിൾ പഴയനിയമ*ത്തിന്റെ മൂലം ഹീബ്രുവും പുതിയനിയമത്തിന്റെ മൂലം ഗ്രീക്കും ആണ്. കോട്ടയം കോളജിലെ ബൈബിൾ തർജമയുടെ ആദ്യഘട്ടത്തിൽ സുറിയാനി കത്തനാരന്മാർ മലയാള പരിഭാഷയ്ക്കു മൂലമായുപയോഗിച്ചത്, കേരളത്തിൽ നൂറ്റാണ്ടുകളായി പ്രചാരത്തിലുണ്ടായിരുന്ന സുറിയാനി ബൈബിളായിരുന്നു. ഈ സാഹചര്യത്തിൽ, ബൈബിൾ പരിഭാഷയുടെ ചുമതല വഹിച്ച ബെയിലിക്ക് ഈ മൂന്നു ബൈബിൾഭാഷകളിലും പ്രയോഗക്ഷമമായ അറിവ് (working knowledge) ആവശ്യമായിരുന്നു. കോട്ടയം കോളജിൽ സേവനം അനുഷ്ഠിച്ചിരുന്ന സുറിയാനി മൽപ്പാന്മാർ, ഹീബ്രു അദ്ധ്യാപകൻ എന്നിവരുടെ സഹായത്തോടെയും ദ്വിഭാഷാനിഘണ്ടുക്കളിലൂടെയും കോട്ടയം മിഷൻ കേന്ദ്രത്തിലെ മിഷനറിമാർക്ക് മേൽപ്പറഞ്ഞ ഭാഷകൾ പഠിക്കാൻ കഴിയുമായിരുന്നു.

*വിദ്യാലയങ്ങൾ സ്ഥാപിക്കൽ*: കേണൽ ജോൺ മൺറോയുടെയും സി.എം.എസിന്റെയും പദ്ധതിയിലെ ഒരു മുഖ്യ ഇനമായിരുന്നു, വിദ്യാലയങ്ങൾ സ്ഥാപിക്കൽ. കൃത്യാന്തരബഹുലതമൂലം

ബെയിലിക്ക് ഇക്കാര്യത്തിൽ അധികം പ്രവർത്തിക്കാൻ കഴിഞ്ഞി ല്ലെങ്കിലും ഈ രംഗത്തും ബെയിലിയുടെ സംഭാവനകൾ ഉണ്ട്. സുറിയാനി പള്ളികൾ സന്ദർശിക്കുമ്പോൾ പള്ളികളോടുചേർന്ന് സ്കൂൾ തുടങ്ങുന്നതിനുള്ള ആലോചനയും പ്രചോദനവും ബെയിലി നൽകുമായിരുന്നു. "1817-ൽ ബെഞ്ചമിൻ ബെയിലിയുടെ ഭവന ത്തിലാണു കേരളത്തിലെ പ്രഥമ ഹൈസ്കൂൾ നിലവിൽ വന്നത്. പ്രഥമ സർക്കാർ ഇംഗ്ലീഷ് വിദ്യാലയം തിരുവനന്തപുരത്ത് ആരം ഭിക്കുന്നതിനു പതിനേഴുവർഷം മുമ്പാണിത് എന്ന കാര്യം അനു സ്മരിക്കുക. ഗ്രാമർ സ്കൂൾ എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഈ വിദ്യാലയത്തിന് 1821-ൽ ഹെൻറി ബേക്കർ പ്രത്യേകം കെട്ടിടം നിർമ്മിച്ചു." (പി.ജെ. തോമസ്, 1989: 408)

മുകളിൽ വിശദീകരിച്ച പലവിധ ഉത്തരവാദിത്വങ്ങളും ജോലി കളും ആകുംവണ്ണം നിർവഹിച്ചു പോന്നുവെങ്കിലും, അവയിൽ ഏറ്റവും പ്രധാനമായി ബെയിലി കരുതിയത് ബൈബിൾ പരിഭാ ഷയായിരുന്നു. അദ്ദേഹം കൂടുതൽ സമയവും ശ്രമവും അതിനു വേണ്ടി ചെലവഴിച്ചു.

1816 നവംബർ മാസം 16-ാം തീയതി മുതൽ 1819 മാർച്ച് 13 വരെ, മൂന്നു ദശാബ്ദത്തിലധികം കാലം കേരളത്തിൽ താമസിച്ച് പ്രവർത്തിച്ചിരുന്നുവെങ്കിലും ബെഞ്ചമിൻ ബെയിലിയുടെ കുടും ബജീവിതത്തെക്കുറിച്ച് അറിയാൻ കഴിഞ്ഞിട്ടുള്ള കാര്യങ്ങൾ പരി മിതമാണ്. സ്വന്തം പുകഴ്ചയ്ക്കുവേണ്ടിയല്ല, ഈശ്വരമഹത്വത്തി നുവേണ്ടിയാണ് എല്ലാ പ്രവൃത്തികളും എന്നു കരുതിയിരുന്ന മിഷ നറിമാർ തങ്ങളെക്കുറിച്ച് എഴുതി വെക്കുക പതിവുണ്ടായിരുന്നില്ല. പിൻഗാമികളാകട്ടെ വ്യക്തമായ ജീവിതചിത്രം ലഭിക്കത്തക്കവിധ ത്തിൽ അവരെക്കുറിച്ച് എഴുതിയതുമില്ല.

ഒരു മിഷനറിക്ക് ജീവിതത്തിൽ നേരിടേണ്ടിവരുന്ന വെല്ലുവി ളികളെക്കുറിച്ച് അറിഞ്ഞുകൊണ്ടുതന്നെ ബെയിലിയുടെ ജീവിത പങ്കാളിയായിത്തീർന്ന വനിതയായിരുന്നു എലിസബത്ത് എല്ല. അവർ വനിതകളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനുവേണ്ടി പ്രവർ ത്തിച്ചു. "മിസ്സിസ് ബെയിലി ആദ്യമേതന്നെ മൂന്നു നാലു പെൺ കുട്ടികളെ സ്വന്തം വീട്ടിൽവെച്ച്, സ്വന്തം ചുമതലയിൽ പഠിപ്പിച്ചു തുടങ്ങി." (മിഷനറി രജിസ്റ്റർ, 1827 ഡിസംബർ: 606) കേരളത്തിലെ പ്രതികൂലകാലാവസ്ഥമൂലം മിക്കപ്പോഴും രോഗാതുരയായിരുന്നു വെങ്കിലും മിസ്സിസ് ബെയിലി തന്റെ പെൺപള്ളിക്കൂടത്തിന്റെ പ്രവർ ത്തനം അഭംഗുരം മുമ്പോട്ടു കൊണ്ടുപോയി. 1848-ൽ അവിടെ 29 പെൺകുട്ടികൾ വിദ്യ അഭ്യസിക്കുന്നുണ്ടായിരുന്നു. ബെയിലിയും കുടുംബവും 1850-ൽ ഇംഗ്ലണ്ടിലേക്കു മടങ്ങിയപ്പോൾ ഈ പെൺ പള്ളിക്കുടം മിസ്സിസ് ജോൺസണിന്റെയും (ഹെൻറി ബേക്കറിന്റെ

മകൾ) മിസ്സ് ഹാൻഡ്സ് ഫോർഡിന്റെയും (മിസ്സിസ് പീറ്റ്) പെൺപള്ളിക്കൂടത്തോടു ചേർത്തു. അങ്ങനെ അനവധി പെൺകുട്ടികൾക്ക് അറിവിന്റെ വെളിച്ചം പകർന്നുകൊടുത്ത മിസ്സിസ് ബെയിലിയാണ് കേരളത്തിൽ വനിതാവിദ്യാഭ്യാസത്തിനു തുടക്കം കുറിച്ചത്. എല്ലായ്പോഴും ബെയിലിയുടെ സഹചാരിണിയായിരുന്ന അവർ ഇംഗ്ലണ്ടിൽ സാലപിലെ ഷീന്റണിൽവെച്ച് 1859 ജൂൺ 19-നു മരണമടഞ്ഞു.

ലഭ്യമായ പ്രസിദ്ധീകരണങ്ങളിലും മറ്റു രേഖകളിലും ബെഞ്ചമിൻ ബെയിലിയുടെ ഏഴു മക്കളെക്കുറിച്ചാണു പരാമർശിക്കപ്പെട്ടു കാണുന്നത്. ഇവരിൽ ബെയിലീദമ്പതികൾക്ക് ആദ്യമുണ്ടായ കുഞ്ഞ് ആലപ്പുഴവെച്ച്, ജനിച്ചു നാലു ദിവസം കഴിഞ്ഞപ്പോൾ, മരിച്ചുപോയിരുന്നു.

രണ്ടാമതു ജനിച്ച കുഞ്ഞ് ഒരു പെൺകുട്ടിയായിരുന്നു - സാറാ എലിസബത്ത് ബെയിലി. 1818 ജനുവരി 21-ന് അവൾ ജനിച്ചു. ആറു വയസ്സായപ്പോൾ, അഞ്ചാറുമാസം ഗുരുതരമായ രോഗം ബാധിച്ചു ചികിത്സയിൽ കഴിഞ്ഞതിനുശേഷം ആ കുഞ്ഞും മരിച്ചു. അത് ബെയിലിയെയും ഭാര്യയെയും അസഹനീയമായ ദുഃഖത്തിലാഴ്ത്തുകയും തളർത്തിക്കളയുകയും ചെയ്തു. അവർ അനുഭവിക്കുന്ന അഗ്നിപരീക്ഷകളെ പരാമർശിച്ച് ജോസഫ് ഫെൻ ഇങ്ങനെ എഴുതി: "ബെയിലിയും ഭാര്യയും ഇപ്പോൾ കൊല്ലത്താണ്. അവർ വലിയ ദുഃഖത്തിലായിരിക്കുന്നു; അവരുടെ മൂത്തകുട്ടിയെ അവരിൽനിന്ന് എടുക്കുന്നത് ദൈവത്തിനു ഹിതകരമായി തോന്നി- ആറു വയസ്സുള്ള മനോജ്ഞയായ ഒരു പെൺപൈതൽ. ഏതാനും മാസങ്ങളായി അവളുടെ ആരോഗ്യം ക്ഷയിച്ചുക്ഷയിച്ചു വരികയായിരുന്നു. മരിച്ചുപോയേക്കുമെന്ന് കരുതത്തക്കവിധം അവളുടെ നില നേരത്തെ തന്നെ വഷളായിരുന്നു." (മിഷനറി രജിസ്റ്റർ, 1825 ഫെബ്രുവരി: 75)

ബെഞ്ചമിൻ എന്നു പേരുള്ള ഒരു മകൻ ബെയിലിക്കുണ്ടായിരുന്നു. ബെഞ്ചമിൻ ജെ. എല്ല ബെയിലി എന്നായിരുന്നു മുഴുവൻ പേര്. ഈ മകൻ ബെഞ്ചമിൻ ബെയിലിയെക്കുറിച്ചാണ്-അച്ഛന്റെ സഹായിയുമായിരുന്നതിനാലാകാം-ബെയിലിയുടെ മക്കളിൽവെച്ച്, ഏറ്റവും കൂടുതൽ പരാമർശങ്ങൾ ലഭ്യമാകുന്നത്. ഡബ്ലിയു.എസ്. ഹണ്ട് എഴുതുന്നു: "കോട്ടയം പ്രസ്സിൽ അച്ചടി ജോലികൾ ചെയ്യുന്നതിനാവശ്യമായ വൈദഗ്ധ്യം നേടുന്നതിനുവേണ്ടി ഇംഗ്ലണ്ടിൽ പ്രിന്ററായി ജോലിചെയ്ത മകൻ ബെയിലിയോടൊപ്പം താമസിച്ചു. അതുപോലെ ബെയിലിയെ ഇടവകപരിപാലനത്തിൽ സഹായിച്ചുകൊണ്ട് പെൺമക്കളും അദ്ദേഹത്തോടൊപ്പം താമസിച്ചു. ബെയിലിക്കും ഭാര്യയ്ക്കും കൂടെക്കൂടെ അസുഖം പിടിക്കുമായിരുന്നു. സൂര്യന്റെ ചൂടേൽക്കുന്നതുകൊണ്ടുള്ള കഠിനമായ തലവേദനമൂലം

ബെയിലി സദാ ക്ലേശിച്ചിരുന്നു. 1842 സെപ്റ്റംബർ 17-ന് മിസ്സിസ് ബേക്കർ അവരുടെ മകനെഴുതി: 'ഏകദേശം അൻപതോ അറുപതോ ഗജം ദൂരത്തിൽ, വീടിനോട് വളരെ അടുത്തായതിനാൽ, നമ്മുടെ സുഹൃത്ത് ബെയിലിക്ക് പള്ളിയിലേക്കും അച്ചടിശാലയിലേക്കും അധികദൂരം പോകേണ്ടതില്ല. ബെയിലിയോടൊപ്പം അച്ചടിശാല യിൽ മകൻ ബെഞ്ചമിൻ ഉണ്ട്. മകൻ അച്ഛനോടൊപ്പം താമസി ക്കുന്നു. അടുത്തമാസം അവസാനത്തോടുകൂടി അവരുടെ മകൾ വരുമെന്ന്, അവരിപ്പോൾ പ്രതീക്ഷിച്ചിരിക്കുന്നു. രോഗിണിയും ക്ഷീണിതവുമായിരിക്കുന്നതുകൊണ്ട് മിസ്സിസ് ബെയിലിയെ സഹാ യിക്കാൻ ആരെങ്കിലും ഉണ്ടായേ കഴിയൂ. തീർച്ചയായും ആ മകൾ അമ്മയ്ക്കൊരാശ്വാസമായിരിക്കുമെന്ന് ഞാൻ കരുതുന്നു.'" (1968: 43)

മേൽ ഉദ്ധരിച്ചതിൽനിന്നു വ്യക്തമാകുന്ന ചില സംഗതികളുണ്ട്: ഒന്ന്, ഒരു മകൻ പ്രസ്സിൽ ബെയിലിക്കു സഹായിയായി കൂടെയുണ്ടാ യിരുന്നു; രണ്ട്, ആ മകൻ ഇംഗ്ലണ്ടിൽ പോയി അച്ചടി പഠിച്ചുവന്ന താണ്; മൂന്ന്, പ്രസ്സിൽ ബെയിലിക്കൊപ്പമുണ്ടായിരുന്ന മകന്റെ പേര് 'ബെഞ്ചമിൻ' എന്നായിരുന്നു; നാല്, 1842-ൽ മകൻ ബെഞ്ചമിൻ, ബെയിലിയോടൊപ്പം കോട്ടയം അച്ചടിശാലയിലുണ്ട്, അഞ്ച്, 1842-ൽ മിസ്സിസ് ബേക്കർ മേൽപ്പടി കത്ത് എഴുതുമ്പോൾ ബെയിലിയുടെ പെൺമക്കൾ ആരും സ്ഥലത്തില്ല. എന്നാൽ 1846-ൽ, ബെയിലി യുടെകൂടെ മകനും മകളും ഉള്ളതായി താഴെപ്പറയുന്ന ഉദ്ധരണി യിൽനിന്നു മനസ്സിലാക്കാം: "ഒരു സണ്ടേസ്കൂൾ സായ്പിന്റെ മകൻ നടത്തി വന്നു. അതിൽ കുട്ടികൾ വളരെ ഉണ്ട്... ബെയിലി സായ് പിന്റെ മകൾ പെൺകുട്ടികൾക്കായി ഒരു സണ്ടേസ്കൂൾ നടത്തു ന്നുണ്ട്. ബെയിലിമദാമ്മയുടെ പള്ളിക്കൂടത്തിലും ഞായറാഴ്ചയും ഇടദിവസങ്ങളിലും പഠിത്തം നടക്കുന്നുണ്ട്." (മലയാളമിത്രം: 171 -172) 'സായ്പിന്റെ മകൻ', സായ്പിന്റെ മകൾ' എന്നിങ്ങനെയുള്ള പ്രയോഗത്തിലൂടെ, പരാമർശിക്കപ്പെടുന്ന കാലത്ത്, ബെയിലിയുടെ ഒരു മകനും ഒരു മകളുംമാത്രമേ സ്ഥലത്തുള്ളുവെന്ന് വ്യക്തമാ കുന്നു. അതുപോലെ 1848-ലും മകൻ ബെഞ്ചമിൻ ബെയിലി കോട്ട യത്തുണ്ടെന്ന് ഇനിപ്പറയുന്ന പ്രസ്താവനയിൽനിന്നു വ്യക്തമാ കുന്നു: "മിസ്റ്റർ റ്റി.സി. പുന്നൻ ബി.എ... ജനനം 1848-ൽ ആയി രുന്നു. കോട്ടയം ഭദ്രാസനപ്പള്ളിയിൽ സ്നാനമേറ്റു, ജ്ഞാനപിതാ ക്കന്മാരിൽ ഒരാൾ റവ. ബെയിലിയുടെ പുത്രൻ മിസ്റ്റർ ബെഞ്ച മിൻ ബെയിലിയായിരുന്നു." (വി.ടി. ഡേവിഡ്, 1930: 118) പിന്നീട് ബെയിലിയുടെയും കുടുംബത്തിന്റെയും മടക്കയാത്രയെക്കുറിച്ച് കാണുന്ന രേഖ ഇപ്രകാരമാണ്: "ബെയിലി സായ്പും മദാമ്മയും മൂത്തമകനും രണ്ടു പെൺമക്കളുംകൂടെ ഈയാണ്ടിലെ മാർച്ചുമാസം

13-നു കൊച്ചിയിൽ ചെന്നു കപ്പൽകയറി ബിലാത്തിക്കു പോയി." (മലയാളമിത്രം, 1905 ഫെബ്രുവരി : 27) 'മൂത്തമകൻ' എന്നതിൽ നിന്ന്, ഇളയ ആൺ മകൻ/ മക്കൾ ഉണ്ടെന്നുള്ള സൂചനയുണ്ട്. പക്ഷേ അവരെക്കുറിച്ച് ആധികാരിക രേഖകൾ ഒന്നും കാണാൻ കഴിഞ്ഞിട്ടില്ല. "ബെയിലി മദാമ്മയും മിസ് ബെയിലി മദാമ്മമാരും പഠിപ്പിച്ച പല സ്ത്രീകൾ വിവാഹം കഴിഞ്ഞു ഇവിടെ താമസിക്കുന്നുണ്ട്." എന്ന് എഴുതിയിരിക്കുന്നതിൽനിന്ന്, ബെയിലിയുടെ രണ്ടു പെൺകുട്ടികളും 1850-നു മുമ്പ് ബെയിലി കുടുംബത്തിൽ മടങ്ങിയെത്തിയെന്നും അവർ അമ്മയോടൊപ്പം പെൺപള്ളിക്കൂടത്തിൽ പഠിപ്പിച്ചുവെന്നും മനസ്സിലാക്കാം. മകൻ ബെഞ്ചമിൻ ബെയിലിയെ പിന്നീടു കാണുന്നത് സി.എം.എസ്. പ്രസിദ്ധീകരിച്ച *രജിസ്റ്റർ ഒഫ് മിഷനറീസ്* എന്ന ഗ്രന്ഥത്തിന്റെ സമാഹർത്താവ് (compiler) എന്ന നിലയ്ക്കാണ്. പ്രസ്തുത ഗ്രന്ഥത്തിന്റെ ആമുഖക്കുറിപ്പിൽ ഇങ്ങനെ കാണുന്നു: 1883-ൽ ഈ രജിസ്റ്ററിന്റെ ഒരു രണ്ടാംപതിപ്പ് മി. ബെഞ്ചമിൻ ബെയിലി സമാഹരിച്ചു. ചർച്ച് മിഷൻ ഓഫീസിലെ ഒരു സീനിയർ ക്ലർക്ക് ആയിരുന്നു 'ചെറിയ' ബെഞ്ചമിൻ ബെയിലി.

കുഞ്ഞുങ്ങളായിരിക്കെ മരിച്ച രണ്ടുമക്കളുടെ ശവക്കല്ലറ കോട്ടയം സി.എസ്.ഐ. കത്തീഡ്രൽ സെമിത്തേരിയിലുണ്ട്. അതിൽ ഒന്ന് 1824 മെയ് 28-ന്, 9 മാസം പ്രായമുള്ളപ്പോൾ മരിച്ച സാമുവൽ ബക്വർത്ത് ബെയിലിയുടേതാണ്; രണ്ടാമത്തേത്, 1828 മെയ് 1-ന്, ഒരു വർഷവും പതിനൊന്നു മാസവും പ്രായമുള്ളപ്പോൾ മരിച്ച മാർത്താ സ്മിത്ത് ബെയിലിയുടേതും.

ജോസഫ് ഗ്രഹാം ബെയിലി (1821-1881), എലിസബത്ത് സോഫിയാ ബെയിലി (1825-1911), മൈക്കിൾ ബക്വർത്ത് ബെയിലി (1827-), മന്നാ ജമീലാ ബെയിലി (1829-1912) എന്നീ മക്കളെക്കുറിച്ച് ഇംഗ്ലണ്ടിലെ ആർക്കൈവ്സിൽ ലഭ്യമായ 'ബെയിലി ഫാമിലി ട്രീ'യിൽ പരാമർശിച്ചുകാണുന്നുണ്ട്. ബെയിലി-എലിസബത്ത് ദമ്പതികൾക്ക് ആകെ ഒമ്പതു മക്കളാണുണ്ടായിരുന്നത്. അവരിൽ ആദ്യജാതനായ ശിശു, സാറാ, സാമുവൽ, മാർത്ത എന്നിവർ അകാലത്തിൽ മരിച്ചു. മൈക്കിൾ മരിച്ചത് ഏതു വർഷമെന്ന് അറിയാൻ കഴിയുന്നില്ല.

ബെയിലി കുടുംബം അനുഭവിച്ച അഗ്നി പരീക്ഷകൾ കുഞ്ഞുങ്ങളുടെ മരണമേൽപ്പിച്ച ആഘാതംകൊണ്ട് അവസാനിച്ചില്ല. യൂറോപ്പിലേതിൽനിന്നു വളരെ വ്യത്യസ്തമായ, കേരളത്തിലെ കാലാവസ്ഥയും ഭൗതിക സാഹചര്യങ്ങളും മിഷനറിമാർക്ക് ഒരു തരത്തിലും പൊരുത്തപ്പെടാൻ കഴിയുന്നതായിരുന്നില്ല. അതിനുപുറമേയായിരുന്നു, പ്രേക്ഷിത പ്രവർത്തന മേഖലകളിലെ അവരുടെ ക്ലേശപൂർണമായ ജീവിതം. മിക്ക മിഷനറിമാരും രോഗികളായി; പലരും

മടങ്ങിപ്പോകാൻ നിർബന്ധിതരായി; വാശിയോടെ പിടിച്ചു നിന്ന വരിൽ ഒട്ടുവളരെ പേർ മരണമടഞ്ഞു. കേരളത്തിലെ മിഷനറി ജീവിതം ബെയിലിയെയും ഭാര്യയെയും നിത്യരോഗികളാക്കി. ഉഷ്ണമേഖലാപ്രദേശത്തെ തീക്ഷ്ണമായ സൂര്യകിരണങ്ങളേൽക്കേണ്ടിവന്ന ബെയിലിക്ക് മിക്കപ്പോഴും അതികഠിനമായ തലവേദന അനുഭവിക്കേണ്ടിവന്നു. 1818-ൽ ഉടനീളം ബെയിലി രോഗബാധിതനായിരുന്നു. തന്മൂലം മലയാളഭാഷയിൽ കൂടുതൽ പാണ്ഡിത്യം നേടുന്നതിനോ ബെയിലിയുടെ മനസ്സിലുണ്ടായിരുന്നു പദ്ധതികൾ നടപ്പിലാക്കുന്നതിനോ കഴിഞ്ഞില്ല. 1819 ജനുവരി മാസം, രോഗബാധിതനായ ബെയിലി കൊല്ലത്ത് ഡോ. ഹേയുടെ ചികിത്സയിലായിരുന്നു. 1822-ൽ വീണ്ടും ശക്തമായ രോഗബാധയുണ്ടായി. ഈ സന്ദർഭത്തിൽ സുറിയാനി മെത്രാപ്പോലീത്തായും കത്തനാരന്മാരും ജനങ്ങളും ബെയിലിയോട് വലിയ സ്നേഹം കാട്ടുകയും ബെയിലിയുടെ സൗഖ്യത്തിനായി പള്ളികളിൽ പ്രാർഥന നടത്തുകയും ചെയ്തു. ഇക്കാലത്ത് ബെയിലിക്ക് "വളരെ നാൾ വേലയിൽ നിന്ന് ഒഴിഞ്ഞിരിക്കേണ്ടിവന്നു." (മലയാളമിത്രം : 196) ഇങ്ങനെ, നിരന്തരമായുണ്ടാകുന്ന കഠിന തലവേദനമൂലം തിരുവിതാംകൂറിലെ പ്രവർത്തനങ്ങൾ അവസാനിപ്പിച്ച് ഇംഗ്ലണ്ടിലേക്കു മടങ്ങിപ്പൊയ്ക്കൊള്ളാൻ ഡോക്ടറന്മാർ താക്കീതുനൽകുമോ എന്നുള്ളതു മാത്രമായിരുന്നു ബെയിലിയുടെ ഒരേയൊരു പേടി. അപ്പോഴും അസുഖത്തിനു സ്വയം വിട്ടുകൊടുക്കാൻ ബെയിലി തയ്യാറായില്ല. 1827-ൽ ബെയിലി എഴുതി: "ആരോഗ്യാവസ്ഥ വളരെ മോശമാണെങ്കിലും, മിഷൻ സ്റ്റേഷനിൽ തുടർന്നു പോകുന്നതിന് കഴിവു ലഭിച്ചതിൽ ഞാൻ കൃതജ്ഞനാണ്." (മിഷനറി രജിസ്റ്റർ, 1827 ഡിസംബർ: 601) മിസ്സിസ് ബെയിലിക്ക് തീരെ സുഖമില്ലെന്നും ബെയിലി എഴുതി. സായ്പന്മാർ അസുഖമുണ്ടാകുമ്പോൾ സൗഖ്യത്തിനായി കുന്നിൻ മുകളിലെ ഏതെങ്കിലും സുഖവാസകേന്ദ്രത്തിലേക്കു പോകുക പതിവായിരുന്നു. നിരന്തരം രോഗമുണ്ടായെങ്കിലും ബെയിലി ഒരിക്കൽമാത്രമേ അങ്ങനെ പോയിട്ടുള്ളൂ. തനിക്ക് ഏറ്റവും ഇഷ്ടപ്പെട്ടതായികണ്ട് തെരഞ്ഞെടുത്ത ഗരിമയുള്ള ചുമതലകളിൽനിന്നു മാറിനിൽക്കാനുള്ള വൈമനസ്യംകൊണ്ട്, മുപ്പത്തിനാല് വർഷത്തെ കേരളവാസത്തിനിടയിൽ ബെയിലി ഒരിക്കൽമാത്രമേ ഫർലോയിൽ ജന്മനാട്ടിലേക്കും പോയുള്ളു. 1831-ൽ; ആ വർഷം മെയ് 14-ന് ഇംഗ്ലണ്ടിലേക്കു പോയ ബെയിലി 1834 ജൂലൈ 15-ന് ഇന്ത്യയിലേക്കു മടങ്ങുകയും ചെയ്തു.

ദേഹസുഖാർഥമായിരുന്നു ബെയിലി ഇംഗ്ലണ്ടിലേക്കു പോയതെങ്കിലും അദ്ദേഹത്തിന് അവിടെ തീരെ വിശ്രമമുണ്ടായില്ല.

"ബ്ലാത്തിയിൽ എത്തി തിരിച്ചു വന്നപ്പോൾ രണ്ടുതരം മലയാള അക്ഷരങ്ങളുടെ അച്ചുകളും അവയിൽ വാർത്ത അക്ഷരങ്ങളും ആ അക്ഷരങ്ങൾ ഉപയോഗിച്ച് ഇംഗ്ലണ്ടിൽവെച്ച് വിശേഷവിധിയായി മുദ്രണം ചെയ്ത 'നാലു സുവിശേഷങ്ങൾ' എന്ന പുസ്തകവും(?) കൊണ്ടുവരികയുണ്ടായി. പ്രസ്തുതഗ്രന്ഥം അടിക്കുന്നതിന് അച്ചു നിരത്തിയതും പ്രൂഫ് തിരുത്തിയതും സായ്പും മൂത്ത പുത്രനുംകൂടിയാണ്." (വി.ടി.ഡേവിഡ്, 1930:24) ബെയിലി ഫർലോയിലായിരിക്കെ ഇംഗ്ലണ്ടിൽവെച്ചു നടത്തിയ പ്രവർത്തനങ്ങളെക്കുറിച്ച് ഡബ്ലിയു. എസ്. ഹണ്ടും ഇങ്ങനെതന്നെ പറയുന്നു.

ബെഞ്ചമിൻ ബെയിലി 1842 ജൂലൈ 6-ാം തീയതി എഴുതിയ ദീർഘമായ കത്തിൽ മിഷനറി പ്രവർത്തനത്തിന്റെ ഭാഗമായി തനിക്കു ചെയ്യാൻ കഴിഞ്ഞ മൂന്നു പ്രധാന സംഗതികളെക്കുറിച്ച് ഇങ്ങനെ പറയുന്നു: "ഒന്നാമത്, ദൈവത്തിന്റെ അനുഗ്രഹിക്കപ്പെട്ട വിശുദ്ധവചനം സമ്പൂർണമായി മലയാള ഭാഷയിലേക്കു തർജമ ചെയ്യുന്നതിനും അച്ചടിക്കുന്നതിനും ദൈവം എന്നെ പ്രാപ്തനാക്കിയത്. രണ്ടാമത്, നമ്മുടെ മലയാളം മിഷനിൽ എല്ലായിടത്തും ഉപയോഗിച്ചുകൊണ്ടിരിക്കുന്നതും വേദാനുസാരിയും അതിനു തുല്യമായി മറ്റൊന്നു ചൂണ്ടിക്കാട്ടാനില്ലാത്തതുമായ നമ്മുടെ ആരാധനകൾ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തിയതും അച്ചടിച്ചതും. മൂന്നാമത് ദൈവനാമ മഹത്വത്തിനായി വെടിപ്പുള്ളതും ഈടുറ്റതുമായ ഒരു പള്ളിയുടെ നിർമാണം നിർവഹിച്ചത്."

ബെഞ്ചമിൻ ബെയിലിയുടെ സഹപ്രവർത്തകനായിരുന്ന ഹെൻറി ബേക്കർ സീനിയർ അദ്ദേഹത്തിന്റെ മഹത്തായ പ്രവർത്തനങ്ങളെ വിലയിരുത്തിയത് ഇപ്രകാരമാണ്: "അദ്ദേഹം അനവധി ധർമോപദേശ കൃതികൾക്കും (homily) ലഘുപ്രബന്ധങ്ങൾക്കും (tract) പ്രാർഥനകൾക്കുംപുറമേ വേദപുസ്തകം സമ്പൂർണമായി മലയാളത്തിലേക്കു പരിഭാഷപ്പെടുത്തി. ഇംഗ്ലീഷ്-മലയാളം, മലയാളം-ഇംഗ്ലീഷ് എന്നിങ്ങനെ രണ്ടു നിഘണ്ടുക്കൾ രചിച്ചു. ഒരു അച്ചടിശാല ഉണ്ടാക്കുകയും കേരളത്തിൽവെച്ച് ആദ്യമായി മലയാള അക്ഷരങ്ങൾ വാർത്തുണ്ടാക്കുകയും അതുപയോഗിച്ച് മേൽപ്പടി കൃതികളും മറ്റ് അനവധി കൃതികളും അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ അച്ചടിക്കുകയും ചെയ്തു. പലപല വീടുകൾക്കും മിഷൻ കെട്ടിടങ്ങൾക്കുംപുറമേ ശ്രേഷ്ഠമായ ഈ ദേവാലയവും പണിതു; അതോടൊപ്പം മിഷനറി എന്ന നിലയിൽ തന്റെ പൗരോഹിത്യ ചുമതലകളെല്ലാം നിർവഹിക്കുകയും ചെയ്തു." (ഐറാ ഡാൾട്ടൻ, 1963: 17-18) ഹെൻറി ബേക്കറിന്റെ അഭിപ്രായത്തിൽ ബെയിലി ചെയ്ത മഹത്തായ കാര്യങ്ങൾ നാലെണ്ണമാണ്: ഒന്ന്, ബൈബിളും

പൊതു ആരാധനാപുസ്തകവുമുൾപ്പെടെ മലയാളത്തിൽ നിർവ ഹിച്ച പരിഭാഷകൾ. രണ്ട്, നിഘണ്ടുനിർമാണം. മൂന്ന്, പ്രസ്സ് സ്ഥാപി ക്കുകയും മലയാളം ആണിയച്ചുകൾ ഉണ്ടാക്കുകയും ചെയ്ത് പുസ്ത കങ്ങൾ പ്രസിദ്ധപ്പെടുത്തിയത്. നാല്, ദേവാലയവും മിഷൻ കെട്ടി ടങ്ങളും ഉണ്ടാക്കുകയും കൃത്യാന്തരബഹുലതകൾക്കിടയിലും മിഷ നറി ചുമതലകൾ വീഴ്ച വരുത്താതെ നിർവഹിച്ചതും. ബെയിലി യുടെ സംഭാവനകളെ ബേക്കർ നോക്കിക്കാണുന്നത് വ്യത്യസ്ത മായ ഒരു പരിപ്രേക്ഷ്യത്തിലാണ്.

ദൈവത്തിന്റെ വചനമാണെങ്കിലും അത് അന്യഭാഷകളിൽ സംസാരിച്ചുകൊണ്ട് മനുഷ്യരുടെ അടുത്തു ചെന്നാൽ കേൾക്കു ന്നവർക്കു യാതൊരു പ്രയോജനവും ഉണ്ടാകുകയില്ല. അതുകൊണ്ട് ലോകമെങ്ങും പ്രേഷിതപ്രവർത്തനത്തിനായി-സുവിശേഷഘോ ഷണത്തിനായി-പോയ മിഷനറിമാർക്ക്, ദൈവത്തിന്റെ വചനമായ *ബൈബിൾ* നാടുതോറുമുള്ള നാനാഭാഷകളിലേക്ക് മൊഴിമാറ്റം നടത്തേണ്ടി വന്നു. ഈ മൊഴിമാറ്റമാകട്ടെ, മാറിയ മൊഴിയിൽ ദൈവവചനം വീണുകിട്ടിയ നാടുകളിലൊക്കെ ഗദ്യഭാഷയുടെ സൗഭാഗ്യത്തിനു വഴി തെളിക്കുകയും ചെയ്തു. ബെർണാഡ്ഷാ യുടെ കഥാപാത്രമായ പ്രൊഫ. ഹിഗിൻസ് ഇംഗ്ലീഷ് ഭാഷയെക്കു റിച്ച്, "ഷേക്സ്പിയറിന്റെയും മിൽട്ടന്റെയും ബൈബിളിന്റെയും ഭാഷയാണ് ഇംഗ്ലീഷ്" (ബർണാഡ് ഷാ, 1972: 679) എന്നു പറയു ന്നത് ഇവിടെ പ്രസ്താവ്യമാണ്. ബെയിലിയെ സംബന്ധിച്ചിട ത്തോളം ഒരേ ഒരു ദൗത്യമേ ഉണ്ടായിരുന്നുള്ളൂ-സുവിശേഷ പ്രചാ രണം. അതു നിർവഹിക്കുന്നതിനുവേണ്ടിയായിരുന്നു ബാക്കി എല്ലാ പ്രവർത്തനങ്ങളും. സുവിശേഷ പ്രചാരണത്തിന്റെ ഫലപ്രദമായ നിർവഹണത്തിനുവേണ്ടി ചെയ്ത മറ്റുകാര്യങ്ങൾ അനുജാതപ്ര വർത്തനങ്ങളും (secondary activities) അവയിലൂടെ ഉണ്ടായ നേട്ട ങ്ങൾ അനുജാതനേട്ടങ്ങളും (secondary achievements) മാത്രമാ യിരുന്നു. അച്ചടിശാല സ്ഥാപിക്കൽ, മലയാളം ആണി അച്ചുകളുടെ നിർമാണം, മലയാളപരിഭാഷ, നിഘണ്ടുരചന, പുസ്തകപ്രസാധനം തുടങ്ങി ബെയിലി പ്രധാനമായി കരുതാതിരിക്കുകയോ അനു ജാതപ്രവർത്തനങ്ങളായിമാത്രം കരുതുകയോ ചെയ്ത സംഗതിക ളാണ് കേരളത്തിന്റെ സാംസ്കാരികചരിത്രത്തിനു മുതൽക്കൂട്ടായി ത്തീർന്നത്. ഹെൻറി ബേക്കറെപ്പോലുള്ളവർ ബെയിലിയുടെ കാല ത്തുതന്നെ അദ്ദേഹം സാംസ്കാരിക ചരിത്രത്തിൽ ചെലുത്താൻ പോകുന്ന സ്വാധീനതയെയും മാർഗദർശനപരമായ ദൗത്യത്തെയും കുറിച്ച് മനസ്സിലാക്കിയിരുന്നു. ബെഞ്ചമിൻ ബെയിലിയുടെ റിട്ട യർമെന്റിനോടും മടക്കയാത്രയോടും അനുബന്ധിച്ച് മദ്രാസ് കറ സ്പോണ്ടിങ് കമ്മറ്റി പാസ്സാക്കിയ നിശ്ചയത്തിൽ (resolution)

അവർ എടുത്തു പറയാനാഗ്രഹിച്ചതു ബെയിലി നാടിനു നൽകിയ മൂന്നു സേവനങ്ങളാണ്-ആദ്യമലയാളം അച്ചടിശാല, രണ്ടു നിഘണ്ടുക്കൾ, ബൈബിൾ പരിഭാഷ. ഇവ മലയാളഭാഷയുടെയും സാഹിത്യത്തിന്റെയും, വിശിഷ്യ മലയാളഗദ്യത്തിന്റെ, വളർച്ചയിൽ വഹിച്ച പങ്ക് സുവിദിതമാണ്.

## മാനവസേവ മാധവസേവ

തന്റെ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തനു ചെയ്യുന്ന തീരെച്ചെറിയ ഉപകാരംപോലും ഈശ്വരനു സമർപ്പിക്കുന്ന ഏറ്റവും വലിയ പൂജയായി കരുതി, സഹജീവികളെ സ്നേഹിച്ച മനുഷ്യസ്നേഹിയായിരുന്നു ബെഞ്ചമിൻ ബെയിലി. മനുഷ്യസ്വാതന്ത്ര്യം, നീതിബോധം, സമത്വം തുടങ്ങിയ മൂല്യങ്ങളിൽ അധിഷ്ഠിതമായ ഒരു പുത്തൻ മാനവികതയെ സൃഷ്ടിക്കുന്നതിനുള്ള യത്നമായാണ് ബെയിലി മിഷനറി പ്രവർത്തനത്തെ കണ്ടത്. ക്രിസ്തുവിന്റെ സന്ദേശങ്ങളായ സ്നേഹവും രക്ഷയും അതിന്റെ സമ്പൂർണ അർഥവ്യാപ്തിയോടെ തിരിച്ചറിഞ്ഞ ക്രിസ്തുശിഷ്യനായിരുന്നു ബെയിലി. അതുകൊണ്ടാണ് ഈശ്വരസേവ എന്നാൽ മാനവസേവതന്നെയാണെന്ന് ബെയിലി കരുതിയത്. 'രക്ഷ'യാകട്ടെ എല്ലാ തരത്തിലുമുള്ള അടിമത്തത്തിൽനിന്നും അജ്ഞതയിൽനിന്നുമുള്ള മോചനവും ബലഹീനതകളിലുള്ള ശക്തിപ്പെടുത്തലുമാണ്.

നാനാപ്രകാരേണ നിശ്ചലമായ ഒരു സമൂഹത്തെയാണ്, കേരളത്തിലെത്തിയ ബെയിലി, ഇവിടെ കണ്ടത്. അന്ധവിശ്വാസം, അനാചാരം, അടിമത്തം, ആധുനിക വിദ്യാഭ്യാസത്തിന്റെ അഭാവം തുടങ്ങിയ വിപരീത ഘടകങ്ങളാണ് കേരളീയ സമൂഹത്തിന്റെ സ്വഭാവം നിർണയിച്ചിരുന്നത്. ഇതിനൊരു മാറ്റം വരുത്തി, ജനജീവിതത്തിന് നവോത്ഥാനവും പുരോഗതിയും ഉണ്ടാക്കണമെങ്കിൽ ആദ്യം വ്യഷ്ടിയെയും അതുവഴി സമഷ്ടിയെയും പരിവർത്തിപ്പിക്കേണ്ടതുണ്ടെന്നു ബെയിലി കരുതി. കേരളത്തിൽ മലയാളം അച്ചടിക്ക് ആരംഭം കുറിച്ചത്, ഗ്രന്ഥരചനയ്ക്കും ആശയപ്രകാശനത്തിനും സമർഥമായ മലയാളഗദ്യമില്ലാതിരുന്ന കുറവ് മധ്യമാർഗ ഗദ്യശൈലിക്കു രൂപം കൊടുത്ത് പരിഹരിച്ചത്, പരിഭാഷയിലൂടെ ശൈലീശുദ്ധമായ ആധുനിക മലയാളഗദ്യഭാഷ ഉറപ്പിക്കുകയും അച്ചടിയിലൂടെ അത് നിലവാരപ്പെടുത്തുകയും ചെയ്തത്, അടിസ്ഥാന ഗ്രന്ഥങ്ങളായ നിഘണ്ടുക്കൾ രചിച്ചത്, മലയാള പുസ്തകപ്രസാധനത്തിന് പ്രാരംഭം കുറിച്ചത്, ഇംഗ്ലീഷ് വിദ്യാഭ്യാസം തുടങ്ങിയത് എന്നിങ്ങനെ ബെഞ്ചമിൻ ബെയിലി നിർവഹിച്ച പ്രവർത്തനങ്ങൾ പുതിയൊരു മാനവികതയും സാംസ്കാരിക നവോത്ഥാനവും സൃഷ്ടിക്കാൻതക്ക കരുത്തുള്ളവയായിരുന്നു.

കെ.ഒ. ഫിലിപ്പ് 'ബെഞ്ചമിൻ ബെയിലി മലയാളത്തിനും മലയാളനാടിനും മറക്കാനാവാത്ത മഹാൻ' എന്ന പേരിലെഴുതിയ ലേഖനത്തിൽ (*ജ്ഞാനനിക്ഷേപം - ബെയിലി ജൂബിലി സുവനിർ*, 1973) മനുഷ്യസ്നേഹിയായ ബെയിലിയെക്കുറിച്ച് പറയുന്ന കാര്യങ്ങൾ ശ്രദ്ധേയമാണ്:

> വസ്തുവില്ലാത്തവർക്കു വസ്തു വാങ്ങിക്കൊടുക്കുക, സ്ത്രീധനം കൊടുക്കാനില്ലാത്തതുകൊണ്ടു കല്യാണം കഴിക്കാൻ നിവൃത്തിയില്ലാതെ വിഷമിക്കുന്ന പെൺകുട്ടികളെ കെട്ടിച്ചയയ്ക്കാൻ പണം നൽകുക, പെൺകുട്ടികളെ പള്ളിക്കൂടത്തിൽ ചേർത്തു പഠിപ്പിക്കുക എന്നിങ്ങനെയുള്ള സേവനങ്ങളിലും ബെയിലി ശ്രദ്ധിച്ചുപോന്നു. ഹ്രസ്വകായനും പുഷ്ടഗാത്രനും എപ്പോഴും പുഞ്ചിരി പരത്തുന്ന വട്ടമുഖമുള്ളവനുമായ ഒരു വെള്ളക്കാരൻ ഓലക്കുടപിടിച്ചുകൊണ്ടു നടന്നുപോകുന്നതായി ബെയിലിയെക്കുറിച്ച് ആരോ വർണിച്ചിട്ടുണ്ട്.

ബെയിലിയുടെ മാനവസേവയുടെ അത്യുൽക്കൃഷ്ടമായ ഒരു മാതൃകയാണ് മൺറോതുരുത്തിലെ അടിമകളുടെ മോചനത്തിൽ കാണുന്നത്. തിരുവിതാംകൂർ സർക്കാരിൽനിന്ന് കോട്ടയം (സി.എം.എസ്.) കോളജിനു നൽകിയ പ്രധാന സഹായങ്ങളിലൊന്നായിരുന്നു കൊല്ലത്തിനടുത്തുള്ള മൺറോതുരുത്ത്, നിത്യനിദാനച്ചെലവുകൾ കണ്ടെത്തുന്നതിലേക്ക്, കോളജിനു ദാനം നൽകിയത്. അവിടെയുണ്ടായിരുന്ന നൂറോളം അടിമകളെയുൾപ്പെടെയായിരുന്നു സ്ഥലദാനം. എന്നാൽ 1835-ൽ ഈ അടിമകളെ മോചിപ്പിക്കാൻ ബെയിലിയും മറ്റൊരു മിഷനറിയായിരുന്ന ജോസഫ് പീറ്റും ചേർന്ന് തീരുമാനിച്ചു. 1855 ജൂൺ 24-ന് തിരുവിതാംകൂറിൽ അടിമനിരോധനവിളംബരം പ്രഖ്യാപിക്കുന്നതിന് രണ്ടു ദശാബ്ദങ്ങൾക്കു മുമ്പായിരുന്നു ഇതെന്ന് ഓർക്കുക.

മൺറോതുരുത്തിലെ അടിമകളെ മോചിപ്പിക്കുന്നതിന് മുക്ത്യാർമാരായിരുന്ന ബെഞ്ചമിൻ ബെയിലിയും ജോസഫ് പീറ്റുംകൂടി 1835 മാർച്ച് 8-ന് ഒരു പ്രമാണം എഴുതിയുണ്ടാക്കുകയും അത് ഓരോ അടിമക്കുടിയിലെയും തലവനു നൽകി, അവർ സ്വതന്ത്രരായതായി പ്രഖ്യാപിക്കുകയും ചെയ്തു.

'തന്നെപ്പോലെതന്നെ തന്റെ അയൽക്കാരനെയും സ്നേഹിക്കുക' എന്ന ഉപദേശത്തിന്റെ ജീവിക്കുന്ന പ്രതീകമായിരുന്നു ബെഞ്ചമിൻ ബെയിലി. 1871 ഏപ്രിൽ 3-ന് എൺപതാമത്തെ വയസ്സിൽ ബെയിലി അന്തരിച്ചപ്പോൾ ആ വിയോഗം സൃഷ്ടിച്ച ദുഃഖം മൂലം അദ്ദേഹത്തിന്റെ കുതിരക്കാരൻ ആത്മഹത്യ ചെയ്തുവെന്ന് ലണ്ടനിലെ ബ്രിട്ടീഷ് ലൈബ്രറിയിൽ സൂക്ഷിച്ചുവരുന്ന ബെയിലി

യുടെ ഛായാചിത്രത്തിനു പുറകിൽ രേഖപ്പെടുത്തിയിരിക്കുന്നു. വിശദീകരണത്തിനും വ്യാഖ്യാനത്തിനും വാക്കുകൾ അശക്തങ്ങളായിപ്പോകുന്ന ഒരു അനുഭവമാണിത്. 'ബെയിലിയുടെ സംഭാവനകൾ തന്നെയാണ് അദ്ദേഹത്തിനു സ്മാരകങ്ങൾ' എന്ന് ചരിത്രകാരനായ ഡബ്ലിയൂ. എസ്.ഹണ്ട് രേഖപ്പെടുത്തിയിട്ടുണ്ട്. അതോടുചേർത്ത് ഒന്നുകൂടി പറയാം: ബെയിലിയുടെ ജീവിതംതന്നെയാണ് അദ്ദേഹത്തിന്റെ ദർശനം.

കേരളത്തെ മാതൃഭൂമിയായും മലയാളത്തെ മാതൃഭാഷയായും കരുതി സ്നേഹിച്ച ബെഞ്ചമിൻ ബെയിലി 1850 മാർച്ച് 13-ന്, ആരോഗ്യപരമായ കാരണങ്ങളാൽ, ഇംഗ്ലണ്ടിലേക്കു മടങ്ങിപ്പോയി. പോകുമ്പോൾ അദ്ദേഹം മടക്കയാത്രയെക്കുറിച്ച് വിശേഷിച്ച് ആരോടും പറഞ്ഞില്ല. താൻ നിർമിച്ച്, ആരാധിച്ചുപോന്ന ഹോളി ട്രിനിറ്റി പള്ളിയിൽ, മടങ്ങിപ്പോകുന്നതിന്റെ തലേ ആഴ്ച, അദ്ദേഹം വികാരനിർഭരമായ ഒരു പ്രസംഗം ചെയ്തു. അപ്പോഴും മടങ്ങുന്നു എന്ന സൂചന ബെയിലി ആർക്കും നൽകിയില്ല. ആ ഒരാഴ്ചക്കാലം ബെയിലിയുടെ മനസ്സ് സഞ്ചരിച്ച വഴികൾ ഏതൊക്കെ ആയിരുന്നിരിക്കാം? 'വിശേഷിച്ച് ആരോടും പറയാതെ' പോകാൻ നിശ്ചയിച്ചതെന്തുകൊണ്ടായിരുന്നിരിക്കാം? യാത്ര പറയാൻ മനക്കരുത്തില്ലാഞ്ഞിട്ടോ, യാത്രപറയൽ അർഥശൂന്യമായി കരുതിയതുകൊണ്ടോ?

മുപ്പത്തിനാലു വർഷത്തെ സേവനത്തിനുശേഷം, 1850 മാർച്ചിൽ ബെഞ്ചമിൻ ബെയിലി കുടുംബസമേതം ഇംഗ്ലണ്ടിലേക്കു മടങ്ങിപ്പോയി. ആരോഗ്യപരമായ കാരണങ്ങളാലായിരുന്നു ബെയിലി വിരമിക്കാൻ തീരുമാനിച്ചത്. ഇംഗ്ലണ്ടിൽ മടങ്ങിയെത്തിയ അദ്ദേഹം പ്രവർത്തനനിരതനായി ദീർഘകാലം ജീവിച്ചു. എങ്കിലും അദ്ദേഹത്തിന്റെ ശിഷ്ടജീവിതത്തെക്കുറിച്ച് *രജിസ്റ്റർ ഒഫ് മിഷനറീസിൽ* നിന്ന് അറിയുന്നതിൽ കൂടുതലായി അധികമൊന്നും കണ്ടെത്താൻ കഴിഞ്ഞിട്ടില്ല.

## ഭാഷാസാഹിത്യ സംഭാവനകൾ

ബെഞ്ചമിൻ ബെയിലി മലയാളത്തിനു നൽകിയ സംഭാവനകളിൽ ഏറ്റവും പ്രധാനപ്പെട്ടത് മലയാളം അച്ചടിയാണ്. ലോകചരിത്രത്തിൽ ആദ്യമായി മാറ്റിവെക്കാവുന്ന ആണി അച്ചുകൾ (movable types) ഉപയോഗിച്ചുള്ള അച്ചടി നിർവഹിച്ചത് ജർമൻകാരനായ ജോഹൻ ഗുട്ടൻബർഗ് ആയിരുന്നു. ആധുനിക മുദ്രണത്തിന്റെ പ്രഥമസന്തതിയായ *ഗുട്ടൻബർഗ് ബൈബിൾ* 1452 മുതൽ സംവിധാനം ചെയ്യപ്പെടുകയും 1456 ഓഗസ്റ്റിനുമുമ്പായി പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ബെഞ്ചമിൻ ബെയിലി കോട്ടയത്തു സ്ഥാപിച്ച അച്ചടിശാലയിലാണ് കേരളത്തിൽ ആദ്യമായി മലയാളം അച്ചടി നടന്നത്.

ഇംഗ്ലണ്ടിൽനിന്ന് അച്ചടിയന്ത്രം കോട്ടയത്തെത്തിച്ചേർന്ന 1821 കോട്ടയം സി.എം.എസ്. പ്രസ്സിന്റെ സ്ഥാപകവർഷമായി കരുതപ്പെട്ടു പോരുന്നു. ബെയിലിക്കുമുമ്പ്, പതിനാറും പതിനേഴും നൂറ്റാണ്ടുകളിൽ കേരളത്തിലെ കൊച്ചി, കൊല്ലം, വൈപ്പിക്കോട്ട, അമ്പഴക്കാട് എന്നിവിടങ്ങളിൽ അച്ചടിശാലകൾ പ്രവർത്തിച്ചിരുന്നു. എന്നാൽ അവിടങ്ങളിൽ നടപ്പിലായിരുന്നത് മലയാളം അച്ചടി ആയിരുന്നില്ല; തമിഴ് അച്ചടിയായിരുന്നു. ലോകത്തെല്ലായിടത്തും ഭാഷയുടെ വളർച്ചയ്ക്കും നിലവാരപ്പെടലിനും സഹായിച്ചിട്ടുള്ള മുഖ്യഘടകം അച്ചടിയാണ്. സാഹിത്യത്തിന്റെ വികാസത്തിനും അച്ചടികൂടിയേ തീരൂ. പുസ്തകപ്രസാധനം, പത്രമാസികാപ്രസിദ്ധീകരണം, വിദ്യാഭ്യാസം, ആശയവിനിമയം, വിജ്ഞാനവിതരണം എന്നിവയ്ക്കെല്ലാം ആധാരം അച്ചടിയാണ്. അച്ചടിയുടെ ആവിർഭാവത്തോടുകൂടി, ഏതൊരു സമൂഹത്തിന്റെയും സാംസ്കാരിക-ബൗദ്ധിക ജീവിതത്തിൽ അപൂർവമായൊരു പുരോഗതിയുണ്ടാകുകയും അത് സാമൂഹികപരിവർത്തനത്തിനും പരിഷ്കാരത്തിനും കാരണമായിത്തീരുകയും ചെയ്യുന്നു. കേരളത്തെയും മലയാളത്തെയും സംബന്ധിച്ചിടത്തോളം ഇപ്പറഞ്ഞ തരത്തിലുള്ള പുരോഗതിക്കും മാറ്റങ്ങൾക്കും കാരണക്കാരനായിത്തീർന്നത് ആധുനിക മലയാളം അച്ചടിയുടെ പ്രതിഷ്ഠാപകനായ ബെഞ്ചമിൻ ബെയിലിയാണ്.

ആധുനിക മലയാളം അച്ചടി നടപ്പിലാക്കി എന്നതുപോലെ തന്നെ, മലയാളം അച്ചടിയുമായി ബന്ധപ്പെട്ട് മറ്റൊരു സുപ്രധാന കാര്യംകൂടി ബെയിലി നിർവഹിച്ചിട്ടുണ്ട്. മലയാളം അച്ചടിയക്ഷരങ്ങളുടെ രൂപകൽപ്പന (typography) നിർവഹിച്ചു എന്നുള്ളതാണ് അത്. ബെയിലിക്കുമുമ്പ് മലയാളം അച്ചടിയക്ഷരങ്ങൾക്ക് നല്ല രൂപകൽപ്പന സിദ്ധിച്ചിരുന്നില്ല. ബെയിലി അച്ചടിയക്ഷരങ്ങൾക്കു നൽകിയ രൂപഘടനയിൽത്തന്നെയാണ് ഇന്നും അതു നിൽക്കുന്നത്. ദീർഘകാലത്തെ ശ്രമഫലമായി ബെയിലി മലയാളം ടൈപ്പൊഗ്രഫിയിൽ ഒരു പുതിയ വഴിയും ശൈലിയും രൂപപ്പെടുത്തി. ഗുട്ടൻബർഗ് 'സാഹസികതയും കലയും' എന്നു വിശേഷിപ്പിച്ച അച്ചടിവിദ്യയിൽ യഥാർഥമായി സാഹസികതയും കലയും കണ്ടെത്താൻ ശ്രമിച്ച ഒരു പഥപ്രദർശകനെയാണ് ടൈപ്പൊഗ്രാഫറായ ബെഞ്ചമിൻ ബെയിലിയിൽ കാണാൻ കഴിയുന്നത്.

'കോട്ടയം മിഷനറിത്രയം' തങ്ങൾക്കിടയിൽ 'തൊഴിൽ വിഭജനം' നടപ്പിലാക്കിയപ്പോൾ ബെഞ്ചമിൻ ബെയിലി തന്റെ താൽപ്പര്യങ്ങൾക്ക് അനുയോജ്യമെന്നുകണ്ട് സ്വീകരിച്ചതു ബൈബിൾ പരിഭാഷയായിരുന്നു. ബൈബിളിനുപുറമേ, കോളജിലെയും സ്കൂളുകളിലെയും കുട്ടികൾക്കുവേണ്ടി പല പുസ്തകങ്ങളും പരിഭാഷപ്പെടുത്തേണ്ടിവന്നു.

‘പരിഭാഷ-അച്ചടി വിഭാഗ’ത്തിന്റെ ചുമതല (Translation and Printing Department) ബെയിലിക്കായിരുന്നു. മേൽപ്പറഞ്ഞവയ്ക്കു പുറമേയാണു ദീർഘകാലത്തെ കഠിനപ്രയത്നത്തിലൂടെ ബെയിലി രചിച്ച നിഘണ്ടുക്കൾ. ഇതുകൂടാതെ മറ്റു പല കൃതികളും ഒരു ആനുകാലിക പ്രസിദ്ധീകരണവും ബെയിലി തന്റെ അച്ചടിശാലയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിരുന്നു. ഇങ്ങനെ രണ്ടര ദശാബ്ദക്കാലത്തെ പുസ്തകപ്രസാധന പ്രവർത്തനത്തിലൂടെ ചെറുതും വലുതുമായ അനവധി പുസ്തകങ്ങളും അവയുടെ പതിനായിരക്കണക്കിനു കോപ്പികളും ബെയിലി പ്രസിദ്ധപ്പെടുത്തി. ശാസ്ത്രീയവും ആസൂത്രിതവുമായ പുസ്തകപ്രസാധനത്തിനു കേരളത്തിൽ തുടക്കമിടുകമാത്രമല്ല, ബെയിലി അതിനു സുപ്രതിഷ്ഠ നേടിക്കൊടുക്കുകയും ചെയ്തു. കേരളത്തിലെ പുസ്തകപ്രസാധനത്തിന്റെ പ്രാരംഭകനും പ്രചാരകനും അദ്ദേഹം ആണ്.

## കൃതികൾ

അച്ചടി പ്രചാരത്തിലാകുന്നതിനുമുമ്പ് എഴുതി തയ്യാറാക്കിയിരുന്ന കൃതികളിലും അച്ചടിയുടെ ആദ്യഘട്ടത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന കൃതികളിലും ഗ്രന്ഥകർത്തൃത്വം സൂചിപ്പിക്കുന്ന രീതി ഉണ്ടായിരുന്നില്ല. പകർത്തിയെഴുത്തുകാർ (scribes) തയ്യാറാക്കിയിരുന്ന കൈയെഴുത്തു പുസ്തകങ്ങളിൽ ഗ്രന്ഥകാരന്റെ പേരല്ല, ‘എഴുത്തുകാര’ന്റെ പേരാണുണ്ടായിരുന്നത്. അതായത്, ഗ്രന്ഥം ആര്, എപ്പോൾ പകർത്തിയെഴുതി എന്നു സൂചിപ്പിക്കുന്ന “കോളഫോൺ (colophone) ആണു ഗ്രന്ഥങ്ങളിൽ ചേർത്തുവന്നിരുന്നത്. ഇപ്പോൾ പുസ്തകങ്ങളിൽ കാണുന്ന അതേ പ്രാധാന്യത്തോടുകൂടിയ ഗ്രന്ഥകർത്തൃസങ്കൽപ്പം, വിജ്ഞാന നവോത്ഥാന (renaissance) കാലഘട്ടത്തിനുമുമ്പ് ഉണ്ടായിരുന്ന കൈയെഴുത്തു ഗ്രന്ഥങ്ങളിൽ പല കാരണങ്ങളാലും കാണുന്നില്ല. അച്ചടിയുടെ കണ്ടുപിടുത്തത്തോടെ കർത്തൃത്വം അജ്ഞാതമാക്കിവെക്കുന്ന രീതി ഇല്ലാതായി. ചില സാങ്കേതിക കാരണങ്ങൾക്കുപുറമേ സാഹിത്യ സംബന്ധമായ ബൗദ്ധികസ്വത്ത്, പ്രസിദ്ധി എന്നിവ സംബന്ധിച്ച് വിജ്ഞാന നവോത്ഥാന പ്രസ്ഥാനം സൃഷ്ടിച്ച പുതിയ ആശയങ്ങളും ഗ്രന്ഥകർത്താക്കൾ അജ്ഞാതരായിരിക്കുന്നത് ഒഴിവാക്കുന്നതിനു പ്രേരകമായി.” (മാർഷൽ മക് ലുഹാൻ, 1962:131) യൂറോപ്പിൽ നവോത്ഥാന കാലത്തിനുമുമ്പുണ്ടായിരുന്ന കൈയെഴുത്തു പുസ്തകങ്ങളും ആ പാരമ്പര്യത്തിന്റെ തുടർച്ചയായി പ്രത്യക്ഷപ്പെട്ട ആദിമുദ്രിത ഗ്രന്ഥങ്ങളും ഗ്രന്ഥകർത്തൃത്വം സംബന്ധിച്ചു പുലർത്തിയ ഈ സവിശേഷത ഏതു ഭാഷയിലെയും അച്ചടിക്കപ്പെട്ട ആദ്യകൃതികളിൽ കാണാൻ കഴിയും. ഇക്കാരണത്താലും മിഷനറിമാർക്കു പ്രസിദ്ധിയിൽ താൽപ്പ

ര്യമില്ലാതിരുന്നതിനാലുമായിരിക്കണം മിഷൻ പ്രസ്സുകളിൽനിന്ന് ആദ്യകാലങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന പല പുസ്തകങ്ങളിലും ഗ്രന്ഥകർത്തൃസൂചനയില്ല.

ബെഞ്ചമിൻ ബെയിലിയുടെ കൃതികളിൽ പേരുവെച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു രണ്ടു കൃതികൾമാത്രമാണ്: ഒന്ന്, 1846-ൽ പ്രസിദ്ധപ്പെടുത്തിയ *എ ഡിക്ഷനറി ഒഫ് ഹൈ ആൻഡ് കൊളോകിയൽ മലയാളം ആൻഡ് ഇംഗ്ലീഷ്.* രണ്ട്, 1849-ൽ പ്രസിദ്ധപ്പെടുത്തിയ *എ ഡിക്ഷനറി ഇംഗ്ലീഷ് ആൻഡ് മലയാളിം.* തർജമ ചെയ്ത കൃതികളിൽ 'പരിഭാഷയാക്കപ്പെട്ടത്' എന്നു രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ പരിഭാഷകന്റെ പേര് ഇല്ല. ഇസ്ഹാക്ക് വാറ്റ്സിന്റെ ചോദ്യോത്തരപുസ്തകങ്ങളിലൊഴികെ, മൂലകൃതിയെക്കുറിച്ചുള്ള സൂചനയും ഇല്ല. ബെയിലിയുടേതായി പറയപ്പെടുന്ന പല കൃതികളും, വിശിഷ്യ ലഘുപ്രബന്ധങ്ങൾ (tracts), കേരളത്തിലെ ഗ്രന്ഥശാലകളിലോ സ്റ്റേറ്റ് ആർക്കൈവ്സ്, ബാംഗ്ലൂർ യു.റ്റി.സി. ആർക്കൈവ്സ്, ഇംഗ്ലണ്ടിലെ ബ്രിട്ടീഷ് മ്യൂസിയം ലൈബ്രറി ആർക്കൈവ്സ് തുടങ്ങിയ സ്ഥാപനങ്ങളിലോ ഉള്ളതായി അറിയാൻ കഴിഞ്ഞിട്ടില്ല. ബെയിലീബൈബിളിന്റെതന്നെ ഏതാനും കോപ്പികൾമാത്രമേ കേരളത്തിലും പുറത്തുമായി ഉള്ളൂ.

ബെയിലിയുടെ സാഹിത്യപ്രവർത്തനങ്ങളെയും കൃതികളെയുംകുറിച്ച് *മലയാളഭാഷാചരിത്രം* എന്ന കൃതിയിൽ പി. ഗോവിന്ദപ്പിള്ള ഇങ്ങനെ എഴുതിയിരിക്കുന്നു: "ബെയിലി സായ്പ് 1820 മുഴുവൻ തർജ്ജിമ ജോലിയായിരുന്നു. അന്നു തർജ്ജിമ ചെയ്തിട്ടുള്ളത് (1) രണ്ടു ആട്ടുക്കുട്ടികൾ എന്ന ഒരു ചെറിയ പുസ്തകം, (2) റാമൻറായിയുടെ ഉപനിഷദ്വാഖ്യാനം, (3) മിസ്ത്രസ്സ് ഷെർവുണ്ടിന്റെ(?) ഇൻഡ്യൻ പിൽഗ്രിം ആദിയായി അനേകം ചെറിയ പുസ്തകങ്ങളും ആകുന്നു... അദ്ദേഹത്തിന്റെ പ്രധാന ഗ്രന്ഥം മലയാളം-ഇംഗ്ലീഷ്, ഇംഗ്ലീഷു-മലയാളം നിഘണ്ടുക്കൾ ഇവയാകുന്നു. അവ ക്രിസ്തുവർഷം 1846-നു കൊല്ലവർഷം 1021-ാമാണ്ട് കോട്ടയത്തുവെച്ചു പ്രസിദ്ധപ്പെടുത്തി. അതിനുമുമ്പിൽ മലയാള ഭാഷയ്ക്കു നിഘണ്ടു ഇല്ലായിരുന്നതിനാൽ അന്യജാതിക്കാർക്കും സ്വദേശക്കാർക്കും മലയാളം പഠിക്കുന്നതിനു വളരെ ബുദ്ധിമുട്ടും പ്രയാസവും ഉണ്ടായിരുന്നു. മലയാളം-ഇംഗ്ലീഷു നിഘണ്ടുവിൽ സംസ്കൃതവാക്കുകൾ അധികമുണ്ട്. അതു വിൽസ്സൺ സായ്പിന്റെ സംസ്കൃതനിഘണ്ടുവിന്റെ രീതി അനുസരിച്ചാകുന്നു. ആകപ്പാടെ ഈ ഗ്രന്ഥം വളരെ വിശേഷമായും ഉപയുക്തമായും ഇരിക്കുന്നു." (1956: 524–525)

ഉള്ളൂർ എസ്. പരമേശ്വരയ്യർ 'ബെയിലിയുടെ ഭാഷാസേവനത്തിന്റെ ആരംഭം', 'കോട്ടയത്ത് അച്ചുകുടം', 'രണ്ടു മലയാള നിഘ

ണ്ടുക്കൾ', 'മറ്റുകൃതികൾ' എന്നീ ഉപശീർഷകങ്ങളിലായി ബെയിലിയുടെ ഭാഷാസേവനത്തെക്കുറിച്ച് സാമാന്യം വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ മലയാളം-ഇംഗ്ലീഷ് ഡിക്ഷണറി, ഇംഗ്ലീഷ്-മലയാളം ഡിക്ഷണറി, ബൈബിൾ എന്നീ മൂന്നു ഗ്രന്ഥങ്ങൾകൂടാതെ ബെയിലി പ്രസിദ്ധീകരിച്ചിട്ടുള്ള കൃതികൾ ഇനി പറയുന്നവയാണ്. "ബെയിലി ഈ മൂന്നു ഗ്രന്ഥങ്ങൾ കൂടാതെ (4) പള്ളിയുടെ ഉപയോഗത്തെപ്പറ്റി ഒരു സംവാദം (5) ഡോക്ടർ വാക്സിന്റെ (?) ഒന്നും രണ്ടും ചോദ്യോത്തരപ്പുസ്തകങ്ങൾ, (6) മറേ സായ്പിന്റെ വ്യാകരണ സങ്ഗ്രഹം, (7) രണ്ട് ആട്ടിൻകുട്ടികൾ (8) രാമമോഹനറോയിയുടെ ഉപനിഷദ്വ്യാഖ്യാനം (9) മിസ്സ് ഷെർവുഡ്ഡിന്റെ ഭാരതീയ തീർത്ഥാടകൻ (Indian pilgrim) ഇവയും മലയാളത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്." (1974:144) ഉള്ളൂർ ഇസ്ഹാക്ക് വാറ്റ്സ് എന്ന പേര് 'വാക്സ്' എന്നു തെറ്റിച്ചാണ് എഴുതിയിരിക്കുന്നത്.

മലയാളമിത്രത്തിൽ 'കൊച്ചി തിരുവിതാംകൂറിൽ ചർച്ച മിഷ്യനറി സമൂഹത്തിന്റെ വേല' എന്ന ലേഖനത്തിൽ 1820-ാം ആണ്ടിലെ പ്രവർത്തനങ്ങളെക്കുറിച്ചു വിവരിക്കുമ്പോൾ ബെയിലിയുടെ തർജമയെക്കുറിച്ചു എഴുതിയിരിക്കുന്നതു നോക്കുക: "ബെയിലി സായ്പു ഏവയെന്നാൽ, സഭയെകുറിച്ചു ഒരു ഹോമിലി, വലിയ ചോദ്യം, ചെറിയ ചോദ്യം, മറെയുടെ വ്യാകരണം, രണ്ടു ആട്ടിൻകുട്ടികൾ എന്നു പേരോടുകൂടിയ ഒരു ചെറുപുസ്തകം, ഇന്ത്യയിലെ പുണ്യയാത്രക്കാരൻ എന്ന കഥ ഇവ പരിഭാഷപ്പെടുത്തി." (Y(?):145)

മേൽപ്പറഞ്ഞ പരാമർശങ്ങൾക്ക് ആധാരമായിട്ടുള്ളത് 1821 ഡിസംബർ ലക്കം *മിഷനറി രജിസ്റ്ററിൽ* ബെയിലിയുടെ വിവർത്തനങ്ങളെക്കുറിച്ചു വന്ന ഒരു കുറിപ്പാണ്. അത് ഇപ്രകാരമാണ്: He has translated one Homily as the right use of the church.- Dr. Watt's first and second catechism- Murray's Abridged grammar- a little Tract called the Two Lambs - two tracts of Ram Mohan Roy, containing translations of and commentaries upon Ishopanished and Lena [?] upanishad; and has finished half of Mrs. Sherwood's Indian pilgrim, besides several little things of daily occurence in the college. He is diligently at work generally from nine in the morning till past eight at night and is a valuable servant." (515)

പ്രഥമാകരത്തിൽപെടുന്ന *മിഷനറി രജിസ്റ്ററിലെ* പരാമർശങ്ങൾ ആധികാരികമാണ്. സമാനമായ മറ്റു പരാമർശങ്ങൾക്ക് ആധാരവും അതുതന്നെയാണ്.

*മിഷനറി രജിസ്റ്റർ*പോലെ പ്രഥമാകരത്തിൽ ഉൾപ്പെടുന്ന മറ്റൊരു പ്രസിദ്ധീകരണമാണ് *പ്രൊസീഡിങ്സ് ഒഫ് ദി ചർച്ച് മിഷനറി സൊസൈറ്റി.* സി.എം.എസ്. വിവിധ രാജ്യങ്ങളിൽ, വിവിധ ഭാഷ കളിലായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള തർജമകൃതികളുടെയും മൗലി കകൃതികളുടെയും ഒരു പട്ടിക 83-ാം വാർഷിക റിപ്പോർട്ടിൽ അച്ച ടിച്ചിട്ടുണ്ട്. പ്രസ്തുത പട്ടികയിൽ പറഞ്ഞിട്ടുള്ള ബെയിലീകൃതി കൾ നോക്കുക:

ഇന്ത്യൻ ഭാഷകൾ
മലയാളിം
ദി ബൈബിൾ, ബൈ റവ. ബി. ബെയിലി
ദി ബുക്ക് ഒഫ് കോമൺ പ്രെയർ, ബൈ ഡിറ്റോ
ഡിക്ഷനറി, മലയാളം & ഇംഗ്ലീഷ്
4 to., f2 15s., ബൈ ഡിറ്റോ
ഡിക്ഷനറി ഇംഗ്ലീഷ് & മലയാളം 8 vo., f1 4s., ബൈ ഡിറ്റോ
ഫാമിലി പ്രെയേഴ്സ്, ബൈഡിറ്റോ. (xxiv)

ഈ പട്ടികയ്ക്കുതാഴെ, 'നക്ഷത്രചിഹ്നം (asterisk) ഇട്ടിട്ടുള്ളവ മാത്രമേ സ്റ്റോക്കുള്ളു' എന്ന് ഒരു കുറിപ്പും പട്ടികയ്ക്കൊപ്പം ഉണ്ട്. ബെയിലീകൃതികൾ ഒന്നിന്റെയുംകൂടെ നക്ഷത്രചിഹ്നമില്ല; അതാ യത്, അവ ഒന്നും സ്റ്റോക്കില്ല.

സി.എം.എസിന്റെ ശതാബ്ദിവാല്യത്തിൽ സൊസൈറ്റിയുടെ ഉത്ഭവംമുതൽ 1899 വരെ മിഷനറിമാർ രചിക്കുകയോ സമാഹരി ക്കുകയോ പരിഭാഷപ്പെടുത്തുകയോ സംശോധിത പരിഷ്കരണം നിർവഹിക്കുകയോ ചെയ്ത കൃതികളുടെ ഗ്രന്ഥസൂചി നൽകിയി ട്ടുണ്ട്. അതിൽ ബെയിലിയുടെ കൃതികളെക്കുറിച്ചുള്ള വിവരങ്ങൾ ഇങ്ങനെ:

Bailey, B. Malayalam: Comp. Dict.; Trans. Bible (1842), Prayer-Bk., Tracts, Family prayers, 'Tent and Altar'" (1902:720)

കേരള സാഹിത്യ അക്കാദമി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള *മല യാളഗ്രന്ഥസൂചി*യിൽ, ബ്രിട്ടീഷ് മ്യൂസിയം ലൈബ്രറി & ആർക്കൈ വ്സിലെയും ഇൻഡ്യാ ഓഫീസ് ലൈബ്രറിയിലെയും ഗ്രന്ഥസൂ ചികൾ ഉപയോഗപ്പെടുത്തി, അവിടങ്ങളിലുള്ള കോട്ടയം സി.എം. എസ്. പ്രസ്സ് ഇംപ്രിന്റുകളുടെ ഒരു സൂചിക തയ്യാറാക്കിയിട്ടുണ്ട്. അതിൽ ബെയിലീനിഘണ്ടുക്കൾ രണ്ടും, ഇസ്ഹാക്ക് വാറ്റ്സിന്റെ ചോദ്യോത്തരപുസ്തകം, പൊതുവിലുള്ള പ്രാർഥനകൾ, കുടുംബ പ്രാർഥനകൾ, *ചെറുപൈതങ്ങൾക്ക ഉപകരാർഥം ഇംഗ്ലീശിൽ*

*നിന്ന പരിഭാഷപ്പെടുത്തിയ കഥകൾ* എന്നീ കൃതികൾ ഉൾപ്പെടുത്തിയിട്ടുണ്ട്. (കെ.എം. ഗോവി, എ.കെ. പണിക്കർ, 1973:855–883)

പി. ഗോവിന്ദപ്പിള്ള, ഉള്ളൂർ എസ്. പരമേശ്വരയ്യർ എന്നിവർ നൽകുന്ന വിവരങ്ങളുടെയും *രജിസ്റ്റർ ഒഫ് മിഷനറീസ്, മിഷനറി രജിസ്റ്റർ, മലയാളമിത്രം, സി.എം.എസ്. പ്രൊസീഡിങ്സ്, സി.എം. എസ്. സെന്റിനറി വാല്യം, മലയാളഗ്രന്ഥസൂചി* എന്നിവയിൽനിന്നു ലഭിക്കുന്ന വിവരങ്ങളുടെയും അടിസ്ഥാനത്തിൽ ബെഞ്ചമിൻ ബെയിലിയുടെ കൃതികളെക്കുറിച്ച് സ്വരൂപിക്കാൻ കഴിയുന്ന നിഗമനങ്ങൾ ഇവയാണ്: ബെയിലിയുടെ കൃതികളിൽ ഏറ്റവും അധികം പരാമർശിക്കപ്പെട്ടിട്ടുള്ളവ മലയാളം ബൈബിൾ, മലയാളം–ഇംഗ്ലീഷ് നിഘണ്ടു, ഇംഗ്ലീഷ്–മലയാളം നിഘണ്ടു എന്നിവയാണ്. *മിഷനറി രജിസ്റ്ററിൽ* പറയുന്ന കൃതികൾ അച്ചടി ആരംഭിക്കുന്നതിനുമുമ്പു പരിഭാഷപ്പെടുത്തിയവയാണ്. അതുകൊണ്ടുതന്നെ ആ കൃതികൾ അച്ചടിച്ചതു പിന്നീട് പലപ്പോഴായിട്ടാണ്. മാത്രവുമല്ല 1821–നുശേഷം ബെയിലി പ്രസിദ്ധപ്പെടുത്തിയ കൃതികളെക്കുറിച്ചുള്ള വിവരങ്ങൾ അതിൽനിന്നു ലഭ്യവുമല്ല. *മലയാളമിത്രം* അതിലെ വിവരങ്ങൾക്കു *മിഷനറി രജിസ്റ്ററി*നോടു കടപ്പെട്ടിരിക്കുന്നു. ഒരു പരിധിവരെ ഉള്ളൂർ എസ്. പരമേശ്വരയ്യർ ആശ്രയിച്ചിട്ടുള്ള ഉപാദാനവസ്തു *മിഷനറി രജിസ്റ്ററാ*ണ്. *സി.എം.എസ്. പ്രൊസീഡിങ്സ്, സെന്റിനറി വോള്യം* എന്നിവയിൽ നിഘണ്ടുക്കൾ, ബൈബിൾ, പ്രാർഥനാപുസ്തകങ്ങൾ എന്നീ പ്രധാനകൃതികൾമാത്രമേ രേഖപ്പെടുത്തിയിട്ടുള്ളൂ. ഈ കൃതികളുടെ പ്രസാധനത്തിനുമുമ്പും പിമ്പും ധാരാളമായി പ്രസിദ്ധപ്പെടുത്തിയിരിക്കാൻ സാധ്യതയുള്ള ധർമോപദേശകൃതികൾ (homilies), ലഘുപ്രബന്ധങ്ങൾ (tracts) ചോദ്യോത്തര പാഠങ്ങൾ (catechism) തുടങ്ങിയ വിഭാഗങ്ങളിൽപെടുന്ന കൃതികൾ രേഖപ്പെടുത്താതെ വിട്ടുകളഞ്ഞു. ഓരോ മുദ്രിതവസ്തുവും (imprint) പ്രസാധനചരിത്രത്തെ സംബന്ധിച്ചിടത്തോളം അമൂല്യമാണെന്നുള്ളതിനാൽ, പ്രസ്തുത 'വിട്ടുകളയൽ' മലയാള പ്രസാധനചരിത്രത്തിൽ വലിയൊരു ശൂന്യതയ്ക്കു കാരണമായിത്തീരുന്നു. ഒരു ഉദാഹരണം നോക്കുക: ചോദ്യോത്തരപ്പുസ്തകം വലിയൊരു സംഭാവനയാണ്. പക്ഷേ, മിഷനറി പ്രവർത്തനത്തിൽ ധാരാളമായി പ്രസിദ്ധപ്പെടുത്താറുള്ള ചോദ്യോത്തരപാഠങ്ങളുടെ (catechism) ശ്രേണിയിൽപെട്ടുപോയതുകൊണ്ടാകാം നിഘണ്ടു, ബൈബിൾ, പ്രാർഥനാപുസ്തകം ഇവയ്ക്കൊപ്പം പട്ടികയിൽ അതിനു സ്ഥാനം കിട്ടിയില്ല. കോളജ്–സ്കൂൾ കുട്ടികളുടെ ഉപയോഗത്തിലേക്കു പ്രസിദ്ധപ്പെടുത്തിയ കൃതികൾക്കും ഇതേ ദുരവസ്ഥ സംഭവിച്ചു എന്നുവേണം കരുതാൻ. മറെയുടെ വ്യാകരണ സംഗ്രഹം, മലയാള പുസ്തക പ്രസാധന ചരിത്രത്തിലെ ഏറ്റവും പ്രധാന

കൃതി എന്നു വിശേഷിപ്പിക്കാവുന്ന *ചെറുപൈതങ്ങൾ...* എന്നിവ സി.എം.എസ്. പട്ടികകളിൽപെടാതെപോയതിനു കാരണമായി മറ്റൊന്നും പറയാൻ കാണുന്നില്ല. ചുരുക്കത്തിൽ, ബെയിലി പരിഭാഷപ്പെടുത്തി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയതായി ഇന്ന് അറിയാൻ കഴിയുന്ന കൃതികളെക്കാൾ വളരെ കൂടുതൽ കൃതികൾ അദ്ദേഹം മലയാളത്തിനു നൽകിയിട്ടുണ്ട്. ലഭ്യമായ വിവരങ്ങൾവെച്ചുകൊണ്ട് ബെയിലിയുടെ കൃതികളെ ഇങ്ങനെ ഒരു പട്ടികയാക്കാം:

1 ബൈബിൾ (പുതിയനിയമപുസ്തകമായ മത്തായി എഴുതിയ സുവിശേഷം മദ്രാസ് ടൈപ്പ് ഉപയോഗിച്ച് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ 1824 മുതൽ പഴയനിയമത്തിലെ മൂന്നാംപങ്കു പ്രസിദ്ധപ്പെടുത്തിയ 1842 വരെയുള്ള കാലത്തു പ്രസിദ്ധപ്പെടുത്തിയ പല വാല്യങ്ങൾ; '42-നുമുമ്പും പിമ്പുമായി പ്രസിദ്ധപ്പെടുത്തിയ ഇവയുടെ പല പതിപ്പുകൾ.
2 എ ഡിക്ഷനറി ഒഫ് ഹൈ ആൻഡ് കൊളോക്വിയൽ മലയാളം ആൻഡ് ഇംഗ്ലീഷ്.
3 എ ഡിക്ഷനറി ഇംഗ്ലീഷ് ആൻഡ് മലയാളം.
4 ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ.
5 സഭയെക്കുറിച്ചു ഒരു ഹോമിലി.
6 സത്യവെദത്തിലുള്ള കഥകൾ (ഇസ്ഹാക്ക് വാറ്റ്സിന്റെ ഒന്നും രണ്ടും ചോദ്യോത്തരപ്പുസ്തകം).
7 മറെയുടെ വ്യാകരണം.
8 രണ്ട് ആട്ടിൻകുട്ടികൾ.
9 രാമമോഹനറോയിയുടെ ഈശ-കേന ഉപനിഷത്തുകളുടെ വ്യാഖ്യാനവും തർജമയും.
10 ഇന്ത്യയിലെ പുണ്യയാത്രക്കാരൻ (Mrs. Sherwood's Indian pilgirm).
11 പൊതുവിലുള്ള പ്രാർഥനകൾ അടങ്ങിയിരിക്കുന്ന പുസ്തകം.
12 ആഴ്ചവട്ടത്തിൽ ഒരൊ രാവിലെയും വൈകുന്നേരത്തും ചെയ്യെണ്ടുന്ന കുടുംബപ്രാർഥനകൾ.
13 കൂടാരവും അൾത്താരവും (Tent and Altar).

*രണ്ട് ആട്ടിൻകുട്ടികൾ* എന്ന ട്രാക്റ്റ് (രണ്ട് ആട്ടിൻകുട്ടികളുടെ കഥ) *ചെറുപൈതങ്ങൾക്ക്...കഥകൾ* എന്ന കൃതിയിലെ കഥകളിൽ ഒന്നാണ്. പല പല ട്രാക്ടുകളായി പ്രസിദ്ധപ്പെടുത്തുന്നതിനുദ്ദേശിച്ചു തയ്യാറാക്കിയവയാകാം *ചെറുപൈതങ്ങൾക്ക്...കഥക*ളിലെ കൃതികളെല്ലാം.

## ജ്ഞാനനിക്ഷേപം ഒരു തിരുത്ത്

മലയാള പത്രപ്രവർത്തനചരിത്രത്തിൽ വളരെയധികം പ്രാധാന്യമുള്ള ഒരു വൃത്താന്ത മാസികാപത്രമാണു *ജ്ഞാനനിക്ഷേപം*. ഇതു മലയാള ഭാഷയിൽ പ്രസിദ്ധപ്പെടുത്തിയ മൂന്നാമതു ആനുകാലിക പ്രസിദ്ധീകരണവും ആദ്യവൃത്താന്ത പത്രവും ആയിരുന്നു. ബെഞ്ചമിൻ ബെയിലി കോട്ടയത്തു സ്ഥാപിച്ച സി.എം.എസ്. പ്രസ്സിൽ അച്ചടിച്ച്, 1848 മുതൽ പ്രസിദ്ധപ്പെടുത്തി വന്നിരുന്നതും ഇപ്പോഴും പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്നതുമായ മാസികയാണു *ജ്ഞാനനിക്ഷേപം*. ഈ മാസികാപത്രം ബെഞ്ചമിൻ ബെയിലി ആരംഭിച്ചതാണെന്നും ഇതിന്റെ ആദ്യ പത്രാധിപർ അദ്ദേഹം ആയിരുന്നു എന്നുമുള്ള ധാരണയാണു പൊതുവേ നിലവിലുള്ളത്. ആ നിലയിൽ പത്രപ്രവർത്തനത്തിന്റെ പ്രാരംഭകനും മാർഗദർശിയും ബെയിലിയാണെന്നുള്ള അഭിപ്രായമാണ് ഭാഷാചരിത്രകാരന്മാരും രേഖപ്പെടുത്തിയിട്ടുള്ളത്. എന്നാൽ ബാബുചെറിയാനും ജേക്കബ് ഐെസക്ക് കാളിമഠവും പ്രഥമാകരം മുൻനിർത്തി നടത്തിയ പഠനത്തിലൂടെ *ജ്ഞാനനിക്ഷേപ*ത്തിന്റെ സ്ഥാപക പത്രാധിപർ ബെഞ്ചമിൻ ബെയിലി അല്ലെന്നു വ്യക്തമാക്കുകയും മറ്റൊരു സി.എം.എസ്. മിഷനറിയായിരുന്ന ജോൺ ഹോക്സ്വർത്ത് ആയിരുന്നു *ജ്ഞാനനിക്ഷേപ*ത്തിന്റെ സ്ഥാപക പത്രാധിപർ എന്നു സമർഥിക്കുകയും ചെയ്തിട്ടുണ്ട്. (2002:39) അതായത്, മലയാളപത്രപ്രവർത്തനരംഗത്ത് ബെഞ്ചമിൻ ബെയിലിയുടെ സേവനങ്ങൾ ഉണ്ടായിട്ടില്ല.

ബെഞ്ചമിൻ ബെയിലിയുടെ ജീവിതത്തെയും പ്രവർത്തനങ്ങളെയും സസൂക്ഷ്മം പരിശോധിക്കുമ്പോൾ വ്യക്തമാകുന്ന പ്രധാന സംഗതികൾ ഇതാണ്: ത്യാഗമനസ്ഥിതിയോടെ, ലക്ഷ്യസാധ്യംവരെ നിരന്തരമായി കഠിനാധ്വാനം ചെയ്യുന്ന പ്രവർത്തനശൈലിയായിരുന്നു ബെയിലിയുടേത്. ഈ പ്രവർത്തനശൈലിയിൽനിന്ന് അണുവിട വ്യതിചലിക്കുവാൻ തയ്യാറാകാതിരുന്നതുകൊണ്ടാണ്, രോഗത്തിന്റെയും പ്രിയമക്കളുടെ വിയോഗം സൃഷ്ടിച്ച തീരാദുഃഖത്തിന്റെയും നടുവിൽനിന്നുകൊണ്ടുപോലും കേരളത്തിന്റെ സാമൂഹികനന്മയ്ക്കും നവോത്ഥാനത്തിനുമുതകിയ വലിയ കാര്യങ്ങൾ ചെയ്യാൻ ബെയിലിക്കു സാധിച്ചത്. ഒരു തികഞ്ഞ മിഷനറിയായിരുന്ന ബെയിലിയുടെ മിഷനറി പ്രവർത്തത്തിന്റെ അനുജാതഫലങ്ങൾ (secondary results) ആയിരുന്നു പരിഭാഷ, മലയാളം അച്ചടി അക്ഷരങ്ങളുടെ രൂപകൽപ്പന, അച്ചടി എന്നിവ. ബെയിലി പ്രധാന സദ്ഫലങ്ങളായി (primary results) കരുതിയിരുന്നത് മിഷനറി പ്രവർത്തനത്തിലൂടെ നേടിയെടുത്ത ആത്മീയ കാര്യങ്ങളായിരുന്നു. എന്നാൽ മേൽപ്പറഞ്ഞ അനുജാത ഫലങ്ങളാണ് സാമൂഹികവും സാംസ്കാരികവുമായ പരിപ്രേക്ഷ്യത്തിൽ സുപ്രധാന സംഗതികൾ.

അവതന്നെയാണ് ബെയിലിയിൽനിന്നു മലയാളഭാഷയ്ക്കും സാഹി ത്യത്തിനും ലഭിച്ച മഹത്തായ സംഭാവനകൾ. പരിഭാഷ, അച്ചു നിർമാണം, അച്ചടി എന്നീ മുൻമാതൃകകളില്ലാത്ത പ്രവർത്തനങ്ങ ളിൽ ബെയിലി കേരളത്തിനു മാർഗദർശകനായിരുന്നു. ബെയിലി യുടെ പഥപ്രദർശകപരവും അതുകൊണ്ടുതന്നെ ക്ലേശങ്ങളും പ്രതി കൂലതകളും നിറഞ്ഞതുമായ ഈ പ്രവർത്തനങ്ങളുടെ സദ്ഫല മായിരുന്നു പുസ്തകപ്രസാധനം. ബൈബിൾ പ്രസാധനമായിരുന്നു പ്രധാന ലക്ഷ്യമെങ്കിലും ഇതര മതഗ്രന്ഥങ്ങളും നിഘണ്ടുക്കളും പ്രാചീന മലയാള ഗ്രന്ഥങ്ങളുമുൾപ്പെടെ ധാരാളം പുസ്തകങ്ങളുടെ പ്രസാധനത്തിന് അതു വഴിയൊരുക്കി. അങ്ങനെ അനവധി ക്രൈ സ്തവ - ക്രൈസ്തവേതര ഗ്രന്ഥങ്ങളും പല പുസ്തകങ്ങൾക്കും ഒന്നിലധികം പതിപ്പുകളും ഓരോന്നിന്റെയും ആയിരക്കണക്കിനു കോപ്പികളും ബെഞ്ചമിൻ ബെയിലി പ്രസിദ്ധപ്പെടുത്തി. ചുരുക്ക ത്തിൽ കേരളത്തിൽ മലയാളം അച്ചടിക്കും മലയാളപുസ്തക പ്രസാ ധനത്തിനും (book publishing) പ്രാരംഭം കുറിച്ചത് ബെഞ്ചമിൻ ബെയിലിയാണ്. മലയാളം അച്ചടി അക്ഷരങ്ങൾ രൂപകൽപ്പന ചെയ്യു കയും കേരളത്തിൽ ആദ്യമായി ഒരു മലയാളം 'അച്ചടിപ്പുര' സ്ഥാപി ക്കുകയും മൂന്നു ദശാബ്ദത്തോളം അതു ഭംഗിയായി പ്രവർത്തിപ്പി ക്കുകയും ചെയ്തുകൊണ്ട് കേരളത്തിൽ അച്ചടി വ്യവസായത്തിന് അടിത്തറയുണ്ടാക്കുകയും ആ അടിത്തറയിൽ മലയാള പുസ്തക പ്രസാധനത്തെ പ്രതിഷ്ഠിക്കുകയും ചെയ്ത ബെയിലിയാണ് കേര ളത്തിലെ പുസ്തക പ്രസാധനം, പത്രമാസികാ പ്രവർത്തനം, പൊതു വിദ്യാഭ്യാസം, നിഘണ്ടുനിർമാണം, ആധുനിക മലയാളഗദ്യ വികാസം എന്നിവയുടെയെല്ലാം പ്രഭവകേന്ദ്രം.

# 2

## മലയാളം അച്ചടിയുടെ പ്രതിഷ്ഠാപകൻ

**ലോ**കത്ത് ഇന്നോളം ഉണ്ടായിട്ടുള്ള എല്ലാ സംഭവങ്ങളുടെയും ചരിത്രം രേഖപ്പെടുത്തിയിട്ടുള്ള സാങ്കേതികവിദ്യയാണു അച്ചടി. എന്നാൽ അച്ചടിയുടെ ചരിത്രത്തെക്കുറിച്ച്, വിശിഷ്യ ആദിമുദ്രണ ചരിത്രത്തെക്കുറിച്ച്, അത്രയധികം വിവരങ്ങൾ ഇന്നു ലഭ്യമല്ല. അച്ചടിയുടെ കണ്ടുപിടുത്തം പുസ്തകനിർമാണത്തിന്റെയോ വിവര വിനിമയത്തിന്റെയോ ചരിത്രത്തിൽമാത്രമല്ല, ലോകനാഗരികതയുടെ ചരിത്രത്തിലെതന്നെ, അതിപ്രധാനമായ ഒരു സംഭവമായിരുന്നു. കടലാസിലോ തുണിയിലോ അല്ലെങ്കിൽ മറ്റേതെങ്കിലുമൊരു പ്രതല ത്തിലോ ചിത്രങ്ങളും വാക്കുകളും പുന:സൃഷ്ടിക്കുന്ന കലയും സാങ്കേതികവിദ്യയുമാണ് അച്ചടി... അച്ചടിക്കപ്പെട്ട തരാതരത്തി ലുള്ള അനവധി വസ്തുക്കൾ ആധുനികജീവിതത്തിൽ സർ വസാധാരണമാണെങ്കിലും ഇന്നും അച്ചടി നിർവഹിക്കുന്ന പ്രധാന കാര്യം അറിവിന്റെയും ആശയങ്ങളുടെയും വിനിമയംതന്നെയാണ്. സ്കൂളുകൾ, ഗ്രന്ഥശാലകൾ, വ്യക്തികളുടെ വിദ്യാഭ്യാസവും ബൗ ദ്ധികപോഷണവും, ബഹുജനവാർത്താമാധ്യമങ്ങൾ എന്നിവയി ലെല്ലാം അവശ്യഘടകമായിരിക്കുന്നതു അച്ചടിച്ച വാക്കുകളും ചിത്ര ങ്ങളുമാണ്.'' (എൻസൈക്ലോപീഡിയ അമേരിക്കാനാ-*പ്രിന്റിങ്*) അച്ചടിയില്ലാതിരുന്ന കാലത്തും പുസ്തകങ്ങളുണ്ടായിരുന്നുവെങ്കി ലും അന്നത്തെ ലോകം എഴുത്തും വായനയുമില്ലാത്ത, നിരക്ഷര സമൂഹങ്ങളുടെ ലോകമായിരുന്നു; അപരിഷ്കൃതലോകമായിരുന്നു. വിഖ്യാത വേദപണ്ഡിതനും മിഷനറി പരിശീലകനുമായിരുന്ന തോമസ് സ്കോട്ട് ആഫ്രിക്കയിലേക്കും ഏഷ്യയിലേക്കും പോകുന്ന മിഷനറിമാരോടു പറഞ്ഞ ഒരു പ്രധാന കാര്യം അച്ചടിയന്ത്രത്തെ ക്കുറിച്ചായിരുന്നു. അദ്ദേഹം പറഞ്ഞു: "യൂറോപ്യൻ നാഗരികതയ്ക്കു നിമിത്തമായിത്തീർന്ന ശ്രേഷ്ഠമായ ഉപകരണം അച്ചടിയന്ത്രമാ യിരുന്നു. പരിഷ്കൃതിയിലൂടെ യൂറോപ്പ് നേടിയതിനു തുല്യമായ വെളിച്ചവും പുരോഗതിയും ഏഷ്യനാഫ്രിക്കൻ ഭൂഖണ്ഡങ്ങൾ

എപ്പോഴെങ്കിലും നേടുമെന്നുണ്ടെങ്കിൽ അതു മിക്കവാറും, ഒരു നല്ല പരിധിവരെ, അച്ചടിയന്ത്രത്തിലൂടെത്തന്നെ ആയിരിക്കും. (സി.എം. എസ്. പ്രൊസീഡിങ്സ്, 1805: 78) പല മടങ്ങു പകർപ്പുകൾ ഉണ്ടാക്കുന്നതിനും മുദ്രിതരൂപങ്ങളുപയോഗിച്ച് ആശയവിനിമയം നടത്തുന്നതിനും സഹായിക്കുന്ന അച്ചടിവിദ്യ യൂറോപ്പിനോ ആഫ്രിക്കയ്ക്കോ ഏഷ്യയ്ക്കോ മാത്രമല്ല പ്രയോജനപ്പെട്ടതും പ്രയോജനപ്പെട്ടുകൊണ്ടിരിക്കുന്നതും. ലോകത്തെവിടെയും അച്ചടിവിദ്യ നാഗരികതയുടെ നിമിത്തവും അതിന്റെ സന്തതസഹചാരിയുമായിരുന്നു.

## അച്ചടിയുടെ ആരംഭം

ഗുട്ടൻബർഗ് മാറ്റിവെക്കാവുന്ന ആണിയച്ചുകൾ ഉപയോഗിച്ച്, തന്റെ വിശ്വപ്രസിദ്ധമായ 42-വരി ബൈബിൾ അച്ചടിച്ച സംഭവത്തോടെയാണ് അച്ചടിയുടെ ചരിത്രം ആരംഭിക്കുന്നത്. അതിനുമുമ്പും മുദ്രണത്തിന്റെ ചില പൂർവരൂപങ്ങളുണ്ടായിരുന്നു. മരബ്ലോക്കുകൾ, രൂപങ്ങൾ കൊത്തിയെടുത്ത ലോഹപ്പലകകൾ, കല്ലിലോ മറ്റു മാധ്യമങ്ങളിലോ പതിപ്പിച്ചെടുത്ത ചിത്രങ്ങൾ തുടങ്ങിയവ ഉപയോഗിച്ച് ഒരേപോലെയുള്ള പല പകർപ്പുകൾ രൂപപ്പെടുത്തിയിരുന്നു. ചില കരകൗശലവിദ്യകൾ എന്നതിനപ്പുറമുള്ള പ്രാധാന്യം ഇവയ്ക്ക് മുദ്രണചരിത്രത്തിലില്ല. അച്ചടിക്ക് പിൽക്കാലത്ത് ഗതിവേഗം ലഭിച്ചതു ഗുട്ടൻബർഗിന്റെ കണ്ടുപിടുത്തത്തോടുകൂടിയാണ്. വളരെ കുറഞ്ഞ ചെലവിൽ, കൂടുതൽ കോപ്പികൾ, കൂടിയവേഗതയിൽ അച്ചടിക്കുക എന്നുള്ളതാണ് ആധുനിക അച്ചടിയുടെ സാങ്കേതികമികവ്. നിശ്ചിത സമയംകൊണ്ട് നിശ്ചിത എണ്ണം കോപ്പികൾ ലഭ്യമാക്കുന്ന അച്ചടിയന്ത്രം ഉണ്ടാക്കിയത് ഗുട്ടൻബർഗാണ്. കുറഞ്ഞ സമയം കൊണ്ട്, വളരെക്കൂടുതൽ കോപ്പികൾ അച്ചടിക്കാൻ സാധിക്കുന്ന അതിവേഗ അച്ചടിയന്ത്രങ്ങൾ ഗുട്ടൻബർഗ്യന്ത്രത്തിന്റെ പിൻതലമുറക്കാരാണ്. ഗുട്ടൻബർഗിനു മുമ്പുണ്ടായിരുന്ന വിവിധയിനം അച്ചടി ഉപകരണങ്ങൾക്ക് ഇത്തരത്തിലൊരു സാങ്കേതിക പുരോഗതിക്കോ മെച്ചപ്പെടുത്തലിനോ സാധ്യതയില്ലായിരുന്നു.

അച്ചടിവിദ്യയുടെ കണ്ടുപിടുത്തത്തിനുമുമ്പ് പുസ്തകനിർമാണത്തിനുള്ള ഉപാധിയായിരുന്ന പകർപ്പെഴുത്ത് ഏറെ ക്ലേശകരവും സമയനഷ്ടമുണ്ടാക്കുന്നതും ചെലവേറിയതുമായ ഒരു പ്രക്രിയ ആയിരുന്നു. ചെറിയതും വലിയതുമായ അനവധി ഗ്രന്ഥങ്ങളുടെ സമാഹാരമായ *ബൈബിൾ* പകർത്തിയെഴുതുന്നതിന് സന്യാസാശ്രമങ്ങളിൽ, സന്യാസിമാർ വർഷങ്ങൾതന്നെ ചെലവഴിച്ചിരുന്നു. മൈൻസ് നഗരത്തിലെ കാർത്തൂസിയൻ സന്യാസിമാർ ജീവിതം മുഴുവൻ ചെലവഴിച്ച്, ബൈബിൾ കൈകൊണ്ടു പകർത്തുന്ന ദൃശ്യമാണ് ഹൃദയാലുവായിരുന്ന ഗുട്ടൻബർഗിന്റെ ശ്രദ്ധ

അച്ചടിയിലേക്കു തിരിച്ചുവിട്ടതെന്ന് പറയപ്പെടുന്നു." (പി.ജെ. തോമസ്, 1989:332) ബെഞ്ചമിൻ ബെയിലി അച്ചടിയിലേക്കു തിരിഞ്ഞതിനു കാരണവും മറ്റൊന്ന് ആയിരുന്നില്ല-താൻ പരിഭാഷപ്പെടുത്തിയ ബൈബിൾ മലയാളത്തിൽ അച്ചടിച്ചുകാണുന്നതിനുള്ള അദമ്യമായ ആഗ്രഹമാണ് അച്ചടിശാല സ്ഥാപിക്കുന്നതിനും അച്ചടിയന്ത്രം ഉണ്ടാക്കുന്നതിനും ആണിയച്ചുകൾ കൊത്തുന്നതിനും അദ്ദേഹത്തെ പ്രേരിപ്പിച്ചത്.

"മാറ്റിവെക്കാവുന്ന ആണിയച്ചുകൾ ഉപയോഗിച്ചുള്ള അച്ചടി ഒരു ജർമൻ കണ്ടുപിടുത്തമാണെന്നും ജർമൻ പട്ടണമായ മെയ്ൻസിലായിരുന്നു ആദ്യമായി അച്ചടി നടപ്പിലായതെന്നുമുള്ള യാഥാർഥ്യം മുൻനിർത്തി ആലോചിക്കുമ്പോൾ വിവിധ യൂറോപ്യൻ രാജ്യങ്ങളിലും അതിനു പുറത്തും ഈ പുതിയ കലയുടെ ആദ്യപ്രയോക്താക്കൾ ജർമൻകാരായിരുന്നു എന്നുള്ളതിൽ അത്ഭുതത്തിനവകാശമില്ല (എസ്.എച്ച്. സ്റ്റീൻബർഗ്, 1959:36) പതിനഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി ഏകദേശം അറുപതു ജർമൻ പട്ടണങ്ങളിൽ അച്ചടിയന്ത്രം സ്ഥാപിക്കപ്പെട്ടു. മറ്റു പല യൂറോപ്യൻ പട്ടണങ്ങളിലും അതേ കാലത്തുതന്നെ അച്ചടി നടപ്പിലായി. കൊളോൺ (1464), ബാസൽ (1466), റോമ (1467), വെനീസ് (1469), പാരീസ് (1470), ജനീവ (1478), ലണ്ടൻ (1480), സ്റ്റോക്ക്ഹോം (1483) എന്നീ പട്ടണങ്ങൾ പതിനഞ്ചാം ശതാബ്ദത്തിൽതന്നെ അച്ചടിക്കു പ്രസിദ്ധമായിത്തീർന്നു. ജർമനിയിലെ കൊളോൺ പട്ടണത്തിന് ഇംഗ്ലണ്ടിലെ അച്ചടിയുമായി അടുത്ത ബന്ധം ഉണ്ട്. ഇംഗ്ലണ്ടിൽ അച്ചടിയുടെ പ്രാരംഭകനായ വില്യം കാക്സ്റ്റൺ 1471-72 കാലത്ത് കൊളോണിൽനിന്നായിരുന്നു അച്ചടിവിദ്യ പഠിച്ചത്. പതിനാറ്, പതിനേഴ് നൂറ്റാണ്ടുകളിൽ റഷ്യ, പലസ്തീൻ, ജപ്പാൻ, ഇന്ത്യ, വടക്കേ അമേരിക്ക, ഇറാൻ, ചൈന എന്നിവിടങ്ങളിലെല്ലാം ആധുനിക അച്ചടി പ്രചരിച്ചു.

അച്ചടിവിദ്യ ആദ്യഘട്ടത്തിൽ പുസ്തകപ്രസാധനത്തിലും അതുവഴിയുള്ള വിജ്ഞാനവിതരണത്തിലുമാണ് അത്ഭുതങ്ങൾ സൃഷ്ടിച്ചത്. പകർത്തിയെഴുത്തുകാരുടെ പുസ്തകനിർമാണവുമായി താരതമ്യപ്പെടുത്തുമ്പോൾ പുതിയ സാങ്കേതികവിദ്യയുടെ മേന്മകൾ അമ്പരപ്പിക്കുന്നതായിരുന്നു. അനവധി മാസങ്ങൾകൊണ്ടു മാത്രം പകർത്തി എഴുതിയിരുന്ന പുസ്തകങ്ങളുടെ പകർപ്പുകൾ ഒന്നും രണ്ടും മാസങ്ങൾകൊണ്ടു തയ്യാറാക്കുവാൻ കഴിഞ്ഞു. അതും പകർത്തിയെഴുതി ഉണ്ടാക്കുന്നതുപോലെ ഒരു കോപ്പി അല്ല; ഒരേ സമയംതന്നെ എഴുന്നൂറും എണ്ണൂറും കോപ്പികൾ. പുതിയ കോപ്പിക്കു കൊടുക്കേണ്ടിവന്ന വിലയോ? താരതമ്യേന വളരെ കുറവും.

പുസ്തകങ്ങളുടെയും ആനുകാലിക പ്രസിദ്ധീകരണങ്ങളുടെയും പ്രസാധനപ്രക്രിയയിലെ രണ്ട് അടിസ്ഥാന കാര്യങ്ങളാണ് എഡിറ്റിങ്ങും പ്രൂഫ് വായനയും. ഇവയുടെ അഭാവത്തിൽ പ്രസാധനം വികലമാകും. ഇഷ്ടാനുസരണം അങ്ങോട്ടുമിങ്ങോട്ടും മാറ്റിവെക്കാവുന്നതും ആണിയച്ചുകളുടെ രൂപത്തിൽ വാർത്തെടുത്തതുമായ 'ക്യാരക്ടർ യൂണിറ്റുകൾ' കമ്പോസിങ്ങിൽ വൈവിധ്യത്തിന്റെ അനന്തസാധ്യതകൾ തുറന്നു കൊടുത്തു. ഒരു പാഠത്തിൽ (text) വരുത്തേണ്ട തിരുത്തലുകളും കൂട്ടിച്ചേർക്കലുകളും നീക്കലുകളും ഒരു ക്യാരക്ടറിൽ (ഒരു ലിപിയുടെയോ ഉപലിപിയുടെയോ അക്കത്തിന്റെയോ ചിഹ്നത്തിൽ) തുടങ്ങി എത്ര വാക്യങ്ങൾവരെ വേണമെങ്കിലും ചെയ്യാമെന്നായി. ഒരേ അച്ചുതന്നെ പല രൂപത്തിലും വലിപ്പത്തിലും വാർത്തെടുത്ത്, കമ്പോസിങ്ങിൽ ഉപയോഗിക്കാൻ കഴിഞ്ഞത് ലേ-ഔട്ട് (lay-out)സങ്കൽപ്പങ്ങൾക്കു വഴിതുറന്നു. ഇങ്ങനെ മാറ്റിവെക്കാവുന്ന ആണിയച്ചുകളുടെ ആവിർഭാവത്തോടുകൂടി സാധ്യമായിത്തീർന്ന പ്രൂഫ് വായന, ലേ-ഔട്ട്, എഡിറ്റിങ് തുടങ്ങിയവയിലൂടെ സാങ്കേതികമായി മെച്ചപ്പെട്ട പുസ്തക-മാസികാ പ്രസാധനത്തിനുള്ള സാഹചര്യം സൃഷ്ടിക്കപ്പെട്ടു. അച്ചടിവിദ്യയുടെ ചരിത്രത്തിലെ ഏറ്റവും സുപ്രധാന പുരോഗതി ആയിരുന്നു ഇത്.

## കേരളവും അച്ചടിയും

ആധുനിക അച്ചടി ലോകസഞ്ചാരം നടത്തിയ ആദ്യഘട്ടത്തിൽ തന്നെ അത് ഇന്ത്യയിലും എത്തി. "പ്രിന്റിങ്പ്രസ്സ് ആദ്യമായി ഭാരതത്തിൽ സ്ഥാപിച്ചത് 1556 സെപ്തംബർ 6-ാം തീയതിയാണെന്നു പ്രിയോൽക്കർ അഭിപ്രായപ്പെടുന്നു. ഗോവയിലെ ജസ്വീറ്റുസഭക്കാരുടെ സെന്റ് പോൾ കോളജാണ് ആദ്യത്തെ അച്ചുകൂടത്തിന് അഭയം നൽകിയത്... വിശുദ്ധ ഫ്രാൻസിസ് സേവ്യർ പോർച്ചുഗീസ് ഭാഷയിൽ രചിച്ച ഒരു വേദോപദേശത്തെയാണ് (*ഡോക്ട്രീന ക്രിസ്ത*) ഗോവയിൽ, എന്തിന് ഭാരതത്തിൽത്തന്നെ ഇദംപ്രഥമമായി അച്ചടിച്ച പുസ്തകമായി ഗണിച്ചു വരുന്നത്." (കെ.എം. ഗോവി, 1998:22-25) ഈ *ഡോക്ട്രീന ക്രിസ്ത* അച്ചടിച്ചത് 1557-ൽ ആയിരുന്നു. പതിനേഴാം നൂറ്റാണ്ടിൽ ഗോവയിൽ സെന്റ് പോൾ കോളജിനു പുറമേ രാചോലിലെ സെന്റ് ഇഗ്നേഷ്യസ്സ് കോളജിലും അച്ചടി നടപ്പിലായി. ഗോവയിലെ മുദ്രിതകൃതികളിൽ അധികവും പോർച്ചുഗീസിലും അൽപ്പം ചിലത് കൊങ്കണിയിലും ആയിരുന്നു. എന്നാൽ 1557-ൽ തമിഴ്ഭാഷയിലൊരു *ഡോക്ട്രീന* ഗോവയിൽ മുദ്രണം ചെയ്തിട്ടുള്ളതായി അഭിപ്രായമുണ്ട്. ഗോവയിൽനിന്നാണ് അച്ചടി കേരളത്തിലേക്കു സംക്രമിച്ചത്.

"ഗോവയിൽ ഫ്രാൻസിസ് സേവ്യറുടെ *ഡോക്ട്രീന* അച്ചടിച്ചു രണ്ടു ദശകം കഴിഞ്ഞപ്പോൾ കേരളത്തിലും അച്ചടിവിദ്യ നടപ്പിലായി. കൊല്ലം, കൊച്ചി, വൈപ്പിക്കോട്ട, അമ്പഴക്കാട് എന്നിവിടങ്ങളിലാണു പതിനാറാം നൂറ്റാണ്ടിലെയും പതിനേഴാം നൂറ്റാണ്ടിലെയും പ്രിന്റിങ് പ്രസ്സുകൾ പ്രവർത്തിച്ചത്. കേരളത്തിൽ ആദ്യമായി അച്ചടിച്ച കൃതി 1578-ലെ കൊല്ലം *ഡോക്ട്രീന*യാണ്. 1579-ൽ അച്ചടിക്കപ്പെട്ട കൊച്ചി *ഡോക്ട്രീന* തൊട്ടുപുറകെ വരുന്നു. രണ്ടിന്റെയും ഭാഷ തമിഴ് ആയിരുന്നു. അച്ചടിക്കപ്പെട്ട ആദ്യ ഭാരതീയഭാഷ തമിഴായിരുന്നു എന്ന് ഇതിൽനിന്നു വ്യക്തമാണ്. വൈപ്പിക്കോട്ടയിൽ അച്ചടി നടപ്പിലായിരുന്നു എന്നുള്ള കാര്യത്തിൽ ചരിത്രകാരന്മാർക്കു പൊതുവേ യോജിപ്പുണ്ടെങ്കിലും വൈപ്പിക്കോട്ട അച്ചടിയുടെ മാതൃകകളൊന്നും ഇതുവരെ ലഭിച്ചിട്ടില്ല." (കെ.എം. ഗോവി, 1998:29 –36) അമ്പഴക്കാട്ട് ആറു തമിഴ് കൃതികൾ അച്ചടിച്ചതിനു തെളിവുകളുണ്ട്. ചുരുക്കത്തിൽ, ഈശോസഭക്കാരുടെ സെമിനാരികളുടെ ഭാഗമായി കൊല്ലം, കൊച്ചി, വൈപ്പിക്കോട്ട, അമ്പഴക്കാട് എന്നിവിടങ്ങളിൽ പ്രവർത്തിച്ചിരുന്ന അച്ചടി ശാലകളിലെ ആദിമുദ്രണം മലയാളത്തിലായിരുന്നില്ല; തമിഴിലായിരുന്നു.

നീക്കിവെക്കാവുന്ന ആണിയച്ചുകൾ ഉപയോഗിച്ച് ആദ്യം അച്ചടിച്ച മലയാളകൃതി *സംക്ഷേപവേദാർത്ഥം* ആണ്. 1772-ൽ റോമിലെ ബഹുഭാഷാമുദ്രണാലയത്തിലാണ് ഈ കൃതി അച്ചടിച്ചത്. "ശ്രെഷ്ടമെല്പട്ടക്കാരരുടെ അനുവാദത്താൽ റൊമായിൽ നിന്ന മിശിഹാ പിറന്നീട്ട" 1772-ന് പ്രസിദ്ധപ്പെടുത്തിയ *നസ്രാണികൾ ഒക്കക്കും അറിയെണ്ടുന്ന സംക്ഷെപ വെദാർത്ഥം* കോട്ടയം ഡി.സി. ബുക്സും തിരുവനന്തപുരം കാർമെൽ പബ്ലീഷിങ് സെന്ററുംകൂടി ച്ചേർന്ന് 1980-ൽ പുനഃപ്രകാശിപ്പിച്ചു. ഈ പതിപ്പ് ട്രാൻസ്‌ലിറ്ററേഷനും പരാവർത്തനവും വ്യാഖ്യാനവും അടങ്ങിയ ഒരു ഫാക്സിമിലി എഡിഷൻ ആയിരുന്നു. മലയാളഭാഷയിൽ അച്ചടിച്ച രണ്ടാമതു പുസ്തകവും റോമിലെ ബഹുഭാഷാമുദ്രണാലയത്തിൽ നിന്നു തന്നെയായിരുന്നു - പൗലിനോസ് പാതിരിയുടെ Centum Adagia Malabarica: cum textu originali et versione. ഈ കൃതി 1791-ൽ പ്രസിദ്ധപ്പെടുത്തി. പിന്നീട്, മലയാളം അച്ചടി ഇന്ത്യയിൽതന്നെ നിർവഹിക്കപ്പെടുന്ന മറ്റൊരു ഘട്ടത്തിലേക്കു പ്രവേശിക്കുന്നതാണു കാണാൻ കഴിയുന്നത്.

ചരിത്രത്തിലാദ്യമായി റോമിൽ പ്രത്യക്ഷപ്പെട്ട മലയാളം അച്ചടി 18-ാം നൂറ്റാണ്ടിന്റെ അവസാനം ഇന്ത്യയിൽ എത്തി. ബോംബെ നഗരത്തിലെ കുരിയർ പ്രിന്റിങ് ഓഫീസിലാണ് ഇന്ത്യയിലാദ്യത്തെ മലയാളം അച്ചടി നടന്നത്. ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ അച്ചടി ജോലികൾ നിർവഹിച്ചിരുന്നതു കൂരിയർ പ്രസ്സ് ആയിരുന്നു. അവി

ടുത്തെ ടൈപ്പൊഗ്രാഫറായിരുന്ന ബെഹ്റാംജി ജീജിഭായ് അഥവാ ജീജിഭായ് ചാപ്ഘർ ആണ് മലയാളം അച്ചുകൾ കൊത്തിയത്. അതുപയോഗിച്ച് ആദ്യം അച്ചടിച്ച പുസ്തകം റോബർട്ട് ഡ്രമണ്ടിന്റെ *ഗ്രാമർ ഓഫ് ദി മലബാർ ലാംഗേജ്* ആണ്. ഇംഗ്ലീഷിലെഴുതിയ മലയാളം ഗ്രാമറാണു ഡ്രമണ്ടിന്റെ പുസ്തകം. എന്നാൽ ഏതാണ്ടെല്ലാ വരികളിലും മലയാള വാക്കുകളും വാക്യങ്ങളുമുള്ളതു കൊണ്ട്, അതിനെ മലയാള പുസ്തകമായി ഗണിക്കുന്നതിൽ തെറ്റില്ലെന്നു തോന്നുന്നു" (കെ.എം. ഗോവി, 1998:101)എന്ന അഭിപ്രായമുള്ളവരുണ്ട്. പക്ഷേ, അതു സ്വീകാര്യമല്ല. 1811-ൽ കൂരിയർ പ്രസ്സിൽ അച്ചടിച്ച നാലു സുവിശേഷങ്ങൾ അടങ്ങുന്ന *ബൈബിൾ പുതിയ നിയമ*ഭാഗമാണ് ഭാരതത്തിൽ അച്ചടിക്കപ്പെട്ട ആദ്യത്തെ സമ്പൂർണ മലയാളപുസ്തകം. ഈ ഗ്രന്ഥത്തിൽ ഇംഗ്ലീഷും മലയാളവും ചേർത്ത് അച്ചടിച്ചിട്ടുള്ള ശീർഷകപത്രം ഇങ്ങനെ വായിക്കാം: "The New Testament of Our Lord and Saviour Jesus Christ translated into the Malayalim, Part1 containing the four Gospels- Bombay, Printed at the Courier Press 1811. പുതിയ സമ്മന്ദത്തിന്റെ നമ്മുടെ കർത്താവായി രക്ഷിക്കുന്ന യീശോമിശിഹാ-മലയാള ഭാഷയിൽ പെർത്തത-ഒന്നാമത-ഇതിൽ യെവൻഗലിഒൻനാലും-ബൊംബയിൽ കൊറിയർ അച്ചടിച്ചു തീർത്തത-"

മുകളിൽ വിശദമാക്കിയ സംഗതികളിൽനിന്ന് രണ്ടു കാര്യം വ്യക്തമാകുന്നു: ഒന്ന്, കേരളത്തിലെ അച്ചടിയുടെ ആദ്യഘട്ടം പൂർണമായും തമിഴിലായിരുന്നു. രണ്ട്, മലയാളം അച്ചടിയുടെ ആദ്യഘട്ടം നിർവഹിക്കപ്പെട്ടതു കേരളത്തിനു പുറത്താണ്. കേരളത്തിൽ മലയാളം അച്ചടി ആരംഭിക്കുന്നതിന് സി.എം.എസിന്റെയും ബെഞ്ചമിൻ ബെയിലിയുടെയും വരവുവരെ കാത്തിരിക്കേണ്ടിവന്നു. ബോംബയിലെ അച്ചടി കഴിഞ്ഞതോടെ മലയാളം അച്ചടി കേരളമണ്ണിലേക്ക് എത്തുന്നു. ഇതിനു കളമൊരുക്കിയതു പ്രൊട്ടസ്റ്റന്റ് മിഷനറിമാരാണ്-കോട്ടയം കേന്ദ്രമാക്കി പ്രവർത്തിച്ചിരുന്ന ചർച്ച് മിഷനറി സൊസൈറ്റി. കേരളത്തിൽ മലയാളം അച്ചടി തുടങ്ങിയതു ബെഞ്ചമിൻ ബെയിലിയാണെന്ന കാര്യത്തിൽ തർക്കമില്ല." (പി.ജെ. തോമസ്, 1989:354)

## ബെഞ്ചമിൻ ബെയിലി മലയാളം അച്ചടിയിലേക്ക്

മലയാള ഭാഷയുടെയും സാഹിത്യത്തിന്റെയും വളർച്ചയ്ക്ക് ഏറെ സഹായകമായിത്തീർന്ന അച്ചടിയുടെ ആരംഭത്തിനു പ്രചോദനം നൽകിയതു വേദപുസ്തക വിവർത്തനമായിരുന്നു. അതായത്, പത്തൊമ്പതാം നൂറ്റാണ്ടിൽ ബെഞ്ചമിൻ ബെയിലി കോട്ടയത്ത് അച്ചടി തുടങ്ങിയതിന്റെ മുഖ്യ ലക്ഷ്യം ബൈബിൾ അച്ചടിക്കുക

എന്നുള്ളതായിരുന്നു. ആധുനിക അച്ചടിയുടെ കണ്ടെത്തലിനു ഗുട്ടൻ ബർഗിനെ പ്രേരിപ്പിച്ചതും ബൈബിൾതന്നെയായിരുന്നു. കാർത്തൂസിയൻ സന്യാസിമാർ ബൈബിൾ പകർത്തിയെഴുതുന്നതിന് അനുഭവിച്ച ക്ലേശം കണ്ടാണ് ഒരു അച്ചടിയന്ത്രം ഉണ്ടാക്കുന്നതിനെപ്പറ്റി ഗുട്ടൻബർഗ് ചിന്തിച്ചത്. ഇതുപോലെ കോട്ടയത്തും, അച്ചടി ആരംഭിക്കുംമുമ്പ്, പരിഭാഷപ്പെടുത്തിയ ബൈബിൾ ഭാഗങ്ങളും മറ്റു ലഘുകൃതികളും എഴുത്തുകാർ മിനക്കെട്ടിരുന്ന് പകർത്തിയെഴുതുകയായിരുന്നു പതിവ്. അച്ചടി ആരംഭിക്കുന്നതിനുമുമ്പ് പുസ്തകനിർമാണത്തിനുണ്ടായിരുന്ന പ്രയാസത്തെക്കുറിച്ചും ബെയിലി മലയാളം ടൈപ്പുകൾ ഉണ്ടാക്കുന്നതിനുമുമ്പ് പുസ്തകത്തിന്റെ പകർപ്പുകളെടുക്കുന്നതിനുണ്ടായിരുന്ന ക്ലേശത്തെക്കുറിച്ചും ഊഹിക്കാവുന്നതേയുള്ളു. പകർപ്പെഴുത്തിന്റെ ഈ പ്രയാസം ഒഴിവാക്കി, പരമാവധി കുറ്റമറ്റ ഒരു ബൈബിൾ പരിഭാഷ മലയാളത്തിൽ പ്രസിദ്ധപ്പെടുത്തുന്നതിനുവേണ്ടി കോട്ടയത്ത് ഒരു അച്ചടിയന്ത്രം സ്ഥാപിക്കാനുദ്ദേശിക്കുന്നതായി *മിഷനറി രജിസ്റ്ററിൽ* വായിക്കാം:

> For the purpose of rendering the (Bible) version of the Malayalim as correct as possible, arrangements have been made for furnishing the station at Cotym with a press, types, and paper; in order that the work may have the benefit of the translator's revision. (1820 October: 446)

കോട്ടയം സഹായകമിഷന്റെ പ്രചോദകനായിരുന്ന കേണൽ മൺറോതന്നെയാണ് ബൈബിൾ അച്ചടിക്കുന്നതിനുവേണ്ടി കോട്ടയത്ത് ഒരു അച്ചടിയന്ത്രം സ്ഥാപിക്കണമെന്നുള്ള ആശയവും ആദ്യമായി മുന്നോട്ടു വെച്ചത്:

> The translation of the Scriptures will be completed in the course of another month; and two or three catanars may be sent with the manuscript to Calcutta. But would it not be a better plan to establish a press, and print the Scriptures in the College at Cotym? There is ample room in the College, for a Printing and Book - binding Establishment, and the formation of such an Establishment at that Institution would, in my judgement, be very useful... If the proposition of establishing a Printing-Press at Cotym should be approved, its execution ought not be delayed. (Microfilm marked C.M.S.-4, U.T.C. Archives, Bangalore.)

എന്നാൽ ബെഞ്ചമിൻ ബെയിലിയുടെ ചുമതലയിൽ ധാരാളം ലഘുകൃതികളും ബൈബിൾ ഭാഗങ്ങളും തർജമ ചെയ്തുകഴിഞ്ഞി

രുന്നതിനാലും അവ പകർപ്പെഴുത്തുകാരെക്കൊണ്ടു എഴുതിക്കുന്നതിന് അധിക ചെലവും കാലതാമസവും അനുഭവപ്പെട്ടതിനാലും കോട്ടയത്ത് ഒരു അച്ചടിയന്ത്രം സ്ഥാപിക്കേണ്ടതിന്റെ ആവശ്യകത കൂടുതൽ കൂടുതൽ ബോധ്യമായിക്കൊണ്ടിരുന്നു. കോളേജിലെയും സ്കൂളുകളിലെയും കുട്ടികളുടെ ആവശ്യത്തിനു പുസ്തകങ്ങൾ അച്ചടിക്കുക, പുരോഹിതന്മാരുടെ വിജ്ഞാനവർധനയ്ക്കും പള്ളികളിലെ ഉപയോഗത്തിനും ആവശ്യമായ ലഘുഗ്രന്ഥങ്ങൾ അച്ചടിക്കുക തുടങ്ങിയ കാര്യങ്ങൾക്കും കോട്ടയത്ത് ഒരു അച്ചടിശാല ഉണ്ടാകേണ്ടത് ആവശ്യമായിരുന്നു. ഈ സാഹചര്യത്തിലായിരുന്നു കോട്ടയം മിഷനറിമാർ അച്ചടിയന്ത്രം സ്ഥാപിക്കൽ മുഖ്യ ആവശ്യമായി മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിക്കുമുമ്പിൽ സമർപ്പിച്ചത്:

> The necessity of a printing Establishment at Cotym is another thing which we beg leave to submit to the Committee. We have distributed a few Malayalim Tracts, such as copies of a single Gospel, a catechism, & c. but the expense is great. Besides, the English, Syriac, and Sanskrit Works, which we shall very soon require at the college, procured from Madras will be attended with much expense; and, after all, we shall not be able to procure works in all cases to suit our purpose. It will not be long, before the attention of the students should be directed to the structure of the English Language, its idiom and its elegancies: to pursue, such a study profitabily, recourse must necessarily be had to the writings of our most elegant Poets, Essayists, and Historians. A Syrian Press is, perhaps, even more requisite, from the great expense of, Syriac works in England, and the impossibility of procuring them in sufficient numbers from home. But, of all the Presses needed here, the Malayalim Press is undoubtedly of the first importance." (Missionary Register, 1821 December: 518)

കേണൽ മൺറോയുടെയും കോട്ടയം മിഷനറിമാരുടെയും ആവശ്യം തികച്ചും ഉചിതമാണെന്നു മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിക്കു ബോധ്യപ്പെട്ടു. കോട്ടയത്തേക്ക് ഒരു അച്ചടിയന്ത്രവും അതോടൊപ്പം ഇംഗ്ലീഷ്-സിറിയക്ക് ടൈപ്പുകളും മലയാളം, തമിഴ്, സംസ്കൃതം എന്നീ ടൈപ്പുകൾ ഇവിടെ വാർക്കുന്നതിനുള്ള ലോഹവും ഇംഗ്ലണ്ടിൽനിന്നു അയച്ചു തരണമെന്ന് കറസ്പോണ്ടിങ് കമ്മറ്റി ഇംഗ്ലണ്ടിലെ മാതൃസമിതിക്ക് ഉടൻ എഴുതി. അതുപ്രകാരം കോട്ടയത്തേക്ക് അയച്ച അച്ചടിയന്ത്രവും ഇംഗ്ലീഷ് ടൈപ്പും ബോംബെ- ആലപ്പുഴ വഴി 1821 ഒക്ടോബർ 18-ന് കോട്ടയത്ത് എത്തിച്ചേർന്നു.

പത്തൊമ്പതാം നൂറ്റാണ്ടിൽ കോട്ടയത്തിന്, കേരളത്തിനുതന്നെയും, ലഭിച്ച ആദ്യത്തെ അച്ചടിയന്ത്രം ഇതായിരുന്നു. എന്നാൽ കൽക്കത്ത ബൈബിൾ സൊസൈറ്റി കോട്ടയത്തേക്ക് ഒരു അച്ചടിയന്ത്രം അയച്ചു എന്നും ആ യന്ത്രത്തിൽ 1820-ൽ *ലൂക്കോസിന്റെ സുവിശേഷം* അച്ചടിച്ചുവെന്നുമുള്ള ഒരു പ്രസ്താവന സി.എം.എസ്. പ്രസ്സ് പ്രസിദ്ധപ്പെടുത്തിയ ഒരു ലഘുലേഖയിൽനിന്ന് *മദ്രാസ് ചർച്ച് മിഷനറി റിക്കാർഡ്* ഉദ്ധരിച്ചിട്ടുണ്ട്. എന്നാൽ ഈ പ്രസ്താവന ശരിയല്ല. പ്രസ്തുത പ്രസ്താവനയെ സാധൂകരിക്കുന്ന യാതൊരു രേഖകളും കാണാൻ കഴിഞ്ഞിട്ടില്ല. എന്നുമാത്രമല്ല, 1821 ഏപ്രിൽ മാസത്തിൽ കോട്ടയം സന്ദർശിച്ച ബിഷപ്പ് മിഡിൽട്ടന്റെ സാക്ഷ്യം ഇക്കാര്യത്തിൽ ഒരു തെളിവാണ്. മലങ്കരമെത്രാപ്പോലീത്താ ബിഷപ്പ് മിഡിൽട്ടനോട് 'സിറിയൻ കോളജിൽ അച്ചടി ആരംഭിച്ചിട്ടില്ല' എന്നു പറഞ്ഞതായി രേഖപ്പെടുത്തിയിട്ടുമുണ്ട്. (ചാൾസ് വെബ് ലെ ബാസ്, 1831: 206)

1821 ഒക്ടോബർ 18-ന് കോട്ടയം സിറിയൻ കോളജിൽ അച്ചടിയന്ത്രം എത്തിച്ചേർന്നു. പക്ഷേ മലയാളം ടൈപ്പുകൾ ലഭ്യമായിരുന്നില്ല. മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജ് കോട്ടയം പ്രസ്സിന് ആവശ്യമുള്ള മലയാളം അച്ച് വാർത്തുകൊടുക്കാമെന്നു സമ്മതിച്ചിരുന്നു. ഇതുസംബന്ധിച്ച് കറസ്പോണ്ടിങ് കമ്മറ്റി ഇങ്ങനെ റിപ്പോർട്ട് ചെയ്യുന്നു: "മലയാളം അച്ചുകൾ വാർത്തെടുക്കുന്നതിനുള്ള നടപടിക്രമങ്ങൾ ഇവിടെ പുരോഗമിച്ചു വരുന്നു. പക്ഷേ, ടൈപ്പ് വാർത്ത്, കോട്ടയത്തിന് അയയ്ക്കുന്നതിനു മുമ്പായി ഏകദേശം പന്ത്രണ്ടുമാസമെങ്കിലും വഴുതിപ്പോയേക്കുമെന്നുള്ളപേടിയുണ്ട്. ഒരു പുതിയ ഭാഷയിലെ അച്ചുകൾ ഇവിടെ വാർത്തെടുക്കുന്നതിനുള്ള പ്രയാസം വളരെയാണ്." (സി.എം.എസ്. പ്രൊസീഡിങ്സ്, 1820: 150)

ബെഞ്ചമിൻ ബെയിലിയും ജോസഫ് ഫെന്നും ഹെൻറി ബേക്കറും ചേർന്ന് തിരുവിതാംകൂർ റസിഡണ്ട് കേണൽ ന്യൂവാളിന് 1822 മാർച്ച് 13-ന് എഴുതിയ കത്തിൽ ഇങ്ങനെ കാണാം: 'ഒരു പ്രസ്സും ഇംഗ്ലീഷ് ടൈപ്പും ചർച്ച് മിഷിനറി സൊസൈറ്റി അയച്ചു തന്നിട്ടുണ്ട്. മലയാളം അച്ചുകൾ പ്രതീക്ഷിച്ചിരിക്കുന്നു.' അതായത് അച്ചടിയന്ത്രം വന്ന് അഞ്ചുമാസം ആയിട്ടും മലയാളം അച്ച് കിട്ടിയിട്ടില്ല. പിന്നെയും ഏറെ കാത്തിരിക്കേണ്ടിവന്നു. മദ്രാസിൽനിന്ന് കോട്ടയത്തിന് അച്ചുകൾ അയച്ചത് 1823 ജൂലൈ മാസത്തിലാണ്.

അച്ചടിയന്ത്രം കോളജിൽതന്നെ സ്ഥാപിക്കുക എന്നുള്ളതായിരുന്നു, അത് എത്തുംമുമ്പ് ഉണ്ടായിരുന്ന ധാരണ. സഹായകമിഷന്റെ കേന്ദ്രം, തർജമവിഭാഗത്തിന്റെ ആസ്ഥാനം ഇവ കോളജിലായിരുന്നു. പ്രശസ്തമായ പല അച്ചടി ശാലകളും കോളജുകളോടുചേർന്നാണ്

പ്രവർത്തിച്ചിരുന്നത്. മദ്രാസിലെ ഫോർട്ട് സെന്റ് ജോർജ് കോളജ്, കൽക്കത്ത ബിഷപ്പ് കോളജ്, സെറാംപൂർ കോളജ് എന്നിവിടങ്ങളിലെ അച്ചടിശാലകൾ ഉദാഹരണങ്ങൾ. അച്ചടിശാല സ്ഥാപിക്കുന്നതിനുള്ള സ്ഥലം കോട്ടയം കോളജിലുണ്ടെന്നാണു കേണൽ മൺറോ പറയുന്നത്. പ്രസ്സ് എത്തിച്ചേർന്നതും ആദ്യം സൂക്ഷിച്ചിരുന്നതും കോളജിലായിരുന്നു. ഈ സാഹചര്യത്തിൽ അച്ചടിയന്ത്രം എത്തിച്ചേരുന്നതിനുമുമ്പ് അച്ചടിപ്പുര ഉണ്ടാക്കുന്നതിനെക്കുറിച്ച് ബെയിലി ആലോചിക്കാനിടയില്ല. എന്നാൽ ഇംഗ്ലണ്ടിൽനിന്നു ലഭിച്ച അച്ചടിയന്ത്രം ഒന്നേമുക്കാൽവർഷം ജോലിയില്ലാതെ ഇരുന്നു. ഇംഗ്ലീഷ് ടൈപ്പ് ഉണ്ടായിരുന്നുവെങ്കിലും അതുപയോഗിച്ച് ഇവിടെ തുടക്കത്തിൽ അച്ചടിനടത്തിയതിനു രേഖകളില്ല. ഇക്കാലത്തോടുകൂടി ബൈബിൾതർജമ ഏതാണ്ടു പൂർത്തിയായിക്കഴിഞ്ഞിരുന്നു. റിവിഷൻ ബെയിലിതന്നെയാണു നിർവഹിച്ചിരുന്നത്. (*ബൈബിൾതർജമയും ആധുനിക മലയാളഗദ്യവും* എന്ന അദ്ധ്യായം നോക്കുക) അതു വീട്ടിൽവെച്ചുതന്നെ ആയിരിക്കുവാനാണു സാധ്യത. കോളജിൽ ചുമതലയ്ക്കു ജോസഫ് ഫെന്നുണ്ട്. ബെയിലീബംഗ്ലാവിനടുത്തായിരുന്നു ബെയിലി സ്ഥാപിച്ച ആർബത് നോട്ട്സ്കൂൾ. ബെയിലിക്ക് അവിടെ കൂടുതൽ സമയം ചെലവഴിക്കേണ്ടതുമുണ്ടായിരുന്നു. സിറിയൻ കോളജിനോടുചേർന്ന് അച്ചടിശാല സ്ഥാപിക്കാതിരുന്നതിന് ഭൂമിശാസ്ത്രപരമായ പ്രത്യേക കാരണവുമുണ്ടായിരുന്നു. താഴ്ന്ന പ്രദേശത്തു സ്ഥാപിച്ചിട്ടുള്ള കോളജിലും ചുറ്റുപാടും അന്തരീക്ഷത്തിലെപ്പോഴും ഈർപ്പം (humidity) വർധിച്ചിരിക്കും. എന്നാൽ ബെയിലീബംഗ്ലാവ് ഒരു കുന്നിന്റെ മുകൾഭാഗത്തായിരുന്നു. നല്ല കാറ്റും ധാരാളം സൂര്യപ്രകാശവും ലഭിക്കുന്നിടമാകയാൽ അന്തരീക്ഷത്തിലെ ഈർപ്പത്തിന്റെ അളവു കുറയും. പ്രസ്സ് കോളജിൽ സ്ഥാപിച്ചാൽ അച്ചടിമഷി ഉണങ്ങാനും ബയന്റിങ് പശ ഉണങ്ങാനും അധികം സമയം വേണ്ടിവരും. 1824-ൽ കേണൽ വെൽഷ്, മാർമഡൂക്ക് തോമ്പ്സൺ എന്നിവർ കോട്ടയം സന്ദർശിച്ചപ്പോൾ അച്ചടിപ്പുര നിന്നിരുന്നതു ബെയിലീബംഗ്ലാവിനു സമീപത്തുതന്നെ ആയിരുന്നു. ചുരുക്കത്തിൽ, അച്ചടിയന്ത്രം എത്തിച്ചേർന്ന 1821 ഒക്ടോബർ മാസത്തിനും മദ്രാസിൽ നിന്നുള്ള ടൈപ്പുകൾ ലഭിച്ച 1823 ജൂലൈ മാസത്തിനും മധ്യേ ആയിരുന്നിരിക്കണം ബെയിലി തന്റെ ബംഗ്ലാവിനും സ്കൂളിനും ഇടയിലായി *അച്ചടിപ്പുര നിർമിച്ചത്. കോട്ടയം പ്രസ്സിൽ അച്ചടിച്ചതും ലഭ്യമായിട്ടുള്ളതുമായ ആദ്യകൃതി ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംഗ്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയകഥകൾ* ആണ്. ഇതിൽ കൊട്ടയത്ത അച്ചടിച്ച പുസ്തകം എന്നാണുള്ളത്; 'കോട്ടയം (സിറിയൻ) കോളജിൽ അച്ചടിച്ച എന്നല്ല. 21 x13 സെന്റിമീറ്റർ

സൈസിൽ ഇരുന്നൂറോളം പേജുകളുള്ള പ്രസ്തുത പുസ്തകം അച്ച ടിക്കാൻ, അന്നത്തെ അച്ചടിയുടെ മന്ദഗതിയും സാങ്കേതിക പിന്നാ ക്കാവസ്ഥയും പരിഗണിക്കുമ്പോൾ, അരവർഷത്തിൽ കുറയാത്ത കാലയളവു വേണ്ടിവന്നിരിക്കും എന്നുള്ളതുകൂടി പരിഗണിക്കു മ്പോൾ അച്ചടിപ്പുരയുടെ നിർമാണകാലം സംബന്ധിച്ച മേൽപ്പടി നിഗമനം കൂടുതൽ ഭദ്രമാകുന്നു. അങ്ങനെ വരുമ്പോൾ അച്ചടി കോളജിൽതന്നെ ആരംഭിച്ചു എന്നും 1820-ൽ അദ്ദേഹം (ബെയിലി) ഒരു അച്ചടിപ്പുര പണിതു എന്നും പലരും പലപ്പോഴായി പറഞ്ഞി ട്ടുള്ള അഭിപ്രായങ്ങൾ ശരിയല്ല.

## മദ്രാസ്ടൈപ്പ് ഉപയോഗശൂന്യം

ദീർഘകാലത്തെ കാത്തിരിപ്പിനുശേഷം മദ്രാസിൽനിന്നു ലഭിച്ച മലയാളം അച്ചുകൾ നന്നായിരുന്നില്ല. "ദൗർഭാഗ്യത്തിന്, എങ്ങനെ യൊക്കെയായിരുന്നാലും ശരി, മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജ് ഫോണ്ട് വളരെയധികം ന്യൂനതകളുള്ളതായിരുന്നു. അക്ഷ രങ്ങളുടെ രൂപം, എണ്ണം എന്നീ രണ്ടു കാര്യങ്ങളിലും അതിനു കുറ വുകളുണ്ടായിരുന്നു. അതുപോലെ അക്ഷരം വാർക്കലും (നിർ മാണം) ന്യൂനതകളുള്ളതായിരുന്നു. ഫലത്തിൽ അത് ഉപയോഗ ശൂന്യമായിരുന്നു. (സി.എം.എസ്.പ്രൊസീഡിങ്സ്, 1824:151) എങ്കി ലും അച്ചടിയന്ത്രം ലഭിച്ചപ്പോഴുണ്ടായ അവാച്യമായ സന്തോഷം ഇപ്പോഴും നശിക്കാതെയിരിക്കുന്നതുകൊണ്ടും, മലയാളം അച്ചടി ക്കാനുള്ള അത്യധികമായ ആഗ്രഹം മൂലവും, ദീർഘകാലമായി അച്ചടിക്കു തയ്യാറാക്കിവെച്ചിരിക്കുന്ന കൃതികളിൽ ചിലതെങ്കിലും മുദ്രണം ചെയ്തു ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കുവാനുള്ള ആ വേശം കൊണ്ടും, മദ്രാസ് ഫോണ്ട് ലഭിച്ചയുടൻതന്നെ അച്ചടിശാല യിൽ മുദ്രണം ആരംഭിച്ചു. ഇതു സംബന്ധിച്ച് ബെഞ്ചമിൻ ബെയിലി എഴുതിയ ഒരു കത്ത് കോട്ടയത്ത് മദ്രാസ് ഫോണ്ട് ഉപയോഗിച്ചു നടത്തിയ ആദ്യ മുദ്രണ സാക്ഷ്യങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ നൽ കുന്നതാണ്:

> "Mr. Bailey writes as follows:-
>
> ... 600 copies of a Pastoral Letter, addressed by the Metropolitan of the Syrian Church to his Clergy, and 400 copies of the sermon on the Mount, and some small works for the use of the students in the College, have been struck off; but a fresh fount of types is required to render the press effective; and it is feared that much time will elapse, from the delays incidentel to all business of this nature in India, and from the uncertainty still

attaching to the form of the characters, before a new and perfect fount can be supplied. (Missionary Register, 1824 September: 407)

ബെയിലിയുടെ ഈ കത്തിൽനിന്ന് വിലപ്പെട്ട ചില വിവരങ്ങൾ ലഭിക്കുന്നുണ്ട്: ഒന്ന്, ബെഞ്ചമിൻ ബെയിലി കോട്ടയം സി.എം.എസ്. അച്ചടിശാലയിൽ ആദ്യം മുദ്രണം ചെയ്തത് സിറിയൻ മെത്രാപ്പോലീത്തായുടെ *ഇടയലേഖനം* 600 കോപ്പി, *ഗിരിപ്രഭാഷണം* 400 കോപ്പി, കൂടാതെ കോളജിലെ കുട്ടികളുടെ ഉപയോഗത്തിനു വേണ്ടി ചില ലഘുകൃതികൾ എന്നിവയാണ്. ഇവയിൽ ഇടയലേഖനത്തിന്റയോ ഗിരിപ്രഭാഷണത്തിന്റെയോ കോപ്പികൾ ഇപ്പോൾ ലഭ്യമല്ല. കോളജ് കുട്ടികളുടെ ഉപയോഗത്തിനായി അച്ചടിച്ച ലഘുകൃതികൾ ഏവയെന്നു പറയുന്നുമില്ല. അച്ചടിശാല പ്രവർത്തനക്ഷമമാകുമ്പോൾ, മുദ്രണം ചെയ്യുന്നതിനു തയ്യാറാക്കി വെച്ചിരിക്കുന്നതും (ഓലയിലും പേപ്പറിലും) പകർത്തിയെഴുതി പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നതുമായ ലഘുകൃതികളെക്കുറിച്ചുള്ള മറ്റു സൂചനകളുമുണ്ട്. പക്ഷേ അവിടെയും കൃതികളുടെ പേര് വ്യക്തമല്ല. രണ്ട്, അച്ചടിശാല കാര്യക്ഷമമായി പ്രവർത്തിക്കണമെങ്കിൽ പുതിയ ഫോണ്ട് വേണം. മൂന്ന്, പക്ഷേ പുതിയ ഫോണ്ട് ലഭ്യമാകുന്നതിന് ഒരുപാടു കാലതാമസം ഇനിയും വേണ്ടിവരുമെന്നു ബെയിലി ഭയക്കുന്നു. ഇന്ത്യയിൽ ഇത്തരം കാര്യങ്ങളിൽ കാലതാമസം സ്വാഭാവികമാണ്. എല്ലാറ്റിലുമുപരിയായി അക്ഷരങ്ങളുടെ രൂപത്തെ സംബന്ധിച്ച് ഇപ്പോഴും അനിശ്ചിതാവസ്ഥ നിലവിലിരിക്കുന്നു. മദ്രാസ് ഫോണ്ട് ബെയിലിക്കുണ്ടാക്കിയത് ആഹ്ലാദമല്ല; ഭയമാണ്–മലയാളം അച്ചുകൾ ലഭിക്കുന്നതിന് ഒരുപാടു കാലതാമസം വരുമെന്നും അക്ഷരവടിവിനെക്കുറിച്ചുള്ള അഭിപ്രായഭേദങ്ങളുണ്ടാക്കുന്ന അനിശ്ചിതാവസ്ഥ നീണ്ടുപോകുമെന്നുമുള്ള ഭയം. മലയാളം ആണിയച്ചുകൾ സ്വയം ഉണ്ടാക്കിക്കൊണ്ടാണ് ഭീതിയുടെ രണ്ടു കാരണങ്ങളെയും ബെയിലി അതിജീവിച്ചത്. ഏതായാലും, മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി മുഖേന കുറ്റമറ്റ, പുതിയ ഒരു ശ്രേണി ഫോണ്ട് കിട്ടുന്നതിനുള്ള ശ്രമം തുടർന്നുകൊണ്ടിരിക്കവെ ന്യൂനതകളുള്ളതെങ്കിലും കിട്ടിയ ടൈപ്പ് ഉപയോഗിച്ച് ബെയിലി മുദ്രണം തുടങ്ങുകയും പിന്നീട് സ്വന്തം ടൈപ്പുകൾ ഉപയോഗത്തിലാകുംവരെ ആ ടൈപ്പുകളുടെ ഉപയോഗം തുടരുകയും ചെയ്തു.

മദ്രാസ് ടൈപ്പിനെ സംബന്ധിച്ച് കെ.എം. ഗോവി ഉന്നയിക്കുന്ന ചില അഭിപ്രായങ്ങൾ ഇതോടു ചേർത്ത് പരിശോധിക്കേണ്ടിയിരിക്കുന്നു. “ഈ ടൈപ്പുകൾ ഉപയോഗിച്ചു വല്ല സാമഗ്രികളും അച്ചടിച്ചിരുന്നുവോ? സുനിശ്ചിതമായ അഭിപ്രായരൂപീകരണം ഇക്കാര്യത്തിൽ സാധ്യമല്ല... അച്ചടിയന്ത്രം കോട്ടയത്ത് എത്തുന്നത് 1821–ൽ

ആണ്. അടുത്ത വർഷത്തിൽ മദിരാശിയിൽനിന്നു മലയാളം ടൈപ്പുകളും ലഭിച്ചു. ഏറെക്കാലം കാത്തിരുന്നു ലഭിച്ച യന്ത്രവും അച്ചുകളും 1824 വരെ നിഷ്ക്രിയമായിരുന്നുവെന്ന് വിശ്വസിക്കാൻ വിഷമമാണ്. മിഷനറി പ്രവർത്തന ശൈലിയിൽ അലസതയ്ക്കും നീട്ടിവയ്ക്കലിനും സ്ഥാനമില്ലല്ലോ. ചില ട്രാക്റ്റുകളെങ്കിലും അച്ചടിച്ചിട്ടുണ്ടാകണം. 1823-24 ലെ സി. എം. എസ്. പ്രൊസീഡിങ്സിലെ രേഖകളനുസരിച്ച് താഴെ പറയുന്ന രണ്ടു രേഖകൾ 1824-നു മുമ്പു മുദ്രണം ചെയ്തിട്ടുണ്ടെന്നു കരുതാം.

1. മെത്രാപ്പൊലീത്തായുടെ ഇടയലേഖനം (600 പ്രതി)
2. ബൈബിളിലെ ഗിരിപ്രഭാഷണം (600 പ്രതി)

ഈ പുസ്തകങ്ങൾ അച്ചടിച്ചത് മദിരാശിയിൽനിന്നു ലഭിച്ച ടൈപ്പുകൾ കൊണ്ടാണെന്ന് സി. എം. എസ്. പ്രൊസീഡിങ്സിനെ ആശ്രയിച്ച് അനുമാനിക്കാം." മദ്രാസ് ഫോണ്ട് ഉപയോഗിച്ച് ചില സാമഗ്രികൾ അച്ചടിച്ചിരുന്നു എന്നുള്ളതിനെക്കുറിച്ച്, അനുമാനമല്ല, സുനിശ്ചിതമായ അഭിപ്രായ രൂപീകരണം സാധ്യമാണ്. ഇടയലേഖനവും ഗിരിപ്രഭാഷണവും മദ്രാസ് ഫോണ്ടുപയോഗിച്ച് അച്ചടിച്ചുവെന്ന് അത്രയ്ക്കു വ്യക്തമായി *സി.എം.എസ്. പ്രൊസീഡിങ്സിൽ* രേഖപ്പെടുത്തിയിട്ടുണ്ട്. പക്ഷേ ഇവയെ "പുസ്തകങ്ങൾ" എന്നു വിശേഷിപ്പിച്ചിരിക്കുന്നതും *ഗിരിപ്രഭാഷണം* 600 പ്രതി അച്ചടിച്ചു (അച്ചടിച്ചതു 400 പ്രതി) എന്നു പറയുന്നതും ശരിയല്ല. ബെയിലി സ്വന്തമായി ടൈപ്പുണ്ടാക്കി, അതുപയോഗിച്ച് അച്ചടി നടത്തുംവരെ സി.എം.എസ്. പ്രസ്സിൽ അച്ചടി നിർവഹിച്ചിരുന്നതു മദ്രാസ് ഫോണ്ടുപയോഗിച്ചായിരുന്നു.

വളരെ ചെറുതെങ്കിലും, മലയാളം ടൈപ്പൊഗ്രഫിയുടെ ചരിത്രത്തിലേക്കു ധാരാളം വെളിച്ചം വീഴ്ത്തുന്ന ഒരു രേഖ *കേരളസൊസൈറ്റി പേപ്പേഴ്സ്,* സീരീസ് 4-ൽ ഉണ്ട്. അതിൽ ജോൺ ചാണ്ടി എഴുതിയ *ദി റവ. ബെഞ്ചമിൻ ബെയിലി ആന്റ് ദി കോട്ടയം സി. എം.എസ്. പ്രസ്സ്* എന്ന ലേഖനത്തിന്റെകൂടെ, 215-ാം പേജിന് എതിർവശത്തായി ഏതാനും മുദ്രിതസാക്ഷ്യങ്ങളുടെ മാതൃകയും ചിത്രങ്ങളും പ്രത്യേക പേജിൽ ചേർത്തിട്ടുണ്ട്. അതിലെ മുദ്രിത സാക്ഷ്യങ്ങളാണ് ഇവിടെ പരാമൃഷ്ടമായിരിക്കുന്നത്. പ്രസ്തുത മുദ്രിത സാക്ഷ്യങ്ങളിൽ ഒന്നാമത്തേത് കൂരിയർ അഥവാ റമ്പാൻ ബൈബിളിൽനിന്നുള്ള മാതൃക (specimen) ആണെന്നും രണ്ടാമത്തേത് മദ്രാസ് ഗവൺമെന്റ് ബെയിലിയുടെ അച്ചടിശാലയ്ക്കു നൽകിയ മലയാളം ടൈപ്പുകളുപയോഗിച്ച് അച്ചടിച്ചതാണെന്നും മൂന്നാമത്തേത് 1829-ൽ ബെയിലിയുടെ മലയാളം അച്ചുകൾ ഉപയോഗിച്ചു മുദ്രണം ചെയ്ത മലയാളം *പുതിയനിയമ*ത്തിൽനിന്നുള്ള മാതൃകയാണെന്നും അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു.

മുകൾ ഖണ്ഡികയിൽ പരാമർശിച്ചിട്ടുള്ള *കേരളസൊസൈറ്റി പേപ്പേഴ്സ്* മുദ്രിതസാക്ഷ്യങ്ങളിൽ ഒന്നാമത്തേത് *കൂരിയർ ബൈബിൾ* മാതൃകയാണെന്നുള്ളതു ശരിയാണ്. കൊടുത്തിരിക്കുന്ന മാതൃക 'മാർക്കൊസ 70 കെ' 8,9 വാക്യങ്ങൾ ആണ്:

8 എന്നാൽ തംപുരാന്റെ പ്രമാണങ്ങൾ ഉപെക്ഷിച്ചുംകൊണ്ട കാസാകളുടയും ചെപ്പുകളുടെയും ഇവെക്കു സദൃശമാകുന്നുയെന്ന അവ പലതിനുടയും കുളിപ്പുകളായ മാനുഷമക്കളുടെ മര്യാദ നിങ്ങൾ കൈക്കൊള്ളപ്പെട്ടവരാകുന്നു.

9 അവരൊടു താൻ അരുളിച്ചെയ്തു നിങ്ങളുടെ മര്യാദെ നിങ്ങൾ നിലനിറുത്തുവാൻ തംപുരാന്റെ പ്രമാണം നിങ്ങൾ നിരസിക്കുന്നത ചെർച്ചയാകപ്പെട്ടതാകുന്നൊ

അതുപോലെ, മൂന്നാമത്തേതായി ചേർത്തിരിക്കുന്ന മാതൃക, 1829-ൽ ബെയിലിയുടെ മലയാളം അച്ചുകൾ ഉപയോഗിച്ചു മുദ്രണം ചെയ്ത മലയാളം *പുതിയ നിയമ*ത്തിൽനിന്നുള്ളതാണ്. മത്തായി 7-ാം അദ്ധ്യായം 7 മുതൽ 12 വരെ വാക്യങ്ങളാണു മാതൃകയിലുള്ളത്: "ചൊദിപ്പിൻ എന്നാൽ നിങ്ങൾക്ക നൽകപ്പെടും അന്വെഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും മുട്ടുവിൻ എന്നാൽ നിങ്ങൾക്ക തുറക്കപ്പെടും* എന്തുകൊണ്ടെന്നാൽ ചൊദിക്കുന്നവന എല്ലാവന്നും കിട്ടുന്നു അന്വെഷിക്കുന്നവനും കണ്ടെത്തുന്നു മുട്ടുന്നവന തുറക്കപ്പെടുകയും ചെയ്യും* അല്ലെങ്കിൽ നിങ്ങളിൽ യാതൊരു മനുഷ്യനെങ്കിലും തന്റെ പുത്രൻ തന്നൊട അപ്പം ചൊദിച്ചാൽ അവനെ ഒരു കല്ലിനെ കൊടുക്കുമൊ* എവൻ ഒരു മത്സ്യത്തെ ചൊദിച്ചാലൊ അവൻ അവന്ന ഒരു സർപ്പത്തെ കൊടുക്കുമൊ* അതുകൊണ്ട ദൊഷികളാകുന്ന നിങ്ങൾ നിങ്ങളുടെ പുത്രന്മാർക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗത്തിങ്കലിരിക്കുന്നവനായ നിങ്ങളുടെ പിതാവ തന്നൊട ചൊദിക്കുന്നവർക്ക നന്മകളെ എത്ര അധികം കൊടുക്കും* ആകയാൽ മനുഷ്യർ നിങ്ങൾക്ക എതെല്ലാം കാര്യങ്ങളെ ചെയ്യണമെന്ന നിങ്ങൾ ഇച്ഛിക്കുന്നുവൊ നിങ്ങൾ അവർക്കും അപ്രകാരംതന്നെ ചെയ്വിൻ എന്തെന്നാൽ ഇത വെദപ്രമാണവും ദീർഘദർശികളുമാകുന്നു*"

*കേരള സൊസൈറ്റി പേപ്പേഴ്സ്* മാതൃകകളിൽ രണ്ടാമത്തേതു മദ്രാസ് ഗവണ്മെന്റ് ബെയിലിയുടെ അച്ചടിശാലക്കു നൽകിയ മലയാളം അച്ചുകളുടെ മാതൃകയാണ്. ഫോർട്ട് സെന്റ് ജോർജ് കോളജ് മുഖേന ലഭിച്ച വികലമായ ഫോണ്ട് എന്നു പരാമർശിച്ചിട്ടുള്ളത് ഇതിനെക്കുറിച്ചാണ്. വളരെ ചെറിയ ഒരു ഭാഗംമാത്രമാണു മാതൃകയായി നൽകിയിരിക്കുന്നത്. ഈ മാതൃക, വിശേഷിച്ച് അതിലെ ടൈപ്പുകൾ, കമ്പ്യൂട്ടറിന്റെ സഹായത്തോടെ അപഗ്രഥിക്കുകയും വായിക്കുകയും ഇതര ശ്രേണിയിൽപ്പെട്ട ഫോണ്ടുകളുമായി താര

തമ്യപ്പെടുത്തുകയും ചെയ്തു. അതിൽനിന്ന് സ്വരൂപിക്കാൻ കഴിഞ്ഞ നിഗമനങ്ങൾ താഴെപ്പറയുന്നു:

മാതൃക രണ്ടിൽ അച്ചടിച്ചിട്ടുള്ള ബൈബിൾഭാഗം മത്തായി എഴുതിയ സുവിശേഷം (*ബെയിലീബൈബിൾ*) 5-ാം അദ്ധ്യായം 1 മുതൽ 4 വരെ വാക്യങ്ങളാണ്. പ്രസ്തുത വാക്യങ്ങൾ താഴെ:

1 എന്നാറെ അവൻ പുരുഷാരങ്ങളെ കാണുകകൊണ്ട ഒരു പർവതത്തിലെക്ക കരെറിപൊയി അവൻ ഇരുന്നപ്പൊൾ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്നു.
2 പിന്നെ അവൻ തന്റെ വായിനെ തുറന്ന അവർക്ക ഉപ ദെശിച്ച പറഞ്ഞു.
3 ആത്മാവിങ്കൽ സാധുക്കളായുള്ളവർ ഭാഗ്യവാന്മാർ അതെ ന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു.
4 ദു:ഖിക്കുന്നവർ ഭാഗ്യവാന്മാർ....

ഈ വാക്യങ്ങൾ *പുതിയനിയമ*ത്തിലെ ഗിരിപ്രഭാഷണത്തിന്റെ (മത്തായി 5:3-7:27) പ്രാരംഭ വാക്യങ്ങളാണ്.

മാതൃക 2-ലെ ബൈബിൾ ഭാഗം ബെയിലിയുടെ പരിഭാഷ യാണ്. അതായത് 1829-ൽ പ്രസിദ്ധപ്പടുത്തിയ ബെയിലീബൈബിൾ *പുതിയനിയമ* പരിഭാഷയിൽനിന്ന് ഉദ്ധൃതഭാഗത്തിന് ഒരു വ്യത്യാ സവും ഇല്ല.

മേൽപ്പടി മാതൃകയുടെ വലിപ്പം 'പ്രിന്റിങ് ബ്ലോക്ക്' ഉണ്ടാക്കു മ്പോൾ അൽപ്പം ചുരുക്കി (reduce) യിട്ടുണ്ട്; മുകൾ ഭാഗം അച്ചടിമഷി പുരണ്ട് വിരൂപമായിട്ടുമുണ്ട്. എങ്കിലും ഏതാനും ചില വാക്കുകളും കുറെ ടൈപ്പുകളും വ്യക്തമായി തിരിച്ചറിയാൻ കഴിയും. ഇതിലെ ഫോണ്ട്, *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽ നിന്ന പരിഭാഷപ്പെടുത്തിയ കഥകൾ* എന്ന കൃതിയിലെ ഫോണ്ടുമായി താരതമ്യപ്പെടുത്തി നോക്കുക. *ചെറുപൈതങ്ങൾക്ക... കഥകൾ* അച്ചടിക്കാനുപയോഗിച്ച അതേ ഫോണ്ട്തന്നെയാണ് ഈ മാതൃക യിലേതും എന്നു വ്യക്തമാകും. ഈ പുസ്തകത്തിൽ ചേർത്തിട്ടു ള്ള മാതൃക 2-ന്റെ കോപ്പിയും *ചെറുപൈതങ്ങൾക്ക... കഥക*ളിലെ വിവിധ പേജുകളുടെ ചിത്രങ്ങളും തമ്മിൽ താരതമ്യപ്പെടുത്തുന്ന തിലൂടെ ഇത് ഉറപ്പാകുന്നു. ഇ, എ എന്നീ സ്വരങ്ങളുടെ ഉപലിപികളും ( ി, െ ) അ, ള, വ, ബ, സ, ന്മ തുടങ്ങിയ അക്ഷരങ്ങളും വ്യക്തമായി വേർതിരിച്ച് അറിയാൻ കഴിയുന്നുണ്ട്.

മുമ്പ് വ്യക്തമാക്കിയിട്ടുള്ളതുപോലെ *ചെറുപൈതങ്ങൾക്ക... കഥകൾ* അച്ചടിച്ചതു മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളേജിൽ നിന്നു ലഭിച്ച വികലമായ (defective) മലയാളം അച്ചുകൾ ഉപയോ ഗിച്ചാണ്. അപ്പോൾ, *ചെറുപൈതങ്ങൾക്ക... കഥകളിലെ* ടൈപ്പുകൾ



കേരള സൊസൈറ്റി പേപ്പറിൽനിന്ന്

"ബെയിലി നിർമിച്ചതാണെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. അദ്ദേഹത്തിന്റെ ടൈപ്പൊഗ്രഫി പരീക്ഷണത്തിലെ ആദ്യസന്തതികളാണവ" എന്നുള്ള കെ.എം. ഗോവിയുടെ നിരീക്ഷണവും "ഈ തെളിവുകളുടെ അടിസ്ഥാനത്തിൽ 1824-ൽ *ചെറുപൈതങ്ങൾക്ക... കഥകൾ* അച്ചടിക്കാൻ, സ്വയം നിർമിച്ച ടൈപ്പുകളാണ് ബെയിലി ഉപയോഗിച്ചതെന്നു നിസ്സംശയം പറയാം" എന്നുള്ള നിരീക്ഷണവും ശരിയല്ല. പരാമൃഷ്ടമായ 'തെളിവു'കൾ രണ്ട് എണ്ണമാണ്-ഒന്ന്, "1824-നു മുമ്പു തന്നെ ബെയിലി അച്ചുനിർമാണത്തിൽ ദത്തശ്രദ്ധനായിരുന്നു"; രണ്ട്, "സ്വന്തമായുണ്ടാക്കിയ അക്ഷരങ്ങളുടെ അച്ചടിച്ച മാതൃക

റസിഡന്റിന് അയച്ചു കൊടുത്തു.” ഈ രണ്ടു ‘പ്രസ്താവന’കളും *ചെറു പൈതങ്ങൾക്ക.... കഥക*ളിലെ ഫോണ്ട് മദ്രാസ് ഫോണ്ട് അല്ലെന്നോ അവ ബെയിലി ഉണ്ടാക്കിയവയാണെന്നോ തെളിയിക്കാൻ പര്യാപ്തമല്ല. മേൽപ്പടി ഒന്നാമതു പ്രസ്താവന വസ്തുനിഷ്ഠമായി ശരിയുമല്ല. (ഇതു സംബന്ധിച്ച കൂടുതൽ വിശദാംശങ്ങൾ അന്യത്ര)

മാതൃക 2-ൽ ഉദ്ധരിച്ചിട്ടുള്ള വാക്യങ്ങൾക്കു മുകളിലായി അച്ചടിമഷി പുരണ്ട് അവ്യക്തമായ രണ്ടുവരികൾ കാണാനുണ്ട്. മാതൃകയിൽ നൽകിയിരിക്കുന്ന ഭാഗം ഒരു മുദ്രിതസാക്ഷ്യത്തിന്റെ ആദ്യ പേജ് അല്ല; മുൻപേജിൽനിന്നു തുടരുന്ന ഒന്നാണ്. അങ്ങനെ എങ്കിൽ വികലമായ മദ്രാസ് ടൈപ്പ് ഉപയോഗിച്ച് ബെയിലി *ഗിരിപ്രഭാഷണ*ത്തിനു പുറകെ *മത്തായി എഴുതിയ സുവിശേഷം* പൂർണമായും ഒരു ലഘുപുസ്തകരൂപത്തിൽ അച്ചടിച്ചു എന്നുള്ള നിഗമനമാണു യുക്തിഭദ്രം. മദ്രാസ് ടൈപ്പ് ഉപയോഗിച്ച് ചില ലഘു കൃതികളും അച്ചടിച്ചിരുന്നുവെന്നുള്ള പരാമർശവും 1824-നോ അതിനു മുമ്പോ, “പേജുകൾ കുത്തിക്കെട്ടി പുറംചട്ട ഇട്ടു കിട്ടിയാലുടനെ മത്തായിയുടെ സുവിശേഷം വിതരണം ചെയ്യുന്നു” (സി.എം.എസ്. പ്രൊസീഡിങ്സ്, 1825: 131) എന്നുള്ള ബെയിലിയുടെ പ്രസ്താവനയും ഇതിന് ഉപോദ്ബലകമാണ്.

## മലയാളം അച്ചടി അക്ഷരങ്ങളുടെ രൂപകൽപ്പനയും നിർമാണവും

മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജിൽനിന്നു ലഭിച്ച വികലമായ മലയാളം അച്ചുകൾ ബെഞ്ചമിൻ ബെയിലിക്കു സ്വീകാര്യമായിരുന്നില്ല. സെന്റ് ജോർജ് ടൈപ്പുകൾ *സംക്ഷേപവേദാർഥം*-കൂരിയർ *ബൈബിൾ* അച്ചുകളിൽനിന്നു വ്യത്യസ്തവും രൂപഘടനയിൽ പല ന്യൂനതകളുമുള്ളതുമായിരുന്നു. എങ്കിലും ബെയിലി ആ ടൈപ്പുകൾ ഉപയോഗിച്ച് അച്ചടി ആരംഭിച്ചു. അതോടൊപ്പം മെച്ചപ്പെട്ട പുതിയ മലയാളം ഫോണ്ടുകൾ നിർമിക്കുന്നതിനുള്ള ശ്രമം തുടങ്ങുകയും ചെയ്തു. അതിന്റെ ഭാഗമായി, ഒരു ആണിയച്ചുനിർമാതാവിനെ കോട്ടയത്തിനയച്ചു കൊടുക്കാൻ ബെയിലി ‘കമ്മറ്റി’യോട് അഭ്യർഥിച്ചു; പക്ഷേ കമ്മറ്റി ബെയിലിയുടെ അഭ്യർഥന വിശദമായ ചർച്ചയ്ക്കും വിലയിരുത്തലിനും ശേഷം നിരസിച്ചു.

ബൈബിൾ പൂർണമായോ അതുപറ്റുന്നില്ലെങ്കിൽ ഭാഗികമായെങ്കിലുമോ മലയാളത്തിൽ അച്ചടിച്ചേ കഴിയൂ; ഇതു സാധ്യമാകുംവിധം അച്ചടിയന്ത്രം കാര്യക്ഷമമായി ഉപയോഗിക്കണമെങ്കിൽ ഒരു പുതിയ മലയാളം ഫോണ്ട് കൂടിയേ തീരൂ. മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി അതിനു സഹായകമായ ഒരു നിലപാട് സ്വീകരിക്കു

ന്നുമില്ല-ഈ സമ്മർദങ്ങളിൽപെട്ടു കുഴങ്ങിയ ബെയിലി, ലക്ഷ്യ ത്തിലെത്താൻ, സ്വയം ഒരു വഴി വെട്ടി ഉണ്ടാക്കാനും ആ വഴിയി ലൂടെ സഞ്ചരിക്കാനും തീരുമാനിച്ചു. അതിന് ഒരുപാടു തടസ്സങ്ങ ളുണ്ടായിരുന്നു. ഒരു പഥപ്രദർശകന്റെ സ്ഥൈര്യത്തോടെ, തടസ്സങ്ങ ളെ നേരിട്ടും പല തരത്തിലുള്ള പ്രയാസങ്ങൾ മറി കടന്നും ബെയിലി മുമ്പോട്ടു പോയി. ബെയിലിയുടെ 'ടൈപ്പ് ഫോണ്ടിങ്' യത്നങ്ങളുടെ ചരിത്രത്തിലേക്കു വിരൽ ചൂണ്ടുന്ന മൂന്നു സുപ്രധാ ന രേഖകൾ ഉണ്ട്: ഒന്ന്, മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി സെക്രട്ടറി, ഇതു സംബന്ധിച്ച്, കമ്മറ്റി മുമ്പാകെ സമർപ്പിച്ച വിശദമായ ഒരു അംഗീകൃത രേഖ (memorandum); രണ്ട്, ഈ സന്ദർഭത്തിൽ കോട്ടയം സന്ദർശിച്ച കേണൽ വെൽഷ് എന്നൊരാളുടെ ഗ്രന്ഥ ത്തിൽ നിന്നുള്ള വിവരങ്ങൾ; മൂന്ന്, കോട്ടയം സന്ദർശിച്ച മർമഡൂക്ക് തോമ്പ്സന്റെ വിശദമായ ഒരു റിപ്പോർട്ട്. ഇതിൽ മൂന്നാമതു രേഖ ഡബ്ലിയു.എസ്.ഹണ്ട്, പി.ചെറിയാൻ തുടങ്ങിയവർ അവരുടെ ഗ്രന്ഥ ങ്ങളിൽ ഭാഗികമായി ഉദ്ധരിച്ചിട്ടുണ്ട്. മറ്റു രണ്ടു രേഖകളും പിൽ ക്കാല പഠിതാക്കളെ സംബന്ധിച്ചിടത്തോളം തികച്ചും അജ്ഞാത മായിരുന്നു.

1824 ജനുവരി 7-ാം തീയതി കൂടിയ മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി മീറ്റിങ്ങിൽ 'മലയാളം ടൈപ്പിനെ സംബന്ധിച്ച് സെക്രട്ടറി സമർപ്പിച്ച *മെമ്മോറാണ്ട*ത്തിന്റെ പൂർണരൂപം താഴെചേർക്കുന്നു. കറസ്പോണ്ടിങ് കമ്മറ്റി മിനിറ്റ്സ് ബുക്കിനു വളരെ പഴക്കമുള്ളതു കൊണ്ട് ചില വാക്കുകൾ വ്യക്തമല്ല. അവ്യക്തതയും സംശയവുമു ള്ള വാക്കുകളും പദഭാഗങ്ങളും ബ്രാക്കറ്റിൽ ചേർത്തിരിക്കുന്നു. തീ രെ വായിക്കാനാകാത്ത പദങ്ങൾ ഒരു രേഖ (-) കൊണ്ടു സൂചിപ്പി ച്ചിരിക്കുന്നു.

"Meeting the 7 th January- 1824
Memorandum by the Secretary.
Mr. Bailey perseveres in his reply that a type founder should be sent to Cotym to prepare a fount of Malialam types.

This request was first made in a consequence of the defective state of the fount executed at the College & sent to Cotym. The faults found were that the Blocks were too poor in number & (having) unequal lengths - that *some* characters were (fitt)ing & *others* quite incorrectly formed:-

When the letter containing these (inadversions) came before the committee, information was at the same time given them that as soon as the Malialam types for the

college were finished the College Board had sent specimens of them to number of gentleman (?) on the Malabar Coast where, who were known or believed to be qualified to appreciate their merits that several reports in consequence received in which objections were made to the types- some of which were admitted at the college to require alteration- & that the whole subject was then before the college Board. Under these circumstances the committee resolved to suspend sending a type founder to Cotym, on the ground that, with the extensive assistance which the College Board could command more perfect fount of Malialam types was likely to be produced there than elsewhere. In the meantime a specimen of the College type was sent to Cotym & the Missionaries requested to examine it carefully & submit the alteration which they thought should be made- This was dated in July last & no notice was taken of it till in the present letter from Mr. Bailey. It is to be regretted that the committee were not informed that Mr. Bailey himself was among the Gentlemen to whom the circular reference of the college was made; & that he submitted in reply the most elaborate of any, unless it be that from the Revd. Mr. Spring. This will explain a remark in his present letter & the want of an earlier reply.-

As the applications for a type founder at Cotym has now again come before the Committee, the Secretary thought that it might be of use for them to be informed exactly of the present state of the business at the college. It has accordingly obtained the perusal of all the answers to the circular reference, which it appears was sent to the Gentlemen named in the margin: of whom Messrs. Bailey, Spring, Lewin, Brown & Vaughan only have yet submitted answers.

There are 349 characters in Malialam. Mr. Bailey has proposed alternations in 89- about 30 of these are confirmed by Mr. Lewin or Mr.Spring. 24 which Mr. Bailey has not objected to, are objected to by Mr. Lewin or Mr. Spring. In a few of these there is a material difference in the figure proposed & the remarks are directly contrary to

another: In the majority the fault found appears to be rather on the score of eligance than intelligibility -Mr. Brown submits a complete alphabet leaving the comparison to the college & Mr. Vaughan alludes to specimens which he intends to send, but which the secretary has not seen. In neither case could the secretary make any use of the answers, as he doesn't understand the language.

Mr. (Dent) the Malialam translator, who has the management of the business, under the College Boards, expresses himself in a note to the Secretary last week as follows-

'The different Gentlemen who have made (objections) have with one or two exceptions been liberal enough in (finding) fault the none of them have placed within our reach (the) means of rectifying the defect of which they complain; (-) the specimens they send are worse in many respects (than our) own - I have been in correspondence with Mr. (Naidon) (-) Malabar and thro(?) him with Coll. Newlla in Travancore with a view to supply this defect and I have got (soon) very beautiful specimens which I shall circulate to the Board as soon as I have examined them and it (was) then be for there for to determine either a new fount to be cast or not.'

This is the present state of the business in the College.

The first work in Malialam which will be printed at the college press is an essay on the 3 sects of Hindoos composed by the Diwan of the Rajah of Cochin- of which, when printed copies are to be sent to his Highness. From what is stated in the foregoing memorandum it appears to the committee (evident) the proper form of the Malayalam letters is a matter of some uncertainty & difficulty & that as the Regulations of the Government & the Divans Essay will be printed with the types now forming at the College, they are (seem) to go a great way in fixing the Malialam.

Added to this the committee can have no doubt that with the pains taken & extensive assistance availed of by the College the forms of the letters above fixed by them are far more likely to be good & universally intelligible & acceptable than those made by Mr. Bailey alone; & on

these accounts appears to them, that even if a type founder were (?) sent to Cotym as Mr. Bailey desires, it would be proper to him to the form of the letters adopted by the College - But under this restriction, to send a type founder to Cotym would be, only to leave the same work executed at a much greater expence there, instead of at a much smaller at Madras.- as both the founder his tools & materials/with the exception of the metal of the present useless fount, which might be returned to Madras for use at a small expence by sea/must go from Madras; the former, most probably, by land, & at much higher wages & those for a much longer time than if he worked here.- It appears to the Committee further that the some delay may be incurred by waiting for the decision of the College Board, it is not likely to be greater than would result from the difficulty of engaging a type founder to go to Travancore & from his journey thither: & that , even if it were, the object of obtaining a substantially better font of types- of aiding to establish a uniform typography in a language in which Printing is nearly new - & of avoiding to give circulations & permanency to incorrect forms of letters - are well worth it.

Resolved accordingly to wait till the College Board have finally determined up on the form of the printed alphabet: then to apply for an exact copy of the charcters from which their new type are to be cut, & to have a fount cast from them at the Mission house at Madras & sent to Travancore.

Copy of this resolution to be furnished to the Missionaries at Cotym."

രണ്ടാമതു രേഖ ഒരു സന്ദർശകന്റെ ഗ്രന്ഥത്തിൽനിന്നുള്ള താണ്. കേണൽ ജെയിംസ് വെൽഷ് എന്ന മിലിട്ടറി ഉദ്യോഗസ്ഥ നായിരുന്നു അത്. 1824 ഡിസംബർ 6-നു കോട്ടയത്തെത്തിയ വെൽഷ് ബെയിലിയുടെ പ്രവർത്തനങ്ങളെക്കുറിച്ച് ഇങ്ങനെ പറ യുന്നു:

Mr. Bailie had the management of the Malayalum , or Native printing, and the types were actually made in his own house. This language being the Native, is, ofcourse,

principally required for the great body of the Syrians; and I not only saw the whole process of casting, cleaning, and fitting the types, performed by a silversmith, armourer, and carpenter; but, on proceeding to the printing office, had several copies of the Lord's Prayer struck off for me, and placed in my Journal.

മറ്റൊരു പ്രധാന രേഖ മാർമഡ്യൂക്ക് തോമ്പ്സൺ കോട്ടയം സന്ദർശിച്ചതിനുശേഷം മാതൃകമ്മറ്റിക്ക് അയച്ച റിപ്പോർട്ടാണ്. '1824-ലെ ശരത്കാലത്തു' തോമ്പ്സൺ കോട്ടയം സന്ദർശിച്ചു എന്നാണു റിപ്പോർട്ടിൽ പറയുന്നത്. സന്ദർശനസമയം കൃത്യമായി അറിയാൻ കഴിയുന്നില്ലെങ്കിലും ശരത്കാലമെന്ന സൂചന ഉള്ളതിനാൽ സെപ്റ്റംബർ- നവംബർ മാസങ്ങളിലായിരുന്നു സന്ദർശനം എന്നു മനസ്സിലാക്കാം. അതായത്, കേണൽ ജെയിംസ് വെൽഷിന്റെ സന്ദർശനത്തിനു തൊട്ടുമുമ്പ്. എന്നാൽ, തോമ്പ്സൺ തിരികെ മദ്രാസിലെത്തി. പിന്നെയും കുറേക്കാലം കഴിഞ്ഞ് ഹോം കമ്മറ്റിക്ക് അയച്ച വാർഷിക റിപ്പോർട്ടിലാണു തന്റെ സന്ദർശനസാക്ഷ്യം രേഖപ്പെടുത്തിയിട്ടുള്ളത്. അതുകൊണ്ടു വാർഷിക റിപ്പോർട്ടിൽ നേരിട്ടു കണ്ട വിവരങ്ങൾ മാത്രമല്ല, സന്ദർശനാനന്തരം എഴുത്തുകുത്തുകൾ മുഖേന ലഭിച്ച വിവരങ്ങളും ചേർത്തിട്ടുണ്ട്. *സി.എം.എസ്. പ്രൊസീഡിങ്സി*ൽനിന്നു റിപ്പോർട്ട് താഴെ ഉദ്ധരിച്ചിരിക്കുന്നു:

"The printing office appears to be well and substantially built. It consists of two large rooms : one of these is sufficient for the easy working of four presses, and for all the necessary types and apparatus; and the other, which is of equal size, receives all the paper and other stores, and furnishes conveniences for book binding. The whole is enclosed with a rather deep verandah; one end of which is at present formed into a dwelling for the Native Printer, and the other end may be quite, sufficient for the Type Foundry. The situation is elevated, and dry.

Mr. Bailey's proceedings in this department ought to be put on record. How very faulty the Malayalim Types were, the Committee have long known.

Hopeless of anything better, at least for a long time to come, Mr. Bailey, without ever having seen a Type Foundry or its apparatus of any kind, eager to get some portion of the Scriptures and some other works respectably printed as soon as possible, set himself to endeavour to

form his own types, with such aid as he could find from books alone and from common workmen. He had recourse chiefly to the Encyclopaedia Britanica; and, with the instructions which he derived from this and another smaller work or two, a common carpenter, and two silversmiths, it is pleasant to report, that he succeeded so completely, that, some months ago, he sent a specimen of his types, in print, to the Resident, whose reply to Mr. Bailey's Letter sent with them, I have seen in the following terms:

'Accept of my best thanks, for the specimen of the new types, which you have been so kind as to send me. The print is extremely beautiful and correct, and reflects much credit on your zeal and industry.'

The sight of this machinery, and of the means by which he has accomplished all, was very gratifying to me. He counted upon being able to prepare a sufficiency of types for the printing of the whole Scriptures, in little more than a quarter of a year.

Besides the correctness and beauty of his types, noticed by Colonel Newall he has so reduced them in size, that we can now print at one half of the cost of the old types. We can print in Malayalim at Cotym, at the prices of Tamul printing in Madras.

I have to conclude my Report with the welcome intelligence of a permanent reduction in the expense of printing , involving another little interesting circumstance in connexion with Mr. Bailey. The Printer sent from Madras we were obliged to dismiss. In the meantime, a youth, adopted some years ago by Mr. Bailey as a destitute orphan child, had acquired the art of printing sufficiently to succeed as Head Printer, to which office we appointed him on a salary of seven rupees per month. This little incident adds singularly to the completeness of Mr.Bailey's work in the Edition of the Malayalim Scriptures, to issue from our press, we trust, in a short time. The translation is entirely his own, the types formed by himself from the very mould- and the printing to be executed by an Orphan boy, reared up by his charity.

ബെഞ്ചമിൻ ബെയിലി എഴുതി അയച്ച ഒരു റിപ്പോർട്ടുകൂടി മേൽ പരാമർശിച്ച രേഖകൾക്കൊപ്പം പരിശോധിക്കുന്നതു പ്രയോജനപ്രദമാണ്.

Mr. Bailey, who conducts the PRESS, has been much occupied, during the last year, in the preparation of Malayalim Types: and he has now a sufficient number ready to enable him to commence printing. Nearly a thousand steel punches had been cut, and considerably more than another thousand would be requisite in order to a complete fount. He writes on this subject - It cannot, of course, be expected that these types will be quite so correct and beautiful as we wish to have them; as it is the first attempt to cut and cast types here, and particularly as the persons employed in cutting them had no previous experience in the art. In order to give the new types a trial, we purpose striking off a few copies of a small Tract. The first regular work that will be printed with them will, I hope, be the New Testament.

That more means are required for the greater efficiency of the Press, will be seen from Mr. Bailey's remarks:-

Mr. Thompson kindly promised to endeavour to get an experienced printer sent out from England; and I hope he will be able to succeed, as such a person would be a most valuable acquisition to this Mission. We require another Press or two, as we shall have abundance of work for them when we begin to print the Scriptures. Mr. Bailey's time has been so much occupied with the preparation of the Malayalim Types, that he has been unable to pay the same attention as before to the translation of the Scriptures, as appears from his remarks with reference to this subject:-

The revision of the Malayalim Translation of the Scriptures has not occupied so much of my time during the past twelve months as before,...

ബെഞ്ചമിൻ ബെയിലി 1824-ൽ, അച്ചടിയുമായി ബന്ധപ്പെട്ട രണ്ടു പ്രധാന പ്രവർത്തനങ്ങളിൽ വ്യാപൃതനായിരുന്നു. ഒന്ന്, 1824 ജൂലൈയിൽ മദ്രാസിൽനിന്ന് ലഭിച്ച സ്പെസിമൻ ടൈപ്പ് ഉപയോ

ഗിച്ച് *മലപ്രസംഗം, ഇടയലേഖനം. മത്തായിയുടെ സുവിശേഷം, ചെറുപൈതങ്ങൾക്ക... കഥകൾ* തുടങ്ങിയ കൃതികളുടെ അച്ചടി. രണ്ട്, മദ്രാസിൽനിന്നു ലഭിച്ച വികലമായ അച്ചുകളുടെ ന്യൂനതകൾ പരിഹരിച്ച് ഒരു പുതിയ ശ്രേണി മലയാളം ഫോണ്ടും ടൈപ്പും ഉണ്ടാക്കുക. അച്ചടിയന്ത്രവും മദ്രാസ് ഫോണ്ടുകളും ലഭിക്കുന്നതിനു മുമ്പ്, പല ജോലിത്തിരക്കുകളും മിഷൻ കേന്ദ്രത്തിന്റെ മുഴുവൻ ചുമതലയും ഉണ്ടായിരുന്നിട്ടുകൂടി ബെയിലി ദിവസേന നാലഞ്ചു മണിക്കൂർ വേദപുസ്തക പരിഭാഷയ്ക്കുവേണ്ടിമാത്രം നീക്കിവെച്ചു. എന്നാൽ മലയാളം ടൈപ്പിന്റെ നിർമാണത്തിലേയ്ക്കുതിരിഞ്ഞ തോടെ വേദപുസ്തക പരിഭാഷപോലും മാറ്റിവെച്ചു. ഒരു വർഷ ത്തോളം നീണ്ട പരിശ്രമത്തിന്റെയും കഠിനാധ്വാനത്തിന്റെയും ഫലമായാണ്, മലയാളം ടൈപ്പൊഗ്രഫിയുടെ ഒരിക്കലുമിളകാത്ത അസ്ഥിവാരമായിത്തീർന്ന പുതിയ അച്ചുകൾ രൂപകൽപ്പനചെയ്തു നിർമിക്കാൻ ബെയിലിക്കു സാധിച്ചത്.

മേൽപ്പറഞ്ഞ വിവരങ്ങളുടെ അടിസ്ഥാനത്തിൽ സ്വരൂപിക്കാൻ കഴിയുന്ന ആശയങ്ങൾ താഴെ പറയുന്നു:

(ക) മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജ് അവിടെ ഉണ്ടാ ക്കിയ മലയാളം ടൈപ്പിന്റെ സ്പെസിമൻ കേരളത്തിൽ ഭാഷാഭി ജ്ഞരായ പലർക്കും അയച്ചു കൊടുത്തു. ഇക്കൂട്ടത്തിൽ ബെഞ്ചമിൻ ബെയിലിയും ഉൾപ്പെട്ടിരുന്നു. വികലമായ പ്രസ്തുത ടൈപ്പുകളെ ക്കുറിച്ച് ഫോർട്ട് സെന്റ് ജോർജിലേക്ക്, വിയോജിച്ചുകൊണ്ട് ഏറ്റവും ദീർഘമായ മറുപടി അയച്ച രണ്ടുപേരിൽ ഒരാളായിരുന്നു ബെയിലി. (അപരൻ എഫ്. സ്പ്രിങ് ആയിരുന്നു). ഫോർട്ട് സെന്റ് ജോർജിൽ തയ്യാറാക്കിയത് 349 ടൈപ്പുകളാണ്. അവയിൽ എൺ പത്തിയൊൻപതെണ്ണത്തിൽ മാറ്റം വേണമെന്ന് ബെയിലി നിർദേ ശിച്ചു. എത്രയ്ക്കഗാധമായ ധാരണയാണ് ബെയിലിക്ക് ഇക്കാര്യ ത്തിലുണ്ടായിരുന്നതെന്ന് ഇതിൽനിന്നു വ്യക്തമാണ്. വിയോ ജനക്കുറിപ്പുകളുടെ അടിസ്ഥാനത്തിൽ ചില മാറ്റങ്ങൾ ആവശ്യ മാണെന്നുള്ള കാര്യം മദ്രാസ് കോളജ് അംഗീകരിക്കുകയും തീരു മാനമെടുക്കുന്നതിനായി പ്രസ്തുത വിഷയം കോളജ് ബോർഡി ന്റെ പരിഗണനയ്ക്കു വെക്കുകയും ചെയ്തു.

(ഖ) 1824 ജൂലൈയിൽ മദ്രാസ് കോളജിൽനിന്ന് കോട്ടയത്തിനു സ്പെസിമൻ ഫോണ്ടുകൾ അയയ്ക്കുകയും പ്രസ്തുത ടൈപ്പുകൾ ശ്രദ്ധാപൂർവം പരിശോധിച്ച് അതിൽ വരുത്തേണ്ട മാറ്റങ്ങളെക്കുറിച്ച് അറിയിക്കണമെന്നു നിർദേശിക്കുകയും ചെയ്തു. പക്ഷേ കോട്ടയം മിഷനറിമാർ ഇതിനോടു പ്രതികരിച്ചില്ല.

(ഗ) എന്നാൽ ബെയിലി ഒരു കാര്യം ചെയ്തു - ന്യൂനതകളി ല്ലാത്ത ഒരു പുതിയ ശ്രേണി മലയാളം അച്ചുകൾ കോട്ടയത്തു

തന്നെ ഉണ്ടാക്കുന്നതിന് ആലോചിക്കുകയും അതിനായി *ഒരു ടൈപ്പ് ഫൗണ്ടറെ കോട്ടയത്തിനയയ്ക്കണമെന്നു കറസ്പോണ്ടിങ് കമ്മറ്റിയോട് ആവശ്യപ്പെടുകയും ചെയ്തു.*

(ഘ) എന്നാൽ മലയാളം ടൈപ്പിൽ വരുത്തേണ്ട മാറ്റങ്ങളെക്കുറിച്ച് സെന്റ് ജോർജ് കോളജ് ബോർഡ് തീരുമാനമെടുക്കാനിരിക്കുന്നതിനാലും ടൈപ്പ്ഫൗണ്ടിങ്ങിൽ ലഭ്യമായ വിപുല സഹായങ്ങളുപയോഗിച്ച്, മറ്റെവിടെ ചെയ്യുന്നതിലും ഭംഗിയായി, മെച്ചപ്പെട്ട മലയാളം അച്ചുകൾ നിർമിക്കാൻ സെന്റ് ജോർജ് കോളജിനു കഴിയും എന്നുള്ളതിനാലും, *ടൈപ്പ് ഫൗണ്ടറെ കോട്ടയത്തിനു അയയ്ക്കേണ്ടതില്ലെന്നു കമ്മറ്റി തീരുമാനിച്ചു.*

(ങ) അനുകൂല നടപടികളൊന്നുമില്ലാതെ മാസങ്ങൾ പലതും കടന്നുപോയതിനാൽ, കോട്ടയത്തിന് ഒരു ടൈപ്പ് ഫൗണ്ടറെ നൽകണമെന്നുള്ള *അപേക്ഷ ബെയിലി കറസ്പോണ്ടിങ് കമ്മറ്റിക്കു പിന്നെയും സമർപ്പിച്ചു.* അപേക്ഷ സംബന്ധിച്ച് എത്രയും നേരത്തെ ഒരു മറുപടി നൽകണമെന്നും ബെയിലി അഭ്യർഥിച്ചിരുന്നു. കമ്മറ്റി തീരുമാനം അനുകൂലമായാലും പ്രതികൂലമായാലും കോട്ടയത്തു ടൈപ്പുണ്ടാക്കാൻ ബെയിലി തീരുമാനിക്കുകയും കാലതാമസം കൂടാതെ തീരുമാനം നടപ്പിൽ വരുത്താൻ ആഗ്രഹിക്കുകയും ചെയ്തിരുന്നു എന്നുള്ളത് മറുപടി എത്രയും നേരത്തെ വേണമെന്നുള്ള ബെയിലിയുടെ ആവശ്യത്തിൽനിന്നു വ്യക്തമാകുന്നുണ്ട്.

(ച) ടൈപ്പ് ഫൗണ്ടറെ വേണമെന്നുള്ള ആവശ്യം വീണ്ടും കമ്മറ്റിമുമ്പാകെ വന്നപ്പോൾ, സെന്റ് ജോർജ് കോളജിലെ മലയാളം അച്ചുനിർമാണത്തിന്റെ ഇപ്പോഴത്തെ സ്ഥിതി എന്താണെന്നു കമ്മറ്റിക്കാരെ അറിയിക്കുന്നതിനുവേണ്ടി, അതു സംബന്ധിച്ച് സെക്രട്ടറി ഒരു *മെമ്മോറാണ്ടം* തയ്യാറാക്കി. 1824 ജനുവരി 7-നു ചേർന്ന കറസ്പോണ്ടിങ് കമ്മറ്റി മീറ്റിങ്ങിൽ സെക്രട്ടറി അവതരിപ്പിച്ച പ്രസ്തുത *മെമ്മോറാണ്ടത്തിൽ*, കോളജ് ബോർഡ് മലയാളം ടൈപ്പ് ഫൗണ്ടിങ്ങിനു ചുമതലപ്പെടുത്തിയിരുന്ന മലയാളം ട്രാൻസ്ലേറ്റർ തലേ ആഴ്ച സെക്രട്ടറിക്കു നൽകിയ ഒരു കത്തിലെ വിവരങ്ങളും പരാമർശിച്ചിട്ടുണ്ട്.

(ഛ) മേൽപ്പടി ഖണ്ഡികയിൽ പരാമർശിച്ചിട്ടുള്ള മലയാളം ട്രാൻസ്ലേറ്ററുടെ കുറിപ്പിലെ വിശദാംശങ്ങളുടെ അടിസ്ഥാനത്തിൽ മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി സ്വീകരിച്ച തീരുമാനങ്ങൾ ഇവയായിരുന്നു: സെന്റ് ജോർജ് കോളജിൽ അച്ചുനിർമാണത്തിനു ലഭ്യമായ വിപുല സൗകര്യങ്ങളും സഹായങ്ങളും ഉപയോഗിച്ച്, അവിടെ മലയാളം അക്ഷരങ്ങൾക്കു നിർണയിച്ച രൂപം ബെയിലി തനിച്ചുണ്ടാക്കിയ രൂപകൽപ്പനയെക്കാൾ നല്ലതും സുഗ്രാഹ്യവും

സ്വീകാര്യവും ആയിരിക്കും *അതുകൊണ്ട് – മദ്രാസിൽനിന്ന് ഒരു ടൈപ്പ് ഫൗണ്ടർ കോട്ടയത്തിനുപോയാലും അയാൾ ഫോർട്ട് സെന്റ് ജോർജ് രൂപകൽപ്പനയിൽ വേണം അവിടെയും ടൈപ്പ് വാർക്കാൻ.* ഈ വ്യവസ്ഥയിൽ, ടൈപ്പ് ഫൗണ്ടർ ഉപകരണങ്ങളും ലോഹവും മറ്റുമായി കോട്ടയത്തെത്തി അച്ചുകൾ വാർക്കുന്നതിനെക്കാൾ വളരെ ചെലവു കുറച്ച് അച്ചുകൾ മദ്രാസിൽ വാർക്കാം. തൽസംബന്ധമായ വിവിധ അഭിപ്രായങ്ങൾ പരിഗണിച്ച്, ഒരു പുതിയ ശ്രേണി ഫോണ്ട് രൂപകൽപ്പനചെയ്ത്, അച്ചുകൾ വാർക്കണോ അതോ പഴയ സ്പെസിമൻ ടൈപ്പുകൾതന്നെ വാർത്താൽ മതിയോ എന്നതിനെക്കുറിച്ച് കോളജ് ബോർഡ് ഒരു തീരുമാനത്തിലെത്തുന്നതിന് *കുറേ കാലതാമസം ഉണ്ടായാലും കോളജ് ബോർഡിന്റെ തീരുമാനം ഉണ്ടാകും വരെ കാത്തിരിക്കാൻ കമ്മറ്റി തീരുമാനിക്കുന്നു.* അതിനുശേഷം 'ബോർഡ്' തീരുമാനപ്രകാരമുള്ള സ്പെസിമനിൽനിന്ന് മദ്രാസ് മിഷൻ ഹൗസിൽ ടൈപ്പ് ഉണ്ടാക്കി തിരുവിതാംകൂറിലേയ്ക്ക് അയയ്ക്കുന്നതാണ്. ഈ തീരുമാനത്തിന്റെ കോപ്പി കോട്ടയം മിഷനറിമാർക്ക് അയച്ചുകൊടുക്കണമെന്നും കറസ്പോണ്ടിങ് കമ്മറ്റി നിർദേശിച്ചു.

(ജ) 1824 ജനുവരി 7-ലെ കറസ്പോണ്ടിങ് കമ്മറ്റി തീരുമാനം അനുകൂലമല്ലെന്നറിഞ്ഞ് അതു നിരാകരിച്ച ബെയിലി കാലവിളംബംകൂടാതെ അച്ചുനിർമാണത്തിനുള്ള പ്രയത്നങ്ങൾ ആരംഭിച്ചു. മലയാളം അച്ചുകളുടെ രൂപകൽപ്പനയെക്കുറിച്ച് നേരത്തെതന്നെ വ്യക്തമായ ധാരണ അദ്ദേഹത്തിന് ഉണ്ടായിരുന്നു. ('ക' ഖണ്ഡിക നോക്കുക)

(ഝ) കലയും സാഹസികതയും അക്ഷരാർഥത്തിൽ സമ്മേളിക്കുന്ന ദൃശ്യമാണു ബെയിലിയുടെ പിന്നീടുള്ള പ്രവർത്തനത്തിൽ കാണുന്നത്. മലയാളം അച്ചടി അക്ഷരങ്ങൾക്കു രൂപഭംഗി നൽകിയും ടൈപ്പൊഗ്രഫിക് ചിട്ടപ്രകാരം അവ വാർത്തെടുത്തും മുദ്രണം ഭംഗിയാക്കുന്ന കലാപ്രവർത്തനമാണ് നിർവഹിക്കേണ്ടത്. പക്ഷേ അച്ചു വാർക്കാനുള്ള സാങ്കേതിക വിദ്യ (technical know - how) ബെയിലിയുടെ പക്കലില്ല. പരിചയമുള്ള ജോലിക്കാരുമില്ല. ഈ ഘട്ടത്തിലാണു ബെയിലി ഒരു സാഹസികവൃത്തിക്കു തയ്യാറായത്. ഏതു കാലത്തും സാഹചര്യത്തിലും മാതൃകാപരമെന്നു വിശേഷിപ്പിക്കാവുന്ന വലിയൊരു പരീക്ഷണത്തിലേക്കാണു ഈ സാഹസികബുദ്ധി ബെയിലിയെ നയിച്ചത് – അതായതു തദ്ദേശീയമായ നാട്ടറിവുകൾ ഉപയോഗിച്ച് ലക്ഷ്യത്തിലെത്താൻ ശ്രമിക്കുക. ആണിയച്ചുകൾ വാർക്കുന്നതിനുള്ള സാങ്കേതികവിദ്യമാത്രമല്ല ലോഹശാസ്ത്രവും അറിയില്ല – അതായത് അച്ചുകൾ വാർക്കാൻ ഉപയോഗിക്കുന്ന സങ്കരലോഹം (ലെഡ്, ആന്റിമണി, ടിൻ) ഉണ്ടാ

ക്കാനുള്ള വിദ്യയും അറിയില്ല. മദ്രാസിൽനിന്നു ലഭിച്ച വികലമായ ടൈപ്പുകൾ അച്ചടിക്ക് ഉപയോഗിക്കുന്നതിനാൽ അത് ഉരുക്കുവാനും നിവൃത്തിയില്ല. തദ്ദേശീയമായ നാട്ടറിവുകൾകൊണ്ട് ബെയിലി ഈ തടസ്സങ്ങളെ മറികടന്നു. ആയുധങ്ങൾ ഉണ്ടാക്കുന്ന കൊല്ലന്റെയും ആഭരണങ്ങൾ ഉണ്ടാക്കുന്ന തട്ടാന്റെയും സഹായ ത്തോടെ, അവർക്കു സിദ്ധമായ സാങ്കേതികവിദ്യയെ, വായിച്ചറി വുകളുടെ സഹായത്തോടെ പരുവപ്പെടുത്തി അച്ചുനിർമാണ വിദ്യയാക്കി വികസിപ്പിച്ചു. ലെഡ്-ആന്റിമണി-ടിൻ ലോഹസങ്കരം ഉണ്ടാക്കുവാനോ ലഭ്യമാക്കുന്നതിനോ പറ്റാഞ്ഞതിനാൽ കേരള ത്തിനു സുപരിചിതമായ ലോഹങ്ങളിൽനിന്ന് വെള്ളി ടൈപ്പ് നിർമാണത്തിനു യോജിച്ചതായി ബെയിലി തെരഞ്ഞെടുത്തു.

(ഞ) അച്ചടിപ്പുരയിൽ ആവശ്യത്തിനു സ്ഥലസൗകര്യമുണ്ടാ യിരുന്നെങ്കിലും അച്ചുകളുണ്ടാക്കുന്ന പണി തുടക്കത്തിൽ സ്വന്തം വീട്ടിൽവെച്ചുതന്നെയാണു ബെയിലി ചെയ്തത്. ഇതിനു രണ്ടു കാരണങ്ങൾ പറയാം. ഒന്ന്, കറസ്പോണ്ടിങ് കമ്മറ്റിയുടെ നിശ്ച യത്തിനു വിപരീതമായുള്ള ഒരു അനൗദ്യോഗിക പ്രവർത്തനമായിരു ന്നു ബെയിലിയുടെ അച്ചുനിർമാണം. രണ്ട്, അച്ചുനിർമാണത്തിന്റെ തുടക്കമായതിനാൽ പല പ്രവൃത്തികൾക്കും വിജയാപജയ സാധ്യതയോടുകൂടിയ പരീക്ഷണ സ്വഭാവമുണ്ടായിരുന്നതിനാൽ വലിയ പ്രസിദ്ധി ഉണ്ടാകേണ്ടന്നു കരുതിയിരിക്കാം.

(ട) 1824 ഡിസംബറിൽ കേണൽ ജയിംസ് വെൽഷ് കോട്ടയം സന്ദർശിക്കുമ്പോഴേയ്ക്കും ബെയിലി തന്റെ ടൈപ്പുകളുടെ ആ ദ്യഘട്ട നിർമാണം പൂർത്തിയാക്കിയിരുന്നു. ആയിരത്തോളം പഞ്ചുകൾ (punch - ഉരുക്കിൽ കൊത്തിയ അക്ഷരങ്ങൾ) തയ്യാ റാക്കി. അതുപയോഗിച്ചുവാർത്ത അച്ചുകൾകൊണ്ടു *കർത്തൃപ്രാർ ത്ഥന* പോലെ ചില ചെറിയ സാമഗ്രികൾ അച്ചടിക്കുകയും ചെയ്തു. തന്റെ പ്രാദേശിക രക്ഷാകർത്താവായ തിരുവിതാംകൂർ റസിഡന്റ് കേണൽ ന്യൂവാളിന് അത്തരമൊരു മാതൃക അയച്ചു കൊടുത്തു. റസിഡന്റിന്റെ അംഗീകാരവും അനുഗ്രഹവും നേടുകവഴി മറ്റു വിധ ത്തിലുള്ള വിവാദങ്ങളും പ്രശ്നങ്ങളും ഒഴിവാക്കാമെന്നും ബെയിലി ആലോചിച്ചിരുന്നിരിക്കണം.

(ഠ) അച്ചടിയിൽ അച്ചുനിർമാണംപോലെ പ്രധാനപ്പെട്ട മറ്റു നാലു വിദ്യകൾകൂടിയുണ്ട് - അച്ചടിയന്ത്രനിർമാണം, അച്ചുനിര ത്തൽ (കമ്പോസിങ്), അച്ചടി (പ്രിന്റിങ്), ബയന്റിങ്. ഇവയിൽ അവ സാനത്തെ മൂന്നു കാര്യങ്ങളും അച്ചുനിർമാണത്തിനു മുൻപുതന്നെ ബെയിലി പഠിച്ചു ചെയ്യുകയും തന്റെ സഹായികളെ പഠിപ്പിക്കുകയും ചെയ്തു. അച്ചടി പ്രവർത്തനത്തിലെ അവശേഷിക്കുന്ന കാര്യവും - അച്ചടിയന്ത്രനിർമാണം - ബെയിലി പിന്നീട് നിർവഹിക്കുകയു ണ്ടായി.

(ഡ) *കർത്തൃപ്രാർത്ഥന* പോലെയുള്ള ചില ചെറിയ സാമഗ്രികൾക്കുശേഷം പുതിയ ആണിയച്ചുകളുപയോഗിച്ചുള്ള പരീക്ഷണ മുദ്രണത്തിനു വേണ്ടി ഒരു 'ലഘുപ്രബന്ധ'ത്തിന്റെ (tract) ഏതാനും കോപ്പികൾ അച്ചടിച്ചു. പുതിയ ആണിയച്ചുകളുപയോഗിച്ച് ആദ്യം ചെയ്ത പ്രധാന അച്ചടിജോലി *പുതിയനിയമ*ത്തിന്റെ മുദ്രണമാണ്. പുതിയ നിയമപുസ്തകങ്ങൾ *മത്തായി എഴുതിയ സുവിശേഷം* തുടങ്ങി ഓരോന്നോരോന്നായിട്ടാണ് അച്ചടിച്ചുവന്നിരുന്നത്. ഇങ്ങനെ അക്ഷരങ്ങൾ തയ്യാറായതിന്റേശേഷം ആദ്യമായി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയത് മേൽപ്പറഞ്ഞപ്രകാരം *മത്തായിയുടെ സുവിശേഷം* ആയിരുന്നു.

## ബെയിലീടൈപ്പും ടൈപ്പൊഗ്രഫിയും

മിഷനറിമാർ കേരളത്തിലെത്തിയ കാലത്തു വെട്ടെഴുത്ത്, കോലെഴുത്ത്, മലയാണ്മ എന്നിങ്ങനെ മൂന്നു തരം ലിപികൾ നിലനിന്നിരുന്നു. വെട്ടെഴുത്തിന്റെ രൂപഭേദങ്ങളായിരുന്നു കോലെഴുത്തും മലയാണ്മയും. ഇവയിൽ കോലെഴുത്തിനു കൊച്ചി-മലബാർ പ്രദേശത്തും മലയാണ്മയ്ക്കു തെക്കൻ തിരുവിതാംകൂറിലും പ്രചാരമുണ്ടായിരുന്നു. ഭാഷയിൽ സംസ്കൃതസ്വാധീനത ഏറി വന്നപ്പോൾ ആര്യഎഴുത്ത് (ഗ്രന്ഥലിപി) പ്രചരിച്ചു. സംസ്കൃതവും പ്രാകൃതവും എഴുതുന്നതിനു ബ്രാഹ്മണർ ദക്ഷിണേന്ത്യയിൽ ഉപയോഗിച്ചിരുന്ന ലിപിയാണു ഗ്രന്ഥം. ആര്യഭാഷ പ്രചരിച്ചതോടെ വെട്ടെഴുത്തുലിപി അപര്യാപ്തമായിത്തീർന്നു. സംസ്കൃതത്തിലുള്ളതും ദ്രാവിഡത്തിലില്ലാത്തതുമായ വർണങ്ങൾ എഴുതുന്നതിനുവേണ്ടിയായിരുന്നു ഗ്രന്ഥാക്ഷരങ്ങൾ തുടക്കത്തിൽ സ്വീകരിച്ചത്. മണിപ്രവാള സാഹിത്യത്തിന്റെ വളർച്ചയോടെ ഗ്രന്ഥലിപിയുടെ പ്രചാരം വർധിക്കുകയും എഴുത്തച്ഛന്റെ കൃതികളിലൂടെ അതിനു പ്രചുരപ്രചാരം സിദ്ധിക്കുകയും ചെയ്തു. കേരളത്തിലെത്തിയ മിഷനറിമാർ തുടക്കം മുതലേ അവരുടെ കൃതികളിൽ എഴുത്തിനും അച്ചടിക്കും ഉപയോഗിച്ചത് ഗ്രന്ഥാക്ഷരങ്ങളായിരുന്നു. "പതിനാറും പതിനേഴും നൂറ്റാണ്ടുകളിലുണ്ടായ ഉദയംപേരൂർ സൂന്നഹദോസിന്റെ *കാനോനകൾ, റോസിന്റെ നിയമാവലി, മിലാൻ രേഖകൾ, തിരുക്കുറൾ തർജമ* എന്നിവയെല്ലാം ആര്യലിപിയിലാണ്." (പി.ജെ. തോമസ്, 1989: 348) *സംക്ഷേപവേദാർത്ഥം, ആൽഫബത്തും ഗ്രന്ഥോനിക്ക മലബാറിക്കം, ബോംബെ കൂരിയർ ബൈബിൾ (റമ്പാൻ ബൈബിൾ)* എന്നീ കൃതികളിൽ ചതുരവടിവുള്ള ഗ്രന്ഥാക്ഷരമാണുപയോഗിച്ചത്. ദക്ഷിണേന്ത്യയിലെമ്പാടും പ്രചരിച്ചിരുന്ന ഗ്രന്ഥലിപിക്ക് ദീർഘമായ ഒരു രൂപ പരിണാമ ചരിത്രമുണ്ട്. "ഒൻപതാം നൂറ്റാണ്ടു വരെയുള്ളത് ഗ്രന്ഥലിപിയുടെ മധ്യകാലമായി കരുതുന്നു... എ.ഡി. 1300 മുതൽ

ഈ ലിപിക്ക് പിന്നെയും മാറ്റം വന്നു. ഇതിന് ആധുനിക രൂപമെന്നു പറയാം. ഇതിന് ഒരു ചതുരരൂപവും ഒരു ഉരുണ്ട രൂപവും ഉണ്ട്. തഞ്ചാവൂരിലെ ബ്രാഹ്മണരാണ് ചതുരാകൃതിയിലുള്ള എഴുത്ത് ഗ്രന്ഥത്തിന് നൽകിയത്, ആർക്കാട്ടിലെ ജൈനൻമാർ ഉരുണ്ട രൂപവും നിലനിർത്തി." (കെ.എ. ജലീൽ, 1989: 239) എങ്കിലും കേരളത്തിൽ ഗ്രന്ഥങ്ങളെഴുതുന്നതിന് ഉപയോഗിച്ചിരുന്ന ഗ്രന്ഥലിപി പൊതുവേ ചതുരവടിവുള്ളതായിരുന്നു.

ഇംഗ്ലീഷ്, തമിഴ്, സംസ്കൃതം എന്നീ ഭാഷകളെ അപേക്ഷിച്ചു മലയാളത്തിന്റെ അച്ചുവാർക്കൽ കൂടുതൽ ക്ലേശകരമാണ്. മലയാളത്തിന്റെ അക്ഷരമാല നിർണയിക്കുന്നത് വർണങ്ങളല്ല, അക്ഷരങ്ങളാണെന്നുള്ളത് ഇതിന്റെ പ്രധാനകാരണമായിരുന്നു. തമിഴിലും സംസ്കൃതത്തിലുമുള്ള എല്ലാ അക്ഷരങ്ങളും മലയാളത്തിലുണ്ടെന്നുള്ളത് ഇതര ഭാഷകളെക്കാൾ അക്ഷരബാഹുല്യമുണ്ടാക്കി. ഉപലിപികളുടെ ചിഹ്നങ്ങൾ വേർപെടുത്തി ഉപയോഗിക്കാൻ കഴിയാതിരുന്നതും കൂട്ടക്ഷരങ്ങളുടെ ബാഹുല്യവും പ്രശ്നം സങ്കീർണമാക്കി. "*സംക്ഷേപവേദാർത്ഥം* അച്ചടിക്കുന്നതിന് 1128 അച്ചുകൾ വേണ്ടി വന്നു" (പി.ജെ. തോമസ്, 1989: 350) എന്നുള്ളതിൽനിന്ന്, മലയാളം അച്ചുകളുടെ നിർമാണത്തിനുള്ള പ്രയാസം ഊഹിക്കാവുന്നതാണ്. ബെയിലി ആദ്യഘട്ടത്തിൽതന്നെ ആയിരം പഞ്ചുകൾ മുറിച്ചുണ്ടാക്കിയതായി പറയുന്നുണ്ട്. ചെറിയ അക്ഷരം, വലിയ അക്ഷരം, അക്കം, ചിഹ്നം എല്ലാംകൂടി ഇംഗ്ലീഷുഭാഷയിൽ നൂറ് അച്ചുകൾ മതിയാവുമെന്നുകൂടി ആലോചിക്കണം. അച്ചടി പ്രായേണ പ്രചാരത്തിലാകുകയും പല ഘട്ടങ്ങളിലെ ലിപി പരിഷ്കാരങ്ങളിലൂടെ അച്ചുകളുടെ എണ്ണം കാര്യമായി കുറയുകയും ചെയ്ത പിൽക്കാലത്തുപോലും മലയാളം അച്ചുവാർക്കലും അച്ചു പിഴതീർക്കലും വളരെ പ്രയാസമുള്ള കാര്യമാണെന്ന് അഭിജ്ഞന്മാർ എഴുതിയിട്ടുണ്ട്: "നാനാവിധങ്ങളായ കൂട്ടക്ഷരങ്ങളും ഉകാരം, ഊകാരം, ഋകാരം മുതലായവയുടെ ചിഹ്നങ്ങളോടുകൂടിയ ലിപികളും ഉൾപ്പെടെ അറുന്നൂറോളം അക്ഷരങ്ങൾ മലയാളത്തിൽ വേണ്ടിയിരിക്കുന്നു. സാധാരണ കണക്കാണ് ഈ പറഞ്ഞത്. വിഷമം പിടിച്ച കൂട്ടക്ഷരങ്ങൾ എല്ലാം വാർക്കാൻ തുടങ്ങിയാൽ ഇരുന്നൂറോളം അക്ഷരങ്ങൾ ഇതിനു പുറമേ വേറെയും വേണ്ടിവരും. അത്രത്തോളം അക്ഷരങ്ങൾ വാർത്തെടുക്കുക, അച്ചുനിരത്തുകാർ അത്ര അധികം കള്ളികളിൽ വേഗത്തിൽ കയ്യോടിച്ച് അച്ചു നിരത്തുക – ഇതു രണ്ടും ഒരുപോലെ വിഷമം പിടിച്ച ജോലികളാണ്. മലയാളത്തിൽ അച്ചുപിഴ ഒഴിയാബാധയായ്ത്തീർന്നതിനുള്ള പ്രധാനകാരണവും ഇതുതന്നെ." (എ.ഡി. ഹരിശർമ, 1987: 149)

കണ്ടത്തിൽ വറുഗീസ് മാപ്പിള കൊ.വ. 1069 – ൽ (ഏ.ഡി. 1894) പ്രസിദ്ധപ്പെടുത്തിയ *മലയാളമച്ചടി* എന്ന ലേഖനത്തിലും മലയാളം അച്ചുണ്ടാക്കലിന്റെ മഹാബദ്ധപ്പാടുകളെക്കുറിച്ച് എഴുതിയിട്ടുണ്ട്. അപ്പോൾപിന്നെ അതിനും ഏഴു ദശാബ്ദങ്ങൾ മുമ്പ്, 1824–ൽ, അച്ചുണ്ടാക്കാൻ പുറപ്പെട്ട ബെയിലിയുടെ ശ്രമങ്ങളെക്കുറിച്ച് എന്തു പറയാൻ കഴിയും? ബെയിലി അച്ചുണ്ടാക്കി രണ്ടര ദശാബ്ദങ്ങൾക്കു ശേഷം കൊല്ലം എൽ.എം.എസ്. പ്രസിൽ മലയാളം അച്ചുണ്ടാക്കാൻ നടത്തിയ ശ്രമങ്ങൾ പരാജയപ്പെട്ടതിനെത്തുടർന്ന് മലയാളം അച്ചുകളുണ്ടാക്കി നൽകാൻ അവർ ബെയിലിയോട് അഭ്യർഥിക്കുകയായിരുന്നു എന്നുള്ളതും ഓർക്കേണ്ടതുണ്ട്. (ഡബ്ല്യു.എസ്. ഹണ്ട്, 1968: 134)

ബെഞ്ചമിൻ ബെയിലി മലയാളം ആണിയച്ചുകളുടെ രൂപകൽപ്പനയും നിർമാണവും നിർവഹിക്കുന്നതിനുമുമ്പ്, മൂന്നു തരം മലയാളം ആണിയച്ചുകളാണുണ്ടായിരുന്നത്. *സംക്ഷേപവേദാർത്ഥം* ടൈപ്പ്, ബോംബെ കൂരിയർ *ബൈബിൾടൈപ്പ്*, മദ്രാസ് ഫോർട്ട് സെന്റ് ജോർജ്ടൈപ്പ് എന്നിവയായിരുന്നു അത്. ഇതിൽ *സംക്ഷേപവേദാർത്ഥം*ടൈപ്പും കൂരിയർ *ബൈബിൾ*ടൈപ്പും ചതുരാകൃതിയുള്ളതും ഒരേ ശ്രേണിയിൽപെട്ടതുമായിരുന്നു. “ആകാരത്തിൽ അൽപ്പം കൂടുതൽ വലിപ്പം തോന്നിക്കുന്ന കൂരിയർ അച്ചുകൾ ആകൃതിയിൽ റോമിൽ നിർമിച്ച ടൈപ്പുകളിൽനിന്ന് ഭിന്നമല്ല.” (കെ.എം. ഗോവി, 1998: 98) മദ്രാസ് ഫോർട്ട് സെന്റ് ജോർജ് ടൈപ്പ് ബോംബെ കൂരിയർ മലയാളം ടൈപ്പിൽ മാറ്റങ്ങൾ വരുത്തി ഉണ്ടാക്കിയ പുതിയൊരു ശ്രേണി ടൈപ്പ് ആണ്. ഓരോ ടൈപ്പും സൂക്ഷ്മമായ താരതമ്യ പരിശോധനയ്ക്കു വിധേയമാക്കുമ്പോൾ ബോംബെ കൂരിയർ ടൈപ്പിൽനിന്ന് മദ്രാസ് ഫോർട്ട് സെന്റ് ജോർജ് ടൈപ്പിനുള്ള മാറ്റവും അതോടൊപ്പം രണ്ടും തമ്മിലുള്ള ബന്ധവും മനസ്സിലാക്കാൻ കഴിയും. ടൈപ്പിന്റെ ഘടനയിൽ വന്ന മാറ്റവും രൂപത്തിൽ വരുത്തിയ മാറ്റങ്ങളും ഉണ്ട്. *സംക്ഷേപവേദാർത്ഥം*ടൈപ്പിൽ ടൈപ്പ് ഫേസിന് ടൈപ്പ് ബോഡിയെക്കാൾ വീതി കുറവാണ്. തന്മൂലം ഷോൾഡറിന്റെ വലിപ്പം കൂടുകയും മുദ്രണത്തിൽ അക്ഷരങ്ങൾക്കിടയിൽ കൂടുതൽ സ്ഥലം ഉണ്ടാകുകയും ചെയ്യുന്നു. എന്നാൽ മദ്രാസ് ഫോർട്ട് സെന്റ് ജോർജ്ഫോണ്ടിൽ ടൈപ്പ് ഫേസിന്റെ വീതിയും ടൈപ്പ് ബോഡിയുടെ വീതിയും ഏകദേശം ഒരുപോലെയാണ്. തന്മൂലം അക്ഷരങ്ങൾക്കിടയിൽ സ്ഥലം നഷ്ടപ്പെടുന്നില്ല. ഫോർട്ട് സെന്റ് ജോർജ് ടൈപ്പിന് *സംക്ഷേപവേദാർത്ഥം* ടൈപ്പിൽനിന്ന് രൂപത്തിൽ കാര്യമായ മാറ്റങ്ങൾ ഉണ്ട്. *സംക്ഷേപവേദാർത്ഥ*ത്തിലെ അക്ഷരങ്ങൾക്കുള്ളത്രയും ചതുരാകൃതി ഫോർട്ട് സെന്റ് ജോർജ് ടൈപ്പിനില്ല; എന്നാൽ ചതുരാകൃതി പൂർണമായി ഉപേക്ഷിച്ചിട്ടുമില്ല.

'എ' യും 'എ' യുടെ ഉപലിപിയുമായുള്ള (െ) രൂപസാദൃശ്യം നിലനിർത്താൻ ശ്രമിച്ചതുകൊണ്ട് എയുടെ ഉപലിപിയുടെ വലിപ്പം കൂടുകയും രൂപത്തിൽ മാറ്റമുണ്ടാകുകയും ചെയ്തു. ഇ, ഈ എന്നീ സ്വരങ്ങളുടെ ഉപലിപികളുടെ (ി, ീ) രൂപം ഫോർട്ട് സെന്റ് ജോർജ് ടൈപ്പിൽ പരിഷ്കരിച്ചു. രൂപം പരിഷ്കരിച്ചുവെങ്കിലും ഉപലിപികൾ സ്വതന്ത്രമായിട്ടല്ല വാർത്തെടുത്തിരിക്കുന്നത്. അങ്ങനെയാണെന്ന് കെ.എം.ഗോവി തുടങ്ങിയവർ പറയുന്നതു ശരിയല്ല. ഇത്തരത്തിൽ ഘടനയിലും രൂപത്തിലും വരുത്തുന്ന ചെറിയ മാറ്റങ്ങൾ പോലും മുദ്രണത്തിൽ അക്ഷരശൈലിക്കു വലിയ മാറ്റങ്ങൾവന്നുവെന്ന തോന്നലുണ്ടാക്കാൻ പര്യാപ്തമാണ്. ടൈപ്പൊഗ്രഫിയുടെ അടിസ്ഥാന സങ്കൽപ്പനങ്ങളിലൊന്നാണ് ടൈപ്പിന്റെ വലിപ്പം ടൈപ്പൊഗ്രഫിക്ക് പോയിന്റുകളാക്കി ഏകീകരിക്കുക എന്നുള്ളത്. ഇതിനുള്ള ശ്രമം സംക്ഷേപവേദാർഥംടൈപ്പിലുണ്ട്- ഫോർട്ട് സെന്റ് ജോർജ് ടൈപ്പിലില്ല. ഫോർട്ട് സെന്റ് ജോർജ് ടൈപ്പിന്റെ മുഖ്യവൈകല്യം ഇതായിരുന്നു. അക്ഷരത്തിന്റെ ആകാരം സംബന്ധിച്ച ന്യൂനതകൾ ഇതിനു പുറകിലേ വരൂ. എന്നാൽ പല അക്ഷരങ്ങളുടെയും കാര്യത്തിൽ രൂപപരമായ മുന്നാക്കാവസ്ഥ പുലർത്തുന്നുണ്ട് ഫോർട്ട് സെന്റ് ജോർജ്ഫോണ്ട്. ഉദാഹരണത്തിന് അ, ആ എന്നീ സ്വരങ്ങൾ. ഫോർട്ട് സെന്റ് ജോർജ് പരികൽപ്പന ചെയ്ത രൂപമാണ് കൂടുതൽ നന്ന്. പിന്നീട് സ്വീകരിച്ചുവെങ്കിലും ബെയിലി ആദ്യം പ്രസ്തുത സ്വരങ്ങൾക്കു നൽകിയ രൂപം *സംക്ഷേപവേദാർത്ഥം* ടൈപ്പിനോട് സാദൃശ്യമുള്ളതായിരുന്നു. ഫോർട്ട് സെന്റ് ജോർജ് ടൈപ്പിന്റെ നിർമിതിയിലും ഘടനയിലും ഉണ്ടായിരുന്ന, മുകളിൽ പറഞ്ഞ വൈകല്യങ്ങൾമൂലമാണ് പ്രസ്തുത ടൈപ്പ് ബെയിലി സ്വീകരിക്കാതിരുന്നത്. ബെയിലി പരിഹരിക്കാൻ ശ്രമിച്ചതും പ്രസ്തുത ന്യൂനതകളാണ്. ടൈപ്പൊഗ്രഫിയിലെ അടിസ്ഥാന തത്ത്വങ്ങളെക്കുറിച്ചുള്ള അവബോധത്തോടുകൂടി മലയാളം അച്ചുകൾ രൂപകൽപ്പന ചെയ്തു നിർമിച്ചിടത്താണ് ബെയിയിലെ മർമജ്ഞനായ ടൈപ്പൊഗ്രാഫറെ കാണാൻ കഴിയുന്നത്. അച്ചടി വ്യവസായം കേരളത്തിൽ എത്ര വളർന്നിട്ടും ബെയിലിയുടെ അക്ഷരങ്ങൾ ഇളക്കി പ്രതിഷ്ഠിക്കേണ്ട ആവശ്യം വരാതിരുന്നതും അതിനു കഴിയാതിരുന്നതും അതുകൊണ്ടുതന്നെയാണ്.

മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജിൽനിന്നു വാർത്തു നൽകിയ മലയാളം അച്ചുകൾക്ക് മൂന്നു ന്യൂനതകളാണുണ്ടായിരുന്നത്:

(ക) അച്ചുകൾ എണ്ണത്തിൽ വളരെ കുറവായിരുന്നു: *സംക്ഷേപവേദാർത്ഥ*ത്തിനുവേണ്ടി 1128 ടൈപ്പുകൾ ഉണ്ടാക്കി. ആ സ്ഥാനത്ത് 349 ടൈപ്പുകളിൽ ഫോർട്ട് സെന്റ് ജോർജ് കാര്യം കഴിച്ചു. "രൂപ

ത്തിന്റെയും എണ്ണത്തിന്റെയും കാര്യത്തിൽ ഫോർട്ട് സെന്റ് ജോർജ് ഫോണ്ടുകൾ വികലമായിരുന്നു" എന്നതിലെ 'എണ്ണത്തിന്റെ വൈകല്യം' അച്ചുകളുടെ എണ്ണക്കൂടുതലുണ്ടാക്കുന്ന വൈഷമ്യമാണെന്നുള്ള തെറ്റിദ്ധാരണ കെ.എം.ഗോവി പ്രകടിപ്പിച്ചിട്ടുണ്ട്: "ഈ ടൈപ്പുകളുടെ ആകൃതിയും സംഖ്യാബലവും ബെയിലിക്കു രുചിച്ചില്ല. അച്ചുകൾക്കു മനോഹാരിതയോ ആകർഷണീയതയോ ഇല്ലെന്ന് അദ്ദേഹത്തിനു തോന്നി. സംഖ്യാബാഹുല്യം അച്ചടിയിൽ സൃഷ്ടിക്കുന്ന പ്രായോഗിക വിഷമതകളും പ്രശ്നങ്ങളും അദ്ദേഹത്തിന് അനുഭവപ്പെട്ടിരിക്കണം." (കെ.എം. ഗോവി, 1998: 113) 1824 ഒടുവിൽ, അച്ചടിയുടെ ആദ്യഘട്ടത്തിനുവേണ്ടി 1000 പഞ്ചുകൾ ബെയിലി തയ്യാറാക്കി. ഇത് അക്ഷരബാഹുല്യം കുറയ്ക്കുന്നതിനുവേണ്ടിയായിരുന്നില്ല, പ്രസ്തുത ആവശ്യത്തിന് അക്ഷരങ്ങളില്ലാത്ത ന്യൂനത പരിഹരിക്കുന്നതിനു വേണ്ടിയായിരുന്നു.

(ഖ) ടൈപ്പ് ഫേസിന്റെ കീഴ്-മേൽ നീളം ടൈപ്പുതോറും വ്യത്യസ്തമായിരുന്നു: തന്മൂലം അക്ഷരങ്ങൾ ഒരു വരിയിൽതന്നെ കയറിയും ഇറങ്ങിയും ഇരിക്കും. അച്ചടിച്ചു കഴിയുമ്പോൾ വരികൾ, കൈയെഴുത്തിലെന്നതുപോലെ, വളഞ്ഞിരിക്കും. ടൈപ്പൊഗ്രഫിക് പോയിന്റിനെക്കുറിച്ച് ധാരണയില്ലാതെ അച്ചു വാർത്തതുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത്.

(ഗ) അച്ചുകളുടെ രൂപത്തിൽ വൈകല്യമുണ്ടായിരുന്നു: ഫോർട്ട് സെന്റ് ജോർജ് കോളജിൽ ഉണ്ടാക്കിയ 349 ടൈപ്പുകളിൽ 89 എണ്ണത്തിന് മാറ്റം വേണമെന്നു ബെയിലി നിർദേശിക്കുകയുണ്ടായി. ബെയിലി നിർദേശിച്ച മാറ്റങ്ങളിൽ മുപ്പത് എണ്ണത്തെ മി. ലെവിനും മി. എഫ്. സ്പ്രിങ്ങും പിന്തുണച്ചു. ഇതിൽ നിന്ന് അക്ഷരങ്ങളുടെ രൂപവൈകല്യം ഗൗരവമേറിയതായിരുന്നു എന്നു വ്യക്തമാണ്.

ഫോർട്ട് സെന്റ് ജോർജ് ടൈപ്പിന്റെ ന്യൂനതകൾ പരിഹരിച്ചുകൊണ്ടാണ് ബെയിലി ഒരു പുതിയ ടൈപ്പ്ഫോണ്ടിനു രൂപം നൽകിയതും പുതിയശ്രേണി മലയാളം അച്ചുകൾ നിർമിച്ചതും.

മലയാളം അച്ചടിക്ക് ആവശ്യമുള്ള എല്ലാ ടൈപ്പുകളുടെയും ഫോണ്ട് ഉണ്ടാക്കിയതിലൂടെ ബെയിലി ആദ്യന്യൂനത പരിഹരിച്ചു.

അച്ചടി കലയും സാഹസികതയുമാണെന്നുപറയുമ്പോൾ, അതിലെ കലാപരമായ അംശം നിർണയിക്കുന്നത് അച്ചടിയിലെ 'ടൈപ്പൊഗ്രഫിക് ഡിസൈൻ' ആണ്. "1737-നോടടുത്ത് സൈമൺ പിയറി ഫോർണിയർ ടൈപ്പിന്റെ വലിപ്പം ടൈപ്പോഗ്രഫിക് പോയിന്റുകളാക്കി മാനകീകരിച്ചു. പോയിന്റുകളെന്ന അടിസ്ഥാനമാത്രയിൽ ടൈപ്പ് ബോഡിയെ കൃത്യവും തുല്യവുമായ ഭാഗങ്ങളായി വിഭജിച്ചതാണ് ഈ മാനകീകരണം. ഇതുമൂലം വിവിധ വലിപ്പമുള്ള ടൈപ്പുകളുടെ പരിമാണ വ്യത്യാസവും സാമ്യങ്ങളും പരസ്പരം

കൃത്യമായി താരതമ്യപ്പെടുത്താൻ കഴിയുന്നു." (പി.എം. വിശ്വനാഥ്, 1974: 46) ബെഞ്ചമിൻ ബെയിലി സ്വരങ്ങൾ, വ്യഞ്ജനങ്ങൾ, കൂട്ടക്ഷരങ്ങൾ എന്നിവയ്ക്ക് ഒരേ കീഴ്-മേൽ നീളവും ആനുപാതിക ഇടം-വലം നീളവും വരുന്ന വിധത്തിൽ മലയാളം അക്ഷരങ്ങൾക്ക് ഒരു ടൈപ്പൊഗ്രഫിക് ഘടന വിഭാവനം ചെയ്തു. ഇത് സൈമൺ പിയറി ഫോർണിയറിന്റെ ടൈപ്പൊഗ്രഫിക് പോയിന്റുകളെക്കുറിച്ച് അറിഞ്ഞിട്ടോ, അതു പിന്തുടർന്നുകൊണ്ടോ ആയിരിക്കാനിടയില്ല; പ്രത്യുത ഇംഗ്ലീഷ് അച്ചടിഅക്ഷരങ്ങളുടെ ഘടനയെ അനുകരിച്ചു ചെയ്തതാകണം. ഇംഗ്ലീഷ് ടൈപ്പുകൾക്കെന്നപോലെ മലയാളം അക്ഷരങ്ങൾക്കും ഒരു 'ബേസ് ലൈൻ' സങ്കൽപ്പിക്കുകയും മലയാളം അക്ഷരങ്ങളെ സാധാരണ ടൈപ്പ്, ഉയർന്ന ടൈപ്പ്, താഴ്ന്ന ടൈപ്പ് എന്നിങ്ങനെ വർഗീകരിച്ച് വരിയിലെ അവയുടെ സ്ഥാനം 'ബേസ് ലൈനി'നോടു ബന്ധപ്പെടുത്തി നിശ്ചയിക്കുകയും ചെയ്തു. അതേസമയം ഇംഗ്ലീഷ് ടൈപ്പ് പിന്തുടർന്നിരുന്ന പ്രധാന വര (main stroke), അപ്രധാനവര എന്നിങ്ങനെയുള്ള വ്യത്യാസം ഒഴിവാക്കുകയും അക്ഷരമൊന്നാകെ ഒരേ കനമുള്ള വരകൊണ്ടു രേഖപ്പെടുത്തുകയും ചെയ്തു. മലയാളം അച്ചടിഅക്ഷരം പൂർണമായും ഉരുണ്ട ആകൃതിയിലാക്കാൻ എടുത്ത തീരുമാനംപോലെ, അക്ഷരത്തിന്റെ സ്വഭാവം നിർണയിച്ച ഗുണകരമായ മറ്റൊരു ബെയിലിയൻ തീരുമാനമായിരുന്നു ഇത്. അക്ഷരഘടനയുടെ കാര്യത്തിൽ ഇംഗ്ലീഷ് ടൈപ്പിനെ അനുകരിച്ചെങ്കിലും അക്ഷരം ലേഖനം ചെയ്യേണ്ടതെങ്ങനെ എന്നതിനെക്കുറിച്ച് ബെയിലി തന്റേതായ തീരുമാനം എടുത്തു. കട്ടികൂടിയതും കുറഞ്ഞതുമായ വരകൾ നൽകി മലയാളം അക്ഷരങ്ങളുടെ രൂപം സംവിധാനം ചെയ്തിരുന്നുവെങ്കിൽ അത് അക്ഷരവൈരൂപ്യത്തിനു കാരണമായിത്തീരുമായിരുന്നു. ഇങ്ങനെ അക്ഷരങ്ങൾക്കൊരു ടൈപ്പൊഗ്രഫിക് ഘടന സങ്കൽപ്പിച്ച്, അതുപ്രകാരം അച്ചുകൾ രൂപകൽപ്പന ചെയ്തപ്പോൾ അക്ഷരവലിപ്പത്തിന് മാനദണ്ഡവും ഏകീകൃതരൂപവും കൈവന്നു. കീഴ്-മേൽ ഉയരം ഏറ്റവും കുറഞ്ഞ (ഉദാ: റ, ന, ത, ര) അക്ഷരങ്ങളെ സാധാരണ അക്ഷരങ്ങളായി കരുതി, അവയെ ഘടനയ്ക്കും വലിപ്പത്തിനും അടിസ്ഥാനമായി പരിഗണിച്ചപ്പോൾ സാധാരണയിൽനിന്നു വ്യത്യസ്തമായുള്ള കൂട്ടക്ഷരങ്ങൾ, ഉപലിപികൾ തുടങ്ങിയവയെ സാധാരണ അക്ഷരങ്ങളുടെ തലത്തിനു താഴെയും മുകളിലുമായി, നിശ്ചിത വലിപ്പത്തിൽ വിന്യസിക്കാൻ കഴിഞ്ഞു, അതോടെ 'ടൈപ്പ് ഫേസി'ന്റെ കീഴ്-മേൽ നീളം പലതരത്തിലാകുകകൊണ്ട് അക്ഷരങ്ങൾ കയറിയും ഇറങ്ങിയും വരുന്ന ന്യൂനത പൂർണമായും ഒഴിവായി. അതായത്, ബെഞ്ചമിൻ ബെയിലി മലയാളം അച്ചുകൾക്ക് ശാസ്ത്രീയമായ ടൈപ്പൊഗ്രഫിക്ക് ഘടന പ്രദാനം ചെയ്തു.

തദ്വാരാ ഫോർട്ട് സെന്റ് ജോർജ് ടൈപ്പിനുണ്ടായിരുന്ന വൈകല്യം ഒഴിവാക്കി, പുതിയ മലയാളം ആണി അച്ചുകൾ രൂപകൽപ്പന ചെയ്തു വാർത്തെടുക്കുന്നതിനു ബെയിലിക്കു സാധിച്ചു.

ഫോർട്ടു സെന്റ് ജോർജ് ഫോണ്ടിന്റെ മൂന്നാമതു ന്യൂനത അതിന്റെ രൂപപരമായ വൈകല്യമായിരുന്നു. *സംക്ഷേപവേദാർത്ഥം* ടൈപ്പുകൾ സിംഹഭാഗവും ചതുരാകൃതിയുള്ളതും തീരെക്കുറച്ചെണ്ണം ഉരുണ്ട ആകൃതി ഉള്ളതുമായിരുന്നു. ഫോർട്ട് സെന്റ് ജോർജ് ടൈപ്പുകളാകട്ടെ കൂടുതലും ഉരുണ്ട ആകൃതിയുള്ളതും കുറേ എണ്ണം ചതുരാകൃതി കൈവിടാത്തതുമായിരുന്നു. ഇങ്ങനെ 'ഇല്ലത്തുനിന്നു പുറപ്പെടുകയും ചെയ്തു അമ്മാത്തൊട്ട് എത്തിയുമില്ല' എന്ന അവസ്ഥ ടൈപ്പിന്റെ ആകാരവടിവിൽ ഒരു അവ്യവസ്ഥ സൃഷ്ടിച്ചു. അതോടൊപ്പം ചില ടൈപ്പുകൾ വിരൂപവുമായിരുന്നു: ഉദാഹരണത്തിന് 'എ' യുടെ ഉപലിപി (റ). മദ്രാസ്ടൈപ്പിൽ അതിന്റെ ഉള്ളിലെ ചുറ്റിക്കെട്ട് വലതുഭാഗത്തേക്കു മാറ്റി ആലേഖനം ചെയ്യുന്നതുകൊണ്ട്, സ്വാഭാവികമായും ടൈപ്പ് വലിയതായി. ബെയിലി ഉള്ളിലെ ചുറ്റിക്കെട്ട് ഇടതുഭാഗത്തേക്കു നീക്കി ആലേഖനം ചെയ്തു. അതോടെ ലിപിയുടെ വലിപ്പം കുറയുകയും കൂടുതൽ ഭംഗിയാകുകയും ചെയ്തു. ഇവിടെ ടൈപ്പിന്റെ ചതുരാകൃതിയായിരുന്നില്ല വൈകല്യത്തിനു കാരണമെന്നുള്ളതു ശ്രദ്ധേയമാണ്. ഫോർട്ട് സെന്റ് ജോർജ്ടൈപ്പിന്റെ വൈകല്യത്തിനു പിറകിൽ ഇങ്ങനെ പല കാരണങ്ങളുണ്ടായിരുന്നു.

ഒരു ടൈപ്പൊഗ്രാഫർ പാലിക്കേണ്ട ആദ്യത്തെ തത്ത്വം വ്യക്താക്ഷരത (legibility) ആണ്. ബെഞ്ചമിൻ ബെയിലി ടൈപ്പുകളുടെ രൂപകൽപ്പനയിൽ പരമപ്രാധാന്യം നൽകിയതും ഇക്കാര്യത്തിനു തന്നെയായിരുന്നു. അക്ഷരവ്യക്തത ഉണ്ടാകണമെങ്കിൽ ഘടനയിലെ വൈകല്യവും വൈവിധ്യവും മാറ്റി, ഘടനയിലും രൂപത്തിലും സാമാന്യരീതി ഉണ്ടാക്കണം. അതിനായി ബെയിലി ചെയ്ത ഒരു പ്രധാന കാര്യം കൂരിയർ ബൈബിളിലെ 'ചതുര'ത്തിൽനിന്ന് മദ്രാസ് സെന്റ് ജോർജ്ഫോണ്ടിൽ 'ഉരുള'യിലേക്ക് രൂപം മാറി, പാതിയോ മുക്കാലോ വഴിയെത്തി നിന്നുപോയ അക്ഷരങ്ങളെ സമ്പൂർണ 'ഉരുള'യിലാക്കി. അതോടൊപ്പം രൂപഭദ്രതയില്ലാതിരുന്ന അക്ഷരങ്ങൾക്ക് സുഭദ്രരൂപം നൽകി, അവയെയും 'ഉരുള'യിലാക്കി. "ബെയിലിയാണ് നമ്മുടെ അക്ഷരങ്ങളെ ശരിക്കും 'വട്ടെ'ഴുത്താക്കിയത്. മലയാള അക്ഷരങ്ങളുടെ ഭംഗി മുഴുവൻ അവയുടെ 'ഉരുളത്ത'ത്തിലാണെന്ന കാര്യത്തിൽ ഒരു സംശയവുമില്ല"എന്നുള്ള പ്രൊഫ. എസ്. ഗുപ്തൻ നായരുടെ അഭിപ്രായം അന്വർഥമാണ്. (1986: 108) "ആ ലിപിയുടെ മനോഹാരിതയും അച്ചടിയുടെ ഭംഗിയും നിമിത്തമായിരിക്കണം ബെയിലിയുടെ ലിപിമാതൃകയിൽനിന്നു

മലയാളം ഇന്നോളം വ്യതിചലിച്ചിട്ടില്ല" എന്നു ഡോ. സ്കറിയ സക്കറിയയും ചൂണ്ടിക്കാട്ടുന്നു. (പി.ജെ. തോമസ്, 1989: 356) അതിമനോഹരമായ ഉരുണ്ട അക്ഷരം എന്നു പറയുമ്പോൾ, വ്യക്താക്ഷരത എന്ന ഗുണമല്ലാതെ (legibility) മറ്റൊന്നുമല്ല ഉദ്ദേശിക്കുന്നത്. ബെയിലി അക്ഷരങ്ങളുടെ രൂപകൽപ്പനയിൽ സാവയവപ്പൊരുത്തത്തിനും ഊന്നൽ നൽകി. ഫോർട്ട് സെന്റ് ജോർജ്ഫോണ്ടിലെ ഡ, സ ഇവ ബെയിലീഫോണ്ടിൽ വന്നപ്പോഴത്തെ മാറ്റം ശ്രദ്ധിച്ചാൽ ഇക്കാര്യം വ്യക്തമാകും.

1824 ഒടുവിൽ, ബെയിലി രൂപകൽപ്പന ചെയ്തു വാർത്തെടുത്ത അച്ചുകളുടെ ഒരു മാതൃക തിരുവിതാംകൂർ റസിഡന്റ് കേണൽ ന്യൂവാളിന് അയച്ചു കൊടുത്തു. ന്യൂവാൾ ബെയിലിക്ക് ഇങ്ങനെ മറുപടി നൽകി:

> "Accept of my best thanks, for the specimen of the new types, which you have been so kind as to send me. The print is extremely beautiful and correct, and reflects much credit on your zeal and industry." (C.M.S. Proceedings, 1825: 133)

ബെയിലിയുടെ യത്നങ്ങളെക്കുറിച്ചു സവിസ്തരം പ്രതിപാദിച്ച കറസ്പോണ്ടിങ് കമ്മറ്റി സെക്രട്ടറി എം. തോമ്പ്സൺ രേഖപ്പെടുത്തിയത് ഇപ്രകാരമാണ്:

> "Besides the correctness and beauty of his types, noticed by Colonel Newall, he has so reduced them in size, that we can now print at one half of the cost of the old types." (C.M.S. Proceedings, 1825: 134)

ബെയിലി മലയാളം അച്ചടി അക്ഷരങ്ങളെ വൈകല്യങ്ങൾ നീക്കി 'ഉരുട്ടുക' മാത്രമല്ല ചെയ്തത്; അക്ഷരങ്ങൾ വലിപ്പം കുറച്ചു വാർത്ത്, അച്ചടിച്ചെലവു പകുതിയാക്കുകവഴി അച്ചടി വ്യവസായം പ്രയോഗക്ഷമവും ജനകീയവുമാക്കിത്തീർക്കുകയും ചെയ്തു. മദ്രാസിൽനിന്ന് ഒരു ടൈപ്പ് ഫൗണ്ടറെ കോട്ടയത്തിന് അയയ്ക്കണമെന്ന് ആവർത്തിച്ചാവശ്യപ്പെട്ടിട്ടും നിരസിച്ച, മലയാളം അച്ചടിയുടെ തലയിലെഴുത്ത് മദ്രാസിൽ തീരുമാനിക്കുമെന്നു നിശ്ചയിച്ച, കറസ്പോണ്ടിങ് കമ്മറ്റിയുടെ സെക്രട്ടറി മേൽപ്പരാമർശിച്ച വിധം എഴുതിയത് അച്ചടിച്ചുകണ്ട്, വായിച്ചപ്പോൾ ബെയിലി അനുഭവിച്ച ആഹ്ലാദവും സംതൃപ്തിയും നിസ്സീമമായിരുന്നിരിക്കും. ഒരു ടൈപ്പ് ഫൗണ്ടറി ഒരിക്കലെങ്കിലും കാണാതെ, അച്ചുവാർക്കുന്നതിനുള്ള ഉപകരണങ്ങളേതുമില്ലാതെ ബെയിലി സാധിച്ച മഹാകാര്യം ഐതിഹാസികമാനമുള്ള ഒരു പ്രവർത്തനമായിരുന്നു.

അച്ചടി ചരിത്രത്തെക്കുറിച്ച് ഗൗരവാവഹമായ പഠനം നടത്തുകയും ശ്രദ്ധേയമായ ഗ്രന്ഥങ്ങൾ രചിക്കുകയും ചെയ്തിട്ടുള്ള ഡോ.സ്കറിയ സക്കറിയ, കെ.എം.ഗോവി എന്നിവർ ടൈപ്പുകളുടെ എണ്ണം കുറയ്ക്കാൻ സഹായിക്കുന്ന ചില ലിപിപരിഷ്കരണങ്ങൾ ബെയിലി നടത്തിയിട്ടുണ്ടെന്നുള്ള അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ട്. "ആകൃതിമാറ്റത്തേക്കാൾ പ്രധാനമായിരുന്നു ലിപികളുടെ എണ്ണത്തിൽ അദ്ദേഹം വരുത്തിയ മാറ്റം. ഇ, ഈ എന്നീ സ്വരങ്ങളുടെ ഉപലിപികൾ ( ി,ീ ) അദ്ദേഹം സ്വതന്ത്രടൈപ്പുകളാക്കി. അതോടെ ലിപികളുടെ എണ്ണം അഞ്ഞൂറായി കുറഞ്ഞു" എന്നു ഡോ. സ്കറിയ സക്കറിയയും (പി.ജെ. തോമസ്, 1989: 356) "മലയാളം ടൈപ്പൊഗ്രഫി പരിഷ്കരിച്ച് അച്ചടി കൂടുതൽ ലളിതവും ചെലവുകുറഞ്ഞതുമാക്കാൻവേണ്ടി അച്ചുകളുടെ സംഖ്യ വെട്ടിക്കുറച്ചു. 'ഇ', 'ഈ' എന്നീ സ്വരങ്ങളുടെ ഉപലിപികൾ ( ി,ീ ) അദ്ദേഹം പ്രത്യേക അച്ചുകളാക്കി. അതോടെ മൊത്തം അച്ചുകളുടെ സംഖ്യ അഞ്ഞൂറോളമായി കുറഞ്ഞു" എന്നു കെ.എം. ഗോവിയും പറയുന്നു. (1998: 114) എന്നാൽ ടൈപ്പൊഗ്രഫി സൂക്ഷ്മമായി അപഗ്രഥിക്കുമ്പോൾ ഈ നിഗമനം സാധൂകരിക്കാനാകുകയില്ല. *സംക്ഷേപവേദാർത്ഥം* - കൂരിയർ *ബൈബിൾ*ടൈപ്പിൽ അതാത് അക്ഷരത്തിന്റെ ഉപരിഭാഗത്ത് അടയാളപ്പെടുത്തുന്ന ചുറ്റിക്കെട്ടുള്ള വക്രരേഖ കൊണ്ട് 'ീ' - യെയും ചുറ്റിക്കെട്ടില്ലാത്ത വക്രരേഖകൊണ്ട് 'ി' - യെയും രേഖപ്പെടുത്തി. മദ്രാസ് ഫോർട്ട് സെന്റ് ജോർജ്ഫോണ്ടിൽ, ഈ ഉപലിപികളെ അതാത് അക്ഷരത്തിന്റെ വലതുഭാഗത്ത് ഒരു ഉയർന്ന ലിപി (ascending letter) യായി രേഖപ്പെടുത്തി. ബെയിലി തന്റെ ടൈപ്പൊഗ്രഫിക്ക് ഡിസൈനിൽ ഈ ഉപലിപികളെ ഉയർന്ന ലിപികളായി നിലനിർത്തിയപ്പോൾതന്നെ, അവയുടെ ആകൃതി പരിഷ്കരിച്ച്, തലഭാഗം ചെറുതാക്കുകയും ഒരേ രൂപത്തിലാക്കുകയും ചെയ്തു. (മദ്രാസ് ഫോണ്ടിൽ തലഭാഗം പല ആകൃതിയിലാണു രേഖപ്പെടുത്തിയിരുന്നത്) ബെയിലി മദ്രാസ് ഫോണ്ടിൽ വരുത്തിയ ഈ ആകാരപരിഷ്കരണത്തെ തെറ്റിദ്ധരിച്ചതുകൊണ്ടാണ് മേൽപ്പരാമർശിച്ച ലേഖകർ ബെയിലി അവയെ സ്വതന്ത്രലിപികളാക്കിയതായി (പ്രത്യേക അച്ചുകൾ) കരുതിയത്. *പ്രത്യേക അച്ചുകളുണ്ടാക്കണമെങ്കിൽ, അച്ചിന് പ്രത്യകം ടൈപ്പ് ബോഡി ഉണ്ടായിരിക്കണം.* പ്രത്യേകം ടൈപ്പ് ബോഡിയുള്ള ടൈപ്പുകളിൽ (കേൺ ഉള്ള അക്ഷരങ്ങളിലൊഴികെ) ടൈപ്പ്ഫേസ് ടൈപ്പ് ബോഡിയുടെ പരിധിക്കു പുറത്തേക്കു തള്ളി നിൽക്കുകയില്ല. എന്നാൽ ഫോർട്ട് സെന്റ് ജോർജ് ടൈപ്പുകളിലും ബെയിലി ടൈപ്പുകളിലും ' ി,ീ ' ഉപലിപികൾ അതു ചേരുന്ന അക്ഷരത്തിന്റെ ടൈപ്പ് ബോഡിയിലേക്ക്, 'ഷോൾഡറും' കഴിഞ്ഞ് പിന്നെയും ഏറെ കയറിയിരിക്കുന്നു. ഇതിൽനിന്ന്



1811-ൽ ബോംബെ കൂരിയർ പ്രസ്സിൽ അച്ചടിച്ച
*മലയാളം ബൈബിളി*ലെ അക്ഷരങ്ങൾ

ഈ ടൈപ്പുകൾ ഒരു ടൈപ്പ് ബോഡിയിൽതന്നെ അക്ഷരവും ഉപലിപിയും ചേർന്നുവരുന്ന വിധത്തിൽ, ഒരുമിച്ചു വാർത്തെടുത്തതാണെന്നു വ്യക്തം. അതായത് ' ി,ീ ' ഉപലിപികൾക്ക് സ്വതന്ത്രടൈപ്പ് ബോഡി ഇല്ല. ഒരു വാദത്തിനുവേണ്ടി ഇവ കേൺ അക്ഷരങ്ങളായി വാർത്തു എന്നു പറഞ്ഞാൽ, അതിലും ഒരു അവാസ്തവികതയുണ്ട്: കേൺ അക്ഷരങ്ങളുടെ കേൺ അതു ചേർന്നിരിക്കുന്ന അക്ഷരത്തിന്റെ 'ഷോൾഡറി'നപ്പുറം കടക്കുകയില്ല. (അങ്ങനെ ആയാൽ ടൈപ്പുകൾ ചേർന്നിരിക്കാനുള്ള പ്രയാസവും പൊട്ടിപ്പോകാനുള്ള സാധ്യതയും കൂടും.) ഫോർട്ട് സെന്റ് ജോർജ് – ബെയിലീടൈപ്പുകളിൽ ' ി,ീ ' ഉപലിപികളുടെ തലഭാഗം അതു ചേർന്നിരിക്കുന്ന അക്ഷരത്തിന്റെ ഷോൾഡറിനും വളരെ അപ്പുറത്താണ്. തന്നെയുമല്ല, അച്ചടിയിൽ ഇത്രയധികം ഉപയോഗിക്കേണ്ടിവരുന്ന ഈ ഉപലിപികൾ കേൺ ഉള്ള അക്ഷരങ്ങളായി വാർക്കുകയില്ല. അതുമാത്ര

മല്ല ‘ ിീ ’ ഉപലിപികൾ ചേർന്നിട്ടുള്ള ഒട്ടുമിക്ക ടൈപ്പുകളിലും അക്ഷരങ്ങളുടെ മുകൾഭാഗത്ത് ഉപലിപികളുടെ തലയറ്റം സ്പർശിച്ചിട്ടുണ്ട്. ഒരുമിച്ച് പഞ്ച് കട്ട്ചെയ്ത്, ഫൗണ്ട് തയ്യാറാക്കി വാർത്തെടുത്ത ടൈപ്പ് ആണെന്നുള്ളതിലേക്ക് ഇതു വ്യക്തമായ സൂചനയാണ്. സ്വതന്ത്ര അച്ചുകളായി വാർത്തെടുത്തിട്ടുള്ള ആ, എ ഇവയുടെ ഉപലിപികളുമായി (െ, ാ) താരതമ്യപ്പെടുത്തി പരിശോധിച്ചാൽ ഭേദം പെട്ടെന്നു മനസ്സിലാകും. ചുരുക്കത്തിൽ, ഫോർട്ട് സെന്റ് ജോർജ് - ബെയിലീടൈപ്പുകളിൽ ഇ, ഈ ഇവയുടെ ഉപലിപികൾ ( ി,ീ ) സ്വതന്ത്ര അച്ചുകളല്ല. അങ്ങനെ ആയിരുന്നുവെങ്കിൽ, ആദ്യഘട്ടമായി ആയിരം പഞ്ചുകൾ മുറിക്കേണ്ട ആവശ്യം ബെയിലിക്ക് ഉണ്ടാകുമായിരുന്നില്ല.

## അച്ചടിശാലയുടെ സംഘാടനവും നടത്തിപ്പും

ബെഞ്ചമിൻ ബെയിലിയുടെ ആണി അച്ചുകൾ തയ്യാറായതോടെ കോട്ടയം അച്ചടിശാല പൂർവാധികം സജീവമായി. കഴിഞ്ഞ ഏതാനും വർഷങ്ങൾകൊണ്ടു പരിഭാഷപ്പെടുത്തുകയും അച്ചടിക്കു തയ്യാറാക്കി വെക്കുകയും ചെയ്തിരുന്ന *ബൈബിൾ* ഉൾപ്പെടെയുള്ള ഗ്രന്ഥങ്ങൾ അച്ചടിക്കുന്ന ജോലിതന്നെ അന്നത്തെ നിലയിൽ അച്ചടിശാലയുടെ ശേഷിക്ക് അനവധി മടങ്ങ് വരുമായിരുന്നു. 1824 ആരംഭത്തിൽ ടൈപ്പ് നിർമാണത്തിലേക്കു തിരിഞ്ഞതുമുതൽ 1829-ൽ പുതിയനിയമം അച്ചടിക്കുന്നതുവരെയുള്ള കാലത്ത് ബെയിലി പൂർണമായും അച്ചടിശാലയുമായി ബന്ധപ്പെട്ട ജോലികളിൽ നിമഗ്നനായിരുന്നു. മുൻപ് മുഴുവൻ സമയവും ശ്രദ്ധാപൂർവ്വം ചെലവഴിച്ചിരുന്നതെന്തിനുവേണ്ടിയാണോ ആ പരിഭാഷാ ജോലികൾ പോലും ബെയിലി മാറ്റിവെച്ചു. (സി.എം.എസ്. പ്രൊസീഡിങ്സ്, 1826: 102) വൈദിക വിദ്യാഭ്യാസത്തിനുവേണ്ടി സ്ഥാപിച്ച കോട്ടയം കോളജ് പൊതുവിദ്യാഭ്യാസത്തിനുള്ള സ്ഥാപനമായിത്തീർന്നതുപോലെ ബൈബിളും ഇതര ക്രൈസ്തവഗ്രന്ഥങ്ങളും സ്കൂൾ-കോളജ് പുസ്തകങ്ങളും അച്ചടിക്കുന്നതിനുവേണ്ടി സ്ഥാപിച്ചതെങ്കിലും കോട്ടയം അച്ചടിശാല തുടക്കംമുതലേ രാജ്യത്തിന്റെയും സമൂഹത്തിന്റെയും പൊതുവായ ആവശ്യങ്ങൾക്കുകൂടി ഉപകരിക്കുന്ന ഒരു സ്ഥാപനമായിത്തീർന്നു. മുൻസിഫ് കോടതികൾ സ്ഥാപിച്ചും നിയമങ്ങൾ നിർമിച്ചും തിരുവിതാംകൂറിൽ നീതിന്യായപരിപാലനം ഊർജിതമാക്കിയപ്പോൾ “അതിലേക്കു വേണ്ട നിയമങ്ങളും സർക്കാർ ഗസറ്റും സി.എം.എസ്.പ്രസ്സിൽ അടിപ്പിച്ചു പോന്നു.” (വി.ടി. ഡേവിഡ്, 1930: 33-34) 1833-ൽ കോളറ വ്യാപകമായപ്പോൾ പൊതുവിതരണത്തിനുവേണ്ടി ഗവൺമെന്റ് മെഡിക്കൽ ഓഫീസറുടെ ആവശ്യപ്രകാരം കോളറയെക്കുറിച്ചുള്ള ഒരു ലഘുലേഖ 400 കോപ്പി പ്രസ്സിൽനിന്ന് അച്ചടിച്ചു കൊടുത്തു.



ബെഞ്ചമിൻ ബെയിലി മരംകൊണ്ടു നിർമിച്ച പ്രസ്സ്

ഇംഗ്ലണ്ടിൽനിന്ന് അച്ചടിയന്ത്രവും മദ്രാസിൽനിന്ന് ടൈപ്പും എത്തി, പ്രവർത്തനം ഭാഗികമായി ആരംഭിച്ചപ്പോൾതന്നെ ഇംഗ്ല ണ്ടിൽനിന്ന് പരിചയസമ്പന്നനായ ഒരു അച്ചടിക്കാരനെ കോട്ടയ ത്തേക്ക് അയയ്ക്കണമെന്ന് ബെയിലി ആവശ്യപ്പെട്ടിരുന്നു. അതു പോലെ ബൈബിൾ അച്ചടി ആരംഭിക്കുമ്പോഴേയ്ക്കും ഒന്നോ രണ്ടോ അച്ചടി യന്ത്രങ്ങൾകൂടി വേണ്ടിവന്നേക്കുമെന്നും അത്രയ്ക്ക് അച്ചടി ജോലികൾ ഉണ്ടായേക്കുമെന്നും അദ്ദേഹം എഴുതി. സ്കൂളി ലെ ഉപയോഗത്തിന് അച്ചടിച്ച പുസ്തകങ്ങൾ ഇല്ലാത്തതുകൊണ്ട് ഹെൻറി ബേക്കറിന് ഒരുപാട് ബുദ്ധിമുട്ടുകൾ ഉണ്ടായിരുന്നു. ഇപ്പോഴുള്ള അച്ചടിയന്ത്രത്തിൽ മുഴുവൻ സമയവും വേദപുസ്തകം അച്ചടിച്ചുകൊണ്ടിരിക്കുന്നതിനാൽ മറ്റൊരു ജോലിയും ചെയ്യാൻ പറ്റുകയില്ല. അതുകൊണ്ട് രണ്ടാമതൊരു അച്ചടിയന്ത്രംകൂടി കോട്ട യത്തു സ്ഥാപിക്കണമെന്നു ബേക്കർ അത്യധികമായി ആഗ്രഹിച്ചു എന്ന് *സി.എം.എസ്. പ്രൊസീഡിങ്സ്* രേഖപ്പെടുത്തിയിരിക്കുന്നു.

ആദ്യ അച്ചടിയന്ത്രം ഇംഗ്ലണ്ടിൽനിന്നു വന്നതിനുശേഷം ടൈ പ്പിനുവേണ്ടി ദീർഘകാലം കാത്തിരുന്നതു നിഷ്ഫലമായപ്പോൾ അച്ചുകൾ സ്വയം ഉണ്ടാക്കാൻ ബെയിലി തയ്യാറായി. അച്ചുകൾ തയ്യാറാക്കിക്കഴിഞ്ഞപ്പോൾ ഒരു അച്ചടിയന്ത്രംകൊണ്ട് ഒന്നും ചെയ്യാൻ കഴിയില്ലെന്നുറപ്പായി. പുതുതായി ഒന്നോ രണ്ടോ യന്ത്ര ങ്ങൾകൂടി നൽകണമെന്ന് കറസ്പോണ്ടിങ് കമ്മറ്റിയോട് ആവശ്യ പ്പെടുകയും അതിനുവേണ്ടി ഒരു വർഷത്തോളം കാത്തിരിക്കുകയും ചെയ്തു. അതും നിഷ്ഫലമാണെന്നു കണ്ടപ്പോൾ, തന്റെ 'കല'യിൽ ഒരിക്കൽകൂടി 'സാഹസികത' കാട്ടാൻ ബെയിലി നിർബന്ധിതനായി, അച്ചുനിർമാണത്തിലെന്നതുപോലെ തദ്ദേശീയമായ മനുഷ്യവിഭവ ശേഷിയും സാങ്കേതികവിദ്യയും ഉപയോഗപ്പെടുത്തി, ഇംഗ്ലണ്ടിൽ നിന്നു ലഭിച്ച അച്ചടിയന്ത്രത്തിന്റെ മാതൃകയിൽ ബെയിലി സ്വന്ത മായി ഒരു അച്ചടിയന്ത്രം ഉണ്ടാക്കി. "യന്ത്രം മതിയാകാത്തതിനാൽ മരം കൊണ്ട് ഒരു പ്രസ്സും ഉണ്ടാക്കി" എന്ന് *തിരുവിതാംകൂർ കൊച്ചി ആംഗ്ലേയ സഭാ ചരിത്ര*കാരൻ ഇതിനെക്കുറിച്ചു രേഖപ്പെടുത്തിയിരി ക്കുന്നു. ബെയിലി തടികൊണ്ടുണ്ടാക്കിയ അച്ചടിയന്ത്രം സി.എം. എസ്. പ്രസ്സിൽ സൂക്ഷിച്ചിട്ടുണ്ട്.

രണ്ട് അച്ചടിയന്ത്രങ്ങളും മതിയാകാതെ വന്നു. കൂടുതൽ എണ്ണ ത്തിനുവേണ്ടി കറസ്പോണ്ടിങ് കമ്മറ്റിയ്ക്കെഴുതിയാൽ ദിർഘമായ കാത്തിരിപ്പല്ലാതെ മറ്റു സത്വരഫലങ്ങളൊന്നുമുണ്ടാകുകയില്ല. അഞ്ചുരൂപ ശമ്പളത്തിൽ ഒരു വേദവായനക്കാരനെ നിയമിക്കുന്ന തിനുപോലും കമ്മറ്റിയുടെ മുൻകൂർ അനുവാദം വേണമെന്നിരിക്കെ, ബെയിലി മറ്റൊരു സാഹസികതകൂടി കാണിച്ചു: ബോംബെയിൽ നിന്ന് രണ്ട് അച്ചടിയന്ത്രങ്ങളും കുറെ ടൈപ്പ് മെറ്റലും ആരുടെയും

അനുവാദമില്ലാതെ വാങ്ങി. 1827 ഒടുവിലായിരുന്നു ഇത്. വാങ്ങിയതിനുശേഷം അതിന്റെ പണം നൽകണമെന്നു മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയോട് അപേക്ഷിച്ചു. ആദ്യം അപേക്ഷ അനുവദിക്കാതെ മാറ്റിവെച്ചു. ഇതു സംബന്ധിച്ച് മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയുടെ 1827 ഡിസംബർ 31-ലെ യോഗത്തിന്റെ മിനിറ്റ്സിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

> "Read a letter from the Rev.B. Bailey dated 10th December 1827- Replying to the Secretary's circular of December 1st and requesting the committee to defray the expenses of a printing press and type metal purchased at Bombay amounting to 398 Rupees.-
>
> Resolved that as the 2 Printing Presses which Mr. Bailey states in his letter to have been procured from Bombay have been purchased without the knowledge or sanction of the Corresponding Committee the Secretary be requested to call upon the missionaries at Cotym for further information on this subject before sanction be given for the payment of the sum applied for.-"

പിന്നീട് രണ്ട് അച്ചടിയന്ത്രങ്ങൾ വാങ്ങിയതു സംബന്ധിച്ചു കോട്ടയം മിഷനറിമാർ വിശദീകരണം നൽകുകയും കറസ്പോണ്ടിങ് കമ്മറ്റി അത് അംഗീകരിച്ച്, തുക അനുവദിക്കുകയും ചെയ്തു:

> "Read a letter from the Rev. Messers Bailey, Baker and Doran, dated 12th February 1828- furnishing further particulars related to their proposed measures of establishing Readers and Catechists in different part of the country requesting to know the Committee's opinion as to the appropriation of the College funds of which an account has lately been forwarded to them. Giving an explanation regarding the purchase of 2 Printing Presses from Bombay - and enclosing a list of supplies required by the mission.... Resolved that the Rev. B. Bailey be authorised to draw on the treasurer for the sum of 398 Rs. to defray the expenses of the same agreeably to the request made in his letter of the 10th of December last."

ബെഞ്ചമിൻ ബെയിലി രണ്ടു പ്രസ്സുകളും ടൈപ്പ്മെറ്റലും വാങ്ങിയത് ബോംബെയിൽനിന്നാണെന്ന് മേൽപ്പടി മിനിറ്റ്സുകളിൽനിന്നു സുവ്യക്തമാണ്. എന്നാൽ, ജോൺ ചാണ്ടിയെപ്പോലെ ആധി

കാരിക ചരിത്രരചന നടത്തിയിട്ടുള്ളവർപോലും "1828-ൽ ഇംഗ്ല ണ്ടിൽനിന്നു രണ്ടു പ്രസ്സുകൾകൂടി വന്നുചേർന്നു" എന്നാണ് രേഖ പ്പെടുത്തിയിട്ടുള്ളത്. ഇംഗ്ലണ്ടിൽനിന്ന് പ്രസ്സുകൾ വരികയല്ല; ബോംബെയിൽനിന്നു വാങ്ങുകയായിരുന്നു. അതു വാങ്ങിയത് 1828-ൽ ആയിരുന്നില്ല; 1827-ൽ ആയിരുന്നു. സി.എം.എസിന്റെ മുപ്പതാം റിപ്പോർട്ടിൽ, കോട്ടയം അച്ചടിശാലയിൽ നാല് അച്ചടി യന്ത്രങ്ങൾ സ്ഥിരമായി പ്രവർത്തിക്കുന്നുവെന്ന് പറയുന്നു. ഇതോ ടെ ധാരാളം അച്ചടി ജോലികൾ ദിവസേന ചെയ്യാൻ കഴിയുമെ ന്നായി. രണ്ടു വർഷം കഴിഞ്ഞപ്പോൾ, 1829-ൽ, ബൈബിൾ *പുതിയ നിയമ*ത്തിന്റെ പ്രസിദ്ധീകരണം പൂർത്തിയാക്കാൻ കഴിഞ്ഞു എന്നു ള്ളതു സ്മരണീയമാണ്.

കേരളത്തിൽ മലയാളം അച്ചടി ആരംഭിക്കുകമാത്രമല്ല, മലയാളം അച്ചടിയുടെ പ്രചാരണത്തിനും ബെയിലി മുൻകൈയെടുത്തു. മദ്രാസ് ഗവൺമെന്റ്, എൽ.എം.എസ്., തിരുവിതാംകൂർ സർക്കാർ എന്നിവരുടെ അച്ചടിശാലകൾക്കു മലയാളം അച്ചുകൾ വാർത്തു നൽകുന്നതിനുള്ള ഏർപ്പാടുകളും ബെയിലി ചെയ്തു. പുതിയൊരു കലയും അത്ഭുതവിദ്യയുമായ അച്ചടി തിരുവിതാംകൂർ ഭരണാധി കാരികളുടെ ശ്രദ്ധയാകർഷിച്ചിരുന്നു. തിരുവിതാംകൂർ രാജാക്കന്മാർ രണ്ടു തവണ ഈ പ്രസ്സ് സന്ദർശിക്കുകയുണ്ടായി. 1836-ൽ മഹാ രാജാവ് പ്രസ്സ് സന്ദർശിക്കുകയും അന്ന് അച്ചടിയിലായിരുന്ന നിഘണ്ടുവിന്റെ താളുകൾ ബെയിലി അദ്ദേഹത്തിനു സമ്മാനി ക്കുകയും ചെയ്തു. തുടക്കത്തിൽതന്നെ അച്ചടിശാല അത്രയധികം പ്രശസ്തിയുള്ളൊരു സാമൂഹികസേവന കേന്ദ്രമായിത്തീർന്നിരുന്നു.

## സി.എം.എസ്. പ്രസ്സിലെ മുദ്രണം

സി.എം.എസിന്റെ അച്ചടിശാല എന്ന നിലയിൽ ബൈബിളും ഇതര ക്രൈസ്തവസാഹിത്യകൃതികളുമാണ് പ്രധാനമായി അച്ചടിച്ചിരുന്ന തെങ്കിലും കേരളത്തിലെ ആദ്യഅച്ചടിശാല എന്ന നിലയിൽ മതേ തര സ്വഭാവമുള്ള ഒട്ടു വളരെ കൃതികൾ അവിടെ മുദ്രണം ചെയ്തി രുന്നു. മതപരം എന്ന കാഴ്ചപ്പാടിലൂടെയല്ലാതെ, പുസ്തക പ്രസാധ നത്തിന്റെ പരിപ്രേക്ഷ്യത്തിലൂടെ നോക്കുമ്പോൾ സി.എം.എസ്. പ്രസ്സിൽനിന്നു പ്രസിദ്ധപ്പെടുത്തിയ ബൈബിൾ ഉൾപ്പെടെയുള്ള ക്രൈസ്തവ ഗ്രന്ഥങ്ങളുടെ പതിപ്പുകളുടെയും കോപ്പികളുടെയും ബഹുലത എക്കാലത്തും ആരെയും അത്ഭുതപ്പെടുത്തുന്നതാണ്. *സുവിശേഷങ്ങൾ* നാലും ഒറ്റയൊറ്റ ലഘുഗ്രന്ഥങ്ങളായി ആദ്യം പ്രസിദ്ധപ്പെടുത്തി. ഓരോന്നിന്റെയും ഓരോ പതിപ്പിൽതന്നെ മൂവാ യിരവും അയ്യായിരവുമൊക്കെ കോപ്പികൾ വീതമാണ് അച്ചടിച്ചിരു ന്നത്. *വിശുദ്ധ ലൂക്കോസിന്റെ സുവിശേഷം* 5000 കോപ്പികളുടെ

ഒരു പതിപ്പ് അച്ചടി പൂർത്തിയായതായി 1828-ലെ *മിഷനറി രജിസ്റ്ററിൽ* പ്രസ്താവിച്ചിട്ടുണ്ട്. ഇന്ന് പല പ്രമുഖ പ്രസാധകരും അവരുടെ ചില ശീർഷകങ്ങളെങ്കിലും അഞ്ഞൂറു കോപ്പി വീതമാണ് മുദ്രണം ചെയ്യുന്നതെന്നോർക്കുക.

മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജ് ടൈപ്പ് ഉപയോഗിച്ച് മുദ്രണം ചെയ്ത കൃതികളിലൊന്ന് *ചെറുപൈതങ്ങൾക്ക...കഥകൾ* ആയിരുന്നു. അത് സ്കൂൾ-കോളജ് വിദ്യാർത്ഥികളുടെ ഉപയോഗത്തിനുവേണ്ടി തയ്യാറാക്കിയ നല്ലൊരു കഥാസമാഹാരമായിരുന്നു. ഇതുപോലെ എത്രയോ സ്കൂൾ-കോളജ് പാഠപുസ്തകങ്ങൾ സി.എം.എസ്.പ്രസ്സിൽ അച്ചടിച്ചിട്ടുണ്ട്. *വിദ്യാമൂലങ്ങൾ*, *മൃഗചരിതം* എന്നിങ്ങനെയുള്ള ശാസ്ത്രകൃതികളും അക്കൂട്ടത്തിലുണ്ടായിരുന്നു. ഭാഷയിലെ ആദ്യകാല നിഘണ്ടുക്കളും വ്യാകരണങ്ങളും പ്രസിദ്ധപ്പെടുത്തുന്നതിൽ മുഖ്യപങ്കുവഹിച്ചത് സി.എം.എസ്.പ്രസ്സ് ആയിരുന്നു.

സർക്കാർ അച്ചുകൂടം സ്ഥാപിക്കുന്നതുവരെ ഗവൺമെന്റ് ഗസറ്റ് അച്ചടിച്ചിരുന്നതു സി.എം.എസ്. പ്രസ്സിലാണ്. കോട്ടയത്ത് ആദ്യം അച്ചടിക്കാനുദ്ദേശിച്ചിരുന്ന കൃതികളിലൊന്ന്, രേഖകൾ പ്രകാരം, തിരുവിതാംകൂർ ഗവൺമെന്റ് റഗുലേഷനും മറ്റൊന്ന് കൊച്ചി ദിവാന്റെ ജാതിവ്യവസ്ഥ സംബന്ധിച്ച ഉപന്യാസവുമായിരുന്നു.

സി.എം.എസ്. പ്രസ്സിൽ സർക്കാർമാത്രമല്ല മറ്റു സ്ഥാപനങ്ങളും സ്വകാര്യവ്യക്തികളും പുസ്തകങ്ങൾ അച്ചടിച്ചിരുന്നു. ബാസൽ മിഷൻ ആധുനികരീതിയിലുള്ള അച്ചടിയന്ത്രം സ്ഥാപിക്കുന്നതിനു മുമ്പ് ഗുണ്ടർട്ടിന്റെ *സത്യവേദ ഇതിഹാസം* (1841) തുടങ്ങിയ കൃതികൾ അവിടെ അച്ചടിച്ചിരുന്നു. സുറിയാനി, സംസ്കൃതം, ഇംഗ്ലീഷ്, തമിഴ് തുടങ്ങിയ ഭാഷകളിലും പലപ്പോഴായി അച്ചടി നിർവഹിച്ചിട്ടുള്ള സി.എം.എസ്. പ്രസ്സ് കേരളത്തിലെ ആദ്യത്തെ ബഹുഭാഷാമുദ്രണാലയവുമായിരുന്നു.

അച്ചടിയും പുസ്തകപ്രസാധനവുംപോലെ പൊതുവിദ്യാഭ്യാസത്തെയും ഭാഷാസാഹിതിയെയും എക്കാലത്തും പരിപോഷിപ്പിച്ചിട്ടുള്ള ഒന്നാണ് പത്ര-മാസികകൾ. ഈ മേഖലയിൽ സ്തുത്യർഹമായ സംഭാവനകൾ നൽകുന്നതിന് സി.എം.എസ്. പ്രസ്സിനു സാധിച്ചിട്ടുണ്ട്. മുഖ്യ ബൗദ്ധികവ്യാപാരങ്ങളായ എഴുത്തിന്റെയും വായനയുടെയും സംസ്കാരത്തിലേക്ക് ജനങ്ങളെ കൈപിടിച്ചുയർത്തുന്നതിൽ പുസ്തകങ്ങൾക്കൊപ്പം പങ്ക് ആനുകാലിക പ്രസിദ്ധീകരണങ്ങൾക്കുമുണ്ട്. നാവും കാതും ഉപാധികളായുള്ള വായ്മൊഴി സമ്പ്രദായത്തിൽ നിർവഹിച്ചിരുന്ന ആശയവിനിമയത്തെ കണ്ണിന്റെ വ്യാപാരമാക്കി, ദൃശ്യതലത്തിലേക്കുയർത്തിയ ആദ്യത്തെയും പ്രമുഖവുമായ സാങ്കേതികവിദ്യ അച്ചടിയാണ്. അച്ചടിയുടെ ലോകചരിത്രത്തിൽ ഏ.ഡി. 1450 മുതൽ 1550 വരെയുള്ള ആദ്യഘട്ടത്തിൽ

പുസ്തകപ്രസാധനത്തിനായിരുന്നു ഊന്നൽ. ഏ.ഡി. 1550–1800 വരെയുള്ള രണ്ടാം ഘട്ടത്തിൽ വാർത്താപത്രങ്ങൾക്കും ഇതര ആനുകാലികപ്രസിദ്ധീകരണങ്ങൾക്കുമായിരുന്നു പ്രാമുഖ്യം. കേരളത്തിലും അച്ചടിചരിത്രത്തിന്റെ രണ്ടാം ഘട്ടത്തിലായിരുന്നു ആനുകാലിക പ്രസിദ്ധീകരണങ്ങൾ ആരംഭിച്ചതും വ്യാപകമായി പ്രചരിച്ചതും. അതിന്റെ തുടക്കവും സി.എം.എസ്. പ്രസ്സിലായിരുന്നു–ബെയിലി സാരഥ്യം വഹിക്കുമ്പോഴുമായിരുന്നു. 1848–ൽ ജോൺ ഹോക്സ്‌വർത്തിന്റെ പത്രാധിപത്യത്തിൽ ആരംഭിച്ച *ജ്ഞാനനിക്ഷേപം* മലയാളത്തിലെ ആദ്യത്തെ അച്ചടിച്ച വർത്തമാനപത്രമായിരുന്നു. സ്ഥിരമായി വായിക്കുകയും എഴുതുകയും ചെയ്യുന്നവരുടെ ഒരു സമൂഹത്തെ കേരളത്തിൽ സൃഷ്ടിച്ചത് *ജ്ഞാനനിക്ഷേപ*മായിരുന്നു. പിൽക്കാലത്ത് മറ്റ് അനവധി ആനുകാലിക പ്രസിദ്ധീകരണങ്ങൾ അച്ചടിച്ചുകൊണ്ട് സി.എം.എസ്. പ്രസ്സ് ആനുകാലിക പ്രസിദ്ധീകരണ സംരംഭത്തിനു കേരളീയ സമൂഹത്തിൽ സുപ്രതിഷ്ഠ നേടിക്കൊടുത്തു. *ജ്ഞാനനിക്ഷേപ*ത്തിനു പുറമേ മറ്റു പല പത്ര–മാസികകളും സി.എം.എസ്. പ്രസ്സിൽ കാലാകാലങ്ങളിൽ അച്ചടിച്ചിരുന്നു. ഡബ്ല്യു.എച്ച്. മൂർ 1867–ൽ ആരംഭിച്ച *ട്രാവൻകൂർ ഹെറാൾഡ്, സന്ദിഷ്ടവാദി* എന്നിവയാണു മറ്റു രണ്ടെണ്ണം. തിരുവിതാംകൂറിൽ നിരോധിക്കപ്പെട്ട ആദ്യപത്രമായിരുന്നു *സന്ദിഷ്ടവാദി. മലയാളമിത്രം, കുടുംബപ്രിയവാദിനി, ട്രാവൻകൂർ–കൊച്ചിൻ ഡയോസിസൻ ഗസറ്റ്, ഡയോസിസൻ റിക്കാർഡ്* തുടങ്ങി വേറെയും ആനുകാലികപ്രസിദ്ധീകരണങ്ങൾ അവിടെ അച്ചടിച്ചിരുന്നു. പ്രശസ്തമായ *വിദ്യാസംഗ്രഹം* അച്ചടിച്ചിരുന്നതും സി.എം.എസ്. പ്രസ്സിലായിരുന്നു.

## അച്ചടിയും സാംസ്കാരികരംഗവും

റോമിൽ അച്ചടിച്ച *സംക്ഷേപവേദാർത്ഥ*ത്തെയും ബോംബെയിൽ മുദ്രണം ചെയ്ത *റമ്പാൻ ബൈബിളി*നെയുംകുറിച്ച് അൽപ്പജ്ഞാനമോ കേട്ടുകേഴ്‌വിയോമാത്രമുണ്ടായിരുന്ന കേരളീയസമൂഹത്തിലേക്കു ചെറുതും വലുതുമായ നൂറുകണക്കിനു പുസ്തകങ്ങളുടെ വലിയൊരു പ്രവാഹമാണു ബെഞ്ചമിൻ ബെയിലി അണപൊട്ടിച്ചു വിട്ടത്–പൊതുവായനയ്ക്കുള്ള മതപരവും മതേതരവുമായ പുസ്തകങ്ങളുടെ ഒരു മഹാപ്രവാഹം. അതിനു പുറമേ ആയിരുന്നു പാഠപുസ്തകങ്ങളും ആനുകാലികപ്രസിദ്ധീകരണങ്ങളും. ലോകത്തെവിടെയും പൊതുവിദ്യാഭ്യാസത്തിന്റെ പ്രചാരത്തിനു സഹായിച്ചിട്ടുള്ളത് അച്ചടിയാണ്. അച്ചടിയുടെ അഭാവത്തിൽ അഥവാ അച്ചടിപ്രചരിക്കുംമുമ്പ് ഏതു സമൂഹത്തിലും വിദ്യാഭ്യാസം ഒരു ന്യൂനപക്ഷത്തിനുമാത്രമേ ലഭ്യമായിട്ടുള്ളൂ. വിദ്യാഭ്യാസം ജനകീയമായതും ജനസമൂഹങ്ങൾ ഭൂരിപക്ഷ സാക്ഷരതയിലേക്ക് പുരോഗമി

ക്കുന്നതും അച്ചടിയുടെ പ്രചാരത്തോടുകൂടി മാത്രമാണ്. വിദ്യാഭ്യാസത്തിന് ഒരു ഏകീകൃതനിലവാരമുണ്ടാകുന്നതും അച്ചടിച്ച പാഠപുസ്തകങ്ങൾ ലഭ്യമാകുമ്പോൾ മാത്രമാണ്. അച്ചടിയും പൊതുവിദ്യാഭ്യാസവും തമ്മിലുള്ള ഇപ്പറഞ്ഞ സുവിദിതമായ ബന്ധം കേരളത്തിലെ പൊതുവിദ്യാഭ്യാസചരിത്രത്തിന്റെ ഗതിയെ നിർണായകമായി സ്വാധീനിച്ചിട്ടുണ്ട്.

ഭാഷകളുടെ മാനകീകരണത്തിൽ (standardisation) നിർണായകശക്തിയായി പ്രവർത്തിക്കുന്നത് അച്ചടിയും പൊതുവിദ്യാഭ്യാസവുമാണ്. അച്ചടി അതിന്റെ രണ്ടു പ്രമുഖ വ്യാപാരങ്ങളായ പുസ്തകപ്രസാധനം, ആനുകാലികപ്രസിദ്ധീകരണം ഇവയിലൂടെയാണ് ഈ ദൗത്യം നിർവഹിക്കുന്നത്. പൊതുവിദ്യാഭ്യാസം കരുത്താർജിക്കുന്നതും അച്ചടിയുടെ സഹായത്തോടെയാണ്. ഇങ്ങനെ, അച്ചടി, ലോകത്തെവിടെയും, സാംസ്കാരികനവോത്ഥാനത്തിന്റെ പിന്നിലെ മുഖ്യ ചാലകശക്തിയായി വർത്തിക്കുന്നു.

പതിനഞ്ചാം നൂറ്റാണ്ടുവരെയുള്ള ഹൈന്ദവഭക്തിസാഹിത്യം ഇന്ത്യയിലെ പ്രാദേശിക ഭാഷകളുടെയും സാഹിത്യത്തിന്റെയും വികാസത്തിനു നൽകിയ സംഭാവനകൾ പ്രഖ്യാതമാണ്. പക്ഷേ, അത് പദ്യസാഹിത്യത്തിന്റെ പ്രചാരത്തിനും വികാസത്തിനുമാണു സഹായിച്ചത്. എന്നാൽ പതിനാറാം നൂറ്റാണ്ടുമുതൽ ഇന്ത്യയിൽ വ്യാപകമായിരുന്ന മിഷനറിപ്രവർത്തനവും അതിന്റെ ഫലമായ ക്രൈസ്തവ ഭക്തിപ്രസ്ഥാനവും വിവിധ പ്രാദേശിക ഭാഷകളിൽ ഗദ്യത്തിന്റെയും ഗദ്യസാഹിത്യശാഖകളുടെയും വികാസത്തിനു കാരണമായിത്തീർന്നു. മിഷനറിമാർ പ്രചാരത്തിൽ വരുത്തിയ അച്ചടി ഗദ്യത്തെ ആശയവിനിമയത്തിന്റെയും സാഹിത്യത്തിന്റെയും ശക്തമായ മാധ്യമമായിത്തീരുന്നതിനു സഹായിച്ചു. മലയാളത്തിലും അച്ചടി ഗദ്യസാഹിത്യത്തിന്റെ വികാസത്തിനും ആധുനിക മലയാള ഗദ്യത്തിന്റെ മാനകീകരണത്തിനും നിമിത്തമായിത്തീർന്നു.

മലയാളത്തിൽ തെക്കൻഭാഷ, വടക്കൻഭാഷ, മധ്യതിരുവിതാംകൂർഭാഷ എന്നീ പ്രാദേശിക ഭാഷാഭേദങ്ങൾക്കുമീതേ ഒരു നിലവാരപ്പെട്ട മലയാളം ഉരുത്തിരിയുന്നതിന് അച്ചടി സഹായിച്ചു. പദതലത്തിലും വാക്യഘടനയിലും നിലവിലിരുന്ന പ്രാദേശികവും തൽക്കാലീനവുമായ വിലക്ഷണതകളെ അച്ചടി ഇല്ലാതെയാക്കി. ഇവ്വിധത്തിൽ മലയാള ഭാഷയെ മാനകീകരിച്ചത് അച്ചടിയാണ്. ഭാഷയുടെ മാനകീകരണത്തിൽ അച്ചടിയുടെ പ്രവർത്തനം എല്ലാ ഭാഷകളിലും ഒരുപോലെയായിരുന്നുവെന്നു കാണാൻ കഴിയും. അച്ചടി ലോകഭാഷയായ ഇംഗ്ലീഷിനെ എങ്ങനെ നിലവാരപ്പെടുത്തി എന്ന് പ്രമുഖ മുദ്രണചരിത്രകാരനായ എസ്.എച്ച്. സ്റ്റീൻബെർഗ് വിശദമാക്കുന്നത് നോക്കുക:

"Having fortified the 'language walls' between one nation and another, the printers proceeded to break down the minor differences of speech-most noticeably of vocabulary, grammatical forms and syntax - within any given language group. If today the 'Queen's English' has become the standard idiom of millions of writers and readers, beside which the dialects of Kent, Lancashire, Northumberland and all the rest have vanished into local insignificance, William Caxton and his brothers-in-art may justly claim the credit for it. It was Caxton, who over come the perplexing confusion of Middle - English dialects, and, by adopting that of the Home Counties and London, fixed a standard never to be abandoned. Caxton was very conscious of his service to a unified English Language. He reinforced his argument by the charming anecdote of the Kentish woman off North Foreland whom a London merchant asked for some 'eggys'. 'And the good wyfe answered that she coude speke no frenshe'. It was only when another man asked for 'eyren' (cp. German 'Eier') that she 'sayd she vnderstod hym wel'... The standardisation of the English language through the effects of printing has led to tremendous expansion of the vocabulary, a virtual ban on the development of accidence and syntax, and an ever - widening gulf between the spoken and the written word. Local and regional differences tend to be ironed out or suppressed; though a very large number of provincial words and phrases have conversely been raised to the national level... The most remarkable, or at least the most visible expression of the standardisation of the English language through the egalitarianism of the press is to be seen in our modern spelling. Up to the invention of printing, spelling was largely phonetic; that is to say, every scribe rendered the words on parchment or paper more or less as he heard them." (1959: 88-89)

അച്ചടി ഇംഗ്ലീഷ് ഭാഷയുടെ മാനകീകരണത്തിനു നിമിത്തമായതിനെക്കുറിച്ചു മുകളിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങളെല്ലാം സൈദ്ധാന്തികമായി മലയാളത്തെ സംബന്ധിച്ചും യോജിക്കുന്നതാണ്.

അച്ചടിയുടെ കണ്ടുപിടുത്തം ഭാഷകളുടെ വികാസത്തിൽ ദൂരവ്യാപകമായ ഫലങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. അച്ചടി മൂന്നു വിധത്തിൽ ഭാഷയ്ക്കുമേൽ പ്രവർത്തിക്കുന്നു: വിഭിന്നങ്ങളായ പ്രാദേശിക ഭേദങ്ങൾക്കു മീതേ ഒരു നിലവാരപ്പെട്ട ഭാഷ രൂപപ്പെടുത്തുന്നു; ഭാഷയിൽ ഉരുത്തിരിയുന്ന പുതിയ പദങ്ങൾക്കും പ്രയോഗങ്ങൾക്കും പ്രചാരം നൽകുന്നു; പകർത്തിയെഴുത്തുകാരുടെ അശ്രദ്ധയോ അറിവില്ലായ്മയോ കേൾക്കുന്നതുപോലെയുള്ള എഴുത്തോകൊണ്ട് പദങ്ങളിലെ വർണവിന്യാസത്തിലുണ്ടാകുമായിരുന്ന അവ്യവസ്ഥ ഒഴിവാക്കി, നിയതമായ ഒരു വർണവിന്യാസക്രമം (spelling) ഉറപ്പിക്കുന്നു. ഇംഗ്ലീഷ് പദങ്ങളുടെ 'സ്പെല്ലിങി'ൽ ആയിരുന്നു അവ്യവസ്ഥ എങ്കിൽ മലയാളത്തിൽ കൂട്ടക്ഷരങ്ങൾ എഴുതുന്നതിലും കൂട്ടക്ഷരങ്ങളോടും വ്യഞ്ജനങ്ങളോടും സ്വരചിഹ്നങ്ങൾ (ഉപലിപികൾ) ചേർത്ത് എഴുതുന്നതിലുമായിരുന്നു അവ്യവസ്ഥ നിലനിന്നിരുന്നത്. ബെയിലി വിവിധ ഗ്രന്ഥങ്ങളുടെ പരിഭാഷ നിർവഹിക്കുന്ന കാലത്തും അച്ചടി ആരംഭിക്കുമ്പോഴും ഗദ്യം അവഗണനാർഹമാം വിധം ശുഷ്കമായിരുന്നു; ചുറ്റും തുള്ളിത്തുളുമ്പി നിന്നിരുന്നതു പദ്യത്തിന്റെ കടലാണ്. ആധുനിക അച്ചടി ആരംഭിക്കുമ്പോൾ കോലെഴുത്തും മലയാണ്മയും ആര്യഎഴുത്തിന് (ഗ്രന്ഥലിപി) ഒപ്പമോ അതിലധികമായോ പ്രചാരത്തിലുണ്ടായിരുന്നു.

പക്ഷേ മലയാളം അച്ചടി ആശയവിനിമയത്തിനുള്ള ബഹുജനമാധ്യമം എന്ന നിലയിൽ ഗദ്യത്തെ സ്വീകരിക്കുകയും ഗദ്യം അച്ചടിക്കുന്നതിനു ഗ്രന്ഥലിപി ഉപയോഗിക്കുകയും ചെയ്തു. ഈ സംഗതിയാണ്, മലയാളത്തിൽ അതീവ സമ്പന്നമായിരുന്ന പദ്യഭാഷയെ പിന്തള്ളി, തുലോം ശുഷ്കമായിരുന്ന ഗദ്യഭാഷ പുരോഗമിക്കുന്നതിനും വളരുന്നതിനും വഴിയൊരുക്കിയത്. ചുരുക്കത്തിൽ, മേൽപ്പറഞ്ഞ മൂന്ന് ഉപാധികളിലൂടെ അച്ചടി മലയാളഗദ്യത്തെ നിലവാരപ്പെടുത്തുകയും ആധുനിക മലയാളഗദ്യത്തിന്റെ ഉൽപ്പത്തി വികാസങ്ങൾക്കു നിമിത്തമാകുകയും ചെയ്തു.

അച്ചടി തുടക്കത്തിൽ ഒരു 'കലയും സാഹസികതയു' മായിരുന്നെങ്കിൽ പിന്നീട് അതൊരു സാങ്കേതിക വിദ്യയും വ്യവസായവുമായി വളർന്നു. ഇന്ന് അച്ചടി പുസ്തകത്തിന്റെയും ആനുകാലിക പ്രസിദ്ധീകരണങ്ങളുടെയും ലോകത്ത് ഒതുങ്ങി നിൽക്കുന്നില്ല. അച്ചടിയുടെ ലോകം പ്രത്യക്ഷമായോ പരോക്ഷമായോ മനുഷ്യന്റെ സമസ്ത ജീവിതമേഖലകളെയും സ്പർശിക്കുന്നുണ്ട്. അച്ചടിയും അതുമായി ബന്ധപ്പെട്ട അനുബന്ധവ്യവസായങ്ങളും-കടലാസ് നിർമാണം, യന്ത്രോപകരണ നിർമാണം, മഷി നിർമാണം, ബയന്റിങ് സാമഗ്രികളുടെ നിർമാണം, പുസ്തക വിൽപ്പന, പത്രപ്രവർത്തനം തുടങ്ങിയവ-സമൂഹത്തിന്റെ-തൊഴിൽ സാമ്പത്തിക കാര്യ

ങ്ങളിൽ എന്തെന്നില്ലാത്ത സ്വാധീനത ചെലുത്തുന്നുണ്ട്. തദ്ദേശീയ സാങ്കേതികവിദ്യ പ്രയോജനപ്പെടുത്തി, കേരളത്തിലാദ്യമായി അച്ചും അച്ചടിയന്ത്രവും ബയന്റിങ് സാമഗ്രികളും കടലാസും നിർമിച്ച്, വൻതോതിലുള്ള അച്ചടിക്ക് പ്രാരംഭംകുറിച്ച ബെഞ്ചമിൻ ബെയിലി കേരളത്തിലെ അച്ചടി വ്യവസായത്തിന്റെ പ്രാരംഭക നാണ്.

യൂറോപ്യൻ നവോത്ഥാനത്തിനു വഴിതെളിച്ചത് പ്രധാന മായും നാല് കണ്ടുപിടുത്തങ്ങളാണെന്നു പ്രസിദ്ധം. ഇവയിൽ യൂറോപ്പിന്റെ സാംസ്കാരിക നവോത്ഥാനത്തിനു കാരണമായി ത്തീർന്നത് അച്ചടിയന്ത്രത്തിന്റെയും കടലാസിന്റെയും കണ്ടുപിടി ത്തമാണ്. ആധുനിക സമൂഹങ്ങളുടെ സാംസ്കാരിക വികാസവും പുരോഗതിയും നിർണയിച്ച മുഖ്യഘടകങ്ങളിലൊന്ന് അച്ചടിയാണ്. ലോകത്ത് ഒരേകാലത്ത് കണ്ടുപിടിക്കപ്പെട്ട രണ്ടു വസ്തുക്കളാ യിരുന്നു കടലാസും വെടിമരുന്നും. ഭൂപടത്തിൽ ചോരച്ചാലുകൾ കൊണ്ട് അതിർത്തി രേഖകൾ തീർക്കാനും മായ്ക്കാനും മാറ്റാനു മാണ് വെടിമരുന്നു സഹായിച്ചതെങ്കിൽ സാംസ്കാരിക മുന്നറ്റത്തി ലൂടെ ലോകജനതയെ ഒരുമിപ്പിക്കാൻ അച്ചടി സഹായകമായി. കാല ത്തിനും ദേശത്തിനും ഭാഷയ്ക്കും അതീതമായി മനുഷ്യന്റെ അടി സ്ഥാന താൽപ്പര്യങ്ങളും പ്രശ്നങ്ങളും ഒന്നുതന്നെയാണെന്നു ജന ങ്ങൾക്കു മനസ്സിലാക്കികൊടുത്തത് അച്ചടിച്ച അക്ഷരങ്ങളാണ്. ലോകത്തൊട്ടാകെ സാംസ്കാരിക നവോത്ഥാനത്തിനു കാരണ മായിത്തീർന്ന അച്ചടി കേരളീയസമൂഹത്തിന്റെ സാംസ്കാരിക നവോത്ഥാനത്തിനും പരിഷ്കരണത്തിനും വഴിതെളിച്ചു. അച്ചടി യുടെ ബഹുമുഖവ്യാപാരങ്ങളായ ഗദ്യഭാഷയുടെ വികാസം, ഭാഷ യുടെ മാനകീകരണം, പുസ്തകപ്രസാധനം, ആനുകാലിക പ്രസിദ്ധീകരണം, പൊതുവിദ്യാഭ്യാസത്തിനാവശ്യമായ വിവിധ ഉപാധികളുടെ നിർമാണം, വ്യവസായവൽക്കരണം എന്നിവയാണ് അതിനു സഹായകമായത്. കേരളത്തിന്റെ സാമൂഹിക ജീവിതത്തിൽ അച്ചടിയും അനുബന്ധ പ്രവർത്തനങ്ങളും ഉണ്ടാക്കിയ മാറ്റങ്ങളെ ക്കുറിച്ചാലോചിക്കുമ്പോൾ മലയാളം അച്ചടിയുടെ പ്രതിഷ്ഠാപക നായ ബെഞ്ചമിൻ ബെയിലി മലയാളത്തിന്റെയും കേരളത്തിന്റെയും പുരോഗതിക്കു നൽകിയ സംഭാവനകളുടെ വൈപുല്യം വ്യക്ത മാകും. "ബെയിലിയുടെ ഉരുളയാണ് നമ്മുടെ പ്രസ്സുകൾക്ക് ഇന്നും ആഹാരം" (1986: 108) എന്നുള്ള പ്രൊഫ.എസ്. ഗുപ്തൻനായരുടെ പ്രസ്താവന ബഹുധാ ആലോചനാമൃതമാണ്.

# 3

## പുസ്തകപ്രസാധനം കേരളത്തിൽ: ബെഞ്ചമിൻ ബെയിലിയും ആദ്യകൃതിയും

'പ്രസാധന'ത്തിന്റ (publishing) പരിധിയിൽ ആനുകാലിക പ്രസിദ്ധീകരണങ്ങൾ, വർത്തമാനപത്രങ്ങൾ, വാർത്താബുള്ളറ്റിനുകൾ, ലോ റിപ്പോർട്ട്സ് തുടങ്ങിയവയുടെ അച്ചടിയും വിൽപ്പനയും (വിതരണം) ഉൾപ്പെടുമെങ്കിലും 'പ്രസാധനം' എന്നു കേൾക്കുമ്പോൾ ആളുകൾ പൊതുവേ പുസ്തകത്തെയാണ് ആ പദവുമായി ബന്ധിപ്പിച്ചു ചിന്തിക്കുന്നത്. അച്ചടി, പ്രസാധനം എന്നിവ പുസ്തകവുമായി അത്രയധികം ബന്ധപ്പെട്ടിരിക്കുന്നു. എന്തായാലും അച്ചടി, വിൽപ്പന/വിതരണം എന്നു രണ്ടു ഘടകങ്ങൾ പ്രസാധനത്തിൽ ഉൾപ്പെട്ടിരിക്കുന്നു. ഇതിൽതന്നെ അച്ചടിയാണ് പ്രഥമവും പ്രധാനവുമായ സംഗതി. അതുകൊണ്ട് ഒരു ഭാഷയിൽ ഗ്രന്ഥങ്ങളുടെയും മറ്റു പ്രസിദ്ധീകരണങ്ങളുടെയും പ്രസാധനം ഉണ്ടാകുകയും ഉൽഫുല്ലമാകുകയും ചെയ്യണമെങ്കിൽ ആ ഭാഷയിൽ അച്ചടിക്കുന്നതിനുള്ള സൗകര്യം ഉണ്ടായേ തീരൂ. ബെഞ്ചമിൻ ബെയിലി കേരളത്തിലെ ആദ്യ മലയാളം അച്ചടിശാല സ്ഥാപിച്ചതോടെ കേരളത്തിൽ മലയാളം പുസ്തകങ്ങളുടെ പ്രസാധനത്തിനു വഴിതെളിഞ്ഞു. അച്ചടിശാല സ്ഥാപിക്കുമ്പോൾ ബെയിലിയുടെ ഉദ്ദേശ്യവും പുസ്തകപ്രസാധനംതന്നെ ആയിരുന്നു–വേദപുസ്തകം അച്ചടിച്ചു വിതരണം ചെയ്യുക.

ബെഞ്ചമിൻ ബെയിലിക്കുമുമ്പ് കേരളത്തിൽ നടന്നിട്ടുള്ള അച്ചടി, ഇന്ന് അറിയുന്നിടത്തോളം, തമിഴ് ഭാഷയിലായിരുന്നു. കേരളത്തിൽ ആദ്യമായി പ്രസാധനം ചെയ്ത ഗ്രന്ഥം *ഡോക്ട്രീന ക്രിസ്തം എൻലിൻഗ്വാ മലബാർ തമുള്* (1578) ആണ്. ഇത് അച്ചടിച്ചത് കൊല്ലത്തും ഭാഷ തമിഴും ആയിരുന്നു. കേരളത്തിൽ പ്രസിദ്ധപ്പെടുത്തിയ രണ്ടാമതു കൃതിയും ഒരു *ഡോക്ട്രീന ക്രിസ്തയാണ്*–1579–ൽ കൊച്ചിയിൽ ദൈവമാതാവിന്റെ അച്ചുകൂടത്തിൽ അച്ചടിച്ചു. ഭാഷ തമിഴ്തന്നെ. മൂന്നാമതു പുസ്തകം: 1580–ലെ *കൊമപെചിയൊ*

*നായരു* അഥവാ Confessionairo. ഏറ്റവും ഒടുവിലായി ലഭിച്ച ഈ കൊച്ചി മുദ്രണ മാതൃകയും തമിഴിലാണ്. കൊച്ചിയിൽ അച്ചടിക്കപ്പെട്ട തായി മുദ്രണ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ള മറ്റൊരു തമിഴ്ഗ്രന്ഥമാണ് ഫാ. ഹെന്റിക്കസിന്റെ *ഫ്ളോസ് സാൻക്ടോറം*. ഈ പുസ്തകത്തിന്റെ "വത്തിക്കാനിൽ അവശേഷിച്ചിട്ടുള്ള പകർപ്പിന്റെ മുഖപത്രവും ആദ്യത്തെ ഏടുകളും നഷ്ടപ്പെട്ടതുകൊണ്ട് പുസ്തകം എവിടെ അച്ചടിച്ചുവെന്നു സുനിശ്ചിതമായി സൂചിപ്പിക്കാൻ വയ്യ... ഗ്രഹാം ഷാ തന്റെ സൗത്ത് ഏഷ്യാ ബിബ്ല്യോഗ്രഫിയിൽ ഈ പുസ്തകം ക്രമീകരിച്ചിട്ടുള്ളത് കൊച്ചിയുടെ കീഴിലാണ്." (കെ.എം. ഗോവി, 1998: 41)

## മലയാള പുസ്തകപ്രസാധനം: വിദേശത്ത്

ബെഞ്ചമിൻ ബെയിലി അച്ചടി ആരംഭിക്കുന്നതിനുമുമ്പ് മലയാളം അച്ചടിക്കുന്നതിനുള്ള ചില ശ്രമങ്ങളും മലയാള പുസ്തകപ്രസാധനത്തിനുള്ള യത്നവും കേരളത്തിനു പുറത്ത് നടന്നിട്ടുണ്ട്. ഇവയിൽ ആദ്യത്തേതായി സാധാരണ പരാമർശിക്കപ്പെടാറുള്ളതു *ഹോർത്തൂസ് മലബാറിക്കസ്* (Horte Malabarici) എന്ന ഗ്രന്ഥമാണ്. "ഫൂൾസ്ക്യാപ്പ് ഫോളിയോ സൈസിൽ പന്ത്രണ്ടു വാല്യങ്ങളിലായി 1678-നും 1693-നുമിടയ്ക്കു പ്രകാശനം ചെയ്ത 'ഹോർത്തൂസ്' ഏതാണ്ട് എണ്ണായിരം ചിത്രങ്ങളുടെ സഹായത്തോടെ കേരളത്തിലെ സസ്യങ്ങളെയും മരങ്ങളെയുംകുറിച്ചു പ്രതിപാദിക്കുന്നു. സസ്യനാമങ്ങൾ അറബി, സംസ്കൃതം, ലത്തീൻ, മലയാളം ഭാഷകളിൽ നൽകിയിട്ടുണ്ട്. പുസ്തകരചനയിൽ സായിപ്പിനെ സഹായിച്ച ഇട്ടി അച്യുതന്റെ രണ്ടു പ്രസ്താവനകളും പുസ്തകത്തിൽ കാണാം. അവയിലൊന്നു വട്ടെഴുത്തിലും, മറ്റൊന്നു മലയാള ലിപിയിലുമാണ്." (കെ.എം. ഗോവി, 1998: 88) ഇട്ടി അച്യുതന്റെ മലയാള ലിപിയിലുള്ള ഒരു പ്രസ്താവന, ഡച്ച് കമ്പനിക്കാരുടെ ദ്വിഭാഷിയായ ഇമ്മാനുവൽ കാർനൈറോവിന്റെ മലയാളത്തിലുള്ള ഒരു പ്രസ്താവന, ഏതാനും സസ്യനാമങ്ങൾ എന്നിവയിലായി മലയാളഭാഷ ഒതുങ്ങുന്ന ഈ ലത്തീൻ കൃതിക്ക് മലയാള പുസ്തകപ്രസാധനചരിത്രത്തിൽ പ്രാധാന്യം ഇല്ല.

അച്ചടിക്കുവേണ്ടി മലയാളം അച്ചുകൾ ഭാഗികമായി ഉപയോഗിച്ചിട്ടുള്ള മറ്റൊരു ഗ്രന്ഥം 1772-ൽ റോമിലെ ബഹുഭാഷാമുദ്രണാലയത്തിൽ അച്ചടിച്ച *ആൽഫബെത്തും ഗ്രന്ഥോനിക്ക മലബാറിക്കം* (Alphabetum Grandonico Malabaricum sive Samscrudoni-cum) ആണ്. ക്ലമന്റ് പിയാനിയൂസിന്റെ ഈ കൃതി ലത്തീൻ ഭാഷയിൽ രചിക്കപ്പെട്ടിട്ടുള്ളതാണ്.

ലഭ്യമായ വിവരങ്ങളുടെ അടിസ്ഥാനത്തിൽ പരിശോധിക്കുമ്പോൾ, മലയാള പുസ്തകപ്രസാധനചരിത്രത്തിൽ ആദ്യസ്ഥാനത്തുനിൽക്കുന്ന കൃതി *സംക്ഷേപവേദാർത്ഥം* ആണ്. ഇത് വരാപ്പുഴ കർമ്മലീത്താ സന്യാസാശ്രമത്തിൽ താമസിച്ചിരുന്ന ഇറ്റാലിയൻ പാതിരിയായ ക്ലമന്റ് പിയാനിയൂസ് രചിച്ച്, 1772-ൽ റോമിലെ ബഹുഭാഷാമുദ്രണാലയത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. 1980-ൽ കോട്ടയം ഡി.സി.ബുക്സും തിരുവനന്തപുരം കാർമെൽ പബ്ലീഷിങ്ങ് സെന്ററുംചേർന്ന് *സംക്ഷേപവേദാർത്ഥ*ത്തിന്റെ ലിപ്യന്തരണവും (ട്രാൻസ്ലിറ്ററേഷൻ) പരാവർത്തനവും വ്യാഖ്യാനവും അടങ്ങിയ പുതിയ പതിപ്പ് പ്രസിദ്ധപ്പെടുത്തി. *നസ്രാണികൾ ഒക്കക്കും അറിയെണ്ടുന്ന സംക്ഷെപവെദാർത്ഥം (Compendiosa Legis Explanatio Omnibus Christianis Scitu Necessaria)* എന്നാണു കൃതിയുടെ പൂർണമായ പേര്. ലാറ്റിനിലുള്ള പേരിന്റെ ആദ്യപദം ചുരുക്കി, ഈ പുസ്തകത്തെ സാധാരണയായി *കുമ്പേന്തി* എന്നു വിളിച്ചുവന്നിരുന്നു.

*സംക്ഷേപവേദാർത്ഥ*ത്തിന്റെ ഉള്ളടക്കം ഗ്രന്ഥത്തിന്റെ അവസാനം ചേർത്തിട്ടുണ്ട്. "ഇ പൊസ്തകത്തിൽ എഴുതിയിരിക്കുന്നതിന്റെ കുറിപ്പ്"എന്ന ശീർഷകത്തിൽ നൽകിയിരിക്കുന്ന ഉള്ളടക്കം 269 മുതൽ 276 വരെ പേജുകളിലായി കാണാം. "കൂട്ടങ്ങൾ, പാഠങ്ങൾ, കാണ്ഡങ്ങൾ എന്നിങ്ങനെ വിഷയ വിഭജനവും നിർവഹിച്ചിരിക്കുന്നു. ഗുരുശിഷ്യ സംവാദരൂപത്തിലാണ് ഗ്രന്ഥരചന. ക്രിസ്തുമതത്തിന്റെ കാതലായ തത്ത്വങ്ങളും വിശ്വാസപ്രമാണങ്ങളും ആത്മീയകർമങ്ങളുമാണ് പ്രതിപാദ്യം. സൃഷ്ടിയുടെ രഹസ്യം, മരണാനന്തരജീവിതം, ത്രിത്വത്തിന്റെയും മനുഷ്യാവതാരത്തിന്റെയും രഹസ്യങ്ങൾ, കുരിശടയാളം, കർത്തൃപ്രാർഥന, വേദപ്രമാണങ്ങൾ, ഏഴു കൂദാശകൾ, പാപപുണ്യങ്ങൾ, സന്ധ്യാകാലപ്രാർഥനകൾ എന്നിങ്ങനെയുള്ള ക്രിസ്തീയ വേദസാരങ്ങളെ സമഗ്രമായും ലളിതമായും ഗ്രന്ഥകാരൻ വിവരിച്ചിരിക്കുന്നു." (ചുമ്മാർ ചൂണ്ടൽ, 1980: 13)

ഗ്രന്ഥരചനാകാലത്തു നിലവിലിരുന്ന വ്യവഹാരഭാഷയുടെ സാഹിത്യരൂപമാണ് *സംക്ഷേപവേദാർത്ഥ*ത്തിൽ കാണുന്നത്. അതുകൊണ്ടുതന്നെ ആധുനിക മലയാളഗദ്യത്തിന്റെ അടിവേര് അതിൽ കാണാൻ കഴിയും. "മലയാളത്തെ തമിഴിൽനിന്നു വ്യതിരിക്തമാക്കുന്ന സ്വരസംവരണം, താലവ്യാദേശം മുതലായ (കേരളപാണിനീയം) ആറു നയങ്ങളും *സംക്ഷേപവേദാർത്ഥ*ത്തിൽ പൂർണമായി നടപ്പിൽ വരുത്തിയിട്ടുണ്ട്." (ചുമ്മാർ ചൂണ്ടൽ, 1980: 16) വർണവികാരവിഷയകമായ പല സവിശേഷതകളും *സംക്ഷേപവേദാർത്ഥ*ഭാഷയിൽ കാണാനുണ്ട്. ഉകാരത്തിന് ഇകാരാദേശം (ഉദാ. നിപു

ണത→നിപിണത), എകാരത്തിനും ഒകാരത്തിനും അകാരാദേശം (ഉദാ. എല്ലവരെയും→എല്ലാവരയും; ചൊല്ലുമ്പോഴും→ചൊല്ലുമ്പഴും) എന്നിവ ചിലതാണ്. 'പെടുക' എന്ന ധാതുവിന്റെ പടുക എന്ന പ്രാചീന രൂപമാണ് ഉപയോഗിച്ചിട്ടുള്ളത് (ഉദാ. നിർമ്മലപ്പെട്ട, വിളിക്കപ്പെടുന്ന). തനി നാടൻ പദങ്ങളും പ്രാചീനപദങ്ങളും ധാരാളമുണ്ട്. തമിഴ്, സുറിയാനി, ഹീബ്രു പദങ്ങളും അവിടിവിടെയായി കാണാം. സംവൃതോകാരം, എയുടെ ദീർഘലിപി, ഒയുടെ ദീർഘലിപി എന്നിവ പ്രയോഗത്തിലില്ല. ഇങ്ങനെ ആധുനിക മലയാളഗദ്യത്തിന്റെ പ്രാരംഭദശയിൽ കാണാൻ കഴിയുന്ന ഒട്ടുമിക്ക വിലക്ഷണ പ്രയോഗങ്ങളും *സംക്ഷേപവേദാർത്ഥ* ഭാഷയിൽ കാണുന്നുണ്ട്.

*സംക്ഷേപവേദാർത്ഥ*ത്തിന്റെ മുദ്രണം *(production)* വളരെ മെച്ചപ്പെട്ടതാണ്. 21 സെ.മീ.ഉയരവും 14 സെ.മീ.വീതിയുമുള്ള പുസ്തകത്തിൽ, ഫാറത്തിൽ 16 പേജ്‌വീതം 276 ഏടുകളുണ്ട്. ഇപ്പോൾ പ്രസിദ്ധീകരിക്കപ്പെടുന്ന പുസ്തകങ്ങളുടെ സാധാരണ സൈസ് ആയ ഡിമൈ 1/8 തന്നെയാണിതെന്നുള്ളതു കൗതുകകരമായ കാര്യമാണ്. ശീർഷകപത്രം *(title page)* ആദ്യപേജായി അച്ചടിച്ചിരിക്കുന്നു. പുസ്തകത്തിന്റെ പേര് മലയാളത്തിലും ലാറ്റിനിലും; ഗ്രന്ഥഭാഷ മലയാളം എന്നു ലാറ്റിനിൽ; പ്രസിദ്ധീകരണസ്ഥലം (മലയാളത്തിലും ലാറ്റിനിലും); പ്രസിദ്ധീകരണവർഷം (മലയാള അക്കത്തിലും റോമൻ അക്കത്തിലും); പ്രസാധനത്തിന് ഔദ്യോഗിക അംഗീകാരമുണ്ടെന്നുള്ള പ്രസ്താവന (മലയാളത്തിലും ലാറ്റിനിലും)– ഇത്രയും വിവരങ്ങൾ ശീർഷകപത്രത്തിലുണ്ട്. കൂടാതെ സുന്ദരമായ ഒരു ചിത്രവും. തൊട്ടടുത്ത പേജിനെ ഇപ്പോഴത്തെ നിലയിൽ അർധശീർഷകപത്രം *(half-title page)* എന്നു വിശേഷിപ്പിക്കാം–അതിൽ 'സംക്ഷെപവെദാർത്ഥം' എന്ന എഴുത്തുമാത്രമേയുള്ളു. ഒന്നാം പേജിൽ പാഠം *(text)* ആരംഭിക്കുന്നു. പാഠം തുടങ്ങുന്നതിനുമുമ്പ്, പേജിന്റെ ഏറ്റവും മുകളിൽ 'സർവ്വെശ്വരായെ നമ': എന്ന് സംസ്കൃതത്തിൽ ഈശ്വര വന്ദനം. അങ്ങനെ മലയാളം, ലാറ്റിൻ, സംസ്കൃതം എന്നീ മൂന്നു ഭാഷകൾ ഈ കൃതിയിൽ ഉപയോഗിച്ചിട്ടുണ്ട്.

തുടർന്ന് താഴോട്ട്, താഴോട്ട് ഓരോരോ വരിയിലായി,

> 'സംക്ഷെപവെദാർത്ഥം,' 'ഒന്നാം പാഠം,' 'തംപുരാന്റെ മെൽ വെണ്ടുന്ന അറിവും നമ്മുടെ അന്ത്യവും എന്നതിന്മെൽ' എന്ന ഉപശീർഷകം എന്നിത്രയും സംഗതികൾ.

തുടർന്ന് ഗുരുശിഷ്യ സംവാദരൂപത്തിലുള്ള പാഠം. ഗ്രന്ഥാവസാനം ഒരു ശുദ്ധിപത്രവും ചേർത്തിട്ടുണ്ട്.

മലയാള പുസ്തകപ്രസാധനചരിത്രത്തിലെ രണ്ടാമതു ഗ്രന്ഥം പൗലിനോസ് പാതിരിയുടെ *Centum Adagia Malabarica* (നൂറു പഴഞ്ചൊല്ലുകൾ) എന്ന കൃതിയാണ്. ഇത് 1791-ൽ റോമിൽ അച്ചടിച്ചു. ഇതിൽ "നൂറിലധികം പഴഞ്ചൊല്ലുകൾ ലത്തീൻ പരിഭാഷയോടുകൂടി സമാഹരിച്ചു ചേർത്തിരിക്കുന്നു. അതെല്ലാം കേരളത്തിൽ ഹിന്ദുക്കളുടെയും നസ്രാണികളുടെയും ഇടയിൽ നടപ്പുള്ള ശൈലികളാണെന്നാണു പാതിരി പറയുന്നത്." (പി.ജെ. തോമസ്, 1989: 128) ആദ്യം പഴഞ്ചൊല്ല് മലയാളത്തിൽ. അതിനുതാഴെ, നേർതർജമ ലാറ്റിനിൽ എന്ന ക്രമത്തിലാണ് ഗ്രന്ഥം സംവിധാനം ചെയ്തിരിക്കുന്നത്. 'ചങ്ങാതി നന്നെങ്കിൽ കണ്ണാടി വേണ്ട,' 'കൊയ്യാൻ പോകാത്തവൾക്ക് നൂററുവാളുണ്ടായാലും ഫലമില്ല'എന്നിങ്ങനെ കാലാതിവർത്തിയായ അനവധി പഴഞ്ചൊല്ലുകളും "മക്കളില്ലാഞ്ഞാൽ മനവുമതിരുളേ/മക്കളുമിരുളേ പൊരുളില്ലാഞ്ഞാൽ/വിദ്യയില്ലാഞ്ഞാൽ മനവുമതിരുളേ/വിദ്യയുമിരുളേ പൊരുളില്ലാഞ്ഞാൽ/നാരിയില്ലാഞ്ഞാൽ വീടുമതിരുളേ/ നാരിയുമിരുളേ വാ കടുതായാൽ" എന്നിങ്ങനെ ചൊല്ലിനു പകരം പറ്റുന്ന ചില മുറിപ്പദ്യങ്ങളും പാതിരി തന്റെ പഴഞ്ചൊൽ സമാഹാരത്തിൽ ചേർത്തിട്ടുണ്ട്.

## മലയാള പുസ്തകപ്രസാധനം: ബാഹ്യകേരള ശ്രമങ്ങൾ

മലയാള പുസ്തകപ്രസാധനത്തിന്റെ മുന്നോടിയായ മലയാളം അച്ചടിക്ക് ആംസ്റ്റർഡാമിൽ പ്രാരംഭംകുറിക്കപ്പെട്ടെങ്കിലും അവിടുത്തെ ബ്ലോക്ക് അച്ചടിരീതിക്ക് സുസ്ഥാപിതമായ പുസ്തകപ്രസാധനമായി വളരാൻ കഴിഞ്ഞില്ല. മാറ്റിവെക്കാവുന്ന ആണിയച്ചുകൾ ഉപയോഗിച്ചുള്ള ആധുനിക അച്ചടിയുടെ പറുദീസയായിരുന്ന റോമിലെ ബഹുഭാഷാമുദ്രണാലയം മലയാളം അച്ചടിയുടെയും പുസ്തകപ്രസാധത്തിന്റെയും പിള്ളത്തൊട്ടിലായി. രണ്ടു മലയാള പുസ്തകങ്ങൾമാത്രമേ അവിടെനിന്നു പ്രസിദ്ധീകരിക്കപ്പെട്ടുള്ളുവെങ്കിലും അതു മഹാപ്രാധാന്യമുള്ള സംഭവമായിരുന്നു. പുസ്തകപ്രസാധനത്തിന്റെ അടുത്ത രംഗം കാണുന്നത് ഇന്ത്യയിൽതന്നെയാണ് - ബോംബെയിൽ.

മലയാളത്തിൽ പുസ്തകം പ്രസാധനം ചെയ്യുന്നതിനുള്ള ബാഹ്യകേരളയത്നങ്ങൾ നടന്നതു ബോംബെയിലെ കൂരിയർ പ്രസ്സിൽ (കൂരിയർ പ്രിന്റിങ് ഓഫീസ്) ആയിരുന്നു. കൽക്കത്തയിലും മദ്രാസിലും ഈസ്റ്റ് ഇന്ത്യാ കമ്പനിക്കു സ്വന്തം അച്ചടിശാലകൾ ഉണ്ടായിരുന്നു. എന്നാൽ ബോംബെയിൽ കമ്പനിക്കു സ്വന്തം അച്ചടിശാല ഇല്ലായിരുന്നു. തന്മൂലം കമ്പനിവക അച്ചടി ജോലികൾ ചെയ്തിരുന്നത് കൂരിയർ പ്രസ്സിലായിരുന്നു. "ഈ അച്ചുകൂടത്തിൽ നിന്നാണ്

'ബോംബെ കൂരിയർ' എന്ന പത്രം പ്രകാശനം ചെയ്തത്. ഇംഗ്ലീഷ് ഭാഷാമുദ്രണത്തിനുവേണ്ടി റോമൻലിപികൾ സംഭരിച്ചു പ്രവർത്തനം തുടങ്ങിയ കൂരിയർ പ്രസ്സ് അക്കാലത്തെ ബഹുഭാഷാമുദ്രണാലയങ്ങളിലൊന്നായി വളർന്നു. പ്രസ്സിലെ ജീവനക്കാരിലൊരാളായ ജിജിഭായ് ചാപ്ഘർ അച്ചുനിർമാണവിദ്യയിൽ കാണിച്ച താൽപ്പര്യവും നേടിയ വൈദഗ്ധ്യവും സമ്പൂർണമായി ചൂഷണം ചെയ്യാൻ കുരിയർ പ്രസ്സിനു സാധിച്ചു... ഇന്ത്യയിൽ ആദ്യമായി മലയാളം അച്ചുകൾ ഉണ്ടാക്കിയതും ചാപ്ഘറാണ്." (കെ.എം. ഗോവി, 1998: 82) 1792-ലെ ശ്രീരംഗപട്ടണം സന്ധിയെത്തുടർന്ന് മലബാർ ബ്രിട്ടീഷധീനത്തിലാകുകയും മൈസൂർ ഉൾപ്പെടെയുള്ള പ്രദേശങ്ങൾ ബോംബെ പ്രസിഡൻസിയുടെ ഗവർണർ ഏറ്റെടുക്കുകയും ചെയ്തു. (പിന്നീട് മലബാർ മദ്രാസ് പ്രസിഡൻസിയുടെ ഭാഗമായി) പുതിയതായി കമ്പനിയുടെ അധീനതയിൽവന്ന ഈ പ്രദേശത്തെ ഭാഷയിൽ സർക്കാർ റെഗുലേഷനുകളും നോട്ടീസുകളും അച്ചടിക്കേണ്ടി വരുമെന്നതിനാലാണ്, കൂരിയർ പ്രസ്സ് ബോംബെ ഗവർണർ ജോനാഥാൻ ഡങ്കന്റെ സഹായത്തോടെ മലയാളം അച്ചുകളുണ്ടാക്കിയത്.

കൂരിയർ പ്രസ്സിലെ മലയാളം അച്ചുകൾ ഉപയോഗിച്ച് ആദ്യം അച്ചടിച്ച പുസ്തകം റോബർട്ട് ഡ്രമണ്ടിന്റെ *ഗ്രാമർ ഒഫ് ദി മലബാർ ലാംഗ്വേജ്* (1799) ആയിരുന്നു. ഇതിൽ മലയാളം അച്ചുകൾ ഉപയോഗിച്ചത് 'ഇനിക്ക ഉപകാരം ഉണ്ടായില്ല' 'മക്കൾക്ക അപ്പൻ ദ്രവ്യം നെടുന്നു' എന്നിങ്ങനെയുള്ള ഉദാഹരണവാക്യങ്ങൾ അച്ചടിക്കുന്നതിനുവേണ്ടി ആയിരുന്നു. മലബാറിൽ ജോലിചെയ്യുന്ന ഈസ്റ്റ് ഇന്ത്യാ കമ്പനി ഓഫീസറന്മാരുടെ ഉപയോഗത്തിനുവേണ്ടി രചിച്ച ഈ മലയാളം ഗ്രാമർ ഇംഗ്ലീഷിലായിരുന്നു. തന്മൂലം ഈ ഗ്രന്ഥത്തിന് ഇന്ത്യയിലെ മലയാളം അച്ചടിയുടെ ചരിത്രത്തിൽ പ്രാധാന്യമുണ്ടെങ്കിലും മലയാള പുസ്തകപ്രസാധനചരിത്രത്തിൽ വലിയ പ്രാധാന്യം കൽപ്പിക്കാനാകുകയില്ല.

ബോംബെയിലെ കൂരിയർ പ്രസ്സിൽ അച്ചടി പൂർത്തിയാക്കി, 1811-ൽ പ്രസിദ്ധീകരിച്ച *വേദപുസ്തകമാണ് (നാലു സുവിശേഷങ്ങൾ)* ഇന്ത്യയിൽ അച്ചടിച്ച ആദ്യത്തെ മലയാളപുസ്തകം. മലയാള പുസ്തകപ്രസാധനചരിത്രത്തിലെ മൂന്നാമതു പുസ്തകമാണിത്. 1806-ലും 1808-ലും കേരളം സന്ദർശിച്ച ക്ലോഡിയസ് ബുക്കാനന്റെ ശ്രമഫലമായാണ്, മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന മാർ ദീവന്നാസ്യോസ് ഒന്നാമന്റെ ഉത്സാഹത്തിൽ, ബൈബിൾ *പുതിയനിയമ*ത്തിലെ നാലു സുവിശേഷങ്ങളുടെ ഈ തർജമ തയ്യാറാക്കാൻ സാധിച്ചത്. സുറിയാനി സഭയിലെ പണ്ഡിത വൈദികനായിരുന്ന കായങ്കുളം പീലിപ്പോസ് റമ്പാൻ കേരളത്തിൽ പ്രചാരത്തിലുണ്ടാ

യിരുന്ന സുറിയാനി ബൈബിളിൽ നിന്നാണ് പരിഭാഷ നിർവഹിച്ചത്. ബുക്കാനൻ, കൈയെഴുത്തുകോപ്പി ബോംബെയിൽ കൊണ്ടുപോയി, സ്വന്തം ഉത്തരവാദിത്വത്തിൽ മുദ്രണം ചെയ്യിക്കുകയായിരുന്നു. ക്ലോഡിയസ് ബുക്കാനൻ, കായങ്കുളം പീലിപ്പോസ് റമ്പാൻ എന്നിവർക്ക് ഈ ഗ്രന്ഥത്തിന്റെ പ്രസാധനത്തിലുള്ള മുഖ്യപങ്കിനെ പുരസ്കരിച്ച് *ബുക്കാനൻ ബൈബിൾ, റമ്പാൻ ബൈബിൾ* എന്നീ പേരുകളിൽ പ്രസ്തുത ബൈബിൾപരിഭാഷ അറിയപ്പെടുന്നു. അച്ചടിച്ച മുദ്രണശാലയുടെ പേരു ചേർത്ത് *കൂരിയർ ബൈബിൾ* എന്നും ഈ അമൂല്യകൃതിയെ വിശേഷിപ്പിക്കാറുണ്ട്.

ബൈബിൾ *പുതിയനിയമ*ത്തിലെ മത്തായി, മർക്കോസ്, ലൂക്കോസ്, യോഹന്നാൻ എന്നിവരുടെ സുവിശേഷങ്ങളാണ് *റമ്പാൻ ബൈബിളി*ലുള്ളത്. ശീർഷകപത്രത്തിൽ ഇങ്ങനെ അച്ചടിച്ചിരിക്കുന്നു:

*"The New Testament of Our Lord and Jesus Christ Translated into the Malayalam part I. Containing the Four Gospels, Bombay printed at Courier Press, 1811." "പുതിയ സമ്മന്ദത്തിന്റെ നമ്മുടെ കർത്താവായി രെക്ഷിക്കുന്ന യീശൊമിശിഹാ മലയാളഭാഷയിൽ പെർത്തത. ഒന്നാമത ഇതിൽ യെവൻഗെലിഒൻ നാലും അടങ്ങിയിരിക്കുന്നു. ബൊംബായിൽ കൊറിയർ അപ്പീശിൽ അച്ചടിച്ച തീർത്തത. 986-ാമത."* 26X19 സൈസിൽ 564 പേജുകൾ ആണ് ഈ ഗ്രന്ഥത്തിലുള്ളത്. *സംക്ഷേപവേദാർത്ഥ* ശ്രേണിയിൽപെട്ടതെങ്കിലും അൽപ്പംകൂടി വലിയ ചതുരവടിവുള്ള ടൈപ്പ് ആണ് അച്ചടിക്കുപയോഗിക്കുന്നത്.

സുറിയാനി പണ്ഡിതനായിരുന്ന കായങ്കുളം പീലിപ്പോസ് റമ്പാന്റെ പരിഭാഷയിൽ സുറിയാനിഭാഷയുടെ സ്വാധീനത പദതലത്തിലും വാക്യഘടനയിലുമുണ്ട്. "പോർട്ടുഗീസുകാരുടെ വരവിനുമുമ്പും പിമ്പും കേരളത്തിൽ നിലവിലിരുന്ന മൽപ്പാൻ ഭവനങ്ങളിൽ ഉരുവെടുത്ത 'മൽപ്പാൻ ഗദ്യ'ത്തിന്റെ മാതൃകയായി റമ്പാന്റെ ബൈബിൾ പരിഭാഷയെ പരിഗണിക്കേണ്ടിയിരിക്കുന്നു." (സാമുവൽ ചന്ദനപ്പള്ളി, 1999: 43) കൃത്രിമഗദ്യരീതിയാണ് റമ്പാൻ ബൈബിളിലെ ഭാഷയ്ക്കുള്ളത്. സുറിയാനിഭാഷയുടെ വ്യാകരണത്തോടും ശൈലിയോടും അസാധാരണമാംവിധം വിധേയപ്പെട്ട ഒരു ഗദ്യമാണത്. അധ്യായത്തിന് 'കെപ്പാലഓൻ' എന്നും സുവിശേഷത്തിന് 'ഏവൻഗെലിഓൻ' എന്നും സുറിയാനിപദങ്ങൾതന്നെ ഉപയോഗിച്ചിരിക്കുന്നു. എകാര-ഒകാരങ്ങളുടെ ദീർഘം പ്രയോഗത്തിലില്ല, സംവൃതോകാരവും ഇല്ല. ഉകാരാന്തക്രിയകളെല്ലാം ഊകാരാന്തങ്ങളായി രേഖപ്പെടുത്തിയിരിക്കുന്നു. നിയോജകപ്രകാരങ്ങൾ വെറുതെ ദീർഘിപ്പിക്കുന്ന രീതിയും ഉണ്ട്. ചിഹ്നനം ഇല്ല. മലയാള

അക്കങ്ങളാണ് ഉപയോഗിച്ചിരിക്കുന്നത്. 'ഇ പൊസ്തകത്തിൽ അച്ചടിക്കുംപോൾ തെറ്റ വന്നതു അറിവാൻ ഇതിൽ നൊക്കി അറിയണം' എന്ന കുറിപ്പോടുകൂടി 'ശുദ്ധിപത്ര'വും ചേർത്തിട്ടുണ്ട്. ചുരുക്കത്തിൽ *സംക്ഷേപവേദാർത്ഥ*ത്തിലെന്നപോലെ ഈ പുസ്തകത്തിന്റെയും സംവിധാനം തികച്ചും ശാസ്ത്രീയമാണ്.

മലയാളം അച്ചടിയുടെയും പുസ്തകപ്രസാധനത്തിന്റെയും ആദ്യഘട്ടം, ചരിത്രപരമായി വൻപ്രാധാന്യമുള്ളതാണെങ്കിലും, 'ഒന്നോ ഒറ്റയോ' എന്നുമാത്രം പറയാൻ കഴിയുംവിധം വളരെ ശുഷ്കവും നാമമാത്രവുമായിരുന്നു. കേരളത്തിലെ അച്ചടിയുടെ ആദ്യഘട്ടം പൂർണമായും തമിഴിലായിരുന്നു. മലയാളം അച്ചടിയുടെയും പുസ്തക പ്രസാധനത്തിന്റെയും ആദ്യഘട്ടം പൂർണമായും കേരളത്തിനു പുറത്തുമായിരുന്നു. ഏ.ഡി. 1772 മുതൽ 1811 വരെയുള്ള നാലു ദശാബ്ദംകൊണ്ട് മലയാള പുസ്തകപ്രസാധന ചരിത്രത്തിലുണ്ടായത് മൂന്നു കൃതികളാണ് – *സംക്ഷേപവേദാർത്ഥം, നൂറുപഴഞ്ചൊല്ലുകൾ, റമ്പാൻ ബൈബിൾ* എന്നിവ. ഈ പുസ്തകങ്ങളുടെ കോപ്പികൾ വളരെ പരിമിതവുമായിരുന്നു. ജനങ്ങളുടെ സാധാരണപാരായണത്തിനു പറ്റിയവ ഇതിൽ *സംക്ഷേപവേദാർത്ഥവും റമ്പാൻ ബൈബിളും* ആയിരുന്നു. എഴുത്തും വായനയും പരിമിതമായിരുന്ന അക്കാലത്തെ ജനങ്ങളെ സംബന്ധിച്ചിടത്തോളം ആ രണ്ടു കൃതികൾക്കുതന്നെ കാര്യമായ ഉപയോഗം ഉണ്ടായിരുന്നിരിക്കുകയില്ല. ഇക്കാരണത്താൽ മലയാള പുസ്തകപ്രസാധന ചരിത്രത്തിലെ ആദ്യഘട്ടത്തിനോ ആദ്യഘട്ടത്തിലെ ഗ്രന്ഥങ്ങൾക്കോ കേരളത്തിന്റെ സാംസ്കാരികാന്തരീക്ഷത്തിൽ കാര്യമായ ഒരു ചലനവുമുണ്ടാക്കാൻ കഴിഞ്ഞില്ല. അച്ചടിയും പുസ്തകപ്രസാധനവും ലോകത്തുണ്ടാക്കിയ ആശയവിസ്ഫോടനവും വിജ്ഞാനവിസ്ഫോടനവും കുറഞ്ഞൊരളവിൽ സൃഷ്ടിക്കുന്നതിനുപോലും അതു പര്യാപ്തമായില്ല.

ബെഞ്ചമിൻ ബെയിലി കോട്ടയം സി.എം.എസ്. പ്രസ്സ് സ്ഥാപിച്ചതോടെ കേരളത്തിലെ മലയാളം അച്ചടിയുടെയും പുസ്തക പ്രസാധനത്തിന്റെയും അതീവധന്യമായ ചരിത്രം ആരംഭിച്ചു. ബെയിലി സി.എം.എസ്. പ്രസ്സിൽ നിർവഹിച്ച അച്ചടിജോലികളുടെ വൈപുല്യവും അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങളുടെയും ഇതര മുദ്രിത സാമഗ്രികളുടെയും വൈവിധ്യവും വിസ്മയാവഹമായിരുന്നു.

മിഷനറിമാർ തർജമ ചെയ്ത കൃതികൾ പകർപ്പെഴുത്തുകാരെക്കൊണ്ടു കോപ്പി എടുപ്പിച്ച് ദേവാലയങ്ങളിലും ജനങ്ങൾക്കിടയിലും മുൻകൂട്ടി വിതരണം ചെയ്തു. രാജ്യത്തിന്റെ പല ഭാഗത്തും വായനക്കാരെ നിയമിച്ച് പൊതുസ്ഥലങ്ങളിൽ അവ പരസ്യമായി

വായിപ്പിച്ചു; കോളേജ്, ഗ്രാമർ സ്കൂളുകൾ, ഇടവകപള്ളിക്കൂടങ്ങൾ എന്നിവ മുഖേന വിദ്യാഭ്യാസം വ്യാപകമായി പ്രചരിപ്പിച്ചു-ഇങ്ങനെ വിവിധ മാർഗങ്ങളിലൂടെ വായിക്കുകയും വായിച്ചു കേൾക്കുകയും ചെയ്യുന്ന രീതി ജനങ്ങൾക്കിടയിൽ വ്യാപകമായി. അതുകൊണ്ട് ബെയിലി പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയപ്പോൾ അതു വാങ്ങി വായിക്കുന്നതിനുള്ള താൽപ്പര്യം ആളുകൾക്കുണ്ടായിരുന്നു. അച്ച ടിച്ച സാമഗ്രികൾ സുലഭമായപ്പോൾ വായിക്കുന്നതിനുള്ള കൗതു കവും ആവേശവും സമൂഹത്തിൽ വർധിച്ചു വരികയും ചെയ്തു. അങ്ങനെ വിജയകരമായ പുസ്തകപ്രസാധനത്തിന്റെ മുന്നൊരുക്കം എന്നനിലയിൽ ജനങ്ങളെ വായനശീലമുള്ളവരാക്കുന്നതിനുള്ള നിശ്ശബ്ദപ്രവർത്തനങ്ങളും സമൂഹത്തിൽ നടന്നിരുന്നു.

## ബെഞ്ചമിൻ ബെയിലിയും മലയാള പുസ്തകപ്രസാധനവും

ഏതുഭാഷയിലും പുസ്തകപ്രസാധനം പുരോഗതി പ്രാപിക്കണ മെങ്കിൽ അതിന് അനുകൂലമായി ഒരു സാങ്കേതിക സാഹചര്യവും ഒരു സാമൂഹിക സാഹചര്യവും ഉണ്ടായിരിക്കണം. പുസ്തകങ്ങൾ ധാരാളമായി, കുറഞ്ഞ വിലയ്ക്കു ലഭിക്കുന്നതിനുള്ള ഉപാധി കളുണ്ടായിരിക്കുകയാണ് സാങ്കേതിക സാഹചര്യം. ഒരു കൈത്തൊ ഴിലായിരുന്ന പകർത്തിയെഴുത്തിന്റെ യന്ത്രവൽക്കൃത രൂപമായ ആധുനിക അച്ചടി പുസ്തകപ്രസാധനരംഗത്ത് 'വൻതോതിലുള്ള ഉൽപ്പാദനം' (mass production) സാധ്യമാക്കി. പുസ്തകങ്ങൾ വാങ്ങു ന്നതിനും വായിക്കുന്നതിനും ജനങ്ങൾ പ്രകടിപ്പിക്കേണ്ട നിർലോ പമായ സന്നദ്ധതയാണു പുസ്തക പ്രസാധനത്തിന്റെ വിജയത്തിന് അനുകൂലമായ സാമൂഹിക സാഹചര്യം. ഔപചാരിക വിദ്യാഭ്യാ സത്തിന്റെ പ്രചാരണത്തിലൂടെയും വിവിധ അനൗപചാരിക വിദ്യാ ഭ്യാസ പ്രവർത്തനങ്ങളിലൂടെയും മിഷനറിമാർ അതിനുള്ള അനു കൂല സാഹചര്യവും ഒരുക്കിയിരുന്നു. "1820-കളിൽ മിഷനറിമാർ ഇംഗ്ലീഷ് വിദ്യാഭ്യാസം നടപ്പിലാക്കി. മലയാളത്തിൽ അച്ചടിച്ച പുസ്തകങ്ങൾ ലഭ്യമാക്കി" എന്നുള്ള ഡോ.റോബിൻ ജെഫ്രിയുടെ നിരീക്ഷണം ശ്രദ്ധേയമാണ്. (1979:43) ഇങ്ങനെ പുസ്തകപ്രസാധന ത്തിന് അനുകൂലമായ സാങ്കേതിക-സാമൂഹികസാഹചര്യങ്ങൾ പരിപക്വമായിരിക്കെയാണു ബെയിലി പുസ്തകങ്ങൾ അച്ചടിച്ചു പ്രസിദ്ധീകരിക്കാൻ ആരംഭിച്ചത്.

1821 ഒക്ടോബർ 18-ന് ഇംഗ്ലണ്ടിൽനിന്ന് ആദ്യ അച്ചടിയന്ത്രം എത്തി. 1824 ഡിസംബറോടുകൂടി ബെയിലി സ്വന്തം അച്ചുകൾ വാർത്തെടുത്തു. ഒരു യന്ത്രം മതിയാകാതെവന്നതുകൊണ്ട്, 1827-ൽ പുതിയൊരു അച്ചടിയന്ത്രം ഉണ്ടാക്കി. 1828-ൽ ബോംബെയിൽനിന്നു

മറ്റു രണ്ട് അച്ചടിയന്ത്രങ്ങൾകൂടി വാങ്ങി. അങ്ങനെ 1828-ഓടുകൂടി യാണ് ബെയിലിയുടെ അച്ചടിശാല സുസജ്ജമായിത്തീർന്നത്. തുടർന്നുള്ള രണ്ടു ദശാബ്ദംകൊണ്ട് മതപരവും മതേതരവുമായ പുസ്തകങ്ങളുടെ ഒരു വൻനിരതന്നെ ബെയിലി പ്രസിദ്ധപ്പെടുത്തി. ഇക്കാലത്തു പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങളുടെ പൂർണ വിവരം ലഭ്യമല്ല. ലഭ്യമായ ഭാഗിക വിവരംതന്നെ ബെയിലിയുടെ പുസ്ത കപ്രസാധനത്തിന്റെ ഗരിമ മനസ്സിലാക്കാൻ പര്യാപ്തമാണ്.

ബെയിലി ഏറ്റവുമധികം പ്രാധാന്യത്തോടെ പ്രസിദ്ധപ്പെടു ത്തിയ കൃതി *ബൈബിൾ* ആണ്. ബൈബിളിലെ പുസ്തകങ്ങൾ ഒറ്റയ്ക്കൊറ്റയ്ക്കും *പുതിയനിയമ*പുസ്തകങ്ങൾ ഒരുമിച്ചും *പഴയ നിയമ* പുസ്തകങ്ങൾ ഭാഗം1,2,3 എന്നിങ്ങനെ മൂന്നു ഭാഗങ്ങളായും പ്രസിദ്ധപ്പെടുത്തി.

1848-ൽ കോട്ടയം സന്ദർശിച്ച മി.പ്രാറ്റ് പ്രസ്തുത സന്ദർശനത്തെ ക്കുറിച്ചെഴുതിയ ഒരു വിവരണത്തിൽ, “ഇന്നുവരെ 40,000 പ്രതികൾ മുഴുവനായിട്ടോ ഭാഗങ്ങളായിട്ടോ ഈ രാജ്യത്തു പ്രചാരം വരു ത്തിയിട്ടുണ്ട്” (മലയാളമിത്രം, 1905 ജനുവരി: 11) എന്ന് ബെയിലീ ബൈബിളിനെക്കുറിച്ചു രേഖപ്പെടുത്തിയിരിക്കുന്നു. ഇതിൽതന്നെ പല എഡിഷനുകളും മൂവായിരമോ അയ്യായിരമോ കോപ്പികൾ വീ തമാണ് അച്ചടിച്ചിരുന്നത്. “1826-ൽ *ലൂക്കോസ് എഴുതിയ സുവിശേ ഷ*ത്തിന്റെ പ്രസ്സ്കോപ്പി തയ്യാറായി. തൊട്ടടുത്ത വർഷം 5000 കോപ്പികൾ അച്ചടിച്ചു. 1827-ൽ *അപ്പൊസ്തല പ്രവൃത്തികളു*ടെ അത്രയുംതന്നെ കോപ്പികൾ അച്ചടിച്ചു. *പുതിയനിയമ*ത്തിലെ ബാക്കി പുസ്തകങ്ങളുടെ പ്രസ്സ് കോപ്പി തയ്യാറായിരുന്നു. പക്ഷേ കോട്ടയത്ത് ഒരൊറ്റ അച്ചടിയന്ത്രമേ ഉണ്ടായിരുന്നുള്ളുവെന്നതി നാൽ *ബൈബിളി*ന്റെ അച്ചടി വളരെ മെല്ലെയാണു മുമ്പോട്ടു നീങ്ങി യത്.” (ഡബ്ലിയു.എച്ച്. ഡാൾട്ടൻ, 1854: 25) കാര്യങ്ങൾ ഇങ്ങനെയി രിക്കെ പുതിയ യന്ത്രങ്ങൾ കിട്ടുന്നതിനു കാലതാമസമുണ്ടാകുക യും അവശേഷിക്കുന്ന വേദഭാഗവും പാഠപുസ്തകങ്ങളുമുൾപ്പെടെ ഒട്ടുവളരെ സംഗതികൾ അച്ചടിക്കേണ്ടത് അത്യാവശ്യമായി വരു കയും ചെയ്തപ്പോഴായിരിക്കണം ബെയിലി സ്വന്തമായി ഒരു അച്ചടി യന്ത്രം ഉണ്ടാക്കുക എന്ന സാഹസത്തിനു മുതിർന്നത്. ഇവിടെ ശ്രദ്ധിക്കേണ്ട മറ്റൊരു കാര്യം ഉണ്ട്: 1811-ൽ *റമ്പാൻ ബൈബിൾ* 500 കോപ്പിമാത്രം അച്ചടിച്ച സ്ഥാനത്താണ് ലൂക്കോസിന്റെ സുവി ശേഷവും *അപ്പോസ്തല പ്രവൃത്തികളും* 5000 കോപ്പികൾവീതം അച്ചടിച്ചത്. 1828-ൽ *സുവിശേഷങ്ങളുടെയും* ലേഖനങ്ങളുടെയും വിവിധ ഭാഗങ്ങൾ അച്ചടിച്ചു. 1829-ൽ മലയാളം *പുതിയനിയമ* പുസ്തകങ്ങൾ മുഴുവൻ 5000 കോപ്പികൾ പൂർത്തിയാക്കി. 1837-ൽ ബെയിലിയുടെ *പഞ്ചഗ്രന്ഥങ്ങൾ* (പഴയനിയമം ഒന്നാം പങ്ക്-First

Part) അച്ചടി തുടങ്ങി. അതിന്റെ അച്ചടി പൂർത്തിയായപ്പോൾ, 1839-ൽ രണ്ടാം പങ്കിന്റെ അച്ചടി തുടങ്ങി. 1840-ൽ *റോമർക്ക് എഴുതിയ ലേഖനം* 5000 കോപ്പികൾ വീണ്ടും അച്ചടിച്ചു. 1841-ൽ മലയാളം *പഴയനിയമം* ഓരോ പുസ്തകവും 3000 കോപ്പി വീതവും *സങ്കീർത്തനപ്പുസ്തകം* 5000 കോപ്പിയും അച്ചടി പൂർത്തിയായി. പഴയനിയമത്തിന്റെ മൂന്നു ഭാഗങ്ങളിലോരോന്നും യഥാക്രമം 1839, 1840, 1841 വർഷങ്ങളിലാണ് പ്രസിദ്ധപ്പെടുത്തിയത്. 1843-ൽ *സുവിശേഷങ്ങളും അപ്പോസ്തല പ്രവൃത്തികളും*കൂടി ചെറിയ അക്ഷരത്തിൽ അച്ചുനിരത്തി, 3000 കോപ്പി പ്രസിദ്ധപ്പെടുത്തി; അതോടൊപ്പം പഴയടൈപ്പിൽത്തന്നെ കമ്പോസ് ചെയ്ത് 5000 കോപ്പിയുള്ള മറ്റൊരു എഡിഷനും പ്രസിദ്ധപ്പെടുത്തി. *സദൃശവാക്യങ്ങളുടെ* 2000 കോപ്പിയുള്ള ഒരു 18-ാം പതിപ്പും പ്രസിദ്ധപ്പെടുത്തുകയുണ്ടായി... 1849-ൽ *സങ്കീർത്തനങ്ങളും സദൃശ്യവാക്യങ്ങളും* 3000 കോപ്പികൾ വീതം പുനർമുദ്രണം ചെയ്തു." (ഡബ്ലിയു.എച്ച്. ഡാൾട്ടൻ, 1854: 28)

"കോട്ടയം പ്രസ്സിൽ വേദപുസ്തകംമാത്രമല്ല, സംസ്കൃതത്തിലും മലയാളത്തിലുമുള്ള സാഹിത്യകൃതികളും മുദ്രണം ചെയ്തിരുന്നതായി കാണുന്നു. 1860-ൽ തിരുവിതാംകൂർ ഗവർമെന്റ് ആ പ്രസ്സിൽനിന്ന് 600ക. വിലയ്ക്കുള്ള സ്കൂൾ പുസ്തകങ്ങൾ വാങ്ങിയതായി മി.ഹോക്സ്വർത്ത് എന്ന മിഷനറി രേഖപ്പെടുത്തിയിട്ടുണ്ട്. മതാത്മകങ്ങളായ ഗ്രന്ഥങ്ങൾമാത്രമല്ല അവിടെ അച്ചടിച്ചിരുന്നതെന്നാണല്ലോ ഇതു തെളിയിക്കുന്നത്. ബെയിലിയുടെ വേദപുസ്തകവും നിഘണ്ടുവും റവ. ജോർജ് മാത്തന്റെ *മലയാണ്മയുടെ വ്യാകരണ*വും *സത്യവാദഖേട*വും ആർച്ചുഡീക്കൻ കോശിയുടെ *പുല്ലേലിക്കുഞ്ചു*വും മറ്റും മുദ്രണം ചെയ്തിട്ടുള്ള ആ അച്ചുകൂടത്തെ ഭാഷാഭിമാനികൾക്കു കൃതജ്ഞതാപൂർവമല്ലാതെ സ്മരിക്കുക സാദ്ധ്യമല്ല" എന്നു ഡോ. പി.ജെ. തോമസ് ചൂണ്ടിക്കാട്ടിയിട്ടുണ്ട് (1989: 297)

ബെഞ്ചമിൻ ബെയിലിയുടെ ചുമതലയിലായിരുന്ന കോട്ടയം വില്ലേജ് മിഷൻ, ചർച്ച് മിഷൻ പ്രസ്സ് എന്നിവയുടെ ചരിത്രത്തെക്കുറിച്ചു ഹെൻറി ബേക്കർ സീനിയർ 1850-ൽ എഴുതിയ ഒരു കുറിപ്പിൽ ഇങ്ങനെ കാണുന്നു; "...ചില സംസ്കൃത പുസ്തകങ്ങളും വാറ്റ്സിന്റെ വേദപുസ്തകചരിത്രം, പരദേശിമോക്ഷയാത്ര, ചോദ്യോത്തരങ്ങൾ, ചെറുപുസ്തകങ്ങൾ മുതലായവയും ഇവിടെ അച്ചടിച്ചുകഴിഞ്ഞിരിക്കുന്നു." (ഡബ്ലിയു.എസ്. ഹണ്ട്, 1968: 134) ചെറുപുസ്തകങ്ങൾ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് ട്രാക്റ്റുകൾ ആണ്. സി.എം.എസ്. പ്രസ്സിൽനിന്ന് ധാരാളം ട്രാക്റ്റുകൾ പ്രസിദ്ധപ്പെടുത്തിയിരുന്നു. പലതും ക്രൈസ്തവതത്ത്വങ്ങൾ പ്രചരിപ്പിക്കുന്നവയായിരുന്നുവെങ്കിലും ധാർമികോദ്ബോധനം നിർവഹിക്കുന്ന ട്രാക്റ്റു

കളും ധാരാളമുണ്ടായിരുന്നു. ജനങ്ങളുടെ സ്വഭാവരൂപീകരണത്തിൽ, വിശിഷ്യ കുട്ടികളെയും യുവാക്കളെയും ധാർമികപാതയിലൂടെ നയിക്കുന്നതിൽ, ഈ ലഘുഗ്രന്ഥങ്ങൾക്ക് നല്ല പങ്കുണ്ടായിരുന്നു. ട്രാക്റ്റുകൾ കൂട്ടിച്ചേർത്ത് പിന്നീട് പുസ്തകമായി പ്രസിദ്ധപ്പെടുത്തുന്ന രീതിയുമുണ്ടായിരുന്നു. *ചെറുപൈതങ്ങൾക്ക...കഥകൾ* എന്ന കൃതിയിലെ *ആട്ടിൻകുട്ടികളുടെ കഥ* എന്ന ചെറുകഥ *രണ്ട് ആട്ടിൻകുട്ടികൾ* (Two Lambs) എന്ന പേരിൽ ഒരു ട്രാക്റ്റ് ആയി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണ്. 1824-ൽ പ്രസിദ്ധപ്പെടുത്തിയ *ചെറുപൈതങ്ങൾക്ക...കഥകൾ* മലയാളത്തിലെ ആദ്യ ബാലസാഹിത്യകൃതിയാണ്.

"സി.എം.എസ്. പ്രസ്സ് ഇംഗ്ലീഷ് അച്ചടിയും ചെയ്തിരുന്നുവെന്ന് പറയേണ്ടതില്ലല്ലൊ. ബെയിലിയുടെ രണ്ടു നിഘണ്ടുക്കൾക്കു പുറമേ, തിരുവിതാംകൂർ സർക്കാരിന്റെ ചില റിപ്പോർട്ടുകളും തിരുവിതാംകൂറിനെപ്പറ്റി ചില പുസ്തകങ്ങളും അച്ചടിച്ചിട്ടുണ്ട്. സി.എം. എസിൽ. ഹാക്സ്‌വർത്തിന്റെ Day down [?] in Travancore (1860), Notes [?] on Cochin (1859) എന്നിവ ആദ്യകാല ശീർഷകങ്ങളിൽ പ്പെടുന്നു." *Some Historical Notices on Cochin on the Malabar Coast* എന്നാണു പൂർണമായ ശീർഷകം. റ്റി.വൈറ്റ്ഹൗസ് ആണ് കൃതിയുടെ സമാഹാർത്താവ് (compiler). 1847-ൽ സി.എം.എസ്. പ്രസ്സിൽനിന്നു പ്രസിദ്ധപ്പെടുത്തിയ വലിയ ഒരു പുസ്തകമാണ് ജോൺ ചാപ്മാൻ രചിച്ച *Outlines of the Evidences of Christianity.* ആകെ 448 (XXIV+424) പേജുള്ള ഈ കൃതി കോട്ടയം 'സിറിയൻ കോളജിലെ ഉപയോഗത്തിനുവേണ്ടി' തയ്യാറാക്കിയതാണ്.

മുദ്രണത്തിന്റെ തുടക്കത്തിൽ, അച്ചടിയും പ്രസാധനവും രണ്ടു പ്രവൃത്തികളായിരുന്നില്ല. ഒരാൾതന്നെയാണ് രണ്ടും നിർവഹിച്ചിരുന്നത്. അച്ചടിക്കാരൻ പ്രസാധകനുംകൂടിയായിരുന്നു. കൈയെഴുത്തുപ്രതിക്ക് പുസ്തകത്തിന്റെ രൂപഘടന നൽകുകയാണു അച്ചടിക്കാരന്റെ ജോലി. ഗ്രന്ഥകർത്താവ് തുടങ്ങി വിവിധ ഘടകങ്ങളുടെ സാഹായത്തോടെ പുസ്തകം എന്ന ഒരു ഉൽപ്പന്നമുണ്ടാക്കുകയും അതു വായനക്കാരിലെത്തിക്കുകയും ചെയ്യുന്ന തൊഴിൽസംരംഭകനാണു പ്രസാധകൻ. എന്നാൽ തുടക്കത്തിൽ ടൈപ്പ് കാസ്റ്റിങ്, കമ്പോസിങ്, പ്രിന്റിങ്, ബയന്റിങ് തുടങ്ങിയ അച്ചടി ജോലികളും കൈയെഴുത്തുപ്രതി കണ്ടെത്തൽ, കോപ്പി എഡിറ്റിങ്, പുസ്തക വിതരണം തുടങ്ങിയ പ്രസാധകസംബന്ധമായ ജോലികളും ഒരാളിൽത്തന്നെ നിക്ഷിപ്തമായിരുന്നു. ജോഹാൻ ഗുട്ടൻബർഗ്, വില്യം കാക്സ്റ്റൺ, ബെഞ്ചമിൻ ബെയിലി എന്നിവർ ഇത്തരത്തിലുള്ള പ്രിന്റർ-പബ്ലീഷേഴ്സ് ആയിരുന്നു. കാക്സ്റ്റണും ബെയിലിക്കും

പ്രിന്ററുടെയും പബ്ലീഷറുടെയുംമാത്രമല്ല, ഗ്രന്ഥകർത്താവിന്റെയും ജോലികൂടി ചെയ്യേണ്ടിവന്നു.

മലയാളത്തിൽ പുസ്തകപ്രസാധനത്തിനു തുനിഞ്ഞ ആദ്യ പ്രസാധകന്റെ അവസ്ഥ ഒരു മാന്ത്രികന്റേതിനു തുല്യമായിരുന്നു. ശൂന്യതയിൽനിന്നു വിഭൂതി സൃഷ്ടിക്കേണ്ട സ്ഥിതി. ഗദ്യം ഇല്ല; ഗദ്യകൃതികളില്ല; ഗദ്യമെഴുത്തുകാരും ഇല്ല. അച്ചടി മാധ്യമം (മറ്റെല്ലാ മാധ്യമങ്ങളും) ആശയവിനിമയത്തിനും വിജ്ഞാന വിതരണനത്തിനുംവേണ്ടി ലോകത്തെവിടെയും ഉപയോഗിക്കുന്നതു ഗദ്യഭാഷയാണ്. പക്ഷേ, മലയാളികളുടെ വിശേഷവ്യവഹാരത്തിൽ വികസിത ഗദ്യഭാഷ ഉണ്ടായിരുന്നില്ല. വിശേഷവ്യവഹാരത്തിനുവേണ്ടി നാമമാത്രമായുപയോഗിച്ചിരുന്ന ഗദ്യമാകട്ടെ ശാസനങ്ങൾ, *ഭാഷാ കൗടലീയം*, ആട്ടപ്രകാരങ്ങൾ, ക്രമദീപികകൾ, *ബ്രഹ്മാണ്ഡപുരാണം*, *ദൂതവാക്യം*, *നളോപാഖ്യാനം*, രാജകീയ നീട്ടുകൾ തുടങ്ങിയവയിൽ കാണുന്നതും വിലക്ഷണവും സംഭാഷണഭാഷയിൽനിന്ന് അകന്നതും തന്മൂലം ആശയസംവേദത്തിനുതകാത്തതുമായിരുന്നു. അച്ചടിയാരംഭിക്കുംമുമ്പ് മലയാളത്തിൽ സാഹിത്യസമ്പന്നവും സംവേദനക്ഷമവുമായ ഗദ്യഭാഷയുടെ ഒരു പാരമ്പര്യമുണ്ടായിരുന്നെങ്കിൽ, ആ കൃതികളിൽ ചിലത് അച്ചടിക്കാമായിരുന്നു; അവയിലെ ഗദ്യത്തിന്റെ മാതൃകയിൽ ബൈബിൾ പരിഭാഷപ്പെടുത്തുകയോ മതപ്രചാരണസാഹിത്യം സൃഷ്ടിക്കുകയോ ഒക്കെ ചെയ്യാൻ കഴിയുമായിരുന്നു. സാഹിത്യത്തിന്റെ വഴി പദ്യത്തിന്റേതുമാത്രമായിപ്പോയ ഇന്നാട്ടിലെ ഗദ്യം, പ്രയോഗലുപ്തതയാൽ അവികസിതമായിരുന്നു. ചുരുക്കത്തിൽ മലയാളഗദ്യത്തിന് വായ്മൊഴിയുടെ അതിർത്തിരേഖക്കപ്പുറത്തേക്കു കാലെടുത്തുവെയ്ക്കുന്നതിനു കഷ്ടിച്ചുമാത്രമേ സാധിച്ചിരുന്നുള്ളു; വായ്മൊഴിക്കു സമാനമായ ഒരു ഗദ്യലോകം വരമൊഴിയിൽ സൃഷ്ടിക്കാൻ കഴിഞ്ഞില്ല. ഇങ്ങനെ, ആശയവിനിമയക്ഷമവും സാഹിത്യരചനാകുശലവുമായ ഗദ്യഭാഷ ഇല്ലാത്തിടത്തു ഗദ്യകൃതികളും എഴുത്തുകാരും ഉണ്ടാകുകയില്ല. ഇത്തരമൊരു സാഹചര്യത്തിൽ പുസ്തകപ്രസാധനദൗത്യം ഏറ്റെടുക്കേണ്ടിവന്ന ബെഞ്ചമിൻ ബെയിലിക്ക് ടൈപ്പും അച്ചടിയന്ത്രവും ഉണ്ടാക്കുന്നതിനെക്കാളും ക്ലേശപൂർണമായ ചില പ്രസാധകധർമങ്ങൾ നിർവഹിക്കാനുണ്ടായിരുന്നു. ഗ്രന്ഥങ്ങൾ കണ്ടെത്തലും ലഭിക്കുന്ന ഗ്രന്ഥങ്ങളുടെ പ്രസ്സ്കോപ്പി തയ്യാറാക്കലുമായിരുന്നു അവ.

ഒരു പുസ്തകപ്രസാധകന് മൗലികകൃതികളുടെ അഭാവത്തിൽ കരണീയമായി ഒന്നേയുള്ളു-തർജമയെ ആശ്രയിക്കുക. ബെഞ്ചമിൻ ബെയിലി ചെയ്തതും അതുതന്നെയാണ്. സി.എം.എസ് മിഷനറിമാർക്ക് തർജമ അപരിചിതമായ ഒരു സംഗതിയായിരുന്നില്ല. സി.എം.

എസിന്റെ പ്രവർത്തനപദ്ധതിയിലെ പ്രധാന ഇനങ്ങളായിരുന്നു അച്ചടി നടപ്പിലാക്കൽ, ബൈബിൾ പരിഭാഷ, വിദ്യാഭ്യാസ പ്രവർത്തനം എന്നിവ. ഈ നിലയിൽ തന്റെ മിഷനറി പരിശീലനത്തിന്റെ ഭാഗമായി തർജമയെക്കുറിച്ചുള്ള മുന്നറിവുകളുമായാണ് ബെയിലി കേരളത്തിലെത്തിയത്. ഇവിടെ എത്തിയ ഉടനെ മൺറോ ഏൽപ്പിച്ച രണ്ടു പ്രധാന ചുമതലകൾ കോളജിന്റെ മേൽനോട്ടവും ബൈബിൾ പരിഭാഷയുമായിരുന്നു. ബൈബിളിന്റെ ചില ഭാഗങ്ങളെങ്കിലും അച്ചടിക്കാൻ തക്കവിധം തയ്യാറായിക്കഴിഞ്ഞപ്പോഴാണു കോട്ടയത്ത് അച്ചടിശാല സ്ഥാപിക്കുന്നതിനെക്കുറിച്ച് മൺറോയും ബെയിലിയും മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയും മറ്റും ആലോചിച്ചത്. ബൈബിളിന്റെ വിവർത്തനംപോലെ പ്രാധാന്യത്തോടുകൂടി ചെയ്യേണ്ടിയിരുന്ന മറ്റു ചില പരിഭാഷാ ജോലികളുമുണ്ടായിരുന്നു. സ്കൂൾ-കോളജ് കുട്ടികൾക്ക് ആവശ്യമുള്ള പുസ്തകങ്ങൾ തർജമചെയ്തുണ്ടാക്കുക. ട്രാക്റ്റുകളുടെ തർജമയും ഇതോടൊപ്പം ചെയ്യേണ്ടിയിരുന്നു.

വിവിധ ഭാഷകളും സംസ്കാരവും നിലനിൽക്കുന്ന കാലത്തോളം മനുഷ്യന്റെ സാംസ്കാരികജീവിതത്തിൽ വലിയ പ്രധാന്യമുള്ള ഒരു ആശയവിനിമയ ഉപാധിയാണു തർജമ. ഒരേ ഭാഷണസമൂഹത്തിൽപെട്ട വ്യക്തികൾക്ക് ആശയവിനിമയത്തിനുള്ള ഉപാധിയാണു ഭാഷയെങ്കിൽ വിഭിന്ന ഭാഷണസമൂഹങ്ങളിൽപ്പെട്ടവർക്ക് ആശയവിനിമയത്തിനുള്ള മാർഗം തർജമയാണ്. ഭാഷാപരമായും സാംസ്കാരികമായും വേറിട്ടുനിൽക്കുന്ന രണ്ടു സമൂഹങ്ങൾ തമ്മിലുള്ള ആശയവിനിമയത്തിനുള്ള ഉപാധിയായി തർജമയെ കാണുമ്പോൾ സാഹിത്യകൃതികളുടെയോ ശാസ്ത്രകൃതികളുടെയോ ആശയവിനിമയം എന്ന സങ്കുചിതാർഥത്തിൽനിന്ന് സാംസ്കാരിക സൂചകങ്ങളായ സകലതിന്റെയും ആദാന-പ്രദാനങ്ങൾ എന്നുള്ള വ്യപകാർഥത്തിൽ അതിനെ കാണേണ്ടിവരും. ഭാഷയുടെ വ്യാപാരമെന്നതിലുപരിയായി ഇത്തരമൊരു സാംസ്കാരിക പരിപ്രേക്ഷ്യത്തിൽ തർജമയെ കാണുമ്പോളാണ് ഓരോ സന്ദർഭത്തിലെയും തർജമയിലൂടെ ഒരു സമൂഹത്തിൽനിന്നു മറ്റൊരു സമൂഹത്തിലേക്കു വിനിമയം ചെയ്യപ്പെട്ട ആശയങ്ങൾക്കു പുറകിലുള്ള മതപരവും രാഷ്ട്രീയവും സാംസ്കാരികവുമായ സ്വാധീനതകളെക്കുറിച്ച് തിരിച്ചറിയാൻ കഴിയുന്നത്.

ക്ലാസിക് സ്വഭാവമുള്ള കൃതികളും മെച്ചപ്പെട്ട സാംസ്കാരിക മൂല്യമുള്ള കൃതികളുമാണ് സാധാരണയായി തർജമ ചെയ്യപ്പെടുന്നത്. കൃതികളില്ലാത്തിടത്തു ഗ്രന്ഥങ്ങൾ സൃഷ്ടിക്കുന്നതിനുള്ള ഉപാധിമാത്രമല്ല തർജമ; തർജമയിലൂടെ മൗലിക ഗ്രന്ഥരചനയ്ക്കുള്ള മാതൃകകൾകൂടി സൃഷ്ടിക്കപ്പെടുന്നു. ആധുനിക മലയാള

ഗദ്യത്തിലുണ്ടായ ആദ്യകൃതികൾ തർജമയായതിൽ അസ്വാഭാവികതയൊന്നുമില്ല. മലയാള കാവ്യസരണിയിൽ ആദ്യമുണ്ടായ കൃതികളും തർജമയിലൂടെ ലഭിച്ചവയാണ്. മലയാളത്തിലെ പ്രാക്തനമായ ക്ലാസിക് കൃതികൾ ഹൈന്ദവേതിഹാസങ്ങളുടെ കാവ്യാത്മകമായ പരിഭാഷകളായിരുന്നു. ചീരാമന്റെ *രാമചരിതവും* കണ്ണശന്മാരുടെ *രാമായണം, ഭാരതം, ഭഗവത്ഗീത* എന്നിവയും ചെറുശ്ശേരി ഗാഥാ രൂപത്തിൽ ഭാഗവതത്തിനു നൽകിയ പുനരാഖ്യാനമായ *കൃഷ്ണഗാഥയും* പരിഭാഷയിലൂടെ മലയാളത്തിനൊരു കാവ്യഭാഷയെത്തന്നെ സൃഷ്ടിച്ച എഴുത്തച്ഛന്റെ *അദ്ധ്യാത്മരാമായണ*വും *ഭാരത*വും *ഭാഗവത*വും ഉദാഹരണങ്ങളാണ്. ഒരു കൃതി മറ്റൊരു ഭാഷയിലേക്കു പരിഭാഷപ്പെടുത്തിക്കഴിഞ്ഞാൽപിന്നെ ആ കൃതി ആ ഭാഷയുടെ സ്വന്തമാണ്. *അദ്ധ്യാത്മരാമായണം കിളിപ്പാട്ടും വേദപുസ്തകവും* മലയാളത്തിനും മലയാളിയ്ക്കും അവകാശപ്പെട്ടതാണ്. അതുകൊണ്ട് മൗലികകൃതികൾ, പരിഭാഷകൾ എന്നിങ്ങനെ പുസ്തകങ്ങളെ വകതിരിച്ച് അവയുടെ മൂല്യം കൂട്ടാനോ മൂല്യം കുറയ്ക്കാനോ ശ്രമിക്കേണ്ട കാര്യമില്ല.

ബെഞ്ചമിൻ ബെയിലിയുടെ ചുമതലയിൽ കോട്ടയം കോളജിൽ തർജമയ്ക്കുവേണ്ടി പ്രത്യേക വിഭാഗംതന്നെ പ്രവർത്തിച്ചിരുന്നു. അച്ചടിശാലയ്ക്കുവേണ്ടിയുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചപ്പോൾ അതിന്റെ ചുമതലയും ബെയിലിക്കായി. ബെഞ്ചമിൻ ബെയിലി പരിഭാഷ-അച്ചടി വിഭാഗങ്ങളുടെ ചുമതല വഹിക്കുന്നതായുള്ള പരാമർശങ്ങൾ മിഷനറി രേഖകളിൽ ആദ്യന്തം കാണാം. പരിഭാഷായത്നങ്ങളിൽ ബെയിലിയെ സഹായിക്കുന്നതിന് ഇരു ഭാഷകളും അറിയാവുന്നവരെ കിട്ടുക പ്രയാസമായിരുന്നു. തന്മൂലം മലയാള പഠനത്തിലെന്നപോലെ, പരിഭാഷയിലും ബെയിലിക്കു വളരെ ക്ലേശിക്കേണ്ടിവന്നു. മലയാളത്തിൽ ആവശ്യത്തിനുള്ള വിജ്ഞാനമാർജിക്കാനും പാണ്ഡിത്യം നേടാനും കഴിഞ്ഞതോടെയാണ് ആ പ്രശ്നത്തിനു പരിഹാരമായത്. പക്ഷേ, അച്ചടിശാലയുടെ പ്രവർത്തനങ്ങൾ ആരംഭിക്കുകയും ടൈപ്പുകളുടെ നിർമാണത്തിലേക്കു ശ്രദ്ധതിരിക്കുകയും ചെയ്തതോടെ പരിഭാഷയും സംശോധിത പരിഷ്കരണവും മന്ദഗതിയിലായി. ഇടയ്ക്കിടെ ചിലരുടെ സഹായങ്ങൾ തർജമയിൽ ബെയിലിക്കു ലഭിച്ചു. പ്രത്യേകിച്ച് ബൈബിൾ തർജമയിൽ. ബെയിലിയുടെ ചുമതലയിലുണ്ടായിരുന്ന തർജമ വിഭാഗത്തിൽ പ്രതിമാസം മുപ്പതുരൂപാ ശമ്പളത്തിൽ നിയമിക്കപ്പെട്ടിരുന്ന ചാത്തുമേനോൻ ഇക്കൂട്ടത്തിൽപ്പെടുന്ന ഒരാളാണ്. മേനോനെ കൂടാതെ മറ്റു സഹായികളും പകർത്തിയെഴുത്തുകാരും ഉണ്ടായിരുന്നു. ചാത്തുമേനോൻ ഇടയ്ക്ക് മെച്ചപ്പെട്ട ജോലി പ്രതീക്ഷിച്ച്, പരിഭാഷകന്റെ ജോലി വേണ്ടെന്നുവെച്ചു പോകുകയും പ്രതീക്ഷ

യ്ക്കൊത്ത ജോലികൾ കിട്ടാതെ വന്നപ്പോൾ വീണ്ടും ബെയിലിയോടൊപ്പം ചേരുകയും ചെയ്തു. കോളജിലെ ഹീബ്രു പ്രൊഫസ്സറായിരുന്ന മോസസ് ഇശാർഫതിയുടെ സഹായം ബൈബിൾ വിവർത്തനത്തിൽ, വിശിഷ്യ പഴയനിയമവിവർത്തനത്തിൽ, ലഭിച്ചിട്ടുണ്ട്. എന്നാൽ കോളജിൽ അദ്ദേഹത്തിന്റെ സേവനം ആവശ്യമില്ലാതെ വന്നപ്പോൾ അദ്ദേഹം കോട്ടയം വിട്ടുപോയി. തർജമയും സംശോധിതപരിഷ്കരണവും സംബന്ധിച്ച ജോലികൾ ഒട്ടുമിക്കതും ബെയിലിതന്നെ നിർവഹിക്കുകയായിരുന്നു പതിവ്. സഹമിഷനറിമാരുമായും മറ്റു പ്രാദേശിക പണ്ഡിതന്മാരുമായും തർജമ സംബന്ധിച്ച ചർച്ചകൾ നടത്തുകയും അവരുടെ അഭിപ്രായങ്ങളും നിർദേശങ്ങളും സ്വീകരിക്കുകയും ചെയ്യാറുണ്ടായിരുന്നു. ബൈബിൾ പ്രസിദ്ധപ്പെടുത്തിയതിനുശേഷം ബെയിലി തർജമയിലും പ്രസ്സ് കോപ്പി തയ്യാറാക്കുന്നതിലും പ്രൂഫ് തിരുത്തുന്നതിലും വ്യാപൃതനായിരുന്നു.

ഒരു ആധുനിക പ്രസാധനശാലയിലെ 'എഡിറ്റോറിയൽ ഡിപ്പാർട്ട്മെന്റി'ന്റെ സ്ഥാനമാണ് ബെഞ്ചമിൻ ബെയിലിയുടെ തർജമ വിഭാഗത്തിനുണ്ടായിരുന്നത്. പ്രസാധനശാലയുടെ 'ജനറേറ്റർ' എന്നാണ് എഡിറ്റോറിയൽ വിഭാഗം അറിയപ്പെടുന്നത്. മറ്റു വിഭാഗങ്ങളായ പ്രൊഡക്ഷൻ-മാർക്കറ്റിങ് ഡിപ്പാർട്ടുമെന്റുകളുൾപ്പെടെ പ്രസാധനശാലയുടെ മുഴുവൻ പ്രവർത്തനത്തിനും ആവശ്യമായ 'ഊർജം' നൽകുന്നത് എഡിറ്റോറിയൽ വിഭാഗമായതുകൊണ്ടാണ് ഈയൊരു വിശേഷണം. പ്രസാധനശാലയുടെ നിലനിൽപ്പിന് അനിവാര്യഘടകമായ കൈയെഴുത്തുപ്രതികൾ പല വിധേന സംഘടിപ്പിക്കുകയും അത് അച്ചടിക്കു പാകമാക്കുകയും ചെയ്യുന്നത് എഡിറ്റോറിയൽ വിഭാഗമാണ്. ബെയിലിയും അദ്ദേഹത്തിന്റെ സഹപ്രവർത്തകരും അതികഠിനമായി പ്രയത്നിച്ചാണ് പരിഭാഷയിലൂടെ കൃതികൾ തയ്യാറാക്കിയിരുന്നത്. ഒരു 'ഒറ്റയാൾ പ്രസാധക-ഗ്രന്ഥകർത്താവാ'യിരുന്നു ബെയിലി.

പ്രസാധകനെ സംബന്ധിച്ചിടത്തോളം പുസ്തകം കണ്ടെത്തുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നതുപോലെ പ്രധാനമാണ് പുസ്തകത്തിന്റെ വിൽപ്പന അഥവാ വിതരണം. പുസ്തകങ്ങൾ ക്ലേശരഹിതമായി പ്രസിദ്ധപ്പെടുത്താനും കഴിയണം. പകർത്തിയെഴുത്തു സംസ്കാരം (scribal culture) നിലനിൽക്കുന്ന ഒരു സമൂഹത്തിൽ വായിക്കാനുള്ള താൽപ്പര്യത്തെക്കാൾ കേൾക്കാനായിരിക്കും ആളുകൾക്കു താൽപ്പര്യം. (ഉദാ. ക്ഷേത്രങ്ങളിലെയും പ്രഭുഗൃഹങ്ങളിലെയും പുരാണപാരായണം.) വായിക്കാനറിയാവുന്നവർ കുറവായിരിക്കും. *ബൈബിൾ* വലിയൊരു കൃതിയാണ്. അത് അപ്പാടെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്നതിനു നിലവിലുള്ള അച്ചടി

സൗകര്യങ്ങൾ അപര്യാപ്തമാണ് - ഇങ്ങനെ ഒരുപാടു പ്രതികൂലതകൾ ഒരു പ്രസാധകനെന്ന നിലയിൽ ബെയിലിക്ക് അഭിമുഖീകരിക്കേണ്ടിവന്നു. അതിനു ബെയിലി സ്വീകരിച്ച ചില പ്രതിവിധികളുണ്ട്. തർജമ ചെയ്തുണ്ടാക്കുന്ന കൃതികൾ ബെയിലി സംശോധിതപരിഷ്കരണം നടത്തുകയും റിവിഷനിലൂടെയും നന്നാക്കാനാകാത്ത ഭാഗങ്ങൾ പുനർ തർജമ നടത്തുകയും ചെയ്തു. അതിൽ നിന്നു പ്രസ്സ്കോപ്പി തയ്യാറാക്കിയിരുന്നതും ബെയിലിയാണ്. ഇത്തരത്തിലുള്ള ജോലികൾക്കുമാത്രമായി ബെയിലി ഓരോ ദിവസവും നിരവധി മണിക്കൂറുകൾ നീക്കിവെച്ചു. ഈ പ്രവർത്തനങ്ങളെക്കുറിച്ച് 1838 മെയ് 29-നു ബെയിലി ഇങ്ങനെ എഴുതി: "തർജമ, പ്രസ്സ്കോപ്പി തയ്യാറാക്കൽ, മുഴുവൻ പ്രൂഫ് ഷീറ്റുകളുടെയും സംശോധിതപരിഷ്കരണം തുടങ്ങിയ ജോലികൾ അത്യദ്ധ്വാനം നിറഞ്ഞതാണ്. വളരെ ക്ഷീണിതമായ ആരോഗ്യാവസ്ഥയിലാണ് ഈ ജോലികൾ തുടർന്നുകൊണ്ടുപോകുന്നതെങ്കിലും ഇത് എനിക്ക് എന്തെന്നില്ലാത്ത ആഹ്ലാദം നൽകുന്നു. ഇക്കാര്യങ്ങളിൽ ദൈവാനുഗ്രഹമുണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു." (സി.എം.എസ്. പ്രൊസീഡിങ്സ്, 1839: 81)

*ബൈബിളി*ലെ പുസ്തകങ്ങൾ ഓരോരോ ചെറുപുസ്തകമായി ആദ്യം പ്രസിദ്ധപ്പെടുത്തി. മറ്റു കൃതികളും അങ്ങനെ (ഉദാ. വാറ്റ്സിന്റെ ചേദ്യോത്തര പുസ്തകം) ചെറിയ ചെറിയ ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തി. അതേസമയം, പിന്നീടൊരു ഘട്ടത്തിൽ അവയൊരുമിച്ചു ചേർത്ത് ഒറ്റ പുസ്തകമായും പ്രസിദ്ധപ്പെടുത്തി. (ഉദാ. ബൈബിൾ *പുതിയനിയമം* 1829). വായനക്കാരെക്കൊണ്ട് പൊതുസ്ഥലങ്ങളിലും പുരോഹിതന്മാരെക്കൊണ്ട് ദേവാലയങ്ങളിലും പുസ്തകങ്ങൾ വായിപ്പിച്ചു. ബൈബിൾ സൊസൈറ്റിയുടെ സഹായത്തോടെ വേദഭാഗങ്ങൾ സൗജന്യമായി വിതരണം ചെയ്തു. 1840 വരെ ഈ നില തുടർന്നു. അതിനുശേഷം ചെറിയ വില ഈടാക്കിക്കൊണ്ട്, ആവശ്യക്കാർക്കു പുസ്തകങ്ങൾ നൽകി. തുടക്കത്തിലെ സൗജന്യം ആളുകളുടെ വായനയെ പ്രോത്സാഹിപ്പിക്കുന്നതിനും പിന്നീടു ചെറിയ വില ഈടാക്കിയത് വാങ്ങുന്നവർക്ക് **പുസ്തകത്തിന് വിലയുണ്ടെന്നുള്ള** തോന്നലുണ്ടാക്കുവാനും സഹായിച്ചു.

പുസ്തകത്തിന്റെ ആദ്യത്തെ പേജ് ശീർഷകപത്രമായി (title page) ചേർക്കുന്ന ശൈലിയാണ് ബെയിലി സ്വീകരിച്ചിരുന്നത്. അർധശീർഷകപത്രം (Half-title page), കോപ്പിറൈറ്റ് പേജ് എന്നിവ അച്ചടിക്കാറുണ്ടായിരുന്നില്ല. ശീർഷകപത്രത്തിൽ ഗ്രന്ഥനാമം, ഗ്രന്ഥകർത്താവിന്റെയൊ മൂലഗ്രന്ഥകർത്താവിന്റെയൊ പേര്, അച്ചടിച്ച പ്രസ്സിന്റെ (സി.എം.എസ്. പ്രസ്/(Church Mission Press) പേര്,

കോട്ടയം എന്നു സ്ഥലപ്പേര്, പ്രസിദ്ധീകരണ വർഷം ഇവ ചേർത്തിരുന്നു. എന്നാൽ ഇവ ഏതു ഭാഷയിൽ അച്ചടിക്കുന്നു (ഇംഗ്ലീഷോ മലയാളമോ) എന്ന കാര്യത്തിൽ വ്യവസ്ഥ ഇല്ലായിരുന്നു.1829 *ബൈബിൾ പുതിയനിയമ*ത്തിൽ ഒരേ ഉള്ളടക്കമുള്ള രണ്ടു ടൈറ്റിൽ പ്പേജ് ഉണ്ട്. ആദ്യം ഇംഗ്ലീഷിലും പിന്നീടു മലയാളത്തിലും. *നിഘണ്ടുക്കളിൽ* ഇംഗ്ലീഷിലാണു ടൈറ്റിൽപേജ്. വാറ്റ്സിന്റെ ചോദ്യോത്തര പുസ്തകത്തിലുംമറ്റും മലയാളത്തിലാണു ടൈറ്റിൽപേജ് ചേർത്തിരിക്കുന്നത്. ഓരോന്നിന്റെയും പ്രധാന്യക്കൂടുതലും കുറവുമനുസരിച്ച്, വിവിധ വലിപ്പമുള്ള ടൈപ്പുകൾ ഉപയോഗിച്ച് പോയിന്റ് സൈസ് കൂട്ടിയും കുറച്ചും വളരെ ഭംഗിയായാണ് ടൈറ്റിൽപേജുകൾ സംവിധാനം ചെയ്തിരിക്കുന്നത്.

## ആദ്യകൃതി: *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽ നിന്ന പരിഭാഷപ്പെടുത്തിയ കഥകൾ*

'മെശിയാസംവത്സരം' 1824-ൽ 'കൊട്ടയത്ത അച്ചടിച്ച പുസ്തക' മാണ് *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ.* "ശ്രീ(ജോർജ്) ഇരുമ്പയം ഈ പുസ്തകത്തെക്കുറിച്ച് ഉപന്യസിക്കുന്നതുവരെ, 1829-ൽ അച്ചടിച്ച *പുതിയ നിയമ*ത്തെയാണു കേരളത്തിൽ അച്ചടിച്ച ആദ്യത്തെ മലയാള പുസ്തകമായി കണക്കാക്കിയിരുന്നത്." (കെ.എം. ഗോവി, 1988: 109) 1824-ൽ കോട്ടയത്തുണ്ടായിരുന്ന ഒരേ ഒരു അച്ചടിശാല ചർച്ച് മിഷൻ പ്രസ്സ് ആയിരുന്നു. 1823 ജൂലൈ മുതൽ കോട്ടയം ചർച്ച് മിഷൻ പ്രസ്സിൽ അച്ചടി ആരംഭിച്ചു എന്നുള്ളതിനു രേഖയുണ്ട്. (അധ്യായം 2 *മലയാളം അച്ചടിയുടെ പ്രതിഷ്ഠാപകൻ* നോക്കുക) തന്മൂലം *ചെറുപൈതങ്ങൾക്ക ...കഥകൾ* അച്ചടിച്ചതു സി.എം.എസ്. പ്രസ്സിലാണെന്നുള്ളതു നിസ്സംശയമാണ്. "ഈ കൃതി അറിയാൻ കഴിഞ്ഞിടത്തോളം കേരളത്തിൽ അച്ചടിച്ച ആദ്യത്തെ മലയാള പുസ്തകവും മലയാളത്തിലെ ആദ്യത്തെ ബാലസാഹിത്യകൃതിയും ആണ്." (ജോർജ് ഇരുമ്പയം, 1981: 15)

*ചെറുപൈതങ്ങൾക്ക.... കഥ*കളിലെ എല്ലാ കഥകളും കുട്ടികൾക്ക് ഉപകാരപ്പെടുന്നതിനായി ഇംഗ്ലീഷിൽനിന്നു പരിഭാഷപ്പെടുത്തിയതാണ്. 1824-ൽ കുട്ടികൾക്ക് ഉപകാരപ്പെടുന്നതിനുവേണ്ടി ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തുക എന്നാൽ അതു കുട്ടികളുടെ പൊതു ഉപയോഗത്തിനുവേണ്ടിയല്ല; പ്രത്യുത, മിഷനറിമാർ സ്ഥാപിച്ച സ്കൂളുകളിലെയും കോളജിലെയും വിദ്യാർത്ഥികളുടെ ഉപയോഗത്തിന് ഉദ്ദേശിച്ചുള്ളതായിരുന്നു. ഇക്കാര്യം ഉറപ്പിക്കുന്നതിനുള്ള സൂചന കൃതിക്കുള്ളിൽതന്നെ ഉണ്ട്. *എഡ്വാർഡ എന്ന പെർ ഉളവായ രാജാക്കന്മാരിൽ ആറാമന്റെ ചരിതം* എന്ന കഥയിൽ അഞ്ചാം അധ്യായ

ത്തിന്റെ ഒടുവിൽ എഡ്വേർഡ് രാജാവിന്റെ കഥ പറഞ്ഞുതീർന്ന തിനുശേഷം ആഖ്യാതാവിന്റേതായി ഒരു പ്രബോധനം ഉണ്ട്. ആ പ്രബോധനത്തിൽ, ആഖ്യാതാവ് വായനക്കാരനെ അഭിസംബോ ധന ചെയ്യുന്നത് 'അദ്ധ്യായി' എന്നാണ്. അധ്യയനം ചെയ്യുന്നവൻ (പഠിക്കുന്നവൻ) ആണ് അദ്ധ്യായി.

> *ആകയാൽ എടൊ അദ്ധ്യായി* - ചെന്ന അപ്രകാരംതന്നെ ചെയ്തീടുക ഇനിമെൽ സ്വർഗ്ഗത്തിങ്കൽ നമ്മുടെ ഭഗവാനാം രക്ഷിതാവിനെ അഭിമുഖീകരിച്ചു കാണും എന്നും നി ഉറയ്ക്കു മാറാകും (പു.114)

കോട്ടയം മിഷനറിത്രയം അവരുടെ സൗകര്യാർഥം സ്വയമേർ പ്പെടുത്തിയ ജോലിവിഭജനപ്രകാരം തർജമ വിഭാഗത്തിന്റെ പൂർണ ചുമതല ബെഞ്ചമിൻ ബെയിലിക്കായിരുന്നു. തർജമ ജോലികൾ നിർവഹിച്ചിരുന്നതും അതിനു മേൽനോട്ടം വഹിച്ചിരുന്നതും അദ്ദേ ഹംതന്നെ ആയിരുന്നു. *ചെറുപൈതങ്ങൾക്ക...കഥ*കളുടെ പരിഭാഷാ കാലത്ത് കോട്ടയത്തുണ്ടായിരുന്ന മറ്റു മിഷനറിമാരായിരുന്ന ഹെൻറി ബേക്കർ സീനിയറും ജോസഫ് ഫെന്നും ബെയിലിയുടെ തർജമ കൾ പരിശോധിച്ച് അഭിപ്രായം പറയുന്നതല്ലാതെ തർജമകാര്യങ്ങ ളിൽ മറ്റു വിധത്തിൽ ഇടപെട്ടിരുന്നില്ല. തന്നെയുമല്ല, അവർക്ക് അവരുടേതായ ധാരാളം ജോലികളും ചുമതലകളും ഉണ്ടായിരുന്നു താനും. അതുകൊണ്ട് ബെഞ്ചമിൻ ബെയിലിയുടെ ചുമതലയിൽ പരിഭാഷപ്പെടുത്തിയിട്ടുള്ളതും മറ്റു കൃതികളുടെ കാര്യത്തിലെന്ന പോലെ ബെയിലി സംശോധിത പരിഷ്കരണം നടത്തി, പ്രസ്സ് കോപ്പി തയ്യാറാക്കി, അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുമാണ് ഈ കൃതി. ബെയിലി ആദ്യകാലത്തു പരിഭാഷപ്പെടുത്തിയതായി *മിഷനറി രജിസ്റ്ററിൽ* രേഖപ്പെടുത്തിയിട്ടുള്ള കൃതികളുടെ കൂട്ടത്തി ലുള്ളതാണ് ഈ കഥാസമാഹാരത്തിലെ *രണ്ട് ആട്ടിൻകുട്ടികളുടെ കഥ*. ഒറ്റയ്ക്ക് ഒരു ലഘുപുസ്തകമായി പ്രസിദ്ധപ്പെടുത്തുവാൻ വേണ്ടത്ര ദൈർഘ്യമുള്ളതാണ് ആ കഥ. അതും സമാഹാരത്തിലെ മറ്റു കഥകൾ ഓരോന്നും പ്രത്യേകം പ്രത്യേകം ട്രാക്ടായി പിൽക്കാ ലത്തു പ്രസിദ്ധപ്പെടുത്തിയിരുന്നിരിക്കണം. ആദ്യം എല്ലാ കഥകളും കൂടി ചേർത്ത് അച്ചടിച്ച ഒരു പുസ്തകമായി സ്കൂളുകളിലും കോളേ ജിലും ഉപയോഗിക്കുകയും ചെയ്തു എന്നുവേണം കരുതാൻ.

പരിഭാഷകൻ രണ്ടു സന്ദർഭങ്ങളിൽ തത്തുല്യപദങ്ങൾ കിട്ടാതെ മൂലഭാഷാപദങ്ങൾതന്നെ പ്രയോഗിച്ചിട്ടുണ്ട്. പരിഭാഷകനു വാക്കു മുട്ടിപ്പോയത് *തെയൊഫിലുസിന്റെയും സൊപ്യായുടെയും* കഥ യിലാണ്. 150-ാം പേജിലെ ഒരു വാക്യം ഇങ്ങനെ: "ഈ മെളമാർന്ന ശബ്ദങ്ങളോടും പുഷ്പ സൗരഭ്യങ്ങളോടുംകൂടിയ ഈ തോട്ടത്തി ന്റെ ഛായ കണ്ടാൽ നമുക്ക പാരദസിന്റെ സ്മരണ തൊന്നിടും."

186-ാം പേജിലെ ഒരു വാക്യം കൂടി: “അനന്തരം ആ ഇടയൻ വെദ പുസ്തകത്തെ എടുത്ത ജെനിസിസിൽ ആദിക്കലത്തെ ഭാഗത്ത് ഉള്ള പ്രകാരം മനുഷ്യസൃഷ്ടിയുടെയും പതനത്തിന്റെയും വിവരം ഉച്ചൈസ്തരം വായിച്ചു.” മൂലഭാഷയിലെ സങ്കൽപ്പനങ്ങളെ അത്ര നിരായാസമായി ലക്ഷ്യഭാഷയിലേക്കു പകർന്നുവെക്കാൻ ഈ പദങ്ങളുടെ കാര്യത്തിൽ പരിഭാഷകനു കഴിയുന്നില്ല. ഇംഗ്ലീഷ് പദങ്ങളുടെ ട്രാൻസ്ലിറ്ററേഷൻ വളരെ കൃത്യമാണെന്നുള്ളതും ശ്രദ്ധേയമാണ്. ഇതിൽനിന്ന് പരിഭാഷകനു കൂടുതൽ വഴങ്ങുന്നതു മൂലഭാഷയാണെന്നു വ്യക്തം. മൂലഭാഷയായ ഇംഗ്ലീഷ് കൂടുതൽ വഴങ്ങുന്നു എന്നു പറയുമ്പോൾ പരിഭാഷകൻ ഒരു ഇംഗ്ലീഷുകാരനാണ്-മലയാളി അല്ല-എന്നുള്ളതാണ് അതു നൽകുന്ന സൂചന. മേൽപ്പറഞ്ഞ വിശദാംശങ്ങളുടെ അടിസ്ഥാനത്തിൽ, *ചെറുപൈതങ്ങൾക്ക.... കഥകൾ* എന്ന കൃതിയുടെ ഗ്രന്ഥകർത്തൃത്വം സംബന്ധിച്ച്, “വിവർത്തകൻ ഒരു വിദേശമിഷനറിയാണെന്നു കരുതാം. ബെയിലിതന്നെ ആവാം” എന്നുള്ള ഡോ.ജോർജ് ഇരുമ്പയത്തിന്റെ അഭിപ്രായം സ്വീകാര്യമാണ്. (1981: 15)

*ചെറുപൈതങ്ങൾക്ക... കഥകൾ* 21 x 14 സെ.മീ. സൈസിൽ 197 പേജുള്ള കൃതിയാണ്. ശീർഷകപത്രത്തിൽ പുസ്തകത്തിന്റെ പേര്, അച്ചടിച്ച സ്ഥലം, വർഷം ഇത്രയും കാര്യങ്ങളാണുള്ളത്. അടുത്ത പേജിൽ ‘സംഗതിവിവരം’ ചേർത്തിരിക്കുന്നു. ഇതിൽ കഥകളുടെ ക്രമനമ്പർ മലയാളം അക്കത്തിൽ, കഥകളുടെ പേര്, ഓരോ കഥയും ആരംഭിക്കുന്ന പേജ് നമ്പർ മലയാളം അക്കത്തിൽ എന്നീ കാര്യങ്ങൾ ഉണ്ട്. ഈ കഥാസമാഹാരത്തിൽ എട്ടു കഥകളാണുള്ളത്- ഒന്ന്, എംഗലാന്തിൽ മാർജരി എന്ന പെരായി നാല വയസ്സ ചെന്ന ഒരു പെൺപൈതലിന്റെ കഥാ; രണ്ട്, ജ്ഞാനി പൈതലിന്റെ കഥാ; മൂന്ന്, ആട്ടിൻ കുട്ടികളുടെ കഥാ; നാല്, വിപദിധൈര്യം ഒരു കഥാ; അഞ്ച്, ജൊർജിന്റെയും അവന്റെ ചക്രത്തിന്റെയും കഥാ; ആറ്, എഡ്വാർഡ എന്ന പെർ ഉളവായ രാജാക്കന്മാരിൽ ആറാമവന്റെ ചരിതം; ഏഴ്, മനസ്സുറപ്പിന്റെ സംഗതി; എട്ട്, തെയൊഫിലുസിന്റെയും സൊപ്യായുടെയും കഥാ. ഇതിൽ രണ്ടാമതു കഥയുടെ പേര് സംഗതി വിവരത്തിൽ *ജ്ഞാനിപൈതലിന്റെ കഥാ* എന്നാണെങ്കിലും ഗ്രന്ഥത്തിനുള്ളിൽ കഥയോടൊപ്പം നൽകിയിരുക്കുന്നത് *ജ്ഞാനിപ്പൈതൽ* എന്നാണ്. അതുപോലെ മൂന്നാമതു കഥയുടെ പേരിലുമുണ്ടൊരു ചെറിയ മാറ്റം. സംഗതി വിവരത്തിൽ *ആട്ടിൻ കുട്ടികളുടെ കഥാ* എന്നും പുസ്തകത്തിനുള്ളിൽ *രണ്ട ആട്ടിൻകുട്ടികളുടെ കഥാ* എന്നുമാണ്. നാലാമതു കഥയുടെ പേര് സംഗതി വിവരത്തിൽ അവസാനിക്കുന്നത് ‘കഥാ’ എന്ന് ദീർഘമായിട്ടാണെങ്കിലും പുസ്തകത്തിനുള്ളിൽ ‘കഥ’ എന്ന് അകാരാന്തമാണ്.

ഓരോ കഥയും വളരെ ദീർഘമാണ്. മാർജരിയുടെ കഥയിൽ തന്നെ മൂന്നു കഥാഖണ്ഡങ്ങളുണ്ട്. എഡ്‌വാർഡ് ആറാമന്റെ കഥ അഞ്ചധ്യായങ്ങളിലായാണു വിവരിച്ചിരിക്കുന്നത്. കഥകളിൽ ശുദ്ധ ആഖ്യാനങ്ങളും (മാർജരിയുടെ കഥ, ജ്ഞാനിപ്പൈതലിന്റെ കഥാ, സദ്ഗുണങ്ങളെക്കുറിച്ചുള്ള കഥകളും (വിപദിധൈര്യം, മനസ്സുറപ്പ്) മഹച്ചരിതങ്ങളും (എഡ്വേർഡ് ആറാമൻ, തെയൊഫിലോസും സോഫിയായും) ഉൾപ്പെട്ടിരിക്കുന്നു. എല്ലാം സന്മാർഗോപദേശ കഥകളാണ്. ആദ്യകാലത്തെ പാഠപുസ്തകങ്ങളിൽ ഇത്തരമൊരു പാഠസങ്കലനമാണു കാണാൻ കഴിയുക. തിരുവിതാംകൂർ ബുക്കു കമ്മറ്റി പ്രസിഡന്റ് എന്ന നിലയിൽ കേരളവർമ വലിയ കോയിത്ത മ്പുരാൻ പ്രസിദ്ധീകരിച്ച പാഠപുസ്തകങ്ങളിൽപോലും *ചെറു പൈതങ്ങൾക്ക... കഥ*കളിലെ പാഠസങ്കലനശൈലിയുടെ ഛായ ഉണ്ട്. തിരുവിതാംകൂർ പാഠപുസ്തകങ്ങളുടെ സവിശേഷതയെ ക്കുറിച്ച് ഡോ.എൻ.സാം പറയുന്നു: "സർക്കാർ വിദ്യാഭ്യാസ ചുമ തല ഏറ്റെടുത്തതോടെ മതനിരപേക്ഷമായ ഒരു പാഠ്യപദ്ധതി നിലവിൽവന്നു. എങ്കിലും ക്രിസ്ത്യൻ മിഷനറിമാർ തുടങ്ങിവച്ച പാഠപുസ്തക സമ്പ്രദായത്തോട് ഇവയ്ക്ക് വളരെയധികം സാദൃശ്യ മുണ്ടായിരുന്നു. സന്മാർഗോപദേശ കഥകളടങ്ങുന്ന ചെറിയ ഗദ്യ പാഠങ്ങളാണ് രണ്ടിലും കാണുന്നത്." (1988: 107)

## എംഗലാന്തിൽ മാർജരി എന്ന പെരായി നാല വയസ്സ ചെന്ന ഒരു പെൺപൈതലിന്റെ കഥ

*ചെറുപൈതങ്ങൾക്ക..... കഥകൾ* എന്ന ഈ സമാഹാരത്തിലെ ആദ്യകഥയായ *എംഗലാന്തിൽ മാർജരി എന്ന പെരായി നാല വയസ്സ ചെന്ന ഒരു പെൺപൈതലിന്റെ കഥ* മൂന്ന് ഉപകഥാവിഭാ ഗങ്ങളായാണ് എഴുതിയിരിക്കുന്നത്. മാർജരി, അവളുടെ അനുജ ത്തി ലൂസി, അവരുടെ അമ്മ, അച്ഛൻ, ഒരു തള്ളപ്പക്ഷിയും പക്ഷി ക്കുഞ്ഞുങ്ങളും, കുടുംബസ്നേഹിതയായ ഒരു വൃദ്ധ ഇത്രയും പേരാ ണ് കഥാപാത്രങ്ങൾ. കഥയുടെ ആദ്യഭാഗം ഇങ്ങനെ: ഒരു ദിവസം മാർജരിയുടെ അമ്മ ലൂസിക്കുഞ്ഞിനെ തൊട്ടിലിൽക്കിടത്തി ഉറക്കി. കുഞ്ഞിനെ നോക്കാൻ മാർജരിയെ ചുമതലപ്പെടുത്തിയിട്ട്, അമ്മ ഉച്ചഭക്ഷണത്തിനുള്ള വിഭവങ്ങൾ ശേഖരിക്കുന്നതിനു തോട്ട ത്തിലേക്കു പോയി. എല്ലാം വട്ടിയിൽ കൊള്ളിക്കാൻ കഴിയാഞ്ഞ തിനാൽ ഏതാനും ആപ്പിൾപഴങ്ങൾ അവിടെത്തന്നെ വെച്ചിട്ട് ബാക്കി സാധനങ്ങളുമായി വീട്ടിലേക്കു പോന്നു. വീട്ടിലെത്തി യശേഷം ആപ്പിൾപഴങ്ങൾ എടുത്തുകൊണ്ടുവരാൻ മാർജരിയെ അയച്ചു. പഴം ഒന്നും തിന്നരുതെന്നും പറഞ്ഞു. മാർജരി പഴ ങ്ങൾ കൊണ്ടുവന്ന് അമ്മയ്ക്കു കൊടുത്തു. മാർജരി ഒന്നുപോലും

ബഞ്ചമിൻ ബെയിലി പരിഭാഷപ്പെടുത്തി, 1824-ൽ പ്രസിദ്ധപ്പെടുത്തിയ *ചെറുപൈതങ്ങൾക്ക ഉപകാരാർഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ* എന്ന കൃതിയുടെ ടൈറ്റിൽപേജ്

എടുത്തിട്ടില്ലെന്നുകണ്ട അമ്മയ്ക്ക് വലിയ സന്തോഷമായി. മാർജരിയെ അനുസരണയുള്ളവളാക്കിയത് ഈശ്വരന്റെ വിശുദ്ധാത്മാവാകുന്നു എന്ന് കഥാകൃത്ത് പറയുന്നു.

നല്ല പെരുമാറ്റശീലമുള്ള മാർജരി ഒരുനാൾ പറമ്പിൽ കളിക്കുമ്പോൾ ഒരു പക്ഷിക്കൂടും മുട്ടകളും കണ്ടെത്തുന്ന സംഭവമാണു രണ്ടാമത്തെ കഥയിൽ വിവരിച്ചിട്ടുള്ളത്. പക്ഷിക്കൂടും മുട്ടകളും കണ്ടെത്തി, വളരെ സന്തോഷിച്ച അവൾ തള്ളപ്പക്ഷി വരുന്നതുവരെ അവിടെ മറഞ്ഞ്, കാത്തുനിന്നു. അടുത്തദിവസം വീട്ടിൽനിന്ന് ഒരു കഷണം അപ്പം കൊണ്ടുവന്ന് അവൾ തള്ളപ്പക്ഷിക്ക് ഇട്ടുകൊടുത്തിട്ട്, മാറിനിന്നു. പക്ഷി അതു തിന്നു. മാർജരിക്കു വലിയ സന്തോഷമായി. എല്ലാ ദിവസവും അവൾ അത് ആവർത്തിച്ചു. ഏതാനും ദിവസം കഴിഞ്ഞപ്പോൾ മുട്ട വിരിഞ്ഞു കുഞ്ഞുങ്ങൾ പുറത്തുവന്നതും തള്ളപ്പക്ഷി കുഞ്ഞുങ്ങൾക്കു തീറ്റ തേടിക്കൊണ്ടുവന്നു കൊടുക്കുന്നതും കണ്ടു. മാർജരി തള്ളപ്പക്ഷിക്ക് ദിവസവും തീറ്റ കൊടുത്തുകൊണ്ടേയിരുന്നു. പറക്കമുറ്റിയപ്പോൾ കിളിക്കുഞ്ഞുങ്ങൾ മരങ്ങൾതോറും പറക്കുന്നതുകണ്ടും അവ മധുരമായി പാടുന്നകേട്ടും അവൾ സന്തോഷിച്ചു. ആ പക്ഷികളോട് ദയ കാണിക്കണമെന്നു മാർജരിക്കു തോന്നിച്ചതു ദൈവമാണ്.

കഥ മൂന്നിൽ, ഒരു ഞായറാഴ്ച മാർജരിയും വീട്ടുകാരും കൂടി പള്ളിയിൽ പോകുന്നതും അവൾ പള്ളിയിൽ ഭക്തിപൂർവം പെരുമാറുന്നതും കുടുംബസ്നേഹിതയായ ഒരു വൃദ്ധയ്ക്ക് അവളോടു താൽപ്പര്യമുണ്ടാകുന്നതുമാണ് പ്രതിപാദ്യം. പള്ളിയിൽ എത്തിയ മാർജരി പുരോഹിതന്റെ പ്രാർഥനയും പ്രസംഗവും സശ്രദ്ധം കേട്ടിരുന്നു. ഇതെല്ലാം ശ്രദ്ധിച്ച വൃദ്ധ മാർജരിയെ വൈകുന്നേരം അവരുടെ വീട്ടിലേക്കു കൊണ്ടുചെല്ലാൻ പറഞ്ഞു. മാർജരിക്കു നല്ലവണ്ണം വായിക്കാനറിയാമെങ്കിൽ അവൾക്കൊരു വേദപുസ്തകം കൊടുക്കാമെന്നും വൃദ്ധ പറഞ്ഞു. വൈകുന്നേരം മാർജരിയും കുടുംബവും വൃദ്ധയുടെ വീട്ടിലെത്തി. വൃദ്ധ മാർജരിക്കും മറ്റും ചെറിപ്പഴവും ചായയും നൽകി സൽക്കരിച്ചു. തിരികെ പോരുമ്പോൾ വലിയ അച്ചടി അക്ഷരത്തിൽ നല്ലൊരു വേദപുസ്തകവും കൊടുത്തു. ഈ പെൺപൈതലിനു നല്ല സ്വഭാവമുള്ളവളായിത്തീരാൻ സാധിച്ചത് അവളുടെ സ്വന്തം കഴിവുകൊണ്ടല്ല; പരിശുദ്ധാത്മാവിന്റെ സഹായം കൊണ്ടാണെന്നു പറഞ്ഞുകൊണ്ട് കഥ അവസാനിപ്പിക്കുന്നു.

മാർജരി എന്ന കൊച്ചുകുട്ടിയുടെ കഥയിലൂടെ തികച്ചും സ്വാഭാവികമായ ചുറ്റുപാടും സംഭവങ്ങളുമാണ് അവതരിപ്പിക്കുന്നത്. മാർജരിയുടെ ജീവിത പരിതോവസ്ഥയ്ക്കും മനോവൃത്തിക്കുമുള്ളിൽ വരുന്ന കാര്യങ്ങൾമാത്രമേ കഥാകാരൻ പറയുന്നുള്ളു. ഈ വിധത്തിൽ ഒന്നാന്തരം ഒരു ബാലകഥയാണ് *എംഗലാന്തിൽ.... കഥ*

എന്നാൽ ഈ കൊച്ചുകുട്ടിയുടെ കഥയിലൂടെ അത്യന്തം ഗരിമയുള്ള ചില ആശയങ്ങൾ കഥാകൃത്ത് ചൂണ്ടിക്കാട്ടുന്നുണ്ട്. കഥയിലെ മൂന്നു ഭാഗങ്ങൾ മാർജരിയുടെ മൂന്നു തലങ്ങളിലുള്ള ജീവിതാനുഭവത്തോടു ബന്ധപ്പെട്ടിരിക്കുന്നു. കഥ ഒന്നിൽ മാർജരി അമ്മയോടും അനുജത്തിയോടും നന്നായി പെരുമാറുന്നതു ചൂണ്ടിക്കാട്ടുന്നു. കഥ രണ്ടിൽ മാർജരി പക്ഷികളോടു കാണിക്കുന്ന ദയയാണു വിഷയം. കഥ മൂന്നിൽ അവൾ ദേവാലയത്തിൽ നല്ലവണ്ണം പെരുമാറുന്നതും അത് അംഗീകരിക്കപ്പെടുന്നതും പ്രതിപാദിക്കുന്നു. ആദ്യഭാഗത്ത് മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധം; രണ്ടിൽ മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം; മൂന്നിൽ മനുഷ്യനും ദൈവവും തമ്മിലുള്ള ബന്ധം-ഈ മൂന്നുതരം ബന്ധങ്ങളും ഒരേപോലെ സമരസപ്പെടുത്തിക്കൊണ്ടു പോകുന്നതിലാണു ജീവിത വിജയമെന്നും മാർജരിക്കുഞ്ഞിന് അതു സാധിച്ചത് ഈശ്വരാനുഗ്രഹം കൊണ്ടാണെന്നുമുള്ള വലിയ തത്ത്വം വളരെ ലളിതമായും മധുരമായും പറഞ്ഞിരിക്കുന്നു.

സംഭവങ്ങളെ പൂർവാപരബന്ധത്തോടും യുക്തിഭദ്രതയോടും കൂടി ആഖ്യാനം ചെയ്ത്, കഥയെ ഇതിവൃത്തമായി സംസ്കരിച്ചെടുക്കാൻ, 1824-ലെ ഈ ആദ്യകൃതിയിലൂടെത്തന്നെ മലയാളത്തിനു കഴിഞ്ഞു. കഥയുടെ ഔചിത്യപൂർവമായ തുടക്കം നോക്കുക:

> "മാർജരിയുടെ അമ്മ തണുപ്പുള്ള ഒരു വലിയ ഇടവഴിത്തലക്കൽ വെടിപ്പുള്ള ഒരു ചെറുപുരയിൽ പാർത്തു. മാർജരിയുടെ അമ്മക്ക ഒരു തൊട്ടം ഉണ്ടായിരിന്നു. ആ തൊട്ടത്തിൽ ഒരു ആപ്പൾ മരം ഉണ്ടായിരിന്നു. അവിടെ അവൾ വെനൽകാലം വൈകുന്നെരം തുന്നൽപണി ചെയ്തു കൊണ്ട ഇരിന്നു. മാർജരിക്ക നാല വയസ്സായി അവൾക്ക ലൂസി എന്നൊരു കുഞ്ഞനുജത്തി ഉണ്ടായിരിന്നു. ലൂസി എത്രയും പൈതൽ ആകകൊണ്ട നടക്കാവതായിരിന്നീല"

കഥയെ ചെറിയ ഭാഗങ്ങളായി തിരിച്ച്, കഥയുടെ രൂപശിൽപ്പവും ഇതിവൃത്തവും ഭംഗിയായും സുഘടിതമായും വിന്യസിച്ചിരിക്കുന്നു. ഭാവശിൽപ്പവും നന്നായിരിക്കുന്നു. കൊച്ചു കൊച്ചു വാക്യങ്ങൾകൊണ്ടു പണി തീർത്തിരിക്കുന്ന ഈ കഥാശിൽപ്പം അതീവ ഹൃദ്യമായിരിക്കുന്നു. ചുരുക്കത്തിൽ, മൊഴിമാറ്റത്തിലൂടെ ആധുനിക മലയാളഗദ്യത്തിനു ലഭിച്ച ആദ്യത്തെ കഥതന്നെ രൂപ-ഭാവ ശിൽപ്പ രചനയുടെ കാര്യത്തിൽ വളരെ നല്ല ഒരു മാതൃക ആയിരുന്നു. *ചെറുപൈതങ്ങൾക്ക.... കഥയിലെ* ഭാഷ ആഖ്യാനത്തിനുമാത്രമല്ല വികാരാവിഷ്കരണത്തിനും പര്യാപ്തമായിരുന്നുവെന്നുള്ളതിന് *എംഗലാന്തിൽ...കഥ*യിലെ താഴെ ഉദ്ധരിച്ചിരിക്കുന്ന ഭാഗം നിദർശനമാകുന്നു:

"അതിന്റെ ശെഷം അവർ ഇടവഴിയൂടെ പൊകുമ്പൊൾ അഹൊ പള്ളിയിലെ മണികൾ നിനദിച്ചത എത്ര മനൊഹരം ഹാഹാ മണി ഘണഘണ എന്ന ശബ്ദിച്ചു മാർജരി മഹാ ആസ്ഥ യൊടെ ചെവിക്കൊണ്ടു ലൂസിക്കുഞ്ഞു ചിരിച്ചു ലൂസിക്ക വളര പറവാൻ വഹിയായ്ക കൊണ്ട അമ്പൈ കെൽപിൻ അമ്പൈ കെൾപ്പിൻ എന്ന പറഞ്ഞു."

തൽക്കാലീന ഭാഷയ്ക്കു സഹജമായ ചില വിലക്ഷണതകൾ ഒഴിവാക്കിയാൽ *ചെറുപൈതങ്ങൾക്ക... കഥ*കളിലെ ഭാഷാരീതിക്ക് ആധുനിക ഗദ്യഭാഷയുമായി വലിയ അന്തരമില്ലെന്ന് മേൽപ്പടി. ഉദ്ധരണികളിൽനിന്നു വ്യക്തമാണ്.

## ജ്ഞാനിപ്പൈതൽ

*ചെറുപൈതങ്ങൾക്ക... കഥകൾ* എന്ന സമാഹാരത്തിലെ രണ്ടാമതു കഥയാണു *ജ്ഞാനിപ്പൈതൽ.* ഉള്ളടക്കത്തിൽ മതപ്രചാരണപരത അൽപ്പംപോലുമില്ലാത്ത, തികച്ചും മതേതര സ്വഭാവമുള്ള ഒരു ചെറിയ കഥയാണു *ജ്ഞാനിപ്പൈതൽ.* എട്ടുവയസ്സ് പ്രായമുള്ള പെത്തെർ എന്ന ബാലനാണ് ഈ കഥയിലെ മുഖ്യകഥാപാത്രം. അവൻ നിസ്വനും ബാലസഹജമായ കളിവിനോദങ്ങളില്ലാതെ, ജോലി ചെയ്തു കഴിയുന്നവനുമാണെങ്കിലും ജ്ഞാനം ഉള്ള ഒരു പൈതലാണ്. ഒരു ദിവസം രാവിലെ ഒരു യജമാനൻ കുതിരപ്പുറത്തു കയറി സവാരി നടത്തുകയായിരുന്നു. അപ്പോൾ ഒരു വേലിക്കരു കിൽകണ്ട ഏതോ ഒരു ചെടി പറിക്കാനായി അദ്ദേഹം കുതിരപ്പുറ ത്തുനിന്ന് ഇറങ്ങി. ആ തക്കത്തിന് കുതിര ഓടിപ്പോയി. യജമാനൻ പുറകെ ഓടിച്ചെന്ന് അതിന്റെ പേരു വിളിച്ചപ്പോൾ കുതിര നിന്നു. പക്ഷേ യജമാനൻ അടുത്തെത്താറായപ്പോൾ കുതിര പിന്നെയും മുമ്പോട്ട് ഓടി. അടുത്തൊരു പറമ്പിൽ ജോലി ചെയ്തു കൊണ്ടിരുന്ന പെത്തെർ ഇതു കണ്ടു. അവൻ ഒരു കുറുക്കുവഴിയെ ഓടി കുതിര യുടെ അടുത്തെത്തി, അതിന്റെ കടിഞ്ഞാൺ പിടിച്ചു നിർത്തി. യജമാനൻ അടുത്തെത്തുവോളം അതിനെ പിടിച്ചുകൊണ്ടു നിന്നു. ഇതിൽ സന്തുഷ്ടനായ യജമാനൻ, നിനക്ക് ഈ നല്ല പ്രവൃത്തിക്കു എന്തു പ്രതിഫലം തരണമെന്നു ചോദിച്ചുകൊണ്ട് പോക്കറ്റിൽ കൈയിട്ടു. തനിക്ക് ഒന്നും വേണ്ടെന്നായിരുന്നു പെത്തെറിന്റെ മറു പടി. ഇങ്ങനെ പറയാൻ ചുരുക്കം പേർക്കേ കഴിയൂ എന്നു പറഞ്ഞ് പെത്തെറിനെ അഭിനന്ദിച്ച യജമാനൻ പിന്നീട് അവനുമായി സംഭാ ഷണത്തിലേർപ്പെടുന്നു.

മറ്റു കുട്ടികളെപ്പോലെ കളി-വിനോദങ്ങളിലേർപ്പെടാൻ അവനു താൽപ്പര്യമില്ലേയെന്ന് യജമാനൻ അവനോടു ചോദിച്ചു. യജമാന

ന്റെ എല്ലാ ചോദ്യങ്ങൾക്കും അവൻ വളരെ ഭവ്യമായി മറുപടി പറഞ്ഞു. ഇപ്പോൾ തനിക്കുള്ള പരിമിതമായ സൗകര്യങ്ങളിൽ താൻ അങ്ങേയറ്റം സംതൃപ്തനും സന്തുഷ്ടനുമാണെന്ന് അവൻ പറഞ്ഞു. പ്രായത്തിൽ കവിഞ്ഞ പക്വതയും ജീവിതത്തെക്കുറിച്ച് വിവേകപൂർണമായ തിരിച്ചറിവുമുള്ളതുകൊണ്ടാണു പെത്തെറിനെ ജ്ഞാനിപ്പൈതൽ എന്നു കഥാകൃത്തു വിശേഷിപ്പിക്കുന്നത്. ഉള്ളതിൽ തൃപ്തനായി, തനിക്കൊത്തവണ്ണം അധ്വാനിക്കുകയും സമയം ദുർവ്യയം ചെയ്യാതിരിക്കുകയും ചെയ്യുന്ന പെത്തെറിന് സ്കൂളിലേക്കാവശ്യമുള്ള പുസ്തകങ്ങളെല്ലാം താൻതന്നെ വാങ്ങിത്തന്നുകൊള്ളാമെന്നും അക്കാര്യം അവന്റെ അപ്പനോടു പറയണമെന്നും യജമാനൻ അവനോടു പറഞ്ഞു.

ആഖ്യാനത്തിന് അനുപൂരകമായി സംഭാഷണം ഫലപ്രദമായി ഉപയോഗപ്പെടുത്തിയിരിക്കുന്നുവെന്നുള്ളതാണ് ഈ കഥയുടെ ഒരു സവിശേഷത. ഇതിവൃത്തത്തിലെ പ്രധാന സംഭവങ്ങൾ കഥാരംഭത്തിൽ ആഖ്യാനം ചെയ്തതിനുശേഷം, കഥയുടെ അവസാനം വരെ യജമാനനും പെത്തെറും തമ്മിലുള്ള സംഭാഷണമാണ്. ഈ സംഭാഷണത്തിലൂടെ പെത്തെറിന്റെ ജീവിത ചുറ്റുപാടുകളും ജീവിതവീക്ഷണവും സ്വഭാവദാർഢ്യവും വെളിവാകുന്നു. കഥാപാത്രചിത്രീകരണത്തിനുള്ള ഒരു ഉപാധിയായും ആശയാവിഷ്കരണത്തിനുള്ള നല്ല ഒരു ഭാഷാരൂപമായും പ്രധാന സംഗതികൾമാത്രം തെരഞ്ഞു തെരഞ്ഞവതരിപ്പിക്കാനുള്ള ഒരു രചനാകൗശലമെന്ന നിലയിലും സംഭാഷണം ഈ കഥയിൽ സമർഥമായി ഉപയോഗിച്ചിരിക്കുന്നു. യജമാനനും പെത്തെറും (ചെർക്കൻ) തമ്മിലുള്ള സംഭാഷണത്തിൽനിന്ന് ഒരു ഭാഗം നോക്കുക:

| | | |
|---|---|---|
| യ | – | നി ഈ പറമ്പിൽ വന്നിട്ട എത്ര നെരം ആയി |
| ചെ | – | രാവിലെ ആറ മണി മുതൽക |
| യ | – | വിശക്കുന്നീലയൊ |
| ചെ | – | ഉവ്വ ഞാൻ ഉച്ചക്കലത്തെ ഭക്ഷണത്തിന വെഗം പൊകും |
| യ | – | ഇപ്പൊൾ നിനക്ക ആറ ചക്രം ഉണ്ടായി എങ്കിൽ അതുകൊണ്ട എന്ത ചെയ്യും |
| ചെ | – | ഇനിക്ക അറിഞ്ഞകൂട എന്റെ ജന്മത്തിൽ ഒരിക്കലും അത്ര ഉണ്ടായിട്ടില്ല. |
| യ | – | കളിക്കൊപ്പകൾ ഒന്നുമില്ലയൊ |
| ചെ | – | അങ്ങുന്നെ ഇല്ല ഞങ്ങളുടെ ജ്യെഷ്ഠൻ തണുപ്പ കാലത്ത ചവിട്ടി ഉരുട്ടുവാനായി |

വട്ടുകൾ ഉണ്ടാക്കും ഞങ്ങൾ പക്ഷികളെ പിടി പ്പാൻ കണി വെക്കും പിന്നെ ചെറകടപ്പാൻ ഇനിക്ക ഒരു ചാട്ടക്കൊലും ഒരു കൂട്ടം പൊയ്കാലും ഉണ്ട ഇനിക്ക ഒരു വളയം ഉണ്ടായിരിന്നു. അത ഒടിഞ്ഞിരിക്കുന്നു.

യ - പിന്നെ ഒന്നും വെണ്ടയൊ

ചെ - വെണ്ട ഈ കളിക്കതന്നെ ഇട ഇല്ല എന്തു കൊണ്ട എന്നാൽ ഞാൻ കുതിരകളെറി പറമ്പിലെക്ക കൊണ്ട പൊകയും പശുക്കളെ കൂട്ടുകയും കാര്യങ്ങൾക്കായി കമ്പൊളത്തി ലെക്ക ഓടുകയും ചെയ്തുകൊണ്ടിരിക്കുന്നു. അത കളിപൊലെ തന്നെ നന്ന എന്ന അറിയാമല്ലൊ.

## രണ്ട ആട്ടിൻകുട്ടികളുടെ കഥ

*രണ്ട ആട്ടിൻകുട്ടികളുടെ കഥ* ലക്ഷണയുക്തമായ ഒരു രൂപകകഥ (allegory) ആണ്. സുഘടിതവും ദീർഘവുമായ ഈ കഥയുടെ രചനയ്ക്കു പിന്നിലെ ഉദ്ദേശ്യം ക്രൈസ്തവാശയപ്രചാരമാണ്. ജോൺ ബുനിയാന്റെ *പരദേശിമോക്ഷയാത്ര*യിലേതിനു സദൃശ മായ അന്തരീക്ഷസൃഷ്ടിയും രചനാശൈലിയും ആഖ്യാനപാടവ വുമാണ് ഈ കൃതിയിലും കാണുന്നത്. ബാലകഥയ്ക്കിണങ്ങിയ വാങ്മയചിത്രങ്ങൾ വരഞ്ഞിട്ടിരിക്കുന്നതു ചെറിയൊരു ക്യാൻവാ സിലാണെന്നും ബാലകഥയ്ക്കിണങ്ങുംവിധമുള്ള കഥാപാത്രര ചന നടത്തിയിട്ടുണ്ടെന്നുമുള്ള സവിശേഷതകൾ ഈ കഥയ്ക്കുണ്ട്. ഈ കഥയിലെ പ്രധാന കഥാപാത്രങ്ങൾ രണ്ട് ആട്ടിൻകുട്ടികളാണ്. പക്ഷേ, അവയുടെ പേരിൽപോലും ഒരു 'അലിഗോറിക്' സ്പർ ശമുണ്ട് – ശാന്തൻ എന്നും അവിവേകി എന്നുമായിരുന്നു അവരുടെ പേര്. അവരുടെ പിതാവിന്റെ പേര് പരമാർഥി എന്നായിരുന്നു.

ശാന്തനും അവിവേകിയും അവരുടെ ജന്മസ്ഥലമാകുന്ന കൂടു പൊളിച്ച്, പിതാവായ പരമാർഥിയുടെ അധീനതയിൽനിന്ന് ഓടി പ്പോന്നു. ഓടിയകന്ന അവർ എത്തിപ്പെട്ടതാകട്ടെ ഒരു ഘോരസിം ഹത്തിന്റെ മുമ്പിലായിരുന്നു. സിംഹം അവരെ മുറിവേൽപ്പിക്കുകയും ഭക്ഷിക്കാനൊരുങ്ങുകയും ചെയ്തു. അപ്പോൾ അതുവഴി വന്ന ഉത്തമനായൊരു ഇടയൻ അവരെ സിംഹത്തിന്റെ വായിൽനിന്നു രക്ഷിച്ചു. ഈ സമയത്ത് തനിക്കു ചില മുറിവുകളേറ്റെങ്കിലും ഇടയൻ അതു കാര്യമാക്കിയില്ല. ഇടയൻ അവരെ സുരക്ഷിതമായ ഒരു കുന്നിൻമുകളിലുള്ള തന്റെ ആട്ടിൻകൂട്ടിലെത്തിച്ചു. ആ കുന്നിന്റെ

ചുറ്റിലും, അതിനെ മറ്റുള്ളിടങ്ങളിൽനിന്നു വേർതിരിക്കുന്ന ഒരു തോടും അതിനുമപ്പുറം ചുറ്റും ഉയർന്നു നിൽക്കുന്ന വലിയ മലകളുമുണ്ടായിരുന്നു. ഇടയന്റെ ആട്ടിൻകൂട്ടിലേക്കുള്ള വഴി ഇടുക്കമുള്ളതുമായിരുന്നു.

ഇടയൻ ആട്ടിൻകുട്ടികളുടെ മുറിവു കഴുകി, മരുന്നു പുരട്ടി, സൗഖ്യം വരുത്തിയിട്ട് അവരോടു പറഞ്ഞു: "നിങ്ങൾ ഇവിടെ പാർപ്പാൻ സന്തുഷ്ടന്മാരാമെന്നു വരികിലും എന്റെ സ്വരം അറിഞ്ഞ അതിനെ അനുസരിച്ചു നടക്കുമെന്നുവരികിലും നിങ്ങൾക്ക നന്മയായും ഇഷ്ടമായും ഉള്ള സാധനങ്ങൾ സകലവും സംഭരിച്ചു തരികയും ആം ഞാൻ നിങ്ങളെ സൂക്ഷിക്കയും നിങ്ങൾക്ക നല്ല ഇടയനായി ഭവിക്കയും ചെയ്യും."

ഇടയൻ ഇടയ്ക്കിടെ ആട്ടിൻകുട്ടികളെ സന്ദർശിക്കുകയും അവരോടു തനിക്കുള്ള സ്നേഹം പ്രകടിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. ശാന്തൻ ഇടയനോട് വളരെയധികം സ്നേഹവും വിധേയത്വവും കാട്ടി. പക്ഷേ അവിവേകി പുറം കാഴ്ചകളിലേക്കും ദുഷ്ടശക്തികളിലേക്കും ക്രമേണ ആകർഷിക്കപ്പെട്ടു. അവൻ ഇടയനിൽ നിന്ന് അകന്നു കൊണ്ടിരുന്നു. ഒരു നാൾ ദുഷ്ടശക്തികളുടെ വലയിൽപെട്ട്, വ്യാമോഹം ബാധിച്ചവനായി, അവൻ കൂടുവിട്ട് ഓടിപ്പോയി. ഇടയന്റെ കൂട്ടിൽനിന്നു പുറത്തുപോയ അവന് ഭക്ഷണവും കിടപ്പും ഉറക്കവുമൊക്കെ മഹാദുരിതപൂർണമായിത്തീർന്നു. ഇടയന്റെ കൂട്ടിലെ നല്ല ജീവിതത്തെക്കുറിച്ചോർത്ത് അവൻ ദു:ഖിച്ചു.

അങ്ങനെയിരിക്കെ ഒരു ദിവസം സിംഹം ദുഷ്ടക്കൂട്ടങ്ങളായ ആടുകളെ ഓടിച്ചുപിടിക്കുവാൻ ശ്രമിച്ചു. രക്ഷപെടാൻ ഒരു മാർഗവുമില്ലാതെയായ അവിവേകി ഇടയന്റെ കൂടു ലക്ഷ്യമാക്കി അതിവേഗം ഓടി. ഇടയന്റെ അടുത്തെത്താറായപ്പോഴേക്കും സിംഹവും ഏറ്റം സമീപം എത്തി. എന്നാറെ അവിവേകി "മുന്നൊട്ട ഇടയന്റെ കാൽകലെക്ക കുതിച്ചു ചാടി ശാന്തകരവും അനുതാപകരമായുമുള്ള നെത്രങ്ങൾകൊണ്ട ആയവന്റെ നെരെ നൊക്കി

പിന്നെ ആ ആട്ടിൻകുട്ടിക്ക ഭവിച്ചത എന്തെന്ന ഞാൻ കെട്ടിട്ടില്ല. ഉത്തമനാം ഇടയൻ മഹാകാരുണ്യമുള്ളവനത്രെ ആകുന്നത എന്നും അവനൊട അപരാധം ചെയ്തിട്ടുണ്ടെന്ന ബൊധം വന്ന മൊചനത്തിന വെണ്ടിയും രക്ഷക്കവെണ്ടിയും അവന്റെ അരികിൽ വരുന്നവരെ രക്ഷിപ്പാൻ നല്ല മനസ്സ ഉള്ളവനാകുന്നു എന്നും നിശ്ചയമുണ്ട"

ഇടയനോടൊത്തുള്ള ശാന്തന്റെ ജീവിതസൗഭാഗ്യങ്ങളും ഇടയനിൽനിന്നു വിട്ടുപോയ അവിവേകിയുടെ ദുരിതങ്ങളും അതിദീർഘമായി വിവരിച്ചിരിക്കുന്നു. അമിതവിവരണം വായനയ്ക്കു മടുപ്പും ചെടിപ്പുമുണ്ടാക്കുന്നതാണെങ്കിലും ആഖ്യാനത്തിന്റെ ഭംഗികൊണ്ട്, പലപ്പോഴും അതറിയാതെ വായിച്ചുപോകാൻ കഴിയുന്നുണ്ട്.

ആദ്യം സൂചിപ്പിച്ചതുപോലെ ക്രൈസ്തവാശയ പ്രചാരണം ഈ കഥയുടെ വ്യക്തവും മുഖ്യവുമായ ലക്ഷ്യമാണ്. പരമാർഥിയായ പിതാവ്, ഉത്തമനായ ഇടയൻ, ആട്ടിൻകുട്ടികൾ, കൂട്ടിലേക്കുള്ള ഇടുങ്ങിയ വഴി, ഘോരനായ ശത്രു തുടങ്ങിയ ക്രൈസ്തവ സങ്കൽപ്പനങ്ങൾ ഇക്കഥയുടെ രചനയിൽ സമൃദ്ധമായി ഉപയോഗിച്ചിട്ടുണ്ട്. പിതാവ്, ഇടയൻ, ആട്, വാതിൽ, രക്ഷിതാവ് തുടങ്ങിയ പ്രയോഗങ്ങളൊക്കെ ക്രൈസ്തവ പദാവലിയുടെ ഭാഗമാണ്. നല്ല ഇടയനാകുന്ന ക്രിസ്തു, ആടുകൾക്കുവേണ്ടി ജീവൻ കൊടുക്കുന്ന ക്രിസ്തു, തുടങ്ങിയവ സുവിശേഷങ്ങളിലെ പ്രശസ്ത രൂപകങ്ങളാണ്:

"ഞാൻ നല്ല ഇടയൻ ആകുന്നു; നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു. ഇടയനും ആടുകളുടെ ഉടമസ്ഥനുമല്ലാത്ത കൂലിക്കാരൻ ചെന്നായ് വരുന്നതു കണ്ട് ആടുകളെ വിട്ട് ഓടിക്കളയുന്നു; ചെന്നായ് അവയെ പിടിക്കയും ചിന്നിച്ചു കളകയും ചെയ്യുന്നു. അവൻ കൂലിക്കാരനും ആടുകളെക്കുറിച്ചു വിചാരമില്ലാത്തവനുമല്ലോ. ഞാൻ നല്ല ഇടയൻ; പിതാവ് എന്നെ അറികയും ഞാൻ പിതാവിനെ അറികയും ചെയ്യുന്നതുപോലെ ഞാൻ എനിക്കുള്ളവയെ അറികയും എനിക്കുള്ളവ എന്നെ അറികയും ചെയ്യുന്നു. ആടുകൾക്കുവേണ്ടി ഞാൻ എന്റെ ജീവനെ കൊടുക്കുന്നു. ഈ തൊഴുത്തിൽ ഉൾപ്പെടാത്ത വേറെ ആടുകൾ എനിക്ക് ഉണ്ടു; അവയെയും ഞാൻ നടത്തേണ്ടതാകുന്നു; അവ എന്റെ ശബ്ദം കേൾക്കും; ഒരാട്ടിൻ കൂട്ടവും ഒരിടയനും ആകും." (ബൈബിൾ, യോഹന്നാന്റെ സുവിശേഷം അധ്യായം 10, വാക്യങ്ങൾ 11-17) *ബൈബിളി*ൽ ആട്ടിൻ കൂട്ടത്തെ ചിന്നിക്കുന്നതു ചെന്നായ ആണെങ്കിൽ, *രണ്ട് ആട്ടിൻകുട്ടികളുടെ കഥ*യിൽ അതു സിംഹമാണെന്നുമാത്രം.

## വിപദിധൈര്യം ഒരു കഥ

*വിപദിധൈര്യം ഒരു കഥ* ദീർഘമായ ഒന്നാണ്. പല അടരുകളായി പറഞ്ഞിട്ടുള്ള ഈ കഥയുടെ ആഖ്യാനരീതി വളരെ നന്നാണ്. മുത്തശ്ശിക്കഥയിൽ സംഭവങ്ങൾ ഒട്ടും മുഷിപ്പില്ലാതെ പറഞ്ഞു പോകുന്ന രീതിയാണ് *വിപദിധൈര്യം ഒരു കഥ*യിലെ ആഖ്യാനത്തിനുള്ളത്. യാദൃച്ഛികമായുണ്ടാകുന്ന തരക്കേടുകൾ സഹിക്കുന്നതിനു കഴിവില്ലാത്ത, വിപത്തുകളിൽ അസ്ഥിരചിത്തനായിത്തീരുന്ന തെയൊഡൊർ എന്ന ബാലന്റെ കഥയാണ് ആദ്യത്തെ അടര്. തെയൊഡൊറിന്റെ കഥയ്ക്കുള്ളിൽ മറ്റൊരു കഥ ഉണ്ട്-ഹാർഡമാന്റെ കഥ. ഹാർഡമാന്റെ കഥയാകട്ടെ ഒരു കഥയിൽ തീരുന്നില്ല; ഒന്നിനു പുറകെ മറ്റൊന്നായി തുടർന്നു പോകുന്ന അനവധി കഥകളുടെ ഒരു പരമ്പരയാണത്. ഘടനാപരമായി നോക്കുമ്പോൾ തെയൊ

ഡൊറിന്റെ കഥയിലെ ഉപാഖ്യാനമാണു ഹാർഡമാന്റെ കഥ. പക്ഷേ ഉപാഖ്യാനം പ്രധാന കഥയെക്കാൾ മുഖ്യമായിത്തീരുന്ന ആഖ്യാനകൗശലമാണ്, കഥ മുഴുവൻ വായിച്ചുകഴിയുമ്പോൾ നമുക്കു കാണാൻ കഴിയുന്നത്. തെയൊഡൊറിന്റെ കഥയെ ഹാർഡമാന്റെ കഥയുമായി ബന്ധിപ്പിക്കുന്നത് തെയൊഡൊറിന്റെ അച്ഛനാണ്-കാറൽടൻ.

ബുദ്ധിയും മിടുക്കും മര്യാദയുമുള്ള പയ്യനാണു തെയൊഡൊർ. പക്ഷേ അവനൊരു ദോഷമുണ്ട് - വിപദിധൈര്യം ഇല്ല. ഒരു ചെറിയ ദുരനുഭവംപോലും അവനെ തളർത്തിക്കളയും. ഒരു ദിവസം അച്ഛൻ അവനു പ്രത്യേകം വേർതിരിച്ചു നൽകിയ ചെറിയ തോട്ടത്തിൽ ഒരു പന്നിക്കൂട്ടം കടന്നു കയറി, തോട്ടമാകെ നശിപ്പിച്ചു. ആ കാഴ്ച അവനു സഹിക്കാൻകഴിഞ്ഞില്ല. ഇടനെഞ്ചുപൊട്ടി കുറേനേരം തോട്ടത്തിൽ നിന്നിട്ട്, ദേഷ്യവും ദു:ഖവും സഹിക്കാനാകാതെ, മനസ്ഥൈര്യം നഷ്ടപ്പെട്ട അവൻ ഒരു തൂമ്പയെടുത്ത്, തോട്ടത്തിൽ അവശേഷിച്ചിരുന്ന കൃഷികളും പൂച്ചെടികളുംകൂടി കിളച്ചുമറിച്ചു കളഞ്ഞു.

കാറൽടൻ ദൂരെനിന്ന് ഇതെല്ലാം കാണുന്നുണ്ടായിരുന്നു. വിപദി ധൈര്യമില്ലാതെ, പ്രതികൂലതകളിൽ തളർന്നു വീണുപോകുന്ന ഈ ദുസ്വഭാവം മകനിൽ വളർന്നുവരുന്നത് നന്നല്ലെന്നു നിശ്ചയിച്ച കാറൽടൻ ജീവിതത്തിൽ പ്രതികൂലതകൾമാത്രം നേരിട്ട, അവിടെനിന്ന് ഫീനിക്സ് പക്ഷിയെപ്പോലെ പിന്നെയും പിന്നെയും ഉയിർത്തെഴുന്നേറ്റ ഹാർഡമാനെ മകനു പരിചയപ്പെടുത്തിക്കൊടുക്കണമെന്നു തീരുമാനിച്ചു. "ക്ഷമാശക്തിയോടെ ഓരൊരൊ അനർത്ഥങ്ങൾ അനുഭവിച്ചവരിൽ ഒന്നാമവനാണു ഹാർഡമാൻ." അയാളുടെ ജീവിതകഥ തന്റെ മകന്റെ കണ്ണു തുറപ്പിക്കുമെന്ന് ആ പിതാവിനു നിശ്ചയമുണ്ടായിരുന്നു.

ഉച്ചതിരിഞ്ഞ് തെയൊഡൊറും കാറൽടനുംകൂടി ഹാർഡമാന്റെ വീട്ടിലെത്തി. കാറൽടൻ ഹാർഡമാനോടു പറഞ്ഞു: " ഹാർഡമാൻ അവർകളെ ഞാൻ നിൻ സംഗതികൾ ഒട്ട പല പൊഴുതും കെട്ടിട്ടുണ്ട മുഴുവൻ നല്ല വിവരം ഗ്രഹിച്ചിട്ടില്ലതാനും ആ വൃത്താന്തം എന്നൊടും എന്നുണ്ണിയൊടും കൃപയാ പറയുമെങ്കിൽ വളരെ ഉപകാരമെന്ന തോന്നുന്നു." അങ്ങനെ, ഈ ലോകത്തിൽകിടന്നു കീൾമെൽ മറിഞ്ഞിരിക്കുന്നവനായ ഹാർഡമാൻ അവന്റെ ദുരിതകഥകളുടെയും ദുഃഖാനുഭവങ്ങളുടെയും സുദീർഘചരിത്രം പറഞ്ഞുതുടങ്ങി. ഒന്നിനു പുറകെ മറ്റൊന്നായെത്തി, പന്നിക്കൂട്ടം കൃഷിത്തോട്ടത്തെയെന്നപോലെ, അവന്റെ ജീവിതത്തെ ഓരോ തവണയും കശക്കിയെറിഞ്ഞുകളഞ്ഞ തീവ്രാനുഭവങ്ങൾക്കുമുമ്പിൽ വിപദിധൈര്യത്തോടും മനസ്ഥൈര്യത്തോടുംകൂടി ഹാർഡമാൻ പിടിച്ചുനിന്നു. അതുകൊണ്ട്

അയാൾക്ക് ദുർവിധികളുടെ കൈയിൽനിന്നു സ്വന്തം ജീവിതം പിടിച്ചുവാങ്ങിയെടുക്കാനും കുടുംബം നിലനിർത്താനും കഴിഞ്ഞു. മദ്യപനായ അച്ഛൻ സ്വത്തു മുഴുവൻ നശിപ്പിച്ച് ഹാർഡമാനെയും കുടുംബത്തെയും ഒന്നുമില്ലായ്മയിലേക്കു തള്ളിവിട്ടത്, അവന് കപ്പലിൽ ഒരു ജോലിക്കാരനായി പോകേണ്ടിവന്നത്, മൊറൊക്കൊയിൽവെച്ച് കപ്പൽഛേദം വന്നത്, ഒരു വിധം കരപറ്റി എത്തിച്ചേർന്ന നാട്ടിൽ രാജാവിന് അടിയാനായിത്തീർന്നത്, യജമാനന്റെ വീടു കൊള്ള ചെയ്യാൻ വന്ന കള്ളന്മാരെ നേരിട്ടതും അവരിൽനിന്നു പരിക്കേറ്റതും മോചനംനേടി ഇംഗ്ലണ്ടിലേക്കു പോകുന്ന ഒരു കപ്പലിൽ കയറി ഡൌൺസിൽ എത്തിയപ്പോൾ രാജാവിന്റെ ദാസ്യവൃത്തിയിലേക്കു ബലാൽക്കാരമായി നിയോഗിക്കപ്പെട്ടത്, അവിടെനിന്നു മോചനംനേടി ലണ്ടനിൽ എത്തി സ്വസ്ഥജീവിതം ആഗ്രഹിച്ച് ഒരു കച്ചവടത്തിൽ പങ്കുകാരനായിച്ചേർന്നു കബളിപ്പിക്കപ്പെട്ടത്, പിന്നീടു ദീർഘകാലം അധ്വാനിച്ച് ഒരു ചെറുപുരയും പറമ്പും ഉണ്ടാക്കി അതിൽ ഒരുവിധം സന്തോഷത്തോടെ ജീവിച്ചുവരുമ്പോൾ ദൂരെ സമുദ്രത്തിൽനിന്നു എടുത്തുണ്ടാക്കിയ കൃഷിസ്ഥലത്തു സഹായിയായി പോയതും എല്ലാം കടലെടുത്തു പോയതും ദുരിതങ്ങളിൽപ്പെട്ടു മൂത്തപൈതൽ മരിച്ചത്, വണ്ടിക്കൂലിക്കുപോലും പണമില്ലാതെ പുതിയൊരു ജീവിതം തേടി ഭാര്യയെയും കുഞ്ഞുങ്ങളെയുമായി ദീർഘദൂരം കാൽനടയായി യാത്ര ചെയ്യേണ്ടിവന്നത്, പിന്നെയും ഒരു യജമാനന്റെ പാട്ടക്കാരനായതും പഴയ കാര്യസ്ഥൻ മാറി പുതിയ ആൾ വന്നപ്പോൾ വീടും കൃഷിസ്ഥലവും ഒഴിഞ്ഞു കൊടുക്കുകയോ പാട്ടം കൂട്ടി നൽകുകയോ വേണമെന്നു പറഞ്ഞതും യജമാനനെ നേരിൽകണ്ട് കരുണയാചിക്കാൻ ലണ്ടനിലേക്കു പോകുംവഴി വണ്ടി മറിഞ്ഞ് തലപൊട്ടി ബോധംകെട്ടും തോളെല്ലു പൊട്ടിയും മൃതപ്രായനായി കഴിയേണ്ടിവന്നത്, എല്ലാം നശിച്ചവനായി തിരിച്ചുവരുമ്പോൾ ഭാര്യ രോഗിണിയായതും കുട്ടികൾ പട്ടിണിയാൽ കഷ്ടപ്പെടുന്നതും കാണേണ്ടിവന്നത്-ഇങ്ങനെ അസാധാരണ ദുരിതങ്ങൾമാത്രമായിരുന്നു ഹാർഡമാന്റെ ജീവിതസമ്പാദ്യം.

പക്ഷേ വിപത്തുകളൊന്നിന്റെയും മുമ്പിൽ അയാൾ തളർന്നുപോയില്ല. ഭാഗ്യത്തിന് നല്ലവനായ പഴയ കാര്യസ്ഥനെ കണ്ടുമുട്ടി. വീണ്ടും അയാളുടെ സേവകനായി ജോലി നേടി. ഒപ്പം അമിതാധ്വാനം ചെയ്ത് സ്വന്തമായി പുരയും കൃഷിത്തോട്ടവുമുണ്ടാക്കി. വേണ്ടതിലധികം സമ്പത്തിന്റെ ഉടമയായി. വിപദിധൈര്യത്തിന്റെ അടിത്തറമേൽ പടുത്തുയർത്തിയ ജീവിതത്തെക്കുറിച്ച് ഹാർഡമാന്റെ നാവിൽനിന്നു കേട്ട തെയൊഡൊർ ഒരു കാര്യം മനസ്സിലാക്കി- ക്ഷമയും നിലയും ഉണ്ടായാൽ അവസാനം സിദ്ധി നന്നാകും. ഹാർഡമാന്റെ അനുഭവകഥനം തെയൊഡൊറിന്റെ ജീവിതത്തെ

പരിവർത്തിപ്പിച്ചു. വിപദിധൈര്യത്തിന്റെ അഭാവംകൊണ്ടു കിളച്ചു മറിച്ച തന്റെ ചെറിയ കൃഷിത്തോട്ടം വീണ്ടും പൂർവസ്ഥിതിയിലാക്കാൻ അവൻ തീരുമാനിച്ചു.

ഹാർഡ്മാന്റെ കഥ ആലേഖനം ചെയ്തിരിക്കുന്നതു ദുരിതത്തിന്റെ കടുംവർണം ഉപയോഗിച്ചാണ്. കടുംവർണങ്ങളും കനത്ത വരകളുമാണല്ലോ കുട്ടികളുടെ മനസ്സിൽ എളുപ്പം പതിയുന്നത്.

## ജോർജിന്റെയും അവന്റെ ചക്രത്തിന്റെയും കഥ

*ജോർജിന്റെയും അവന്റെ ചക്രത്തിന്റെയും കഥ* നല്ല ഒരു ബാലസാഹിത്യകൃതിയാണ്. കുട്ടികൾ ലൗകികമോഹങ്ങളിൽപെട്ടു വഴിതെറ്റി പോകുന്നതിന്റെയും ദുർവ്യയക്കാരായിത്തീരുന്നതിന്റെയും അപകടങ്ങളിലേക്ക് ഈ കഥ വിരൽചൂണ്ടുന്നു. കച്ചവടസ്ഥാപനങ്ങൾ ധാരാളമുള്ള ഒരു തെരുവിലെ വീട്ടുവാതിൽക്കലിരുന്ന്, ആ കടകളിലെ സാധനങ്ങളിൽ പലതും കിട്ടിയാൽ കൊള്ളാമായിരുന്നുവെന്ന് ജോർജ് എന്ന കൊച്ചുകുട്ടി ചിന്തിച്ചു. പക്ഷേ അതൊന്നും വാങ്ങാൻ തന്റെ കൈയിൽ പണം ഇല്ല. ഇഷ്ടംപോലെ എന്തും വാങ്ങാൻ കഴിയുംവിധം താൻ ഒരു പണക്കാരനാകേണ്ടതായിരുന്നുവെന്ന് അവൻ വിലപിച്ചു. ഇതുകേട്ട് അവന്റെ പിതാമഹൻ അവനോടു പറഞ്ഞു - ലോകത്തിലുള്ള എല്ലാ സമ്പത്തും ഈശ്വരന്റേതാണ്. ആവശ്യമുള്ളവർക്ക് അതു ദൈവം നൽകുന്നു. നിനക്കു പണം ആവശ്യമില്ലെന്ന് ഈശ്വരനു തോന്നുന്നതുകൊണ്ട് നിനക്കു പണം തരുന്നില്ല. പക്ഷേ ജോർജിന്റെ മറുചോദ്യം ഇങ്ങനെ ആയിരുന്നു -എനിക്കു പണം ഉണ്ടാകേണ്ട എന്നു ദൈവം നിശ്ചയിച്ചത് എന്തുകൊണ്ട്? എനിക്കു പണം ഉണ്ടെങ്കിൽ അതു നല്ല കാര്യങ്ങൾക്കു പയോഗിക്കരുതോ. കുറച്ചുനേരം പരസ്പരം പല കാര്യങ്ങളും സംസാരിച്ചതിനുശേഷം മുത്തച്ഛൻ ജോർജിനോടു പറഞ്ഞു- നന്നായി ചെലവാക്കുമെങ്കിൽ ഞാൻ ഇന്ന് നിനക്ക് ഒരു ചക്രം തരാം. അതുകണ്ടിട്ട് നാളെ ഒരു രൂപ തരാം.

മുത്തച്ഛൻ നൽകിയ ഒരു ചക്രവുമായി വീട്ടുവാതിൽക്കൽ കൽപ്പടവിൽ ഇരുന്ന് ജോർജ് ആലോചിച്ചു-പിതാമഹനെ പ്രസാദിപ്പിക്കാൻ കഴിയുംവിധം ഈ ഒരു ചക്രം എങ്ങനെ ചെലവഴിക്കും? എങ്കിലല്ലേ നാളെ ഒരു രൂപ കിട്ടൂ? അങ്ങനെയിരിക്കെ വട്ടിയിൽ മുന്തിരിങ്ങയുമായി കടന്നുവന്ന കച്ചവടക്കാരൻ ചക്രത്തിനു പന്ത്രണ്ടുവീതം മുന്തിരിങ്ങ കൊടുക്കാം; വാങ്ങിക്കൊള്ളാൻ പറഞ്ഞു. ജോർജ് മുന്തിരിങ്ങ വാങ്ങി. ആരോടും പറയാതെ, ആർക്കും കൊടുക്കാതെ അതു മുഴുവൻ തിന്നുകയും ചെയ്തു. എല്ലാം പച്ച മുന്തിരിങ്ങയായിരുന്നു. അതു തിന്ന ജോർജിന് അസുഖം പിടിച്ചു; മരുന്നു കഴിക്കേണ്ടി വന്നു. പിറ്റേദിവസം ജോർജ്കുഞ്ഞിന്റെ അസുഖം

കുറച്ചു ഭേദമായപ്പോൾ പിതാമഹൻ പറഞ്ഞു–നീ ചക്രം ദുർവ്യയം ചെയ്തതുകൊണ്ട് ഇനി ഞാൻ നിനക്ക് രൂപ തരില്ല.

അപ്പോൾ ജോർജ് പറഞ്ഞു – മുത്തച്ഛാ ആ മുന്തിരിങ്ങ ചെയ്ത പിഴയാണത്. എനിക്ക് ഒരു ചക്രംകൂടി താ. ഞാൻ അതു നന്നായി ചെലവഴിക്കാം. ഒന്നുകൂടി പരീക്ഷിക്കാൻ മുത്തച്ഛൻ ഒരിക്കൽകൂടി ചക്രം കൊടുത്തു. ജോർജ് ആലോചിച്ചു–തിന്നാനുള്ള സാധനം വാങ്ങി ഇന്നലെ അബദ്ധമുണ്ടാക്കി. ഇന്നതു വേണ്ട. മറ്റെന്തെങ്കിലും വാങ്ങാം. ജോർജ് വളരെ ആലോചിച്ചതിനുശേഷം ഒരു ചക്രം കൊടുത്ത് ഒരു പിച്ചാത്തി വാങ്ങി. ഉപയോഗമുള്ള സാധനമാണ ല്ലോ? അതുമായി തോട്ടത്തിലെത്തി, ഒരു കമ്പുവെട്ടി. പക്ഷേ വെട്ടു കൊണ്ടതു ജോർജിന്റെ കൈയ്ക്കായിരുന്നു.

മരുന്നു വെച്ചുകെട്ടി, ഏതാനും നാളുകൾക്കുശേഷം ജോർജിന്റെ മുറിവു കരിവായപ്പോൾ മുത്തച്ഛൻ പറഞ്ഞു–ഞാൻ രണ്ടാമതുതന്ന ഒരു ചക്രംകൊണ്ടും നിനക്കു ഗുണമുണ്ടായില്ല. ഇതുകേട്ട ജോർജ് മുത്തച്ഛനോടു പറഞ്ഞു–ഒരിക്കൽകൂടി ഒന്നു പരീക്ഷിച്ചുനോക്കണേ. എനിക്ക് ഇപ്പോൾ കുറേക്കൂടി അറിവായി. മുത്തച്ഛൻ ഒരു ചക്രംകൂടി തന്നാൽ അതു നല്ലവിധം ചെലവാക്കി, ഞാൻ ഒരു രൂപയ്ക്കുള്ള യോഗ്യത നേടാം. ആ വൃദ്ധൻ പിന്നെയും ജോർജിന് ഒരു ചക്രം കൊടുത്തു. അതു വാങ്ങിക്കൊണ്ടുപോയ ജോർജ് ആലോചിച്ചു–ഇതുകൊണ്ട് തിന്നാനൊന്നും വാങ്ങുകയില്ല, പിച്ചാത്തിയും വാങ്ങി ക്കുകയില്ല, ഒരു ചരടുരുളവാങ്ങി പോക്കറ്റിൽ സൂക്ഷിക്കും. ഒരു കഷണം വേണമെന്ന് ആരെങ്കിലും പറഞ്ഞാൽ അതിൽനിന്നു കൊ ടുക്കും. അങ്ങനെ ഉപകാരമായി ഒരു ചക്രം ചെലവഴിച്ചാൽ പിതാ മഹൻ നാളെ ഒരു രൂപ തരും. ചരടുരുള വാങ്ങി, അതുമായി തോട്ട ത്തിലെത്തിയപ്പോൾ ജോർജിന് ഒരു ആശയം തോന്നി. ഈ ചരടിന് എന്തുമാത്രം നീളം ഉണ്ടെന്നു നോക്കാം. ചരടിന്റെ ഒരറ്റം അവൻ ഒരു മരത്തിൽ കെട്ടി. മറ്റേ അറ്റം ദൂരെ മറ്റൊരു മരത്തിലും കെട്ടി. അങ്ങനെ ചരട് തോട്ടത്തിനു വിലങ്ങനെ ഇടമുറിച്ചു നിന്നു. പിന്നീടു ജോർജ് മറ്റൊരിടത്തേക്കു നോക്കിക്കൊണ്ടിരിക്കെ മുത്തച്ഛൻ തോട്ട ത്തിൽ നടക്കാൻ വന്നു. വാർധക്യം മൂലം കണ്ണു ശരിക്കു കാണാൻ കഴിയാതിരുന്ന മുത്തച്ഛൻ ചരടിൽതട്ടി താഴെവീണു. ജോർജ് ഓടി പ്പോയി ചിലരെ വിളിച്ചു കൊണ്ടുവന്നു. മുത്തച്ഛനെ വീട്ടിൽ കൊണ്ടു പോയി കിടത്തി. സ്നേഹവാനായ മുത്തച്ഛൻ വീണു കിടപ്പിലായ തോർത്ത് ജോർജ് ഒരുപാടു നേരം കരഞ്ഞു.

മുത്തച്ഛനും അച്ഛനുമൊക്കെ ജോർജിനോടു ക്ഷമിച്ചു. പിന്നീട് ജോർജിന്റെ പിതാവ് അവന് ഒരു രൂപാ കൊടുത്തു. മുത്തച്ഛൻ കൊടുത്ത മൂന്നു ചക്രം ദുർവ്യയം ചെയ്തതിൽ മനപ്രയാസം തോ ന്നിയ അവൻ അതു വാങ്ങാൻ മടിച്ചു. എങ്കിലും പിതാവു നിർബ

ഡിച്ചപ്പോൾ വാങ്ങി. അതുമായി മുത്തച്ഛന്റെ അടുത്തുചെന്ന്, ആ പണം എങ്ങനെ ചെലവഴിക്കണമെന്നു ചോദിച്ചു. മുത്തച്ഛൻ ജോർജിനെക്കൊണ്ട് ആ പണത്തിന് ഒരു വേദപുസ്തകം വാങ്ങിപ്പിച്ച്, ആ പുസ്തകം തൊമ്മാസ് എന്ന അത് അർഹിക്കുന്ന ഒരുവന് ദാനം ചെയ്യിച്ചു.

ഒരാൾക്ക് ആവശ്യമില്ലാത്ത വസ്തു അയാൾക്കു കിട്ടുന്നതു പൊല്ലാപ്പിനു കാരണമാകുമെന്നൊരു ഗുണപാഠം ഈ കഥ കുട്ടികൾക്കു നൽകുന്നു. ആഖ്യാനവും സംഭാഷണവും ഇടകലർത്തി കഥാരചന നിർവഹിച്ചിരിക്കുന്നതുമൂലം രചനാരീതി കുറേക്കൂടി ഹൃദ്യമായിത്തീർന്നിരിക്കുന്നു. മൂലഭാഷയിലെ ആശയങ്ങൾ ലക്ഷ്യഭാഷാവഴക്കങ്ങളിൽ ആവിഷ്കരിക്കപ്പെടുമ്പോഴാണ് പരിഭാഷ അർഥവത്തും സ്വാഭാവികവുമാകുന്നത്. ഈ കാഴ്ചപ്പാടിൽ, ഈ കഥയിലെ ചക്രം, ഭഗവാൻ തുടങ്ങിയ പ്രയോഗങ്ങൾ ശ്രദ്ധേയമാണ്.

## എഡ്വാഡ് എന്ന പെർ ഉളവായ രാജാക്കന്മാരിൽ ആറാമവന്റെ ചരിതം

*എഡ്വാഡ് എന്ന പെർ ഉളവായ രാജാക്കന്മാരിൽ ആറാമവന്റെ ചരിതം.* ഇത് ഏ.ഡി. 1547 മുതൽ 1553 വരെ ഇംഗ്ലണ്ടിന്റെയും അയർലണ്ടിന്റെയും രാജാവായിരുന്ന എഡ്വേർഡ് ആറാമന്റെ (ജനനം: ഒക്ടോ.12, 1537; മരണം: ജൂലൈ 6, 1553) ജീവചരിത്രമാണ്. *എൻസൈക്ലോപീഡിയ ബ്രിട്ടാനിക്ക*യുടെ കോംപാക്ട് ഡിസ്ക് വേർഷനിൽ എഡ്വേർഡ് ആറാമന്റെ ജീവചരിത്രത്തെക്കുറിച്ച് ഇങ്ങനെ വായിക്കാം:

> "Edward was King Henry VIII's only legitimate son; his mother, Henry's third wife, Jane Seymour, died 12 days after his birth. Although Edward has traditionally been viewed as a frail child who was never in good health, some recent authorities have maintained that until several years before his death he was a robust, athletically inclined youth. His tutors found him to be intellectually gifted, a precocious student of Greek, Latin, French, and theology. On Jan. 28, 1547, Henry VIII died and Edward succeeded to the throne.
>
> Henry had decreed that during Edward's minority the government was to be run by a council of regency; in fact, Edward's uncle Edward Seymour, duke of Somerset, wielded almost supreme power as regent, with the title of protector, until he was overthrown in 1549 by the unscru-

pulous John Dudley, earl of Warwick (soon to be duke of Northumberland). The young king was the mask behind which Northumberland controlled the government. The measures taken by both Somerset and Northumberland to consolidate the English Reformation, however, agreed with Edward's own intense devotion to Protestantism.

In January 1553 Edward showed the first signs of tuberculosis, and by May it was evident that the disease would be fatal. Working with Northumberland, he determined to exclude his two half-sisters, Mary and Elizabeth, from the succession and to put Northumberland's daughter-in-law, Lady Jane Grey, and her male heirs in direct line for the throne. As a result, a power struggle erupted after Edward's death. Lady Jane Grey ruled for nine days (July 10-19, 1553) before she was overthrown by the more popular Mary I (reigned 1553-58).

Edward displayed a potential for effective administration, but many scholars have felt that, had he lived, his religious zeal and extreme obstinacy might have imprinted rigidity and narrowness on the Church of England."

ഈ ജീവചരിത്രകുറിപ്പിന് ആധാരമായ ജീവിതമാണ് 88 മുതൽ 117 വരെയുള്ള മുപ്പതു പേജുകളിൽ ദീർഘമായി വിവരിച്ചിരിക്കുന്നത്.

അഞ്ച് അധ്യായങ്ങളിലായാണ് *എഡ്വാഡ്... ചരിതം* വിവരിച്ചിരിക്കുന്നത്. ഓരോ അധ്യായത്തിനും പ്രത്യേകം തലക്കെട്ടു നൽകിയിട്ടുണ്ട്. ഓരോ അധ്യായവും അതിന്റെ തലക്കെട്ടും ഇനി പറയുന്നു: പ്രഥമൊധ്യായം – ഇതിൽ എഡ്വാഡ് രാജാവിൻ ജനനത്തിന്റെയും പട്ടാഭിഷെകത്തിന്റെയും വിവരം ചൊല്ലുന്നു. രണ്ടാം അധ്യായം– എഡ്വാഡ് രാജാവിന്റെ വിദ്യാഭ്യാസാസക്തിയും എംഗലാന്തിൽ ജനങ്ങൾക്ക നന്മയ്ക്കായി ഇന്നിന്ന കാര്യങ്ങൾ ചെയ്തു എന്നും ഇതിൽ ചൊല്ലുന്നു. മൂന്നാം അധ്യായം–ഇതിൽ എഡ്വാഡ് രാജാവിൻ ദൈവഭക്തിയുടെ രസമയമാം ദൃഷ്ടാന്തങ്ങളെ ചൊല്ലുന്നു. നാലാം അധ്യായം–ഇതിൽ എഡ്വാഡ് രാജാവിന്റെ ശുദ്ധമായും ആനന്ദമായും ഉള്ള മരണത്തെ ചൊല്ലുന്നു. അഞ്ചാം അധ്യായം– എഡ്വാഡ് രാജാവിന്റെ കഥ ഇതിൽ സമാപ്തമാകുന്നു. ആദ്യ അധ്യായത്തിന് സംസ്കൃതരീതിയിൽ *പ്രഥമൊധ്യായം* എന്നു പേരിട്ടിരിക്കുന്നതും തുടർന്നുള്ള അധ്യായങ്ങളിൽ ആ രീതി ഉപേക്ഷിച്ചിരിക്കുന്നതും ശ്രദ്ധിക്കേണ്ടതാണ്. അതുപോലെ *എംഗലാന്തിൽ...*

*കഥ*യിൽ (മാർജരിയുടെ കഥ) കഥ 1, കഥ 2,... എന്നിങ്ങനെയാണു ഭാഗം തിരിച്ചിരുന്നതെങ്കിൽ *എഡ്വാഡ്... ചരിത*ത്തിൽ അധ്യായങ്ങളായാണു തിരിച്ചിരിക്കുന്നത്. വിദ്യാർഥികളെയും ശിശുക്കളെയും ഉദ്ദേശിച്ചു രചിക്കപ്പെട്ടിട്ടുള്ളതാണ് ഈ ജീവചരിത്രകൃതി. 'എടൊ അദ്ധ്യായി' എന്നുള്ള അഭിസംബോധന ഇതിൽ ആവർത്തിക്കുന്നുണ്ട്. "ഈശ്വര-കരുണാനിമിത്തം എൻ പ്രാർത്ഥനയെ ശ്രവിക്കണമെ പിതാവൊടും വിശുദ്ധാത്മാവൊടും കൂടെ നിനക്ക സകല ബഹുമാനവും മഹത്വവും എന്നും ഉണ്ടാകെണം ആമീൻ" എന്ന് ശിശുക്കൾ ചൊല്ലേണ്ട പ്രാർഥനയോടുകൂടിയാണ് ജീവചരിത്രം അവസാനിപ്പിച്ചിരിക്കുന്നത്.

എഡ്വാഡ് ആറാമൻ രാജാവിന്റെ ജനനംമുതൽ മരണംവരെയുള്ള പ്രധാനസംഭവങ്ങൾ, ഭരണാധികാരി എന്ന നിലയിലെ പ്രവർത്തനങ്ങൾ, സ്വഭാവഗുണങ്ങൾ, ദർശനം ഇവയെല്ലാം വിപുലമായി ഈ കൃതിയിൽ വിശദീകരിച്ചിട്ടുണ്ട്. എഡ്വാർഡ് ആറാമന്റെ ജീവിതകാലം വളരെ ഹ്രസ്വമായിരുന്നു-പതിനാറു വർഷം തികച്ചില്ല. പക്ഷേ 'പേപ്പസി(papacy)'യ്ക്കെതിരായി പ്രോട്ടസ്റ്റാന്റിസം (മതനവീകരണപ്രസ്ഥാനം) ഇംഗ്ലണ്ടിൽ പ്രതിഷ്ഠിക്കപ്പെട്ടത് എഡ്വാർഡ് ആറാമന്റെ കാലത്താണെന്നുള്ളതുകൊണ്ട് ബ്രിട്ടീഷ് ചരിത്രത്തിൽ തങ്കലിപികളിൽ രേഖപ്പെടുത്തിയിട്ടുള്ള നാമമാണ് അദ്ദേഹത്തിന്റേത്. എഡ്വാർഡ് ആറാമന്റെ ഈ ജീവചരിത്രകൃതി മലയാളത്തിലെ ആദ്യ ജീവചരിത്രകൃതിയാണ്.

*ചെറുപൈതങ്ങൾക്ക... കഥ*കളിലെ ഇതിനു മുമ്പു പരിചയപ്പെട്ട കൃതികളെ അപേക്ഷിച്ച്, എഡ്വാഡ്... ചരിതത്തിന്റെ ഭഷാശൈലി കുറേക്കൂടി മെച്ചമാണ്. ഉദാഹരണത്തിനുവേണ്ടി ഒരു ഭാഗം ഉദ്ധരിക്കാം:

> "ക്രിസ്തൊസ് നമുക്ക പ്രാണനെയും ശ്വാസത്തെയും സകലത്തെയും നൽകുന്നതുകൊണ്ടും നമ്മുടെ ദെഹികൾക്ക ഇടയനായി ആ ആടകൾക്കവെണ്ടിയും ആ നിവഹത്തിൽ ഉള്ള ആട്ടിൻകുട്ടികൾക്ക വെണ്ടിയും തൻ പ്രാണനെതന്നെ ത്യജിച്ചതുകൊണ്ടും നാം എവരും അവന പ്രഭാവത്തിന്നും മഹത്വത്തിന്നും ആയിട്ടുതന്നെ വസിക്കുന്ന അർഹതയും ഉചിതവുമുള്ളതാകുന്നു ഈശ്വരൻ യെശു തൻ ജനങ്ങൾക്ക ഇടയൻ മാത്രമല്ല രാജാവാകയുമുണ്ട യെശുവിൻ സംഗതിയെ വിശുദ്ധ ലെഖനങ്ങളിൽ പാരായണം ചെയ്യുന്നത തന്നെപൊര അവൻ നമ്മൊട അതിപ്രിയനായി ഇരിക്കെണ്ടുന്നവനാകുന്നു അവനെ കുറിച്ച സ്നെഹം നമ്മുടെ മനക്കാമ്പിൽ പറ്റി ഇരിക്കെണം മനസ്സിൽ അവനെകുറിച്ച സ്നെഹം പറ്റികഴിഞ്ഞാൽ അപ്പൊൾ തൊട്ടത്തിൽ ഒരു ചാരുവൃക്ഷം പോലെ ബാല്യത്തിൽ തന്നെ

ഭക്തിയാം കമനീയ സുഗന്ധപുഷ്പങ്ങൾ ഉണ്ടായി. യെശു ക്രിസ്തൊസിൻ മൂലമായി ദൈവമഹത്വത്തിനും സ്തുതിക്കും വെണ്ടുന്ന ധാർമ്മികത്വമാം ഫലങ്ങൾ സമയത്തിങ്കൽ ഉള വായീടും - നീ ഇപ്പൊൾ വായിച്ച ഈ ചരിതനാഥനാം രാജ കുമാരൊത്തമൻ ഇങ്ങിനെതന്നെ ചെയ്തു അവനെ പൂർവ്വ ത്തിൽ ബുധന്മാർ ശ്രെത്ത ബ്രിത്തെനിൽ ജനിച്ച യൊശിയാഉ എന്നും എഡ്വാഡ് രാജർഷി എന്നും വിളിച്ചുകൊണ്ടിരുന്നാർ”

## മനസ്സുറപ്പിന്റെ സംഗതി

*മനസ്സുറപ്പിന്റെ സംഗതി* എന്ന കഥ പ്രത്യുൽപ്പന്നമതിത്വത്തിന്റെ മഹത്വത്തെക്കുറിച്ചു പ്രതിപാദിക്കുന്നു. ജീവിതയാത്രയിൽ അഭി മുഖീകരിക്കേണ്ടിവരുന്ന ചെറുതും വലുതുമായ പ്രതികൂലതകൾക്കു മുമ്പിൽ തളരുകയോ തകരുകയോ ചെയ്യരുതെന്ന സന്ദേശം നൽകു ന്ന *വിപദിധൈര്യം ഒരു കഥ*യോടു അടുത്തുനിൽക്കുന്ന ഈ കഥ. സദ്യ:പ്രതികരണം വേണ്ടിവരുന്ന ജീവിതസന്ദർഭങ്ങളിൽ അന്ധാ ളിച്ചു നിന്നുപോയാലുണ്ടാകുന്ന നഷ്ടങ്ങളെയും ഔചിത്യപൂർവം പെരുമാറിയാൽ ഒഴിവാക്കാവുന്ന അപകടങ്ങളെയുംകുറിച്ച്, അന വധി ഉപകഥകളുടെ സഹായത്തോടെ ഈ കഥയിൽ വിവരിക്കുന്നു. ഏതെങ്കിലും വിധത്തിലുള്ള മതപ്രബോധനമോ മതപ്രചാരണമോ ഈ കഥയിൽ ഇല്ല. മറ്റു ചില കഥകളിലേതുപോലെ ക്രൈസ്തവ തത്ത്വങ്ങളെക്കുറിച്ചോ യേശുവിനെക്കുറിച്ചോ ഈ കഥയിൽ പരാമർ ശിക്കുന്നുമില്ല. തികച്ചും മതേതരസ്വഭാവമുള്ള ഒരു കഥയാണിത്.

ഒരു യജമാനസ്ത്രീ കൊത്തിച്ചു ചോര കളയണമെന്നുവെച്ച് ഒരു വൈദ്യനെ വരുത്തി. വൈദ്യൻ പുരമുറിയിൽ കടന്ന ഉടനെ യജമാനസ്ത്രീയുടെ മകൾ എലിശാബെത്ത ഞെട്ടി വേഗത്തിൽ പോകാനൊരുങ്ങി. അപ്പോൾ അമ്മ അവളെ തിരികെവിളിച്ചു പറഞ്ഞു, എലിശാബെത്തേ പോകരുത്. നീ എന്റെ അടുത്തുതന്നെ നിൽക്കണം. അപ്പോൾ മകൾ പറഞ്ഞു, അയ്യോ അമ്മേ കൊത്തിച്ചു ചോര കളയുന്നതും അമ്മയ്ക്കു വേദനിക്കുന്നതുമൊന്നും കണ്ടു സഹിച്ചുകൊള്ളാൻ എനിക്കു വയ്യ. അമ്മ പറഞ്ഞു - എടീ എനിക്ക് അത് അനുഭവിക്കാമെങ്കിൽ നിശ്ചയമായും നിനക്കു കണ്ടു സഹി ക്കുകയുമാകാം. നീ ഇവിടെ നിൽക്ക്. ഇതേക്കുറിച്ച് നമുക്കു പിന്നെ സംസാരിക്കാം.

വൈദ്യൻ അമ്മയുടെ കൈയിൽ ശസ്ത്രപ്രയോഗംനടത്തി കൊത്തി ചോരകളഞ്ഞ്, മുറിവുവെച്ചു കെട്ടി. അമ്മയുടെ കൈയിൽ നിന്നു ചോര ചാടുന്നതുകണ്ട് അവൾ ഭയപ്പെട്ടുവെങ്കിലും പോകാ തെ അവിടെത്തന്നെ നിന്നു. വൈദ്യൻ പോയിക്കഴിഞ്ഞപ്പോൾ അമ്മ എലിശാബെത്തിനോടു പറഞ്ഞു - ഇത്തരം കാര്യങ്ങൾ കണ്ടുപരി ചയിക്കണം. ജനങ്ങൾക്കു വേദനയും പാരവശ്യവുമുള്ളപ്പോൾ

അവരെ സഹായിക്കണം. അത്തരം സന്ദർഭങ്ങളിൽ അവരുടെ അരികെ ചെല്ലുവാൻ വെറുപ്പു ഭാവിച്ചു എങ്കിൽ ആ സംഗതിക്കു ആവശ്യമുള്ള അറിവും മനസ്സുറപ്പും നമുക്ക് അശേഷം ഉണ്ടാകു കയില്ല. മനസ്സുറപ്പ് എന്നാൽ എന്താണെന്നു മകൾ ചോദിക്കുമ്പോൾ അമ്മ അതു വിശദീകരിക്കുന്നതു നോക്കുക:

> അപകട സംഗതികളിൽ ചാഞ്ചല്യപ്പെടാതെയും ഭയപെടാതെ യും ആക്കുന്ന ബുദ്ധിസ്വാധീനത ആകുന്നു മനസ്സിന്റെ ജാഗ്രത എന്നുള്ള ചൊൽ കെട്ടിട്ടുണ്ട അല്ലൊ മനസ്സുറപ്പിന്റെ ഒരു സാധ്യം അതാകുന്നു അത മഹാശ്രെഷ്ഠമാം ലക്ഷണമാകുന്നു അത ഇല്ലായ്കിൽ വിപത്തിനെ അകറ്റുന്നതും അതിൽ ചാടു ന്നതും ഒരുപൊലെ ആയിതീരുമായിരിക്കും നിൻ ചാർച്ചക്കാര ത്തിയാം മറിയാമിന്റെ തൊപ്പി വിളക്കത്ത തീ പിടിച്ചു എന്ന കെട്ടത ഓർമ്മ ഇല്ലയൊ

ഇങ്ങനെ വളരെ സ്വാഭാവികമായി, അമ്മ മകൾ എലിശാബെ ത്തിനോട് മനസ്സുറപ്പിനെക്കുറിച്ചു പറഞ്ഞുവന്നിട്ട്, അതേക്കുറിച്ചുള്ള പല പല കഥകളിലേക്കു കടന്നു പോകുന്നു. ആദ്യം പറയുന്ന കഥ ചാർച്ചക്കാരിയായ മറിയാമിന്റെ തൊപ്പിക്ക് വിളക്കിൽനിന്നു തീ പിടി ച്ചതാണ്. തട്ടും തടവും കൃത്രിമതയുമില്ലാതെയാണ് ആഖ്യാനം പുരോഗമിക്കുന്നത്. മറിയാമിന്റെ വേലക്കാരി തീ കണ്ടയുടനെ ബഹളംകൂട്ടി മുറിയിൽനിന്നു പുറത്തേക്കോടിപ്പോയി. മനസ്സുറ പ്പില്ലാത്ത വേലക്കാരി തക്ക സമയത്തു വേണ്ടതു ചെയ്യാതിരുന്നതു കൊണ്ട് മറിയം വെന്തു ചാകുമായിരുന്നേനെ. എന്നാൽ മനസ്സുറ പ്പുള്ള അമ്മായി ഓടി വന്നപ്പോൾ അഴിച്ചു മാറ്റാനാവാത്തതുപോലെ തൊപ്പിക്കു തീ പിടിച്ചിരുന്നെങ്കിലും പ്രത്യുൽപ്പന്നമതിയായ അവൾ കിടക്കയുടെ മേലുറ ഊരിയെടുത്ത് മറിയാമിന്റെ തലയ്ക്കു ചുറ്റു മായി എറിഞ്ഞ്, തീ കെടുത്തി. ഇങ്ങനെ, മനസ്സാന്നിധ്യമില്ലായ്മ കൊണ്ടു സംഭവിച്ച അപകടങ്ങളുടെയും മനസ്സുറപ്പ് അഥവാ പ്രത്യു ൽപ്പന്നമതിത്വം കാണിച്ചതുകൊണ്ട് ഒഴിവായ വൻഅപകടങ്ങളുടെ യും ധാരാളം കഥകൾ അമ്മ പറയുന്നു. പറയുന്ന ഓരോ കഥയ്ക്കും അനുഭവകഥനത്തിന്റെ തീക്ഷ്ണതയും യുക്തിഭദ്രതയുടെ കെട്ടു റപ്പും ഉണ്ട്.

അമ്മ മകളോട് അവസാനം പറയുന്ന മനസ്സുറപ്പിന്റെ കഥയിലെ വീരനായിക ഹിന്തുരാജ്യത്തുള്ള ഒരു സ്ത്രീയാണ്. ഈ കഥ അമ്മ എവിടെയൊ വായിച്ചതാണെന്നും പറയുന്നു. വിനോദത്തിനു പോയ ഒരു സംഘത്തിൽപെട്ടവരോടൊപ്പം ആ സ്ത്രീ കൂടാരവാ തിൽക്കൽ നിൽക്കുമ്പോൾ ഒരു വ്യാഘ്രം വന്നു. എല്ലാവരും ഭയന്നു. ആ സ്ത്രീയാകട്ടെ അവളുടെ കൈയിലിരുന്ന ഒരു കുടയുമായി ആ മൃഗത്തിനുനേരെ തിരിഞ്ഞു. അതിന്റെ മുഖത്തേക്ക് ആ കുട

വിടർത്തി. പെട്ടെന്നുള്ള ഈ പ്രവൃത്തികൊണ്ടു പേടിച്ചുപോയ ആ ജന്തു തിരിഞ്ഞോടി കാട്ടിൽ മറഞ്ഞു. ഈ കഥ മൂലത്തിലുള്ളതാണോയെന്നു സംശയിക്കേണ്ടിയിരിക്കുന്നു; കുറഞ്ഞപക്ഷം ഇതിലെ ഹിന്തുരാജ്യക്കാരിയായ സ്ത്രീകഥാപാത്രമെങ്കിലും മൂലകഥയിലുണ്ടാകുകയില്ല. പറയുന്ന കാര്യങ്ങളോട് വായനക്കാർക്കു വൈകാരിക അടുപ്പം കിട്ടുന്നതിനുവേണ്ടി പരിഭാഷകൻ 'കൈയിൽനിന്ന്' ഇട്ടതായിരിക്കാം ഇത്.

## തെയൊഫിലുസിന്റെയും സൊപ്യായുടെയും കഥാ

*ചെറുപൈതങ്ങൾക്ക... കഥ*കളിലെ അവസാനകൃതിയാണ് *തെയൊഫിലുസിന്റെയും സൊപ്യായുടെയും കഥാ.* അതിദീർഘമായ ഈ കഥ അറുപത്തിയഞ്ചു പേജിലായി വ്യാപിച്ചുകിടക്കുന്നു. കഥയിലെ മുഖ്യകഥാപാത്രം വൃദ്ധനും ഏകാകിയുമായ ഒരു ഇടയനാണ്. ജ്ഞാനിയായ ഈ വൃദ്ധൻ അഗാധമായ ഭക്തിയും വേദപുസ്തകപരിജ്ഞാനവുമുള്ളവനാണ്. ഒരു പ്രഭുവിന്റെ ഇരട്ടപെറ്റ മക്കളായ തെയൊഫിലുസും സൊപ്യായുമാണു മറ്റു രണ്ടു കഥാപാത്രങ്ങൾ. ക്രൈസ്തവാശയ പ്രചാരണമാണ് ഈ കഥയുടെ ഒരേയൊരു ലക്ഷ്യം. വേദപുസ്തകത്തിൽനിന്നുള്ള വാക്യങ്ങൾ ധാരാളമായി ഉദ്ധരിച്ചിട്ടുണ്ട്. കത്തോലിക്കാ മതവിമർശനവുമുണ്ട്.

ഭൗതിക സുഖലോലുപതയിൽ ജനിച്ച്, ആഡംബരപൂർണമായ ജീവിതം നയിച്ച തെയൊഫിലുസ്-സോപ്യാ സഹോദരങ്ങൾ അതീവ മനോഹാരിതയുള്ള കുഞ്ഞുങ്ങളായിരുന്നു. അവരുടെ മാതാപിതാക്കൾ റോമൻ കത്തോലിക്കാ മതവിശ്വാസികളായ നാമമാത്ര ക്രിസ്ത്യാനികളായിരുന്നതിനാൽ തെയൊഫിലുസിനും സോപ്യായ്ക്കും നല്ല ഈശ്വരവിശ്വാസമോ ബൈബിൾ പരിജ്ഞാനമോ ഉണ്ടായിരുന്നില്ല. ഭൗതികസുഖങ്ങൾ എന്നും നിലനിൽക്കുന്നതും മാറ്റമില്ലാത്തതുമാണെന്നുള്ള മൂഢവിശ്വാസത്തിൽ അങ്ങനെ വളർന്നുവരുമ്പോഴാണ് ഒരു ദിവസം മലമുകളിൽവെച്ച് ജ്ഞാനിയും വൃദ്ധനുമായ ഇടയനെ അവർ കണ്ടുമുട്ടുന്നത്. ഇടയനുമായി അവർ സംസാരിച്ചു. ആദ്ധ്യാത്മികജ്ഞാനം കുട്ടികൾക്കു പകരാൻ ഇടയൻ ശ്രമിച്ചെങ്കിലും തെയൊഫിലുസ് അതു ചെവിക്കൊണ്ടില്ല.

കാലം മുമ്പോട്ടു പൊയ്ക്കൊണ്ടിരുന്നു. തെയൊഫിലുസും സോപ്യായും കൗമാരപ്രായം പിന്നിട്ട് യൗവനത്തിലെത്തി. അപ്പോഴും അവർ ജീവിതത്തിന്റെ താൽക്കാലികസുഖങ്ങളിൽ മുഴുകി ജീവിച്ചു. ഇടയ്ക്കിടെ ഇടയനെ കണ്ടുമുട്ടുകയും സംസാരിക്കുകയും ചെയ്തിരുന്നുവെങ്കിലും ജീവിതത്തിൽ ഒരു മനംതിരിച്ചിൽ ഉണ്ടായില്ല. അങ്ങനെയിരിക്കെ തെയൊഫിലുസ് രോഗിയായി. ആദ്യമൊക്കെ ഔഷധങ്ങൾകൊണ്ടു പ്രയോജനമുണ്ടായി. പിന്നെപ്പിന്നെ

അതു ഫലിക്കാതെയായി. തെയൊഫിലുസ് ജീവിതാന്ത്യത്തോടടുത്തു. അപ്പോൾ ഈശ്വരചിന്ത ഉണ്ടാകുകയും "ഇനിക്ക എന്റെ രക്ഷിതാവിനെ കണ്ടു കിട്ടെണം എവിടെ ഞാൻ അവനെ കണ്ടെത്തും" എന്നു അന്വേഷിക്കുകയും ചെയ്തു. അവന്റെ ആവശ്യപ്രകാരം ഇടയനെ വരുത്തി. ഇടയൻ വേദപുസ്തകം വായിച്ചു കേൾപ്പിച്ചും പ്രബോധനങ്ങൾ നടത്തിയും അവനെ ധൈര്യപ്പെടുത്തി. പക്ഷേ തെയൊഫിലുസ് അധികകാലം ജീവിച്ചില്ല. തെയൊഫിലുസിന്റെ മരണം കഴിഞ്ഞ് ഒരു മാസം ആയപ്പോഴേയ്ക്കും അവന്റെ മരണം സൃഷ്ടിച്ച ആഘാതം സഹിക്കാനാകാതെ സോപ്യയും മരിച്ചു.

കഥയുടെ അവസാനമാകുമ്പോഴേക്കും ഇടയന്റെ പ്രബോധനരൂപത്തിലുള്ള ആദ്ധ്യാത്മികതത്ത്വപ്രതിപാദനം വളരെ മുഷിപ്പൻ ആയിത്തീരുന്നു. ആവശ്യമില്ലാതെ ദീർഘിപ്പിച്ചതിന്റെ മടുപ്പ് വായനയിൽ വളരെ അനുഭവിക്കേണ്ടിവരുന്നു. കഥയുടെ ഉടുപ്പണിയിച്ച വചന പ്രഘോഷണമാണ് *തെയൊഫിലുസിന്റെയും സോപ്യായുടെയും കഥ.*

സാഹിത്യരചനയ്ക്കുവേണ്ടി ആധുനിക മലയാളഗദ്യം ആദ്യമായി ഉപയോഗിക്കപ്പെട്ടത് *ചെറുപൈതങ്ങൾക്ക... കഥ*കളിലാണ്. ഈ സമാഹാരത്തിലെ ചെറുകഥകൾ രൂപ-ഭാവ തലങ്ങളിൽ സുഘടിതവും സുഭദ്രവുമാണ്. ശിൽപ്പനിർമിതിക്കുള്ള ഉപാധി എന്ന നിലയിൽ ആഖ്യാനം, സംഭാഷണം എന്നീ ഗദ്യരൂപങ്ങൾ ഇക്കഥകളിൽ ഏറ്റവും ഫലപ്രദമായി ഉപയോഗിച്ചിട്ടുമുണ്ട്. മലയാളത്തിൽ അച്ചടിച്ച ആദ്യ ചെറുകഥ ഈ കഥാസമാഹാരത്തിലെ *എംഗലാന്തിൽ... കഥ* (മാർജരിയുടെ കഥ) ആണ്. കേരളത്തിൽ അച്ചടി ആരംഭിക്കുന്നതിനുമുമ്പ്, സർവപ്രധാനമായ ലിഖിത ഭാഷാരൂപം എന്ന നിലയിൽ ഗദ്യം നടപ്പിലായിരുന്നില്ല. നടപ്പിലായിരുന്ന സർവപ്രധാനമായ വരമൊഴിരൂപം പദ്യമായിരുന്നുതാനും. ശാസനങ്ങളിലും മറ്റുമായി നടപ്പിലുണ്ടായിരുന്ന നാമമാത്രമായ ഗദ്യമാകട്ടെ ആശയവിനിമയത്തിനു പദ്യത്തോളംപോലും സൗഗമ്യം ഉള്ളതായിരുന്നില്ല. ഈ അവസ്ഥയിൽ മതപ്രചാരണത്തിനും വിദ്യാഭ്യാസത്തിനും ആവശ്യമായ ഗ്രന്ഥങ്ങൾ ഗദ്യത്തിൽ അച്ചടിക്കേണ്ടിവന്നപ്പോൾ ഗദ്യരൂപത്തിലുള്ളതും സർവപ്രധാനമായ വ്യാവഹാരികരൂപവുമായ സംസാരഭാഷയെ അച്ചടിഭാഷയായി മാറ്റുകയായിരുന്നു പ്രായോഗികം. സാമാന്യജനങ്ങളുടെ സംസാരഭാഷയെ വരമൊഴിയായി സ്വീകരിച്ച്, അതിനെ അച്ചടിയിലേക്ക് ഉയർത്തിയ മിഷനറിമാർക്ക് കേരളത്തിലെ വിദ്യാസമ്പന്നരുടെ ഭാഷയായ സംസ്കൃതത്തെ ഒഴിവാക്കാൻ കഴിയുമായിരുന്നില്ല. വിദ്യാസമ്പന്നരായ ബ്രാഹ്മണാദികളുടെ സംസാരഭാഷയിലും സംസ്കൃതസ്വാധീനത

യുണ്ടായിരുന്നു. തന്നെയുമല്ല., ലഭ്യമായ സാഹിത്യകൃതികളിലും വൈജ്ഞാനികഗ്രന്ഥങ്ങളിലും 'ഭാഷാസംസ്കൃതയോഗ'മാണു ണ്ടായിരുന്നതു താനും. ബഹുജനങ്ങൾക്കിടയിൽ ആശയവിനിമയം നടത്തുന്നതിനുവേണ്ടി രചിക്കപ്പെടുന്ന കൃതികൾ എല്ലാ വിഭാഗം ജനങ്ങൾക്കും സ്വീകാര്യമാകണം. അതിനുവേണ്ടി ബഹുഭൂരിപക്ഷം വരുന്ന സാധാരണക്കാരുടെ സംസാരഭാഷയിലെ വഴക്കങ്ങൾ, സാഹിത്യ വൈജ്ഞാനിക കൃതികളിലും മുന്നാക്കക്കാരുടെ സംഭാ ഷണഭാഷയിലും മേൽക്കൈയുണ്ടായിരുന്ന മണിപ്രവാളശൈലി എന്നിവ കൂട്ടിച്ചേർത്ത് ഒരു ഗദ്യശൈലി സൃഷ്ടിക്കാനാണു *ചെറു പൈതങ്ങൾക്ക...കഥ*കളുടെ പരിഭാഷകൻ ശ്രമിച്ചത്. മാതൃകകളി ല്ലാതെ, ഇത്തരമൊരു ഭാഷാസങ്കലനത്തിനു ശ്രമിച്ചപ്പോൾ സാമാ ന്യജനത്തിന്റെ സംസാരഭാഷാവഴക്കങ്ങൾ എത്രത്തോളമാകാം, സംസ്കൃതപദങ്ങൾ എത്രത്തോളമാകാം എന്നിവയെക്കുറിച്ചുള്ള സംശയങ്ങൾ പരിഭാഷകനെ പലപ്പോഴും ബാധിക്കുന്നുണ്ട്. ചില പ്പോൾ നാട്ടുമൊഴിവഴക്കങ്ങൾക്കു മുൻതൂക്കം കിട്ടി; മറ്റു ചിലപ്പോൾ സംസ്കൃതത്തിന്റെ സ്വാധീനത വളരെ വർധിച്ചു. വേറെ ചിലപ്പോ ളാകട്ടെ കവിതയിലും മറ്റും സാധാരണമായിരുന്ന പ്രാചീന പ്രയോ ഗങ്ങൾ കൂടുതലായി ഉപയോഗിച്ചു. ഏതായാലും ആധുനിക ഗദ്യ ത്തിന്റെ പരീക്ഷണശാലയാണ് *ചെറുപൈതങ്ങൾക്ക...കഥ*കളിലെ ഓരോ കൃതിയും. താരതമ്യത്തിലൂടെ ഇക്കാര്യം വ്യക്തമാക്കുന്ന തിന് സഹായകമായ രണ്ടു ഭാഗങ്ങൾ ഉദ്ധരിക്കുന്നു. ആദ്യം *എംഗ ലാന്തിൽ.... കഥ*യിലെ ഒരു ഭാഗം:

> "ഒരുനാൾ രാവിലെ മാർജരിയുടെ അമ്മ കുഞ്ഞിനെ തൊട്ടി ലിൽ കിടത്തി ഉറക്കിയതിന്റെ ശെഷം മാർജരിയൊട മാർജരി തൊട്ടിലിന്റെ അരികിൽ നില്കു ഉച്ചക്കലത്തെ ഭക്ഷണത്തിന്ന തൊട്ടത്തിലുള്ള സാധനങ്ങൾ കൊണ്ടുവരുവാനായി ഞാൻ തൊട്ടത്തിൽ പൊകുന്ന സമയത്ത കുഞ്ഞിനെ സൂക്ഷിച്ചു കൊൾക എന്ന പറഞ്ഞു അങ്ങിനെ മാർജരിയുടെ അമ്മ ഒരു വട്ടിയും എടുത്തുചെന്ന ഒന്നാമത ചീര നുള്ളി ഇട്ടു പിന്നെ ചെന്ന ഉരുളക്കിഴങ്ങു പറിച്ച ഇട്ടു അതിന്റെ ശെഷം അപ്പൾ മരത്തിന്റെ അരികിലെക്ക ചെന്ന എട്ട മൂക്ക ചുകന്ന പഴം കലത്തപ്പം ഉണ്ടാക്കുവാനായി അറത്തു അപ്പൊഴെക്ക ആ വട്ടി നിറഞ്ഞ പഴങ്ങൾ കൊള്ളാതെ ആയി. എന്നാറെ ആ മരത്തിൻ കീഴുള്ള ഇരിക്കക്കട്ടിലിന്മെൽ ആ പഴങ്ങളെവെച്ച വീട്ടിലെക്ക പൊന്നു."

*തെയൊഫിലുസിന്റെയും സൊപ്യായുടെയും കഥ*യുടെ പ്രാരംഭഭാഗം നോക്കുക:

നൂറ്റിൽ ചിലാനം സംവത്സരം മുമ്പെ പ്രാൻസരാജ്യെ മഹാകൗതുകമയമായും ഉന്നതശൈലങ്ങളാൽ വിഭക്തമായും ഉള്ള ലാംഗെഡൊക്കാഖ്യമാംഭാഗെ വലിയൊരു കർത്താവ അധിവസിച്ചു അവന ഒരു ഭാര്യയും തെയൊഫിലുസ് സൊപ്യാ എവം രണ്ട ശിശുക്കളും ഉണ്ടായിരിന്നു അതിസൗന്ദര്യമുള്ള ഈ ശിശുക്കൾ യുഗ്മജന്മാക്കളായിരിന്നു തെയൊഫിലുസ് പൂർവ്വജനും സൊപ്യാ അപരജയുമായിരുന്നു ഈ ശിശുക്കൾ ഒന്നിച്ച ഒരു തൊട്ടിലിൽ ശയിച്ചു നിദ്രചെയ്യുന്നത കണ്ടാൽ വിശ്വവിമൊഹനമായിരിന്നു

"തെയൊഫിലുസ് സൊപ്യായിലും അധികം ഗാത്രതയും അധികം ശ്യാമളഛായയും പൂണ്ടിരിന്നാൻ അവന്റെ ധൈര്യഗാംഭീര്യഭാവവും വിശാലഫാലവും അളകവും ശൈശവത്തിങ്കൽതന്നെ കണ്ടാൽ അവൻ യൗവ്വനം പ്രാപിച്ചീടിൽ അന്നുണ്ടാകും സൌന്ദര്യ വിശെഷതയെ സൂചിപ്പിച്ചിരിന്നു-അവന്റെ സഹൊദരിയുടെ ശൊണാധരങ്ങളും സ്ഫുരൽഗണ്ഡങ്ങളും ചന്ദ്രാനനവും ചാരുസ്മിതവും കാർകുന്തളവും കണ്ടാൽ അവ പരസ്പരതുല്യങ്ങൾഎന്നിയെ അന്യതുല്യങ്ങളല്ലാതിരിന്നു- ഈ കൊമള ശിശുക്കളുടെ സൌന്ദര്യസമാലൊകനാർത്ഥം അവരുടെ മാതാപിതാക്കന്മാരും ആ കുഡുംബാശ്രിതന്മാരും അന്യന്മാരെ വരുത്തി കൊണ്ടിരുന്നു അവർ മുതിർന്നു മുതിർന്നു വന്നപ്പൊൾ അവരുടെ സൗന്ദര്യവും അഭിവൃദ്ധിയായി തീർന്നു

## ഭാഷാഗദ്യത്തിലെ രസവാദം

കാരീയത്തെ കാഞ്ചനമാക്കി മാറ്റുന്നതുപോലെ സംഭാഷണഭാഷയെ സാഹിത്യഭാഷയാക്കി മാറ്റുന്ന രസവാദിയാണ് *ചെറുപൈതങ്ങൾക്ക...കഥ*കളുടെ പരിഭാഷകൻ. വിഭിന്നഭാഷണ സമൂഹങ്ങളായ ന്യൂനപക്ഷ മുന്നാക്കക്കാരുടെയും ഭൂരിപക്ഷ സാമാന്യജനങ്ങളുടെയും ഭാഷണഭേദങ്ങളായ ഉച്ചഭാഷയെയും (*High Malayalam*) നീചഭാഷയെയും (Colloquial Malayalam) വ്യത്യസ്ത രാസമാറ്റങ്ങൾക്കു വിധേയമാക്കിയും വിളക്കിച്ചേർത്തും അവയിൽനിന്നു സാഹിത്യഭാഷ ഉന്മീലനം ചെയ്യുന്ന രസതന്ത്രമാണ്- ഭാഷയിലെ പുതിയ രസതന്ത്രമാണു-*ചെറുപൈതങ്ങൾക്ക...കഥ*കളിൽ കാണുന്നത്. ഭാഷാവ്യാപാരങ്ങളുടെ രാസപ്രവർത്തനത്തിൽ ഒരു രാസസന്തുലിതാവസ്ഥ സൃഷ്ടിക്കുന്നതിന് ഗദ്യ-പദ്യ വഴക്കങ്ങളിൽ മുൻപേ ഉണ്ടായിരുന്ന വന്നാറെ, കണ്ടീല, പൊകുവൻ എന്നിങ്ങനെയുള്ള സവിശേഷപ്രയോഗങ്ങളിൽ ചിലത് രാസത്വരകമായും ചേർത്തു. ചുരുക്കത്തിൽ ഗദ്യരചനയെ പല തലങ്ങളിലും സ്വാധീ

നിച്ച പല ഭാഷാ വ്യാപാരങ്ങളും *ചെറുപൈതങ്ങൾക്ക...കഥക*ളിലുണ്ട്. അതോടൊപ്പം ഇന്നു കാണുമ്പോൾ വൈകല്യങ്ങളെന്നു തോന്നിക്കുന്നതും യഥാർഥത്തിൽ തൽക്കാലീനഭാഷയുടെ വിശേഷലക്ഷണങ്ങളുമായ ധാരാളം ഭാഷാവിശേഷങ്ങളും ഈ കൃതിയിൽ ദൃശ്യമാണ്. *ചെറുപൈതങ്ങൾക്ക...കഥ*കളിൽ കാണുന്ന ഭാഷാപരമായ സവിശേഷതകളെ താഴെ കാണുംവിധം പട്ടികപ്പെടുത്താം:

(ക) പദ്യത്തിലെന്നപോലെ ഗദ്യത്തിലും മണിപ്രവാളത്തിന്റെ രീതിയാണു സർവസ്വീകാര്യമായിത്തീരുക എന്നു കരുതിയ പരിഭാഷകൻ മണിപ്രവാള കവിതയിലേതുപോലെ സംസ്കൃത വിഭക്ത്യന്തപദങ്ങൾ, വിശേഷണ വിശേഷ്യപ്പൊരുത്തം എന്നിവ പരിമിതമായെങ്കിലും പ്രയോഗിച്ചു.
*ഉദാ:* പ്രാൻസ രാജ്യേ, ലാംഗെഡൊക്കാഖ്യമാം ഭാഗെ.

"ഞങ്ങൾ ഞങ്ങളുടെ പ്രാണങ്ങളെ കൊണ്ടും വസ്തുവകകൾ കൊണ്ടും നിന്നെയും നിൻ കിരീടത്തെയും നിശ്ശേഷ ഭൂവിരൊധത്തിങ്കലും പാലിച്ചു കൊള്ളുന്നുണ്ട."
സാമാന്യേന ഉപയോഗിച്ചിരുന്ന സംസ്കൃതപദങ്ങളും പ്രയോഗങ്ങളും സ്വീകരിക്കുന്നതിൽ യാതൊരു വൈമനസ്യവും പ്രകടിപ്പിച്ചതുമില്ല.
*ഉദാ.* ഗ്രീഷ്മകാലത്തിങ്കൽ, അജനിവഹം, ഏവം രണ്ടു ശിശുക്കൾ, ചതുർദ്ദശ വയസ്സായാറെ, ഷൊഡശ വയസ്സായ, വയസ്യനാം ഒരു പൈതൽ, ഉന്നതസ്ഥലം പ്രാപിച്ചു, പാപാത്വം, നിശിഭോജനപീഠത്തിന്മേൽ, ഛത്രം പിടിച്ചു, കുന്നിങ്കൽ.

(ഖ) പ്രാചീന കവിതയിലെയും വായ്മൊഴിയിലെയും വഴക്കങ്ങൾ ധാരാളമായി സ്വീകരിച്ചു.

*ഉദാ.* പൊയാറെ, ചാടിയാറെ, പ്രാപിച്ചീടിൽ, ഉണ്ടായിരിന്നീല, കൗതുകമാം മലകൾ, മൃഷ്ടമാം ആഹാരം, ഇമ്പമാം നിഴൽ, കണ്ടു സഹിക്കയും ആം, ചീക്കന, തൻ, നിൻ, എൻ, നൊന്തീലയോ, ഉണ്ടാമളവ്, നിരൂപിക്കുന്നാകിൽ, ഇനിക്ക, യൊഗ്യനായീല, വയസ്സപുക്ക, കണ്ടീല, എന്നാറെ, പറമ്പൂടെ, ഇടവഴിയൂടെ, തൊട്ടത്തൂടെ, ഉച്ചക്കലെത്തെ, സംഭവിച്ചതാവിത, രക്ഷിച്ചിലെന്നാകിൽ, എന്നു വരികിലും, കാട്ടീല, കാണുന്നല്ലീ, ആനന്ദപ്പെട്ടിരിക്കാവതല്ലെ, പ്രകാരമാവിത, കൊൾവിൻ, ഉണ്ടായീല, ആവൊളം, ആനന്ദമുണ്ടാം, എപ്പൊഴുതും, വരുത്തുന്നവയെന്നീ, കുട്ടിയായിരുന്നന്ന്, കാണായി, കൂട്ടിലുൾപൂകാതെയും, ചെല്ലുന്നാകിൽ, എന്നവാറെ.

(ഗ) പുരുഷഭേദം സ്വീകരിക്കുന്ന ക്രിയാപദങ്ങൾ: വിദ്യാവിഹീനരും സാമൂഹിക പിന്നാക്കാവസ്ഥയിൽ പെട്ടിരുന്നവരുമായ ആളുകളുടെ സംഭാഷണഭാഷയിൽനിന്നായിരിക്കണം ഇതു ആദ്യകാല രചനയിലേക്കു സംക്രമിച്ചത്.

*ഉദാ:* കൊണ്ടാൾ, പൂണ്ടിരിന്നാൻ, കൊണ്ടുപൊകുവൻ, ഇട്ടീടിനെൻ, വന്ദിച്ചെൻ, വിളിച്ചുകൊണ്ടിരിന്നാർ

(ഘ) വർണവികാര വിഷയകമായ സവിശേഷതകൾ: വ→യ (നൊയിക്കുക); ര→റ (വറൾച്ച); അ→ഇ (ഞിരമ്പ്, ഞിരക്കം); അ→ഒ (പൊക്കൽ); ഉ→ഇ (ഇരിന്നു, ഇരിളിലെക്ക, പിരട്ടുക); ഉ→ഒ (മൊട്ടുകുത്തി); എ→ഇ (ഇനിക്ക)

(ങ) ഏ, ഓ എന്നീ സ്വരങ്ങളുടെ ഉപലിപികൾ പ്രയോഗത്തിലില്ല.
*ഉദാ.* സെവ, പൊയി
എന്നാൽ 'ഓടി' എന്ന വാക്കിലും മറ്റും 'ഓ' ദീർഘസ്വരംതന്നെ ഉപയോഗിച്ചിട്ടുണ്ട്.

(ച) സാമാന്യജനത്തിന്റെ സംഭാഷണഭാഷയിൽനിന്നുള്ള നാടൻ പദങ്ങളുടെ സമൃദ്ധമായ ഉപയോഗം:

*ഉദാ.* പെരിത്, നഞ്ഞ്, കയ്പ്, പലവ്, കൊടുതായ, മുറി, ഉമ്മരം, മുഴുത്ത, മുഷിച്ചിൽ, ജാത്യം, പരുപര, ഒടുക്കത്ത, പലടത്തും, കിടാവ്, തിമ്മാൻ, പൊറുമ, എടനെഞ്ചുപൊട്ടിനിന്നു, കുടി, ഇരപ്പാളി, ആങ്ങള, ഉരിയാടുക, മറിപ്പ്, പെരുവഴി, കുറയശ്ശ, വരുമായ് തീർന്നു, പൊട്ടിത്തുറന്നു, നടെത്തെ, കമ്പൊളം, ചിനച്ചങ്ങൾ, കവിണുപൊയി, പിറ്റന്നാൾ, തീൻ, പോറ്റി, വിരട്ടരുത്, അവറ്റിന്ന, ഇടുക്കവഴി, അമ്പൊ, കുറയശ്ശ, ഉടയക്കാരൻ, ചെർക്കൻ, തൊരുവൊളം

(ഛ) പദങ്ങൾ സന്ധിചെയ്യുന്നതിൽ അവ്യവസ്ഥ: തുള്ളികളിച്ചു, ഇഷ്ടപെട്ടു, കൈകൊണ്ടു, നിൽകുന്നത, മരകൂട്ടം, കൂട്ടികൊണ്ടുപോകാൻ എന്നിങ്ങനെ സന്ധിയിൽ ഇരട്ടിക്കാതെ ചേർത്തെഴുതിയിരിക്കുന്ന ധാരാളം പദങ്ങളുണ്ട്. ചെവിക്കൊണ്ടീല, മാന്നീർച്ചാൽ, കൈക്കൊൾകയും, കൂലിപ്പണി, തള്ളപ്പന്നി എന്നിങ്ങനെ ഇരട്ടിച്ച്, ഇന്നത്തെ രീതിയിൽ അച്ചടിച്ചിട്ടുള്ള പദങ്ങളും ഉണ്ട്. മല ഓരത്ത എന്ന വാക്കിലേതുപോലെ വർണവികാരം ഇല്ലാത്ത പദങ്ങളും ഒരാടായി, എന്നിനിക്ക, ഇടയനാരാകുന്നു, പ്രഭുവല്ലാതെ എന്നിങ്ങനെ വർണവികാരത്തോടുകൂടിയ പദങ്ങളും ഉണ്ട്. പക്ഷിക്കുഞ്ഞുകൾ എന്നാണു *ചെറുപൈതങ്ങൾക്ക... കഥക*ളിൽ ഉപയോഗിച്ചിട്ടുള്ളത്. കുഞ്ഞ് എന്ന

തിലെ 'കു' ഇരട്ടിച്ചു. എന്നാൽ 'കൾ' എന്ന ബഹുവചന പ്രത്യയം അനുനാസികാതിപ്രസരത്തിനു വിധേയമായിട്ടില്ല.

(ജ) വികൽപ്പനിപാതത്തിനു/സമുച്ചയ നിപാതത്തിനു പകരം 'എങ്കിലും'

*ഉദാ.* പഴങ്ങൾ എങ്കിലും മുറുക്കെ എങ്കിലും. ഈ രീതി ശാസന ഗദ്യം തുടങ്ങിയുള്ള പ്രാചീന വരമൊഴിരൂപങ്ങളിലും കാണാനുണ്ട്.

(ഝ) രചനയ്ക്കു സൗഗമ്യം നൽകുന്ന നാട്ടുവഴക്കങ്ങൾ ധാരാള മായി ഉപയോഗിച്ചിട്ടുണ്ട്:

ഉദാ. മുണ്ടുകൾ എടുത്തുടുത്തു, ഭഗവാൻ, ചക്രം, വായിൽ ചെന്നു ചാടി, പെരുവഴി ആധാരം, കുടവിരിത്തി, ഉറക്കെ ഒരു ചാട്ടം ചാടി, അടുക്കെ ഉള്ള കാട്ടിലെക്ക്.

(ഞ) പദതലത്തിലെ ചില സവിശേഷപ്രയോഗങ്ങൾ അർഥ പുഷ്ടിക്കു സഹായിക്കുന്നു.

*ഉദാ.* ഏറ്റം, വളരെ എന്നീ അർഥങ്ങളിൽ മഹാ എന്നു പ്രയോ ഗം-മഹാ നല്ലവണ്ണം, മഹാ വെടിപ്പുള്ള, മഹാ മോടി, മഹാ വളരെ പ്രസാദം, മഹാ മോഹനം.

പദങ്ങളുടെ ആവർത്തനം - പിന്നെയും പിന്നെയും അധികം അധികം ജലപാനം ചെയ്യുന്നിടത്തൊളം ദാഹം അധികം അധികം വർധിച്ചു ചമഞ്ഞു; ഉടനുടനുണർന്നു; ഞെട്ടി ഞെട്ടി ഉണരും; നൊക്കി നൊക്കിക്കൊണ്ടിരുന്നു; ഇപ്പൊൾ ഇപ്പൊൾ വീണു പൊം.

(ട) വിദേശഭാഷയിലൂടെ കടന്നുവന്ന പുതിയ വസ്തുക്കൾ; പുതിയ വസ്തുക്കളിലൂടെ കടന്നുവന്ന പുതിയ പദങ്ങൾ-കഴുത്ത വസ്ത്രം (scarf), ഇരിക്കക്കട്ടിൽ (bench), തേ ഇലനീർ, ടൂർനിപ്പ, (turnip), അപ്പൾ (apple).

കേരളത്തിൽ അച്ചടിച്ച ആദ്യമലയാള പുസ്തകം എന്ന നില യിൽ മലയാളം ടൈപ്പൊഗ്രഫിയെ സംബന്ധിച്ചിടത്തോളം വലിയ പ്രാധാന്യമുള്ള ഒരു കൃതിയാണ് *ചെറുപൈതങ്ങൾക്ക...കഥ*കൾ. ഈ പുസ്തകത്തിന്റെ അച്ചടിക്കുപയോഗിച്ച ആണിഅച്ചുകൾ മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജിലെ ടൈപ്പ് ഫൗണ്ടറിയിൽ വാർത്തെടുത്തതാണ്. ഇതിലെ ടൈപ്പുകളുടെ ഉയരം പലതാണ്. അക്ഷരങ്ങളുടെ വലിപ്പവും വ്യത്യസ്തമാണ്. അക്ഷരങ്ങൾക്കു ഭാഗി കമായ ചതുരവടിവുണ്ട്. ഒട്ടുമിക്ക അക്ഷരങ്ങളുടെയും ആകൃതി ശരിയായിട്ടുമില്ല. മലയാളം കൈയെഴുത്തിന്റെ രീതി അനുകരിച്ചതു കൊണ്ടാകാം വാക്കുകൾക്കിടയിൽ സ്ഥലം വിടുന്നതു സാമാന്യ

തത്വമാക്കിയിട്ടില്ല. ഒരു വാക്കിനോടുചേർന്ന് അടുത്ത വാക്ക്; അതിനോടുചേർന്നുതന്നെ പിന്നത്തേത്-ഇങ്ങനെ പോകുന്നു. മൂന്നോ നാലോ വാക്കുകൾക്കുശേഷം അൽപ്പം സ്ഥലം വിടുന്നു. പൂർണവിരാമം, ചോദ്യചിഹ്നം തുടങ്ങിയ ചിഹ്നങ്ങൾ ഉപയോഗിച്ചിട്ടില്ല. എന്നാൽ ചില സന്ദർഭങ്ങളിൽ ഉദ്ധൃതവാക്യങ്ങൾ ഇരട്ട ഉദ്ധരണിചിഹ്നത്തിൽത്തന്നെ ചേർത്തിട്ടുമുണ്ട്. പുസ്തകത്തിന്റെ മൊത്തം സംവിധാനം (layout) മെച്ചപ്പെട്ടതാണ്. ശീർഷകപത്രം, ഉള്ളടക്കം ഇവ ഭംഗിയായി ചേർത്തിട്ടുണ്ട്. ഓരോ കഥയുടെയും ആരംഭത്തിൽ പ്രത്യേകം തലക്കെട്ടുണ്ട്. ഉപശീർഷകം ആവശ്യമുള്ള എഡ്വാർഡ് ആറാമൻ രാജാവിന്റെ ജീവചരിത്രത്തിൽ അതും ചേർത്തിട്ടുണ്ട്. കഥകളുടെ തലക്കെട്ടിനോടുചേർന്നുള്ള ശൂന്യസ്ഥലം (blank space/white space) ആദ്യമാദ്യം കൂടുതൽ വിസ്തീർണമുള്ളതായതിനാൽ ശ്രദ്ധേയമാണ്. പിന്നീടു പിന്നീടുള്ള കഥകളിൽ ശീർഷകം നിൽക്കുന്ന 'വൈറ്റ് സ്പേസി'ന്റെ ദൈർഘ്യം ചുരുങ്ങുന്നുണ്ട്. തലക്കെട്ടുകളുടെ അടിയിൽ കുറിയ ഒരു വര ചേർത്ത് അവയെ വേർതിരിച്ചു കാണിച്ചിരിക്കുന്നു. ഏതു ഭാഷയിലും വർണവിന്യാസം ഉറപ്പിയ്ക്കപ്പെടുന്നത് അച്ചടി നടപ്പിലാകുന്നതോടുകൂടിയാണല്ലോ? ഈ കൃതിയിൽ ചില പദങ്ങളിലെങ്കിലും വർണവിന്യാസത്തിൽ അവ്യവസ്ഥയുണ്ട്. യൗവ്വനം, യവ്വനം, കൈപ്പ്, കയ്പ് എന്നിങ്ങനെ ഒരേ വാക്കിനുതന്നെ വ്യത്യസ്ത വർണവിന്യാസം കാണാം. രണ്ട് അക്ഷരങ്ങളുടെയും പകുതിവീതം ചേർത്ത്, രണ്ട് അക്ഷരങ്ങളും മുഴുവനായി ചേർത്ത്, അക്ഷരത്തിന്റെ അടിയിൽ മറ്റൊരു അക്ഷരം ചേർത്ത്, ഒരു അക്ഷരത്തോടൊപ്പം മറ്റൊരക്ഷരത്തിന്റെ ഭാഗം ചേർത്ത്-ഇങ്ങനെ, കൂട്ടക്ഷരങ്ങൾ രൂപപ്പെടുത്തിയിട്ടുള്ളത് പല വിധത്തിലാണ്. ഏ, ഓ എന്നീ സ്വരങ്ങളുടെ ഉപലിപി ഇല്ലാത്തതുപോലെ സംവൃതോകാരവും പ്രയോഗത്തിലില്ല. എന്നാൽ ഇംഗ്ലീഷ് പദങ്ങളുടെ ട്രാൻസ്ലിറ്ററേഷനിൽ വർണങ്ങളുടെ ഉച്ചാരണത്തെ കുറിക്കാൻ അക്ഷരത്തിനു മുകളിൽ (രേഫചിഹ്നം പോലെ) ഒരു ചെറുവര (I) ചേർത്തിട്ടുണ്ട്. ഈ വര സംവൃതോകാരത്തെക്കുറിക്കാൻ മലയാളത്തിൽ ഉപയോഗിക്കാമായിരുന്നു. ഇംഗ്ലീഷ് പദങ്ങളിൽ ഈ ചിഹ്നം സംവൃതോകാരത്തിന്റെ ഉച്ചാരണമൂല്യമാണു സൃഷ്ടിക്കുന്നത്.

ഉദാ. യെശുക്രിസ്തോസ്

എഡ്വാഡ്

തൊമ്മാസ്

പൌലൊസ്

സൌഥ്പാർക്കിൽ

ബ്രൈഡ്ബൽമഠം

സാന്തഫൊഡ്

സൈന്തതൊമാസ്മഠം

അതേസമയം മലയാളപദങ്ങൾ സംവൃതോകാരത്തിന്റെ അഭാവത്തിൽ വികൃതമായിരിക്കുന്നു.

ഉദാ. ആട
ആറ
ഒന്നുണ്ട
കൊലാട

സംവൃതോകാര ചിഹ്നമായി ഉപയോഗിക്കാൻ സാധിക്കുമായിരുന്ന ഈ ചിഹ്നം (|) അങ്ങനെ ഉപയോഗിക്കാൻ കഴിയാതെ പോയത് മലയാളം ടൈപ്പൊഗ്രഫിയെ സംബന്ധിച്ചിടത്തോളം വലിയൊരു ന്യൂനതയും ദൗർഭാഗ്യവുമായിപ്പോയി.

# 4

# ബൈബിൾ തർജമയും ആധുനിക മലയാളഗദ്യവും

**ലോ**കത്തിന്റെ ഇതിഹാസഗ്രന്ഥമാണു *ബൈബിൾ*. പശ്ചിമേഷ്യയിലുണ്ടായ ഈ കൃതി അവിടെനിന്നു പടിഞ്ഞാട്ടും കിഴക്കോട്ടും സഞ്ചരിച്ച് ലോകത്തെ ഒട്ടുമിക്ക ജനപഥങ്ങളിലുമെത്തി. എത്തിയിടത്തൊക്കെ തദ്ദേശീയരുടെ മാതൃഭാഷയിലേക്കു പകർന്നു നൽകപ്പെട്ട *ബൈബിൾ* അതാതിടത്തെ ജനങ്ങളുടെ ആദ്ധ്യാത്മികജീവിതത്തെമാത്രമല്ല സ്പർശിച്ചത്; ഭാഷയെയും സാഹിത്യത്തെയും സ്വാധീനിച്ചു. യേശുക്രിസ്തു ജനിച്ച ആദ്യനൂറ്റാണ്ടിൽത്തന്നെ ക്രിസ്തുമതം കേരളത്തിൽ പ്രചരിച്ചതായി വിശ്വസിക്കപ്പെടുന്നു. ബൈബിൾ *പഴയനിയമം* രചിക്കപ്പെട്ടതു ഹീബ്രു ഭാഷയിലാണ്; ചില ഹ്രസ്വഭാഗങ്ങൾ അരമായ (Aramaic-അരാമൈക്) ഭാഷയിലും. അതേസമയം *പുതിയനിയമ*ത്തിന്റെ മൂലഭാഷ ഗ്രീക്ക് ആണ്. *ബൈബിളിന്റെ* ആദ്യപരിഭാഷ 'സെപ്റ്റ്വജിന്റ്' എന്ന പേരിൽ അറിയപ്പെടുന്നു. ചിതറിപ്പാർക്കുന്ന യഹൂദന്മാരുടെ ഉപയോഗത്തിനായി ബി.സി മൂന്നാം നൂറ്റാണ്ടിൽ അലക്സന്ത്രിയയിൽവെച്ച് എഴുപതു പണ്ഡിതന്മാർചേർന്ന് ഹീബ്രുവിലെ ബൈബിൾ *പഴയനിയമം* ഗ്രീക്കുഭാഷയിലേക്കു വിവർത്തനം ചെയ്തതാണിത്. പിന്നീട് ലത്തീൻ, സുറിയാനി ഭാഷകളിൽ ബൈബിളിനു തർജമകളുണ്ടായി.

വൈദേശിക കൽദായസഭയുമായുണ്ടായിരുന്ന പാരമ്പര്യബന്ധത്തിലൂടെ കേരളത്തിലെ മലങ്കര സുറിയാനി സഭയ്ക്ക് സുറിയാനി ബൈബിൾ ലഭിച്ചു. സുറിയാനി ബൈബിളിന്റെ പൂർണമോ ഭാഗികമോ ആയ പല പ്രതികൾ സുറിയാനിക്രിസ്ത്യാനികൾക്കിടയിൽ പ്രചരിച്ചിരുന്നു. പക്ഷേ മലങ്കരയിലെ ക്രിസ്ത്യാനികൾക്ക് മാതൃഭാഷയിൽ എഴുതപ്പെട്ട ബൈബിൾ ഉണ്ടായിരുന്നില്ല. എന്നാൽ ചില സ്ഥലങ്ങളിൽ അതാതിടത്തെ പുരോഹിതന്മാരിൽ ചിലർ ബൈബിളിലെ സുവിശേഷഭാഗങ്ങളുടെ ഭാഗികവിവർത്തനങ്ങളുണ്ടാക്കി സ്വന്തം ആവശ്യത്തിന് ഉപയോഗിച്ചിരുന്നു. ഇംഗ്ലണ്ടിലെ

പ്രൊട്ടസ്റ്റന്റ് സഭയുമായി ബന്ധപ്പെട്ട പുരോഹിതന്മാരും മിഷനറിമാരും വിശ്വാസികളായ ഉദ്യോഗസ്ഥന്മാരും എത്തിയതോടെയാണ് മലയാളത്തിലേക്കു ബൈബിൾ പരിഭാഷപ്പെടുത്തുവാനുള്ള ആസൂത്രിതശ്രമം ആരംഭിക്കുന്നത്. കൽക്കത്തയിൽ ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ചാപ്ലെയിൻ ആയിരുന്ന ക്ലോഡിയസ് ബുക്കാനന്റെ ശ്രമഫലമായി മലങ്കരമെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ കായങ്കുളം പീലിപ്പോസ് റമ്പാനും മറ്റു ചിലരും ചേർന്ന് നാലു സുവിശേഷങ്ങൾ പരിഭാഷപ്പെടുത്തി. ബുക്കാനൻ അത് ബോംബെ കുരിയർ പ്രസ്സിൽ അച്ചടിപ്പിച്ചു. 1811-ൽ *റമ്പാൻ ബൈബിൾ* പ്രസിദ്ധപ്പെടുത്തി. ഇതായിരുന്നു *ബൈബിളിനു* മലയാളത്തിലുണ്ടായ ആദ്യപരിഭാഷ.

*ബൈബിളിനു* മലയാളത്തിലുണ്ടായ ആദ്യ സമ്പൂർണ തർജമയുടെ പിന്നിൽ പ്രവർത്തിച്ച പ്രേരകശക്തി കേണൽ ജോൺ മൺറോയും പരിഭാഷകൻ ബെഞ്ചമിൻ ബെയിലിയുമായിരുന്നു. തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡണ്ടും ദിവാനുമായിരുന്ന കേണൽ ജോൺ മൺറോ സുറിയാനി ക്രിസ്ത്യാനികളുടെ പുരോഗതി ലക്ഷ്യമാക്കി, സി.എം.എസിന്റെ സഹായത്തോടെ നടപ്പിലാക്കാനുദ്ദേശിച്ച പദ്ധതിയിലെ ഒരിനമായിരുന്നു ബൈബിൾ പരിഭാഷ. മുമ്പ്, നാലു സുവിശേഷങ്ങൾ പരിഭാഷപ്പെടുത്തിയ രീതിയിൽ, മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ സുറിയാനി കത്തനാരന്മാരെക്കൊണ്ട് *ബൈബിളി*ലെ ബാക്കി ഭാഗങ്ങൾകൂടി പരിഭാഷപ്പെടുത്തിക്കാൻ മൺറോ പരിശ്രമിച്ചെങ്കിലും അതു വേണ്ടതുപോലെ ഫലവത്തായില്ല. തിരുവിതാംകൂറിലേക്കുള്ള ആദ്യ സി.എം.എസ്. മിഷനറി തോമസ് നോർട്ടൻ എത്തിച്ചേർന്നപ്പോൾ നോർട്ടൻമുഖേന കോളജിന്റെ പ്രവർത്തനങ്ങളും ബൈബിൾ പരിഭാഷയും മുമ്പോട്ടുകൊണ്ടുപോകുവാൻ മൺറോ ശ്രമിച്ചു. തൽഫലമായി കത്തനാരന്മാരെക്കൊണ്ടു പരിഭാഷ തുടങ്ങി വെയ്പിക്കാനായി. പക്ഷേ അപ്പോഴും കാര്യമായ പുരോഗതി ഉണ്ടാക്കാൻ സാധിച്ചില്ല. പിന്നീട് കോട്ടയം മിഷൻ കേന്ദ്രത്തിന്റെ സ്ഥാപകമിഷനറിയായ ബെഞ്ചമിൻ ബെയിലി കോട്ടയത്തെത്തി സഹായകമിഷന്റെ പ്രവർത്തനമാരംഭിച്ചതോടെയാണ് ബൈബിൾ പരിഭാഷ കാര്യക്ഷമമാക്കാൻ സാധിച്ചത്. ബെയിലിയുടെ നിസ്തന്ദ്രപ്രവർത്തനത്തിന്റെ ഫലമായി, 'സമ്പൂർണ ബൈബിൾ മലയാളത്തിൽ' എന്നുള്ള ലക്ഷ്യം പിൽക്കാലത്തു സാക്ഷാൽക്കരിക്കപ്പെട്ടു. ബൈബിൾ പരിഭാഷയ്ക്ക് തുടക്കത്തിൽ കൽക്കത്ത ബൈബിൾ സൊസൈറ്റിയുടെയും പിന്നീടു മദ്രാസ് ബൈബിൾ സൊസൈറ്റിയുടെയും നിർലോപസഹായം ലഭിച്ചിരുന്നു.

## ബൈബിൾ പുസ്തകം എന്ന നിലയിൽ

ബെഞ്ചമിൻ ബെയിലി ബൈബിൾ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുകയും അത് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്തു എന്നു പറയുമ്പോൾ *ചെറുപൈതങ്ങൾക്ക... കഥകൾ*പോലെ, അഥവാ അതിനെക്കാൾ വലിയ മറ്റൊരു പുസ്തകം പ്രസിദ്ധപ്പെടുത്തി; കേരളത്തിലെ ക്രിസ്ത്യാനികൾക്ക് അവരുടെ മതഗ്രന്ഥം ലഭ്യമാക്കി– ഇങ്ങനെയാണു കരുതുന്നതെങ്കിൽ അതു വലിയൊരു തെറ്റും അബദ്ധവുമാണ്. പുസ്തകം എന്ന നിലയിൽ ബൈബിൾ ഒരു അതുല്യഗ്രന്ഥമാണ്; അഥവാ ഒരു അമൂല്യഗ്രന്ഥശേഖരമാണ്. ചെറുതും വലുതുമായ അറുപത്തിയാറു പുസ്തകങ്ങളുടെ ഒരു സമാഹാരം അഥവാ ലൈബ്രറിയാണു *ബൈബിൾ. ബൈബിൾ പഴയനിയമത്തിലെ* കൃതികളുടെ മൂലം ഹീബ്രു, അരമായ ഭാഷകളിലാണ്. മെഡിറ്ററേനിയൻ കടലിന്റെ കിഴക്കുഭാഗത്തു കിടക്കുന്ന പ്രദേശങ്ങളിലെ ജനസമൂഹങ്ങൾക്കിടയിൽ പ്രചരിച്ചുപോന്നതും പ്രവാചകന്മാർ, ഗുരുക്കന്മാർ, കവികൾ, കഥാകാരന്മാർ, നാടകകൃത്തുക്കൾ, ചരിത്രകാരന്മാർ, തുടങ്ങിയവർ ലിഖിതരൂപത്തിലാക്കിയതുമായ ഗദ്യ–പദ്യ കൃതികളുടെ സമാഹാരമാണു *പഴയനിയമ* പുസ്തകങ്ങൾ എന്നറിയപ്പെടുന്നത്. കാലം ബി.സി. 1200 മുതൽ 100 വരെയുള്ള ശതാബ്ദങ്ങൾ ആണ്. പല കൃതികളും അജ്ഞാതകർത്തൃകങ്ങളാണ്. എ.ഡി. 50 മുതൽ 125 വരെയുള്ള കാലത്ത് രചിക്കപ്പെട്ട *പുതിയനിയമ പുസ്തക*ങ്ങളുടെ മൂലഭാഷ ഗ്രീക്ക് ആണ്. ഈ ഗ്രന്ഥങ്ങളിൽ മിക്കതിന്റെയും കർത്താക്കൾ ആരെന്നുള്ളതിനെക്കുറിച്ചു തർക്കങ്ങളില്ല. *പഴയനിയമം* യഹൂദന്മാരുടെയും ക്രിസ്ത്യാനികളുടെയും ആധാരഗ്രന്ഥമാണ്; *പുതിയ നിയമം* ക്രിസ്ത്യാനികളുടെയും.

*ബൈബിൾ* ഗ്രന്ഥശേഖരത്തിലെ കൃതികളെ പല വിധത്തിൽ വർഗീകരിക്കാം. *പഴയനിയമ*പുസ്തകങ്ങൾ (Old Testament) *പുതിയനിയമ* പുസ്തകങ്ങൾ (New Testament) എന്നിങ്ങനെയാണ് ഒരു വർഗീകരണം. ഉൽപ്പത്തിയിൽ തുടങ്ങി മലാഖിയിൽ അവസാനിക്കുന്ന മുപ്പത്തിയൊൻപതു ഗ്രന്ഥങ്ങളുടെ സമാഹാരമാണ് *പഴയനിയമം*. മത്തായി എഴുതിയ സുവിശേഷംമുതൽ വെളിപ്പാടുവരെ ഇരുപത്തിയേഴു പുസ്തകങ്ങളാണു *പുതിയനിയമ*ത്തിലുള്ളത്

സാഹിത്യരൂപങ്ങളുടെ അടിസ്ഥാനത്തിലും ബൈബിളിലെ പുസ്തകങ്ങളെ തിരിക്കാവുന്നതാണ്. വ്യത്യസ്ത സ്ഥലത്തും കാലത്തും ജീവിച്ചിരുന്ന വ്യത്യസ്ത ഗ്രന്ഥകർത്താക്കൾ രചിച്ച ബൈബിൾഗ്രന്ഥസമുച്ചയത്തിൽ കഥയും കവിതയും തത്ത്വചിന്തയും നാടകവും ജീവചരിത്രവും കത്തുകളും എല്ലാം ഉണ്ട്. എല്ലാ സാഹിത്യരൂപങ്ങളിലുംവെച്ച് ഏറ്റവുമധികം വൈകാരികതയും സ്വകാര്യ

തയും ആത്മാംശസ്പർശവുമുള്ളതു കത്തുകൾക്കാണല്ലോ? ലേഖനങ്ങൾ (=എഴുത്തുകൾ) എന്ന് അറിയപ്പെടുന്ന ബൈബിൾ കത്തുകളുടെ കൂട്ടത്തിൽ അപ്പൊസ്തലന്മാർ ചില സവിശേഷ സന്ദർഭങ്ങളിൽ സഭകൾക്കെഴുതിയ കത്തുകളുമുണ്ട്. *പുതിയനിയമ*ത്തിലെ സുവിശേഷങ്ങൾ യേശുക്രിസ്തുവിന്റെ ജീവിതവും ദർശനവുമാണ് അവതരിപ്പിക്കുന്നത്. ഒരേ പ്രമേയത്തെ നാല് എഴുത്തുകാർ പ്രതിപാദിക്കുമ്പോഴുണ്ടാകുന്ന സാജാത്യവൈജാത്യങ്ങളും എഴുത്തുകാരുടെ ത്യാജ്യഗ്രാഹ്യവിവേചനവും കാലികമായ ഭേദങ്ങളും ഊന്നലുകളും കാഴ്ചപ്പാടിലെ മാറ്റങ്ങളുമെല്ലാം ഈ കൃതികളിൽ വ്യക്തമാണ്.

"യിസ്രായേലിന്റെയും ആദിമ യഹൂദന്മാരുടെയും സാഹിത്യത്തിന്റെ ഒരു ചെറിയ ശേഷിപ്പാണ് ഹീബ്രു *പഴയനിയമ*ത്തിൽ കാണുന്നത്. ബാക്കിയായ ഈ ചെറിയ പങ്കു കാണുമ്പോൾ, വീണ്ടെടുക്കുവാനാകാത്ത വിധം കാലത്തിന്റെ കയത്തിൽ നഷ്ടപ്പെട്ടുപോയ ആ അമൂല്യ ഹീബ്രു-അരമായ സാഹിത്യത്തിന്റെ വലിയ പങ്കിനെക്കുറിച്ചോർത്ത് അത്ഭുതപ്പെടുവാനേ കഴിയൂ." (എൻസൈക്ലോപീഡിയ അമേരിക്കാനാ, *ബൈബിൾ*, 1981) ബി.സി.1200 മുതൽ 100 വരെയുള്ള കാലത്തു രൂപപ്പെടുകയും തലമുറയിൽനിന്ന് തലമുറയിലേക്കു കൈമാറപ്പെടുകയും ചെയ്ത കഥകൾ (ഉദാ: രൂത്ത്, ജോനാ, ദാനിയേൽ, എസ്തർ, ജൂഡിത്ത്, സൂസന്ന), ദാർശനിക നാടകം (ജോബ്), സുഭാഷിത കാവ്യസമാഹാരം (സദൃശവാക്യങ്ങൾ), ദിവ്യകീർത്തനസമാഹാരം (സങ്കീർത്തനങ്ങൾ), നാടൻപാട്ടുകൾ, ഗീതങ്ങൾ, പ്രവാചക കൃതികൾ, ചരിത്രാത്മക കൃതികൾ, (പഞ്ചഗ്രന്ഥങ്ങൾ, ജോഷ്വ, സാമുവൽ, രാജാക്കന്മാർ തുടങ്ങിയവ) എന്നിവ ഹീബ്രു-അരമായ സാഹിത്യ സമ്പത്തിലുൾപ്പെടുന്നു. ഐതിഹാസികമാനങ്ങളും മിത്തിക്കൽ സ്വഭാവവുമുള്ള ഈ കൃതികൾ യിസ്രായേലിന്റെ മണ്ണിൽ രൂപപ്പെടുന്ന കാലത്തുതന്നെയാണ് ഇന്ത്യയിൽ വേദങ്ങൾ രചിക്കപ്പെട്ടതും (ബി.സി. 2000–1000) ഭാരതീയേതിഹാസങ്ങളായ *രാമായണ-മഹാഭാരത*ങ്ങൾ രചിക്കപ്പെട്ടതുമെന്നുള്ളത് ശ്രദ്ധേയമാണ്.

ചില പണ്ഡിതന്മാരുടെ അഭിപ്രായത്തിൽ മൂന്നു വിഭാഗമായി തിരിക്കാവുന്ന കാവ്യഗ്രന്ഥങ്ങളും രണ്ടു വിഭാഗമായി കണക്കാക്കാവുന്ന ഗദ്യകൃതികളുമാണ് *പഴയനിയമ*ത്തിലുള്ളത്, ഗാനസാഹിത്യം, സുഭാഷിത കാവ്യങ്ങൾ, വെളിപാടുകളും പ്രാർഥനകളും (oracles & prayers)–ഇവയാണ് പഴയനിയമ പദ്യസാഹിത്യത്തിലുൾപ്പെടുന്നത്. ആഖ്യാനങ്ങൾ അഥവാ കഥാസാഹിത്യവും സ്മൃതികൾ അഥവാ നിയമങ്ങളും (laws) ഗദ്യസാഹിത്യത്തിൽ പെടുന്നു. "ശുദ്ധകഥയും (ആദാം, നോഹ, സാംസൺ എന്നിവരുടെ കഥ) പുരാ

വൃത്തവും വംശഗാഥയും (അബ്രഹാമിന്റെയും ഇസഹാക്കിന്റെയും യാക്കോബിന്റെയും ചരിത്രം) യാഥാർഥ്യത്തോടു തികഞ്ഞ വിശ്വസ്തത പുലർത്തുന്ന ചരിത്രവും (സാമുവലിന്റെ പുസ്തകങ്ങളിലെ ദാവീദിന്റെ ജീവചരിത്രം; നെഹമ്യാവിന്റെ ആത്മകഥ) സമന്വയിപ്പിച്ചുകൊണ്ടാണ് യിസ്രായേലിന്റെ കീഴ്നടപ്പുകളും ചരിത്രവും ആഖ്യാനം ചെയ്തിട്ടുള്ള *പഴയനിയമ*ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ളത്. തന്മൂലം–വസ്തുതയെയും കൽപ്പനയെയും ചരിത്രത്തെയും കഥയെയുമൊക്കെ വേറെ വേറെ കാണുന്ന ആധുനിക സമീപനം ഹീബ്രു സാഹിത്യത്തിൽ പ്രസക്തമല്ല. ആഖ്യാതാവ് അനുഗാനം ചെയ്യുന്ന സംഭവങ്ങളിലുള്ള കാലപരമായ ദൂരം കൂടുംതോറും അവയുടെ ചരിത്രപരമായ വസ്തുനിഷ്ഠത കുറഞ്ഞു വരുന്നതു സ്വാഭാവികമാണ്.

സമകാലിക ചരിത്രാഖ്യാനങ്ങൾ, ഭൂതകാലത്തിന്റെ കൽപ്പിത ചരിതങ്ങൾ, ചെറുകഥകൾ (രൂത്ത്, ജോന, എസ്തർ) എന്നിവയൊഴികെയുള്ള മുഴുവൻ *പഴയനിയമ* ആഖ്യാനങ്ങളും വായ്മൊഴിവഴക്കത്തിൽ നിന്നുണ്ടായിട്ടുള്ളതാണ്–ചരിത്രസത്യത്തെക്കാൾ കൂടുതലായി കഥയിൽ രസിക്കുന്ന ആട്ടിടയന്മാരും കർഷകരുമുൾപ്പെടുന്ന സദസ്സിനോടു കഥ പറഞ്ഞു പോന്ന നാടൻ കഥാപാരമ്പര്യമാണ് അവയ്ക്കാധാരം. ചരിത്രയാഥാർഥ്യങ്ങളുടെ പുരാവൃത്തവ്യാഖ്യാനങ്ങളായ മിത്തുകളിൽനിന്നാണ് ഹീബ്രു സാഹിത്യത്തിലെ ദാർശനികചിന്ത വികസിപ്പിച്ചിട്ടുള്ളത്. അതുകൊണ്ട്, *പഴയനിയമ*ങ്ങളിലെ കഥാസാഹിത്യം ഒന്നുകിൽ പ്രാക്തനദർശനങ്ങൾ ആവിഷ്കരിക്കാനുതകുന്ന ആഖ്യാനരൂപങ്ങളോ (മിത്ത്, വംശഗാഥ, ഐതിഹ്യം, കെട്ടുകഥ) വെറും കഥപറച്ചിലോ (യക്ഷിക്കഥകളും ചെറുകഥകളും) ആണ്. ഇപ്പറഞ്ഞ കഥപറച്ചിൽശൈലിയിലുള്ള കൃതികൾ ശ്രദ്ധിച്ചാലറിയാം, അവയ്ക്ക് നാടൻകഥകളുടെ മട്ടാണുള്ളത്. (ഞാങ്ങണയ്ക്കിടയിൽനിന്നു ശിശുവായ മോശയെ ഫറവോന്റെ പുത്രി രക്ഷിക്കുന്നതും പോത്തിഫറിന്റെ ഭാര്യയുടെ കഥയും ഉദാഹരണങ്ങൾ) ജോസഫിന്റെ കഥകൾ ഉന്നതരുടെ സദസ്സിൽ പറയപ്പെട്ടതാണ്; പക്ഷേ ഇടയന്മാർക്കും കൃഷിക്കാർക്കും രസിക്കുന്നതാണു സാംസന്റെ കഥകൾ.

ക്രമേണ, പ്രതിഭാശാലികളായ ഗ്രന്ഥകാരന്മാർ, വായ്മൊഴിയായി പ്രചരിച്ച ഈ ആഖ്യാനസാമഗ്രികൾ *ഉൽപ്പത്തി*മുതൽ ന്യായാധിപന്മാർവരെയുള്ള *പഴയനിയമ* ഗ്രന്ഥങ്ങളിലെ കഥയെഴുതുന്നതിന് ഉപയോഗിച്ചു. പിന്നീട് സൂസന്ന, ജൂഡിത്ത്, തോബിത്ത്, ഡാരിയസിന്റെ സദസ്സിലെ മൂന്നു യുവാക്കൾ തുടങ്ങിയ ഉജ്ജ്വല ചെറുകഥകൾ രചിക്കപ്പെട്ടു; ചില കഥകളുടെ ആഖ്യാതാക്കൾ അലൗകിക ശക്തികളുടെ സാന്നിധ്യംകൂടി ഉപയോഗിച്ചു; അതില്ലാത്ത കഥക

ളുമുണ്ടായിരുന്നു.'' (എൻസൈക്ലോപീഡിയ അമേരിക്കാനാ, *ബൈബിൾ*, 1998) ഇങ്ങനെ ആയിരത്താണ്ടു ദീർഘിച്ച പരിണാമം കൊണ്ട്, ഒരു ജനതയുടെ സാഹിത്യസമ്പത്ത് ഐതിഹാസികമാന ങ്ങൾ നേടിയെടുത്ത്, ചിരന്തന (classic) സ്വഭാവമുള്ളതായിത്തീർ ന്നു. *കിങ് ജെയിംസ് വേർഷന്റെ* തർജമയെയും സാഹിത്യമൂല്യ ത്തെയുംകുറിച്ചുള്ള ഒരു ലേഖനം അവസാനിപ്പിക്കുന്നത് ഇങ്ങനെ യാണ്: "ഒരു വിശ്വസാഹിത്യഗ്രന്ഥം എന്ന നിലയിൽ ബൈബിളി നുള്ള സ്ഥാനം ഹോമർ, ഡാന്റേ, ഷേക്സ്പിയർ എന്നിവരുടെ കൃതി കൾക്കൊപ്പമാണ്. ഇത്തരത്തിൽ സുപ്രതിഷ്ഠിതമായ ഒരേ ഒരു വിവർത്തനഗ്രന്ഥവും അതുമാത്രമാണ്." (ദി ബൈബിൾ, 1943: 1236)

മറ്റു പുസ്തകങ്ങളിൽനിന്ന് *ബൈബിളി*നെ വ്യത്യസ്തമാക്കി നിർത്തുന്ന ചില സവിശേഷതകൾ അതിനുണ്ട്. ഒന്നാമത്, *ബൈ ബിൾ* ഒരു ബൃഹദ്ഗ്രന്ഥമാണ്. ബെയിലി 1829-ൽ പ്രസിദ്ധപ്പെ ടുത്തിയ *പുതിയനിയമ*പുസ്തകത്തിന് 21 സെ.മീ. x14 സെ.മീ. വലി പ്പത്തിൽ 614 പേജുണ്ട്. *പഴയനിയമം* മൂന്നു വാല്യങ്ങളും കൂടി 21 x14 വലിപ്പത്തിൽ 1120 പേജുണ്ടായിരുന്നു. 1861-ൽ കോട്ടയം സി.എം.എസ്. പ്രസ്സിൽനിന്നു പ്രസിദ്ധപ്പെടുത്തിയ സമ്പൂർണ *ബൈ ബിളി*ലെ പേജുകളുടെ എണ്ണം (27 x 21 വലിപ്പത്തിൽ) 1515 ആയി രുന്നു. സാഹിത്യപ്രവർത്തക സഹകരണ സംഘം, കോട്ടയം 1993-ൽ പ്രസിദ്ധപ്പെടുത്തിയ *ശബ്ദതാരാവലി* (പതിനാറാമതു എഡി.) 24 x 18 വലിപ്പത്തിൽ 1772 പേജുള്ള ഗ്രന്ഥമാണ്. 1867 *ബൈബിളി* നെക്കാൾ *ശബ്ദതാരാവലിക്ക്* 257 പേജുകൾമാത്രമാണു കൂടുതലു ള്ളത്. 3 സെ.മീ. നീളവും 3 സെ. മീ. വീതിയും കുറവായിരുന്നു താനും.

രണ്ടാമത്, സദാ ആവശ്യക്കാരുള്ള ഒരു ഗ്രന്ഥമാണു *ബൈ ബിൾ*. അതിന് എപ്പോഴും വളരെ മെച്ചപ്പെട്ട വിൽപ്പനയുണ്ട്. അതാ യത് സ്ഥിരവിൽപ്പനയുള്ള ഒരു പുസ്തകമാണു (steady seller) *ബൈബിൾ*. 1823 ജൂലൈയിൽ മദ്രാസ് ഫോർട്ട് സെന്റ് ജോർജ് കോളജിൽനിന്നു ലഭിച്ച ടൈപ്പ് ഉപയോഗിച്ച് ബെയിലി അച്ചടിച്ച സാമഗ്രികളുടെ കൂട്ടത്തിൽ *മത്തായി എഴുതിയ സുവിശേഷവും* ഉണ്ടായിരുന്നു. അക്കാലത്തുപോലും ആവശ്യക്കാർക്കു മുഴുവൻ അതു നൽകാൻ കഴിയാത്തതിലുള്ള ദു:ഖം ബെയിലി രേഖപ്പെ ടുത്തുന്നുണ്ട്. കുത്തിക്കെട്ടി, കവറിട്ടുകഴിഞ്ഞാലുടനെ *മത്തായിയുടെ സുവിശേഷം* വിതരണം ചെയ്യുകയാണത്രേ. ഏതാനും വർഷങ്ങൾ ക്കുശേഷവും മലയാളം *ബൈബിൾ* ഗ്രന്ഥങ്ങളുടെ ആവശ്യവും ലഭ്യതയും (demand & supply) തമ്മിൽ പൊരുത്തപ്പെടുത്തി ക്കൊണ്ടുപോകാൻ ബെയിലിക്കു കഴിഞ്ഞില്ല. ബെയിലി എഴുതി: "എന്നോട് ധാരാളം പേർ ബൈബിൾ ചോദിക്കുന്നു. ആവശ്യത്തി

നനുസരിച്ച് പെട്ടെന്നതു കുത്തിക്കെട്ടി കൊടുക്കാൻ സാധിക്കുന്നില്ല. കഴിഞ്ഞ ദിവസം വൈകുന്നേരം മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് എന്നെ സന്ദർശിച്ചു. അദ്ദേഹം തെക്കൻ പ്രദേശത്തുള്ള ഏതാനും പള്ളികൾ സന്ദർശിക്കുന്നതിനുവേണ്ടി പോകുകയാണ്. അവിടെ വിതരണം ചെയ്യുന്നതിനുവേണ്ടി കുറെ അധികം ബൈബിൾ അദ്ദേഹം എന്നോട് ആവശ്യപ്പെട്ടു. എന്നെക്കൊണ്ടു കഴിയുന്നത്ര കോപ്പികൾ ഞാൻ നൽകി. പക്ഷേ അദ്ദേഹം ചോദിച്ചത്ര കോപ്പികൾ കൊടുക്കാൻ പറ്റിയില്ല." (മിഷനറി രജിസ്റ്റർ, 1826 ഫെബ്രുവരി: 327) കേരളത്തിൽ പുസ്തകപ്രസാധനം തുടങ്ങി രണ്ടര ദശാബ്ദം തികയുംമുമ്പ്, അതായത് 1848 ആകുമ്പോഴേക്കും, ബൈബിളിന്റെ 40,000 കോപ്പികൾ മുഴുവനായോ ഭാഗങ്ങളായോ മലയാളത്തിൽ പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരുന്നു.

മൂന്നാമത്, ഒരൊറ്റ അച്ചടിപ്പിശകുപോലുമില്ലാതെവേണം *ബൈബിൾ* മുദ്രണം ചെയ്യാൻ. നാലാമത്, എല്ലാ വലിപ്പത്തിലും-ഫോളിയോമുതൽ ഏറ്റവും ചെറിയ വലിപ്പത്തിൽവരെ-*ബൈബിൾ* അച്ചടിക്കേണ്ടതുണ്ട്. ഇതിൽ ഒന്നോ രണ്ടോ കാര്യങ്ങൾ നിഘണ്ടുവും സർവവിജ്ഞാനകോശവുംപോലുള്ള പുസ്തകങ്ങൾക്കും യോജിച്ചേക്കാം. എന്നാൽ മേൽപ്പറഞ്ഞ നലു കാര്യം ഒരുമിച്ചൊത്തുവരേണ്ട ഒരു പുസ്തകം ബൈബിളല്ലാതെ മറ്റൊന്നില്ല.

## ബെഞ്ചമിൻ ബെയിലിയുടെ ബൈബിൾ വിവർത്തനം-പ്രാരംഭശ്രമങ്ങൾ

കോട്ടയം കോളജിൽ മലങ്കരമെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തിൽ സിറിയൻ കത്തനാരന്മാർ *ബൈബിൾ* പരിഭാഷ തുടങ്ങിയത് 1816 ഓഗസ്റ്റിലാണ്. കേണൽ ജോൺ മൺറോയുടെ ഉത്സാഹവും പ്രേരണയുമായിരുന്നു ഇതിനു പിന്നിൽ പ്രവർത്തിച്ച ശക്തി. ബെഞ്ചമിൻ ബെയിലി കോളജിന്റെയും പരിഭാഷയുടെയും ചുമതല ഏറ്റെടുത്ത്, കോട്ടയത്തു താമസമാക്കിയതോടെ പ്രസ്തുത പരിപാടിക്ക് ആസൂത്രിതരൂപവും പ്രവേഗവും കൈവന്നു. ബെയിലി കോട്ടയത്തു താമസമാരംഭിക്കുകയും *ബൈബിൾ* പരിഭാഷ ഊർജിതപ്പെടുത്തുകയും ചെയ്ത സാഹചര്യത്തെക്കുറിച്ച് ആഗൂർ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

> The regular systematic Malayalam translation of the Bible, however, was commenced in April 1817, just a month after Mr.Bailey had settled in Cottayam. By this time, one or two catanars finished the Book of Numbers. Mr.Bailey when he took charge of this work organised a

meeting and planned systematic method of carrying on the work. A certain number of catanars were engaged in the College for daily work. Mr.Bailey himself with the imperfect knowledge of the language he then had, went over Genesis with Archdecon George; some months after this, messers. Norton and Bailey hearing that the Bible Society made considerable allowances for translation of the Scriptures, thought it advisable to apply to the Rev. Mr. Thompson (Secretary of the Calcutta Society) on behalf of those catanars that were, and were to be, engaged. Though the efforts of Mr. Thompson, the Madras Committee of the Society granted Rs. 100 a month for rapidly going through the work of translation, which sum, the missionaries in consultation with the Syrian Metran, distributed at first monthly thus:-

4 Catanars Translators
at Rs. 13 each .................... Rs.52
4 Amanuenses to write the Mss.
at Rs. 12 each ................... Rs. 48
Total. Rs. 100

... The work so steadily progressed, that in July 1818, there was only the first book of Chrnonicles to translate, but the revision took a long time before it was finished. (C.M. Agur, 1903: 698-699)

1818 ജൂലൈയോടുകൂടി കത്തനാരന്മാർ സുറിയാനിയിൽ നിന്നുള്ള പരിഭാഷ മിക്കവാറും പൂർത്തിയാക്കി. അപ്പോളേക്കും ബെയിലിക്ക് മലയാളഭാഷയിൽ സാമാന്യപരിജ്ഞാനം സിദ്ധിച്ചു കഴിഞ്ഞിരുന്നു. 1818 ജനുവരി 17-ലെ കത്തിൽ, മറ്റുള്ളവരുമായി തൃപ്തികരമായി സംസാരിക്കാൻ കഴിവുനേടിയതായി ബെയിലി എഴുതിയിട്ടുണ്ട്. ജനങ്ങളുടെ സാധാരണ സംഭാഷണഭാഷാരീതി യെക്കുറിച്ചു മനസ്സിലാക്കിത്തുടങ്ങിയ ബെയിലിക്ക് കത്തനാരന്മാരുടെ *ബൈബിൾ*പരിഭാഷ ജനങ്ങളുടെ ഭാഷയുമായി അടുപ്പമില്ലാത്തതാണെന്നു മനസ്സിലായി. 1818 സെപ്റ്റംബർ 20-ന്, ബെയിലി കേരളത്തിലെത്തിയിട്ടു രണ്ടു വർഷം തികയാൻ രണ്ടു മാസം ബാക്കി നിൽക്കെ, കോളജിനോടുചേർന്നു പണിയിച്ച പള്ളി പൊതു ആരാധനയ്ക്കായി തുറന്നു. മലയാളത്തിലേക്കു സ്വയം പരിഭാഷപ്പെടുത്തിയ പ്രാർഥനാക്രമം ഉപയോഗിച്ച് ബെയിലി വൈകു

ന്നേരത്തെ ആരാധന നിർവഹിക്കുകയും ചെയ്തു. ഇക്കാലത്തു ബെയിലി മറ്റു ചില ലഘുകൃതികളും പരിഭാഷപ്പെടുത്താൻ ശ്രമിക്കുന്നതായി മനസ്സിലാക്കാം. ഇത്രത്തോളം മലയാളഭാഷാ പരിജ്ഞാനം ആർജിച്ച അദ്ദേഹത്തിന് മുൻപേതന്നെ പ്രസിദ്ധപ്പെടുത്തിയ നാലു സുവിശേഷങ്ങളും ഇപ്പോൾ അതിന്റെ ബാക്കിയായി പരിഭാഷപ്പെടുത്തിയ വേദഭാഗങ്ങളും വിമർശനബുദ്ധ്യാ വായിക്കുന്നതിനും വിലയിരുത്തുന്നതിനും സാധ്യമായിരുന്നു. മലയാള ഭാഷയിൽ കൂടുതൽ പ്രാഗത്ഭ്യം നേടിയപ്പോൾ, കത്തനാരന്മാരുടെ പരിഭാഷയുടെ പരിമിതികൾ ബെയിലിക്കു മനസ്സിലാകുകയും അദ്ദേഹത്തിന് അതു തൃപ്തികരമല്ലാതായിത്തീരുകയും ചെയ്തു. എന്നാൽ മലയാളത്തിൽ ബൈബിളിന് ഒരു പരിഭാഷ ഉണ്ടായേ പറ്റൂ. മൺറോയും സി.എം.എസും ബെയിലിയെ ഏൽപ്പിച്ചിരുന്ന പ്രധാനദൗത്യം അതാണ്. അദ്ദേഹം ഏറ്റവും പ്രധാനമായി കരുതിയ കർത്തവ്യവും അതുതന്നെയായിരുന്നു. ഈ ഒരു ലക്ഷ്യത്തിനായി തന്റെ ദിനരാത്രങ്ങളും ജീവിതവും നീക്കിവെച്ച ബെയിലി പരിഭാഷയുടെ മേൽനോട്ടക്കാരൻ (superintendent) എന്ന നിലവിട്ട് മുഖ്യപരിഭാഷകനായി (Translator-in-chief) മാറി. അങ്ങനെ ബെയിലി ബൈബിൾ പരിഭാഷകനും പരിശോധകനും പരിഷ്കർത്താവുമായിത്തീർന്നു. സുറിയാനിയിൽനിന്നുള്ള പരിഭാഷ ഉപേക്ഷിക്കുവാനും ബൈബിൾ പരിഭാഷയിൽ തന്റേതായ പുതിയൊരു മാർഗം തുറക്കാനും ബെയിലിയെ പ്രേരിപ്പിച്ച സാഹചര്യങ്ങൾ താഴെ വിശദമാക്കുന്നു.

ബെയിലി 1817 ജൂൺ 26-ന് എഴുതിയ കത്തിൽനിന്ന്, *ബൈബിൾ* പരിഭാഷയെക്കുറിച്ച്:

> "At present there are 3 catanars employed in translating and 4 amanuenses, besides the boys who write on ollas. I hope to have another translator soon. The archdeacon also assists a little. I have drawn 200 Rupees from Captn. Bowes for the months of pay and June for the Catanars employed in the translation according to the Resident's directives, who informed me that you had authorised the sum of 100 Rupees per month for the above purpose.The translators have 13 Rupees per month each, and the amanuenses 10-the remaining 8 Rupees are left for incidental expenses, such as paper & e. The boys who write on ollas have nothing at present, but rice from the college stores - Nearly all the five Book of Moses, and the Psalms are translated in the Old Test. and besides the 4 Gospels already in print

in the New Testament, the Acts of the Apostles and some of the Epistles are translated - The work, however, doesnot proceed so fast as I could wish it, the Catanars being so very indolent, and it requires no small degree of patience to hear with their tardy movements. I hope we are, now in a fair way of having a pretty correct revision of the Book of Books in the Malayalim language. I have already compared with the Hebrew, so far as I am capable of judging, I think it tolerably correct. I donot however, consider myself at present a competent judge. I long for the people to have the word of life given to them, being persuaded that very little good will be effected until this desirable and be accomplished.'' (Microfilm marked C.M.S.-4, U.T.C. Archives, Bangalore.)

ബെഞ്ചമിൻ ബെയിലി ബൈബിൾ പരിഭാഷയെക്കിറിച്ച് 1817 ജൂലൈ 16-ന് ഇങ്ങനെ എഴുതി:

"You have no doubt received my last letter in which I stated to ' on the progress of the translation of the Scriptures.- Phillippus, a catanar of Cheppad Church, who excused himself from comimg to the college by saying that Cotym didnot agree with his health, and who is employed in translating the Epistles not having forwarded to me any of his productions, and one of the Amanuenses who left the college on account of the Small pox not yet having returned, I cannot furnish to you so correct a report at present as I said in my last I hoped to be able to do. The translators now at the college have had their pay given, and I am happy to say they are getting on tolerably well.- The five books of Moses and the Psalms are now translated, and the books of Joshua & Proverbs commenced." (Microfilm, cited above)

1817 സെപ്റ്റംബർ 8-ന് ബൈബിൾ പരിഭാഷയുടെ പുരോഗതിയെക്കുറിച്ച് ബെയിലി ഇപ്രകാരം എഴുതി:

"I have made Abraham catanar a present of 10 Rupees which, I hope he was satisfied - The Book Joshua, Judges, part of the first book of Samual - the Proverbs of Solomon & Part of the book of Isaiah are translated - The New

Testament is also translated up to Philippians. Phillipus Catanar has not yet forward to me his productions for the last month, but I hope by this time he had nearby completed the whole." (Microfilm, cited above)

കത്തനാരന്മാർ സുറിയാനിയിൽനിന്നു മലയാളത്തിലേക്കു നടത്തിക്കൊണ്ടിരിക്കുന്ന ബൈബിൾ പരിഭാഷയെക്കുറിച്ച്, 1817 സെപ്റ്റംബർ 20-ന് ബെയിലി എഴുതിയ കത്തിലെ ആശയങ്ങൾ:

"... 3 catanars and 4 amanuenses are employed by the Calcutta Bible Society in translating the Bible; little had been translated before B.'s arrival; besides the four gospels which were in print; the pentateuch, the books of Joshua, Judges, Samual 1, Psalms, Proverbs, part of Isaiah, New Testament up to Titus and Revelations are now translated; the Catanars are extremely indolent and ignorant;'' (Rosemary A. Keen, 1987: 266)

ബെയിലിയുടെ മേൽനോട്ടത്തിൽ കത്തനാരന്മാർ നടത്തുന്ന *ബൈബിൾ* പരിഭാഷയെക്കുറിച്ച് *സി.എം.എസ്. പ്രൊസീഡിങ്സ്* (1818-19) ഇങ്ങനെ റിപ്പോർട്ട് ചെയ്യുന്നു:

"The Committee have the happiness to state that, with the exception of one or two chapters in the second book of chronicles,which are wanting in all the Syriac manuscripts, the translation of the Scriptures into the Malayalim language is finished but as it is in its first rough state very defective and will require a very careful collation and revision, much time will probably elapse before the whole is ready for the press. The Gospels however, of St.Mathew, St.Mark and St.Luke with part of that of St. John, and the first Epistle of Timothy, are ready for publication."

ബെഞ്ചമിൻ ബെയിലിയുടെ മലയാളഭാഷാപരിജ്ഞാനം വർധിക്കുന്നതിനനുസരിച്ച് കത്തനാരന്മാരുടെ ബൈബിൾ പരിഭാഷയോടുള്ള ബെയിലിയുടെ അതൃപ്തിയും വർധിച്ചുവന്നു. 1811-ലെ നാലു സുവിശേഷങ്ങൾ അതേപടി നിലനിർത്തുവാനും ബാക്കി *ബൈബിൾ* ഭാഗങ്ങൾകൂടി സുറിയാനിയിൽനിന്നു കത്തനാരന്മാരെക്കൊണ്ടു പരിഭാഷപ്പെടുത്തിച്ചു പ്രസിദ്ധപ്പെടുത്താനുമാണു ബെയിലി ഉദ്ദേശിച്ചിരുന്നത്. ബെയിലിക്കു മലയാളഭാഷ കൂടുതൽ

വശമായതോടെ 1811–ലെ നാലുസുവിശേഷങ്ങളുടെ പരിഭാഷയും തീരെ അസ്വീകാര്യമാണെന്നു ബെയിലിക്കു മനസ്സിലായി. ബെയിലി മാത്രമല്ല, എഫ്. സ്പ്രിങ് ഉൾപ്പെടെ മറ്റു പലരും 1811–ലെ ബൈബിൾ പരിഭാഷയോടും കത്തനാരന്മാർ തയ്യാറാക്കിയ പുതിയ പരിഭാഷ യോടും വിയോജിപ്പു പ്രകടിപ്പിച്ചു. മലയാളത്തിലേക്കു ബൈബിൾ പരിഭാഷപ്പെടുത്താൻ ശ്രമിച്ചയാളും സാമാന്യം മെച്ചപ്പെട്ട മലയാ ളഭാഷാ പരിജ്ഞാനമുള്ളയാളുമായിരുന്നു സ്പ്രിങ്. സുറിയാനി കത്തനാരന്മാരുടെ പരിഭാഷകളിൽ മലയാളത്തിന്റെ വടക്കൻ ദേശ്യ ഭേദം അവഗണിക്കപ്പെട്ടതിലായിരുന്നു സ്പ്രിങിന്റെ മുഖ്യവിയോ ജിപ്പ്. (ഡബ്ലിയു.എച്ച്. ഡാൾട്ടൻ, 1854: 24) സുറിയാനി കത്തനാര ന്മാരുടെ ബൈബിൾ പരിഭാഷ മോശമായതിന്റെ സാഹചര്യങ്ങളെ ക്കുറിച്ചു പി. ചെറിയാൻ ചൂണ്ടിക്കാട്ടിയിട്ടുള്ള കാര്യങ്ങൾ ശ്രദ്ധേ യമാണ്:

“നോർട്ടന്റെ ശ്രമഫലമായി കോട്ടയം കോളജിൽ ആരംഭിച്ച ബൈബിൾ പരിഭാഷായത്നത്തിൽ ആദ്യം ഏർപ്പെട്ടിരുന്നത് സുറി യാനി കത്തനാരന്മാർമാത്രമായിരുന്നു. ആലപ്പുഴെ താമസിച്ചിരുന്ന തോമസ് നോർട്ടന് ഈ പ്രവർത്തനത്തിൽ യാതൊരു മേൽനോട്ടവും വഹിക്കുവാൻ കഴിഞ്ഞിരുന്നില്ല. ആലപ്പുഴെ താമസിച്ചിരുന്നിടത്തോ ളം കാലം ബെയിലിക്കും കാര്യമായൊന്നും ചെയ്യാൻ പറ്റിയില്ല. മറ്റു മിഷനറിമാരെപ്പോലെ ബെയിലിയും മലയാളം, സുറിയാനി, സംസ്കൃതം എന്നീ ഭാഷകൾ പഠിക്കുന്നതിൽ ദത്തശ്രദ്ധനായിരു ന്നു. എന്നിരുന്നാൽതന്നെയും ഒരു വർഷംകൊണ്ടോ മറ്റോ ഈ ഭാഷകളിൽ വേണ്ടത്ര പരിജ്ഞാനം നേടാൻ അദ്ദേഹത്തിനു കഴി ഞ്ഞിരുന്നില്ലെന്നുള്ളതു നിശ്ചയമാണ്. അതിനും പുറമേ, 1818–ൽ ഫെൻ എത്തിച്ചേർന്നതോടുകൂടിമാത്രമാണു കോളജിലെ ചുമത ലകളിൽനിന്നു ബെയിലി ഒഴിവായത്. അപ്പോൾമാത്രമാണു *ബൈ ബിൾ* പരിഭാഷയിൽ പൂർണമായി ശ്രദ്ധിക്കാൻ ബെയിലിക്കു സാധിച്ചത്. 1818–ന്റെ രണ്ടാം പകുതിയോടെ കത്തനാരന്മാർ പൂർത്തിയാക്കിയ *ബൈബിൾ* പരിഭാഷ മേൽപ്പറഞ്ഞ സാഹചര്യ ങ്ങളെല്ലാം കൂടിച്ചേർന്നപ്പോൾ തികച്ചും ഉപയോഗശൂന്യമായി ത്തീർന്നു.”

*ബൈബിൾ* പരിഭാഷ മെച്ചപ്പെടുത്തുന്നതിനുള്ള പുതിയ മാർഗ ങ്ങളെക്കുറിച്ച്, 1818–ന്റെ ആദ്യപകുതിയിൽതന്നെ, ബെയിലി ആലോ ചിച്ചു തുടങ്ങിയിരുന്നു. അതിന്റെ ഭാഗമായാണു തദ്ദേശീയരായ ഭാഷാപണ്ഡിതന്മാരുടെ സഹായം തർജമയിലുപയോഗപ്പെടു ത്താൻ ബെയിലി ശ്രമിച്ചത്. ഇതേക്കുറിച്ചുള്ള സൂചനകൾ ബെയിലി യുടെ കത്തുകളിൽനിന്നു ലഭ്യമാണ്.

1818 ഏപ്രിൽ 2-ന് എഴുതിയ കത്തിൽനിന്ന്:

"...I was rather doubtful sometime ago whether we should be able to complete the whole of the translation from Syriac into Malayalim being a considerable time before I could master the whole of the Old Test. The whole translation into Malayalim would now I hope be finished in the course of 3 or 4 months. I will afterwards however take a long time revising, some parts being very... It will I doubt not afford you pleasure to hear that I have met with a respectable Bhrahmin who attends me regularly every morning to assist me in revising the translation." (Microfilm marked C.M.S.-4)

1818 ജൂൺ 27-ന് ബെയിലി മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി സെക്രട്ടറി തോമ്പ്സണ് അയച്ച കത്തിന്റെ 'എക്സ്ട്രാക്റ്റി'ൽനിന്ന് ഉദ്ധരിച്ചിരിക്കുന്ന ഭാഗംകൂടി ശ്രദ്ധിക്കുക :

"Has arranged to pay brahmin Rs.10 per month for translating scriptures; the work is now finished except for chronicles I, two chapters of chronicles II and a few chapters of job; cannot say when whole will be revised; at present revisions st. Mathew, printed at Bombay, which is so incorrect that *B. has considered re-translating it entirely;... Spends 5 or 6 hours each day with the brahmin, working on the translation and then works by himself in the evening; his health has become somewhat indifferent as a result;"* (Rosemary A. Keen, 1987: 273)

1818 നവംബർ 10-ന് ബെയിലി പ്രാറ്റിന് അയച്ച കത്തിന്റെ 'എക്സ്ട്രാക്റ്റി'ൽ *ബൈബിളി*ന്റെ മലയാള പരിഭാഷപൂർത്തിയായി, പക്ഷേ പരിഷ്കരണത്തിനു കുറെ സമയം എടുക്കും എന്നു രേഖപ്പെടുത്തിയിട്ടുണ്ട്.

കോട്ടയത്തെത്തിയ ബെഞ്ചമിൻ ബെയിലി *ബൈബിൾ*പരിഭാഷയുമായി ബന്ധപ്പെട്ടു നിർവഹിച്ച പ്രാരംഭപ്രവർത്തനം കത്തനാരന്മാരുടെ പരിഭാഷയ്ക്കു മേൽനോട്ടം വഹിക്കുക എന്നുള്ളതായിരുന്നു. 1811-ൽ ബോംബെയിൽ അച്ചടിച്ച നാലു സുവിശേഷങ്ങൾ ഒഴികെയുള്ള ഭാഗങ്ങളാണു കത്തനാരന്മാർ മലയാളത്തിലേക്കു പുതിയതായി പരിഭാഷപ്പെടുത്തിയത്. എന്നാൽ ഈ പരിഭാഷ തീരെ മോശമായതിനാൽ അത് ഉപേക്ഷിക്കുവാൻ ബെയിലി

നിർബന്ധിതനായി. കേണൽ മൺറോ 1819 ജനുവരി 21-ന് തോമ്പ് സണ് എഴുതിയ കത്ത് ഇക്കാര്യം സംബന്ധിച്ച് ശക്തമായ ഒരു വെളിപ്പെടുത്തലാണ്:

> "The translation of the Bible is a work of the first importance and also of great difficulty. The version of the four Gospels printed at Bombay is now found, as our Missionaries advance in the language of Malayalam, to be very bad in every respect in fidelity, meaning and language as to be unfit for use; and the revision of the whole Scripture lately made at the College by the Kattanars from Syriac into Malayalam is equally bad. Mr. Bailey whose proficiency in Malayalam is great is obliged to *make a complete revision of the whole resembling indeed a new version more than a revision,* and this work must necessarily be slow." (P. Cherian, 1935: 345)

കോട്ടയം മിഷൻകേന്ദ്രത്തിലെ രണ്ടാമതു മിഷനറിയും ബെയിലിക്കുശേഷം കോളജിന്റെ പ്രിൻസിപ്പലുമായിരുന്ന ജോസഫ് ഫെൻ തിരുവിതാംകൂറിലെത്തിയശേഷം മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിക്ക് അയച്ച റിപ്പോർട്ടിൽനിന്നുള്ള പ്രസക്തഭാഗംകൂടി ഉദ്ധരിക്കുന്നു:

> "We found him (Bailey) very busily occupied with the Translation of the Scriptures. The whole is completed, with the exception of one or two Chapters in the Second Book of Chronicles, which are wanting in all the Syriac Manuscripts. The translation has been made, by different Catanars, from the Syriac; and is, in general, very defective. This is owing to two causes: the incorrectness, in many instances, of the Syriac Translation itself, particularly in the Epistles; and the carelessness of the Catanars who were employed. *The revision assumes, in consequence, the appearance of a new translation;* and will necessarily occupy much time. " (Proceedings of the C.M.S., 1819: 321)

ചുരുക്കത്തിൽ 1811-ലെ റമ്പാൻ *ബൈബിൾ*പരിഭാഷയും അതൊഴിച്ചുള്ള ഭാഗങ്ങൾക്കു കോട്ടയം കോളജിൽവെച്ചു കത്തനാരന്മാർ രചിച്ച പരിഭാഷയും ബെഞ്ചമിൻ ബെയിലിക്കു സ്വീകാര്യ

മായില്ല. രണ്ടിലെയും ഭാഷാരീതി ഏകദേശം ഒരുപോലെയായിരുന്നു. 1816 ഓഗസ്റ്റ്മുതൽ 1818 ഒക്ടോബർവരെ കത്തനാരന്മാർ അധ്വാനിച്ചുണ്ടാക്കിയ പരിഭാഷയാണു നാലു സുവിശേഷങ്ങൾക്കൊപ്പം നിരാകരിക്കേണ്ടി വന്നത്. ബെയിലിയുടെ ഒന്നരവർഷക്കാലത്തെ കഠിനാധ്വാനവും അക്കൂടെയുണ്ട്. ബൈബിൾ സൊസൈറ്റി പ്രതിമാസം നൂറുരൂപാവീതം ഏകദേശം പതിനെട്ടുമാസം സൽകിയ സാമ്പത്തികസഹായവും വിസ്മരിക്കാവുന്നതല്ല. ഇത്രയേറെ നഷ്ടങ്ങൾ സഹിച്ചുകൊണ്ടാണെങ്കിലും കത്തനാരന്മാരുടെ പരിഭാഷ അച്ചടിക്കേണ്ടതില്ല എന്ന തീരുമാനത്തിലെത്തുന്നതിനുമാത്രമേ ബെയിലിക്കു കഴിയുമായിരുന്നുള്ളു; ഇതിനോടകം മലയാളഭാഷയിൽ ഭേദപ്പെട്ട പാണ്ഡിത്യം നേടിക്കഴിഞ്ഞിരുന്ന അദ്ദേഹത്തിനു മറിച്ചു ചിന്തിക്കുവാൻ സാധിക്കുമായിരുന്നില്ല. തെരുവിൽ ജനങ്ങൾ സംസാരിക്കുന്ന ഭാഷയിൽ *ബൈബിൾ* പരിഭാഷപ്പെടുത്തുന്നതിനുവേണ്ടി ജാപ്പനീസ് ബൈബിൾ പരിഭാഷ പകുതിക്കുവെച്ചു നിർത്തിയ സംഭവം ബൈബിൾ പരിഭാഷയിലെ ഭാഷാരീതിയെക്കുറിച്ചു പറയേണ്ടിവരുമ്പോൾ സാധാരണയായി ചൂണ്ടിക്കാണിക്കാറുള്ള ഒന്നാണ്. (യൂജിൻ എ. നിഡ, 1952: 23) എന്നാൽ പരിഭാഷ മുഴുവൻ പൂർത്തിയാക്കിയതിനുശേഷം അത് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തേണ്ടതില്ലെന്നു നിശ്ചയിച്ച്, പുതിയൊരു പരിഭാഷയ്ക്കു തയ്യാറായ ചരിത്രം ബെഞ്ചമിൻ ബെയിലിക്കല്ലാതെ മറ്റാർക്കെങ്കിലുമോ, മലയാളത്തിനല്ലാതെ മറ്റൊരു ഭാഷയ്ക്കോ അവകാശപ്പെടുവാൻ കഴിയുകയില്ല. എല്ലാ ഭാഷകളിലും ബൈബിളിന് ആദ്യപരിഭാഷകളുടെ റിവിഷനും വേറിട്ട പല പരിഭാഷകളും ഉണ്ടായിട്ടുണ്ട്. പക്ഷേ അതൊക്കെ ഒരു പരിഭാഷ പ്രസിദ്ധപ്പെടുത്തി വളരെ വർഷങ്ങൾക്കുശേഷംമാത്രമാണു സംഭവിച്ചിട്ടുള്ളത്–അതും പുതിയ സംവിധാനത്തിലും പുതിയ സംരംഭങ്ങളായുംമാത്രം.

## ബെയിലി– വിവർത്തകൻ, സംശോധകൻ, പരിഷ്കർത്താവ്

ബൈബിൾ പരിഭാഷയ്ക്കുവേണ്ടിയുള്ള ബെയിലിയുടെ പുതിയ ശ്രമങ്ങളെക്കുറിച്ച് പി. ചെറിയാൻ ഇങ്ങനെ എഴുതുന്നു:

"നാട്ടുകാരിലെ ഉന്നതരും വിദ്യാസമ്പന്നരുമായവർക്ക് തികച്ചും സ്വീകാര്യമാകുന്നതോടൊപ്പം സമൂഹത്തിലെ താഴ്ന്ന വിഭാഗങ്ങളിൽപെടുന്നവർക്കും പൂർണമായി ഉൾക്കൊള്ളാൻ കഴിയുന്ന ഭാഷാരീതിയായിരിക്കണം ബൈബിളിലേത് എന്നുള്ളതായിരുന്നു ബെയിലിയുടെ പുതിയ പരിഭാഷായത്നത്തിനു പിന്നിലെ പ്രഖ്യാപിത ലക്ഷ്യം. പരിഭാഷകർക്കു മാർഗദർശകമാക്കാൻ പറ്റിയ ഇതിലും നല്ല ഒരു തത്ത്വം ഉണ്ടാകുമെന്നു തോന്നുന്നില്ല."

സംശോധിത പരിഷ്കരണം അഥവാ അതിനെക്കാൾ പരിഭാഷ, ഈ ഘട്ടത്തിൽ വളരെ പതുക്കെയാണ് നീങ്ങിയത്. പുതിയതായി എത്തിച്ചേർന്ന അച്ചടിയന്ത്രവുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ ബെയിലിക്കു ശ്രദ്ധിക്കേണ്ടിവന്നതായിരുന്നു ഈ മന്ദഗതിക്കു മുഖ്യ കാരണം. അതുപോലെ, ഓരോ പുസ്തകവും അംഗീകാരത്തിനായി മദ്രാസ് ഓക്സിലിയറി ബൈബിൾ സൊസൈറ്റിക്ക് അയയ്ക്കുന്നതിനുമുമ്പ് പല പ്രാവശ്യം പരിഷ്കരിക്കേണ്ടിവന്നു എന്ന് *മിഷനറി രജിസ്റ്ററിലും* മറ്റ് ആനുകാലികപ്രസിദ്ധീകരണങ്ങളിലുമുള്ള വിശദാംശങ്ങളിൽനിന്നു മനസ്സിലാക്കാം. അംഗീകാരം കിട്ടിയതിനുശേഷംമാത്രമായിരുന്നു ഓരോ പുസ്തകവും അച്ചടിച്ചിരുന്നത്. ഈ നടപടിക്രമങ്ങൾക്കെല്ലാം വലിയ കാലതാമസമുണ്ടായിരുന്നു. ഒടുവിൽ 1829-ൽ *പുതിയനിയമത്തിന്റെ* 5000 കോപ്പി അച്ചടിച്ചു; സമ്പൂർണ മലയാളം ബൈബിളിന്റെ അച്ചടി 1841-ൽ പൂർത്തിയായി.

ബെയിലി ദീർഘകാലം ചെലവിട്ടുചെയ്ത രണ്ടു കാര്യങ്ങളായിരുന്നു ബൈബിൾ പരിഭാഷയും അച്ചടിശാല സ്ഥാപിക്കലും. ഇതിലോരോന്നിനുംവേണ്ടി പ്രവർത്തിക്കുമ്പോൾ അദ്ദേഹത്തിന്റെ മുഴുവൻ ശ്രദ്ധയും അതിൽമാത്രമായിരുന്നു. ബൈബിൾ പരിഭാഷയിലായിരുന്നപ്പോൾ കോളജിന്റെ പ്രവർത്തനത്തിൽപോലും കാര്യമായി ശ്രദ്ധിച്ചില്ല. നിരന്തരം അലട്ടിക്കൊണ്ടിരുന്ന അനാരോഗ്യമോ കുടുംബ ജീവിതത്തിൽ ഒന്നൊന്നായി ഉണ്ടായിക്കൊണ്ടിരുന്ന കഷ്ടനഷ്ടങ്ങളോപോലും അദ്ദേഹത്തിന്റെ പ്രവർത്തനത്തെയോ ലക്ഷ്യത്തെയോ ബാധിച്ചിരുന്നില്ല. അച്ചടിയന്ത്രം എത്തിച്ചേരുകയും മദ്രാസിൽനിന്നു ടൈപ്പുകൾ ലഭിക്കുകയും ചെയ്തപ്പോൾ ശ്രദ്ധ മുഴുവൻ അച്ചടിശാലയിലായി. മലയാളം ആണിയച്ചുകൾ സ്വയം രൂപകൽപ്പന ചെയ്തുണ്ടാക്കുവാൻ തുടങ്ങിയപ്പോൾ അതിനുമുമ്പ് തന്റെ മുഴുവൻ സമയവും ശ്രദ്ധയും ചെലവഴിച്ചു ചെയ്തുപോന്ന ബൈബിൾ പരിഭാഷപോലും ബെയിലി മാറ്റിവെച്ചു. ഏകാഗ്രതയോടും ലക്ഷ്യബോധത്തോടുംകൂടി നിരന്തരം പ്രയത്നിച്ചു എന്നു പറയുന്നതിനെക്കാൾ ഏറ്റെടുത്ത കാര്യത്തിനുവേണ്ടി ബെയിലി സ്വയം സമർപ്പിക്കുകയായിരുന്നു എന്നു പറയുന്നതാണു ശരി. മിഷനറിജീവിതത്തിന്റെ പിറകിലുള്ളതും ഇത്തരമൊരു സ്വയം സമർപ്പണത്തിന്റെ ദർശനമാണ്-ക്രിസ്തുവിനുവേണ്ടി സ്വയംസമർപ്പിക്കുക. ഈ സമർപ്പണബോധം, മിഷനറി പ്രവർത്തനത്തിൽമാത്രമല്ല, ബെയിലിയുടെ ഇതര പ്രവർത്തനങ്ങളിലുമുണ്ടായിരുന്നു. ബെയിലിയെ സംബന്ധിച്ചിടത്തോളം അതൊരു ശീലവും ശൈലിയുമായിരുന്നു.

ബൈബിൾ പരിഭാഷയിൽ ബെയിലി എത്രമാത്രം നിമഗ്നനായിരുന്നു എന്നുള്ളതു വ്യക്തമാക്കുന്ന ധാരാളം പരാമർശങ്ങൾ

*മിഷനറി രജിസ്റ്ററി*ലും *സി.എം.എസ്. പ്രൊസീഡിങ്സി*ലും മറ്റ് ആനുകാലിക പ്രസിദ്ധീകരണങ്ങളിലും ഉണ്ട്. പ്രസ്തുത പരാമർശങ്ങൾ ചേർത്തുവെച്ചു വായിക്കുമ്പോൾ ബെയിലിയുടെ ബൈബിൾ പരിഭാഷയെക്കുറിച്ച് ഒരു വ്യക്തചിത്രം ലഭിക്കും:

(1) "... Mr. Bailey's mind and time have been occupied in the translation of the Scriptures, to a degree that has sensibly impaired his health;" (Proceedings of the C.M.S., 1820: 169)

(2) " I (says Bailey) have devoted almost the whole of my time to the translation of that Sacred Book. A number of copies of certain portions of it have been written out, and distributed among the catanars and people; but what can be done in this way must be comparatively very little, from the great delay and expense which necessarily attended the employing of writers to copy them out. Nothing to any purpose can be done, in this respect till some part, at least, of the Scriptures be printed." (Proceedings of the C.M.S., 1823: 151)

(3) " In the revision of the Malayalim Translation of the New Testament, I (says Bailey) have proceeded as far as the Eleventh Chapter of the Epistle to the Hebrews. I was in hopes that I should have finished the New Testament, by this time; but have not been able to accomplish my wishes. Of some parts of the Epistles which I have gone through , *I have been obliged to make a fresh translation*; which has, in a great measure, prevented me from making the progress which I had anticipated.'' (Missionary Register, 1824 September: 406)"

(4) "The work of translation, of preparing matter for the press and revising all the proof-sheets, he (Bailey) wrote in 1833, laborious, but it is one in which I delight, although carried on in a weak state of health..." (W.S. Hunt, 1968: 43)

(5) Translation- In reference to these Mr. Bailey states-

"The translation of the Scripture has occupied as much of my time as I could possibly devote to that important object- In my last Report, I believe, I stated that I had proceeded as far as the Eleventh chapter of the Epistle to

the Hebrews, in revising the New Testament. Since I finished Revelations, *I have revised again* the Epistle to the Corinthians. The Gospel of St.Mathew I have prepared for the press, and it has been printed. The Gospels and the Acts of the Apostles are nearly prepared for the press." (Proceedings of the C.M.S., 1825: 131)

(6) "The translations of the Scriptures (Mr. Bailey writes), which is of the first importance, occupies much of my time; and to which somethings of less importance, such as the translation or composition of useful Tracts and Treatises, must, at present, give way. I usually spend four or five hours a day on the translation; except when my friends and I meet at the college, or when I am from home when that time is elapsed, I do not feel capable of attending to a great deal more. In the last nine months, I have gone through, with my assistant Waidya - Nathoryen, another revision of the four Gospels. The Gospel of St. Luke we have looked over twice. The first ten chapters of this Gospel I have had the pleasure to forward to the Madras Auxiliary Bible Society, at the request of the Committee, as a specimen of the translation which we have in hand here; and I shall be very glad to know the opinion of those learned Gentlemen and Natives, to whom it is the intention of the Committee to submit it.

I have had six or seven copies of each of the Gospels written out and distributed, besides some small portion of a Gospel." (Proceedings of the C.M.S., 1822: 316)

പരിഭാഷ, പരിഷ്കരണം, എന്നിട്ടും ശരിയാകാത്ത ഭാഗങ്ങളുടെ പുനർതർജമ, വീണ്ടും പരിഷ്കരണം ഇങ്ങനെ ഒരു നിരന്തര പ്രക്രിയയായിരുന്നു ബെയിലിയുടെ ബൈബിൾ പരിഭാഷ. ഇത്തരത്തിലുള്ള തുടർപരിഷ്കരണത്തിലൂടെമാത്രമേ മെച്ചപ്പെട്ട ഒരു പരിഭാഷ ലഭ്യമാകുകയുള്ളു. ബൈബിൾ പരിഭാഷയെ സംബന്ധിച്ചുള്ള സി.എം.എസിന്റെ കാഴ്ചപ്പാടും അതുതന്നെയായിരുന്നു. പ്രാദേശിക ഭാഷകളിലേക്കു *ബൈബിൾ* പരിഭാഷപ്പെടുത്തിത്തീരുംമുമ്പുതന്നെയോ അല്ലെങ്കിൽ തർജമ നടന്നുകൊണ്ടിരിക്കുന്ന സമയത്തു തന്നെയോ റിവിഷൻ നടത്തണമെന്നുള്ള നിർദേശം സി.എം.എസിന്റെ ഒരു വിജ്ഞാപനത്തിൽ കാണാം. (പ്രൊസീഡിങ്സ് ഓഫ് ദി സി.എം.എസ്., 1809:157)

*ബൈബിളി*ന്റെയും മറ്റുകൃതികളുടെയും പരിഭാഷയിൽ ബെയിലി തദ്ദേശീയ പണ്ഡിതന്മാരുടെ സഹായം തേടിയിരുന്നു. ബൈബിൾപോലെ വൈവിധ്യവും വൈപുല്യവുമുള്ള ഒരു കൃതി യുടെ അഥവാ ഒരു കൂട്ടം കൃതികളുടെ വിവർത്തനത്തിന്, ദ്വിഭാ ഷാനിഘണ്ടുക്കളും മറ്റും ഇല്ലാത്ത അന്നത്തെ സാഹചര്യത്തിൽ സഹായികൾ കൂടിയേതീരൂ. മലയാളഗദ്യത്തിലേക്കു പരിഭാഷയ്ക്കു മുതിർന്നിട്ടുള്ള മറ്റൊരാൾക്കും നേരിടേണ്ടി വന്നിട്ടില്ലാത്ത ഒരു ഭാഷാപ്രശ്നവും ബെയിലിക്ക് നേരിടേണ്ടതുണ്ടായിരുന്നു-സാഹി ത്യ വ്യവഹാരത്തിനു സമർഥമായ ഗദ്യഭാഷയുടെ അഭാവം. ഹീബ്രു, ഗ്രീക്ക്, സുറിയാനി, ഇംഗ്ലീഷ് തുടങ്ങിയ ബൈബിൾ മൂലഭാഷകൾ വികസിതമായിരുന്നു. എന്നാൽ മലയാളത്തിലാകട്ടെ ബൈബിൾ വിവർത്തനത്തിനുമുമ്പ് ശൈലീശുദ്ധമായ ഗദ്യം വികസിച്ചു വന്നി ട്ടുണ്ടായിരുന്നില്ല.

ബൈബിൾ വിവർത്തനത്തിൽ ബെയിലിക്കു ലഭിച്ച തദ്ദേശീയ സഹായത്തെക്കുറിച്ച് പി. ചെറിയാൻ ഇങ്ങനെ രേഖപ്പെടുത്തുന്നു:

> "In order perhaps to ensure greater accuracy in the translation of such of the books of the Bible as were originally written in the Hebrew language, Mr. Bailey secured the assistance of one Moses Isarphati 'a learned and respectable jew' belonging to Cochin. 'Some Brahmins and Nairs well-skilled in the language of the country' were also entertained as Munshis. The Brahmins were employed on account of their knowledge of Sanskrit. There is no means of ascertaining whether the Brahmin Munshis belonged to the Tamil Brahmin or the Malayalam Brahmin community. One at least, whose name (Waidya Natha Iyer) is mentioned in one of Mr. Bailey's journals, was a Tamil Brahmin. There was the Sanskrit Munshi attached to the College, Whose services could also be indented upon whenever any special necessity arose. One of the Nair Munshis was a native of British Malabar, named Chathu Menon, who was a Kariyakar or Tahsildar in the Travancore service before he accepted the Munshi's post under Mr. Bailey." (1935: 178)

കോളജിലേക്ക് പുതിയതായി ഒരു ജൂതനെയും സംസ്കൃത-മലയാളം അധ്യാപകനായി ഒരു പണ്ഡിറ്റിനെയും ഒരു മലയാളം മുൻഷിയെയും നിയമിച്ചതായി 1819-ലെ *മിഷനറി രജിസ്റ്ററിൽ* പ്രസ്താവിച്ചിട്ടുണ്ട്. ഇവരുടെ പ്രതിഭയുടെയും കഴിവുകളുടെയും

കൂട്ടായ്മയിൽനിന്ന് വളരെയധികം സഹായമുണ്ടാകുമെന്നു മിഷനറിമാർ പ്രതീക്ഷിക്കുന്നതായും പറഞ്ഞിട്ടുണ്ട്. പരാമൃഷ്ടനായ ജൂതൻ മോസസ് ഇസാർഫതിയാണ്. ഇദ്ദേഹത്തിന്റെ മുഖ്യചുമതല കോളജിലെ വൈദികവിദ്യാർഥികളെ ഹീബ്രു പഠിപ്പിക്കുകയായിരുന്നുവെങ്കിലും *പഴയനിയമ*പരിഭാഷ ഹീബ്രു മൂലവുമായി ഒത്തുനോക്കുന്നതിൽ ബെയിലിയെ സഹായിച്ചിട്ടുമുണ്ട്. പ്രതിമാസം മുപ്പത്തിയഞ്ചുരൂപ ശമ്പളത്തിൽ നിയമിക്കപ്പെട്ടിരുന്ന ഹീബ്രു പ്രൊഫസ്സറും മുപ്പതുരൂപ ശമ്പളത്തിൽ നിയമിക്കപ്പെട്ടിരുന്ന മലയാളപരിഭാഷകനും കോളജിൽനിന്നു പോയതായി *സി.എം.എസ്. പ്രൊസീഡിങ്സിലെ* ഇരുപത്തിയഞ്ചാമതു റിപ്പോർട്ടിൽ പറയുന്നുണ്ട്. പ്രൊഫസ്സറുടെ ആവശ്യം ഇപ്പോൾ ഇല്ലെന്നും മലയാള പരിഭാഷകൻ കൂടുതൽ ആദായകരമായ ജോലി കണ്ടുപിടിക്കാമെന്നുള്ള പ്രതീക്ഷയിൽ തന്റെ വിരമിക്കലിനുവേണ്ടി അപേക്ഷിച്ചുവെന്നും തുടർന്നു പറയുന്നു. ഹീബ്രു പണ്ഡിതനായ മോസസ് ഇസാർഫതിയുടെ സഹായം വേണ്ടിയിരുന്നതു *പഴയനിയമ* പരിഭാഷയിലായിരുന്നു. മോസസ് ഇസാർഫതിയുടെ സേവനം അവസാനിപ്പിച്ചത് 1824-25-നു മുമ്പായിരുന്നു. ഇതിനുശേഷവും ബെയിലി *പഴയനിയമ*പരിഭാഷയിലും റിവിഷനിലും ഏർപ്പെട്ടിരുന്നു. ബെയിലി 1829-ൽ *പഴയനിയമം* പൂർത്തിയാക്കി എന്ന് ജെ.എസ്.എം. ഹൂപ്പർ എഴുതുന്നു. (1963: 82) 1834-ൽ ഇംഗ്ലണ്ടിൽനിന്നു മടങ്ങിയെത്തിയതിനുശേഷവും ബെയിലി *പഴയനിയമ* പരിഭാഷയുടെ റിവിഷനിൽ ഏർപ്പെട്ടിരിക്കുന്നതായി *ചർച്ച് മിഷനറി റിക്കാർഡിൽ* കാണാം. 1836 സെപ്റ്റംബർ 3-നു ബെയിലി എഴുതിയ കത്തിനെക്കുറിച്ചു പരാമർശിക്കുന്ന പ്രസ്തുതറിപ്പോർട്ടിൽ ഈ പരിഭാഷ ബെയിലി ആദ്യം കോട്ടയത്തു താമസിച്ചിരുന്നപ്പോൾ ഉണ്ടാക്കിയതാണെന്നും പറയുന്നുണ്ട്.

'മലയാള പരിഭാഷകൻ' എന്നു പറഞ്ഞിരിക്കുന്നതു ചാത്തുമേനോനെക്കുറിച്ചാണ്. ബെയിലിയെ ബൈബിൾ പരിഭാഷയിൽ സഹായിച്ചിട്ടുള്ള തദ്ദേശീയ പണ്ഡിതന്മാരിൽ ഏറ്റവുമധികം ചരിത്രപരാമർശം നേടിയിട്ടുള്ളത് ചാത്തുമേനോനാണ്. ബൈബിൾ പരിഭാഷയിലൂടെ ക്രിസ്തുമതത്തിലേക്ക് ആകൃഷ്ടനായിത്തീർന്ന ചാത്തുമേനോൻ പിന്നീട് ജോസഫ് ഫെൻ എന്ന പേരിൽ ക്രിസ്തുമതം സ്വീകരിച്ചു; കേരളത്തിൽ വളരെയധികം പ്രചാരം നേടിയ *അജ്ഞാനകുഠാരം* എന്നൊരു കൃതി രചിച്ചിട്ടുമുണ്ട്. ഇങ്ങനെ മറ്റുവിധങ്ങളിലും ചരിത്രത്തിൽ തന്റെ സാന്നിധ്യമുറപ്പിക്കാൻ കഴിഞ്ഞതുകൊണ്ടായിരുന്നിരിക്കാം, ബൈബിൾ പരിഭാഷയുമായി ബന്ധപ്പെടുത്തിയും ചാത്തുമേനോന്റെ പേര് ഏറെ പരാമർശിക്കപ്പെട്ടത്. മേൽ പരാമർശപ്രകാരം സേവനം മതിയാക്കിയപ്പോയ ചാത്തു

മേനോന്, ബെയിലിയുടെയും ബേക്കറിന്റെയും ശക്തമായ ശുപാർശയെത്തുടർന്ന്, കോട്ടയം മിഷനിൽ പരിഭാഷകനായി വീണ്ടും ജോലി നൽകുന്നുണ്ട്. (മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയുടെ മിനിറ്റ്സ്, സി.എം.എസ്.-2, 1826: 208-209)

മൂലഭാഷയിലും ലക്ഷ്യഭാഷയിലും സാമാന്യപരിജ്ഞാനമുള്ള ഒരാൾ മൂലഭാഷയിലെ നിശ്ചിത പദങ്ങൾ ഉൾക്കൊണ്ടിട്ടുള്ള ആശയത്തെ ലക്ഷ്യഭാഷയിലെ നിശ്ചിതപദങ്ങൾ ഉപയോഗിച്ച് വിനിമയം ചെയ്യാൻ നടത്തുന്ന ശ്രമമാണ് വിവർത്തനം. മലയാളത്തിലേക്കുള്ള ബൈബിൾ പരിഭാഷയിൽ ആദ്യത്തെ മൂലഭാഷ സുറിയാനി ആയിരുന്നു. സുറിയാനി മൂലഭാഷയും മലയാളം ലക്ഷ്യഭാഷയുമായി നടന്ന വിവർത്തനം രണ്ടു കാരണങ്ങളാൽ സഫലമായില്ല. ഒന്ന്, വിവർത്തകർ മൂലഭാഷയിലെ ആശയങ്ങൾ വിനിമയം ചെയ്യാൻ ലക്ഷ്യഭാഷയിൽ ഉപയോഗിച്ച പദാവലി (അഥവാ പദാവലി മുഖേന സൃഷ്ടിക്കപ്പെടുന്ന ഭാഷാശൈലി) മലയാളികൾക്കിടയിൽ പൊതുവായ ആശയവിനിമയത്തിനു സമർഥമായിരുന്നില്ല. രണ്ട്, മൂലഭാഷയിലെ കൃതിതന്നെ ഒരു വിവർത്തനഗ്രന്ഥമായിരുന്നു. കേരളത്തിൽ പ്രചരിച്ചിരുന്ന ബൈബിളിന്റെ സുറിയാനി വിവർത്തനം അതിന്റെ മൂലഗ്രന്ഥത്തോട് (ഹീബ്രു, ഗ്രീക്ക് മൂലഗ്രന്ഥങ്ങളോട്) പൂർണമായി വിശ്വസ്തത പുലർത്തുന്നതായിരുന്നില്ല. ഈ സാഹചര്യത്തിലാണു ബെയിലി സുറിയാനി മൂലത്തിൽനിന്നുള്ള പരിഭാഷ ഉപേക്ഷിക്കുവാൻ തീരുമാനിച്ചത്. തന്റെ പദ്ധതിപ്രകാരമുള്ള വിവർത്തനത്തിനു മുതിർന്ന ബെയിലിയെ സംബന്ധിച്ചിടത്തോളം ഏറ്റവുമധികം ഗ്രാഹ്യമുള്ള മൂലഭാഷ ഇംഗ്ലീഷ് ആയിരുന്നു. ഒരു വിവർത്തകന് ആവശ്യംവേണ്ട ലക്ഷ്യഭാഷാ (മലയാളം) പരിജ്ഞാനവും അതിനോടകം ബെയിലി സ്വായത്തമാക്കിയിരുന്നു. ഇംഗ്ലീഷിലെ ബൈബിളാകട്ടെ ഒരു വിവർത്തനഗ്രന്ഥമാണെങ്കിൽകൂടി, ഇംഗ്ലീഷ് ഭാഷയുടെ വികാസത്തെപ്പോലും സഹായിച്ച മഹത്തായൊരു ഗ്രന്ഥവുമാണ്. തന്മൂലം ബെയിലി മൂലകൃതിയായി സ്വീകരിച്ചത് *ഓഥറൈസ്ഡ് വേർഷൻ* എന്നുകൂടി പേരുള്ള *കിങ് ജെയിംസ് ബൈബിൾ* ആണ്. 1829 ജൂൺ 25-ന് മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി സെക്രട്ടറിക്ക് അയച്ച കത്തിൽ ബെയിലി ഇക്കാര്യം അർഥശങ്കയ്ക്കിടമില്ലാത്തവിധം വ്യക്തമാക്കിയിട്ടുണ്ട്: "പുതിയ നിയമത്തിന്റെ മലയാള പരിഭാഷയ്ക്ക് ഇംഗ്ലീഷ് ഓഥറൈസ്ഡ് വേർഷനിൽനിന്ന് കാര്യമായ ഒരു മാറ്റവുമില്ല." (മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയുടെ മിനിറ്റ്സ്, സി.എം.എസ്.-3, 1829: 178) "മലയായ്മയിൽ ആദ്യം പ്രചാരം ചെയ്യപ്പെട്ടതു ബെയിലി സായ്പിന്റെ പരിഭാഷയാകുന്നു. അതിനു ആധാരമായിരുന്നതു രാജ്യസഭാംഗീകൃത പരിഭാഷ (Authorised version) എന്നു പേരായ ഇംഗ്ലീഷ് പരിഭാഷ

THE

# OLD TESTAMENT

TRANSLATED

INTO

*THE MALAYALIM LANGUAGE*

---

FIRST PART

CONTAINING

THE FIVE BOOKS OF MOSES.

---

## പഴയ നിയമം

[illegible]

[illegible]

---

[illegible]

[illegible]

[illegible]

[illegible]

---

COTTAYAM:

PRINTED AT THE CHURCH MISSION PRESS,

FOR THE MADRAS AUXILIARY BIBLE SOCIETY.

1839.

ബെഞ്ചമിൻ ബെയിലി 1839-ൽ പ്രസിദ്ധപ്പെടുത്തിയ
മലയാളം *പഴയനിയമ*ത്തിന്റെ ടൈറ്റിൽപേജ്

യത്രേ. (*പഴയനിയമ*ത്തിൽമാത്രം ബെയിലി എബ്രായ മൂലഗ്രന്ഥം ഒത്തു നോക്കീട്ടുണ്ട്)" എന്നുള്ള പിൽക്കാല രേഖ, മുമ്പുപറഞ്ഞ വസ്തുതയെ അടിവരയിട്ട് ഉറപ്പിക്കുകമാത്രമാണു ചെയ്യുന്നത്. (മലയാളമിത്രം, 1905 മെയ്: 73) ബെയിലി സഹായികളായി കണ്ടെത്തിയവരിൽ മോസസ് ഇസാർഫതിക്കു പരിചിതമായ മൂലഭാഷ ഹീബ്രു ആയിരുന്നു. എന്നാൽ *പഴയനിയമ*പരിഭാഷയിൽ ഈ ജൂതപണ്ഡിതന്റെ സഹായം ബെയിലിക്ക് ആദ്യന്തം കിട്ടിയിട്ടില്ല എന്ന് മുമ്പ് വ്യക്തമാക്കിയിട്ടുണ്ട്. പരിമിതമായിട്ടെങ്കിലും ഹീബ്രുവിൽ തനിക്കുള്ള ജ്ഞാനം മലയാള പരിഭാഷ ഹീബ്രുമൂലവുമായി ഒത്തുനോക്കുന്നതിനു സഹായകമായിരുന്നിരിക്കണം. ഒരു കൃതി അതു രചിക്കപ്പെട്ട മൂലഭാഷയിൽനിന്നല്ലാതെ, വിവർത്തനം ചെയ്യേണ്ടി വരുമ്പോൾ "നിഘണ്ടുക്കളുടെ സാന്ദർഭിക സഹായത്തോടുകൂടിയെങ്കിലും അർഥം അറിയാൻ കഴിയുന്ന വിധത്തിൽ അതിന്റെ ആദിമ മൂലഭാഷ അറിയാമെന്നുണ്ടെങ്കിൽ പരിഭാഷയ്ക്ക് അതു മതിയാകും." (സി.റ്റി.ഇ. റിനിയസ്, 1827: 3) ഈ വിധത്തിൽ നോക്കുമ്പോൾ ബെയിലിയുടെ ബൈബിൾ പരിഭാഷയ്ക്ക് അദ്ദേഹം മൂലഗ്രന്ഥമായി ഉപയോഗിച്ചതു ഇംഗ്ലീഷ് ബൈബിൾ ആണെങ്കിലും ബൈബിൾ *പഴയനിയമ*ത്തിന്റെ ആദിമ മൂലമായ ഹീബ്രു, *പുതിയനിയമ*ത്തിന്റെ മൂലഭാഷയായ ഗ്രീക്ക് എന്നിവയിലെ പ്രാഥമിക പരിജ്ഞാനം (working knowledge) അദ്ദേഹത്തിന് വിവർത്തനത്തിൽ സഹായകരമായിരുന്നു.

ചാത്തുമേനോന് ഇംഗ്ലീഷ്, തമിഴ്, സംസ്കൃതം എന്നീ ഭാഷകൾ വശമുണ്ടായിരുന്നതിനാൽ ബൈബിൾ പരിഭാഷയിൽ ബെയിലിയെ കാര്യമായി സഹായിക്കുന്നതിന് സാധിച്ചിരുന്നിരിക്കണം. പ്രത്യേകിച്ച് മുന്നാക്കക്കാരുടെ സംസ്കൃതബഹുലമായ ഭാഷയെയും പിന്നാക്കക്കാരുടെ ദ്രാവിഡപാരമ്പര്യത്തിൽപെടുന്ന സംഭാഷണ ഭാഷാരീതിയെയും സമന്വയിപ്പിച്ച് എല്ലാവർക്കും സ്വീകാര്യമായ മധ്യമാർഗ ഗദ്യത്തിൽ ബൈബിൾ വിവർത്തനം ചെയ്യാനുള്ള ബെയിലിയുടെ ശ്രമത്തെ സാക്ഷാൽക്കരിക്കുന്നതിൽ ചന്തുമേനോൻ കാര്യമായ സഹായം നൽകിയെന്നു കരുതാം. തമിഴ് ബ്രാഹ്മണനായിരുന്നു എന്ന് പി.ചെറിയാൻ പറയുന്ന വൈദ്യനാഥയ്യരും ബൈബിൾ പരിഭാഷയിൽ സഹായിച്ചിട്ടുണ്ട്. മലയാള പരിഭാഷയ്ക്കുപയുക്തമായിത്തീർന്ന ബൈബിൾ മൂലഭാഷകളിലൊന്നിലും വൈദ്യനാഥയ്യർ നിഷ്ണാതനായിരുന്നില്ല. മലയാളം, തമിഴ്, സംസ്കൃതം എന്നീ ഭാഷകൾ വൈദ്യനാഥയ്യർക്കറിയാമായിരുന്നു എന്നു കരുതാം. കേരളത്തിൽ അക്കാലത്ത് തമിഴിനു നല്ല പ്രചാരമുണ്ടായിരുന്നു. സീഗൻബാൾഗ്, ബെഞ്ചമിൻ ഷൂൽത്സെ എന്നിവർ തമിഴിലേക്കു പരിഭാഷപ്പെടുത്തിയ ബൈബിൾ *പുതിയനിയമം* 1715-ലും *പഴയനിയമം*

1726–ലും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇതിന്റെ സംശോധിത സംസ്കരണമായി ഫബ്രീഷ്യസ് നിർവഹിച്ച തമിഴ്പരിഭാഷ, ബെയിലി വിവർത്തനം ആരംഭിക്കുമ്പോൾ ലഭ്യമായിരുന്നു. ബൈബിൾ പരിഭാഷ നടക്കുമ്പോൾ കോട്ടയം സന്ദർശിച്ച മി. ഹൗ ഇങ്ങനെ രേഖപ്പെടുത്തി:

"മലയാള ബൈബിൾ പരിഭാഷയിൽ ബെയിലി നിയോഗിച്ചിട്ടുള്ള വിദ്യാസമ്പന്നനായ നാട്ടുകാരനുമായി, ബെയിലിയുടെ അഭ്യർഥനപ്രകാരം ഞാൻ ഒരു അഭിമുഖം നടത്തി. അടുത്ത ദിവസം പ്രഭാതത്തിലായിരുന്നു ഇത്. അയാൾക്ക് തമിഴിൽ നല്ല പരിജ്ഞാനമുണ്ട്. പരിഭാഷയിൽ തമിഴ് ബൈബിൾ ഉപയോഗപ്പെടുത്താൻ തക്കവിധം അത് അയാൾക്കു വേണ്ടവണ്ണം മനസ്സിലാക്കാൻ കഴിയുന്നുണ്ടോ എന്ന കാര്യം ഉറപ്പുവരുത്തുകയായിരുന്നു എന്റെ അഭിമുഖത്തിന്റെ ഉദ്ദേശ്യം. ബെയിലിക്ക് ഇംഗ്ലീഷ് എത്രത്തോളം സഹായമാണോ അത്രത്തോളം ആ മുൻഷിക്ക് തമിഴ് സഹായമായിരുന്നു. തമിഴ് ബൈബിളിന്റെ ആനുകൂല്യം മലയാള ഭാഷയിൽ എങ്ങനെ പ്രയോജനപ്പെടുത്തണമെന്ന് അയാൾക്ക് അറിയാമെന്നു തോന്നി." (മിഷനറി രജിസ്റ്റർ, 1822 ഒക്ടോബർ: 426)

ഇങ്ങനെ ഇംഗ്ലീഷ് ഓഥറൈസ്ഡ് വേർഷൻപോലെ പ്രത്യക്ഷമായല്ലെങ്കിൽപോലും, തമിഴ് ബൈബിളും ബെയിലിക്ക് വിവർത്തനത്തിൽ പരോക്ഷമായി സഹായകമായിട്ടുണ്ട്. പരിഭാഷ, പരിശോധന, പരിഷ്കരണം എന്നി ജോലികളിൽ ബെയിലി പല സഹായികളുടെയും പല പരിഭാഷകളുടെയും സഹായം തേടിയെങ്കിലും ഒരു സഹായിയെയും ഒരു ഗ്രന്ഥത്തെയും പൂർണമായി ആശ്രയിച്ചില്ല. പരിഭാഷകനും പരിഷ്കർത്താവുമായ ബെയിലിയെക്കുറിച്ച്, ബെയിലിയുടെ പ്രവർത്തനങ്ങൾ നേരിട്ടുകണ്ട് മനസ്സിലാക്കിയ ഹൗ പറയുന്ന ഒരു കാര്യം പ്രത്യേകം ശ്രദ്ധേയമാണ്: "മി. ബെയിലി അങ്ങേയറ്റം വിവേകശാലിയും താൻ ചെയ്യുന്ന ജോലിയിൽ വളരെ അഗാധമായ താൽപ്പര്യമുള്ളയാളുമാണ്. തന്മൂലം എന്തെങ്കിലും കാര്യം മുൻഷിക്കു വിട്ടുകൊടുക്കാനോ ഏതെങ്കിലും പരിഭാഷ അപ്പടി പിന്തുടരാനോ ബെയിലി തയ്യാറായില്ല." (മിഷനറി രജിസ്റ്റർ, 1822 ഒക്ടോബർ: 426)

ബെയിലിയുടെ മേൽനോട്ടത്തിൽ സുറിയാനികത്തനാരന്മാർ നിർവഹിച്ച ബൈബിൾ പരിഭാഷയെക്കുറിച്ചാണു പിൽക്കാലത്ത് അധികം അറിയപ്പെട്ടത്; അതിനുശേഷം ബെയിലി നിർവഹിച്ച പരിഭാഷാപരിഷ്കരണ പ്രവർത്തനങ്ങളെക്കുറിച്ചോ അതിന്റെ വിശദാംശങ്ങളെക്കുറിച്ചോ അധികമാരും അന്വേഷിക്കുകയും അറിയുകയും ചെയ്തില്ല. അൽപ്പജ്ഞാതമായ കാര്യങ്ങളാകട്ടെ കത്തനാരന്മാരിലും ചാത്തുമേനോനിലുമെത്തി അവസാനിക്കുകയും ചെയ്തു. ഈ

സാഹചര്യത്തിലാണ് *ബെയിലീബൈബിളിനെ*ക്കുറിച്ചു പരാമർശിക്കുമ്പോഴൊക്കെ “എട്ടു സുറിയാനി പുരോഹിതരായിരുന്നു ബെയിലിയുടെ തർജമക്കാർ” എന്നമട്ടിൽ എഴുതേണ്ടിവന്നിട്ടുള്ളത്. (ഹെർമൻ ഗുണ്ടർട്ട്, 1992: XXXXIV) സുറിയാനി കത്തനാരന്മാരുടെ പരിഭാഷയാണ് പ്രസിദ്ധീകരിച്ചിരുന്നതെങ്കിൽ കെട്ടിലും മട്ടിലും അത് *റമ്പാൻ ബൈബിളി*ന്റെ തനിപ്പകർപ്പും ബാക്കിയുമാകുമായിരുന്നു. പിൽക്കാലത്ത് ബെയിലിയുടെ ബൈബിൾപരിഭാഷയെക്കുറിച്ചുണ്ടായ അൽപ്പമാത്രപരാമർശങ്ങളാകട്ടെ പരിഭാഷയിൽ ബെയിലിയുടെ ധിഷണാപരവും ഭാഷാപരവുമായ പങ്കിനെക്കുറിച്ച് തികച്ചും അജ്ഞത പുലർത്തുന്നതുമായിരുന്നു. മലയാളഗദ്യവികാസം, ബൈബിൾ വിവർത്തനചരിത്രം തുടങ്ങിയ വിഷയങ്ങളെക്കുറിച്ച് അഗാധമായ പഠനം നിർവഹിക്കുകയും മൗലികമായ നിഗമനങ്ങൾ സ്വരൂപിക്കുകയും ചെയ്ത ഡോ. സ്കറിയ സക്കറിയയെപ്പോലുള്ളവരെപ്പോലും വസ്തുതകളുടെ അലഭ്യത അലട്ടിയിട്ടുണ്ട്. അതുകൊണ്ടാണ് ബെയിലിയുടെ ബൈബിൾ പരിഭാഷ ‘സൂതികർമിണി’ തർജമയായിരുന്നവോ എന്ന് അദ്ദേഹം സംശയിച്ചിട്ടുള്ളത്. അതായത്, ബെയിലി ബൈബിൾ പരിഭാഷയിൽ നിർവഹിച്ചത് ഒരു സംഘാടകന്റെയോ (organizer) സംയോജകന്റെയോ (co-ordinator) പങ്കുമാത്രമാണെന്നുള്ള തെറ്റിദ്ധാരണ പ്രചരിച്ചു. ഇതിൽപെട്ട് ബെയിലിയുടെ മലയാള ഭാഷാഭിജ്ഞതയും പരിഭാഷാപരിഷ്കരണങ്ങളിൽ അദ്ദേഹം പ്രദർശിപ്പിച്ച മൗലികതയും ശ്രദ്ധിക്കപ്പെടാതെപോയി.

1817 സെപ്റ്റംബർ 22-ാം തീയതി പ്രാറ്റിന് എഴുതിയ കത്തിൽ ബെയിലിയുടെ മലയാളഭാഷാപഠനം നിരാശാജനകമാംവിധം മോശമാണെന്നെഴുതിയ കേണൽ മൺറോ 1819 ജനുവരി 21-ന്, ബെയിലിയുടെ ഭാഷാപാണ്ഡിത്യത്തെക്കുറിച്ച്, ഇങ്ങനെ എഴുതി:

> “Mr. Bailey, whose proficiency in Malayalam is great, is obliged to make a complete version of the whole, resembling indeed a new version more than a revision...”
> ( Proceedings of the C.M.S., 1817: 170)

മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുന്നതിനും പരിഭാഷപ്പെടുത്തിയ ഭാഗങ്ങൾ പരിശോധിച്ചു പരിഷ്കരിക്കുന്നതിനുമുള്ള പ്രാവീണ്യം ബെയിലിക്കുണ്ടായിരുന്നു. ബെയിലി കൂടുതൽ സമയം ചെലവഴിച്ചത് പരിഭാഷയുടെ പരിഷ്കരണത്തിനാണെങ്കിലും മോശമായിക്കണ്ട ഭാഗങ്ങൾ അദ്ദേഹംതന്നെ പരിഭാഷപ്പെടുത്തുകയും ചെയ്തിരുന്നു. താഴെക്കൊടുത്തിരിക്കുന്ന ഉദ്ധരണികൾ ഇക്കാര്യത്തിലേക്കു വെളിച്ചം വീശുന്നവയാണ്:

1) "I much wished for some Homilies of our church, and some short sermons, to have been translated into Malayalim, and distributed among the Syrian Clergy in order that they might read them to the people; but this has not been done, for want of a person capable of translating from English into Malayalim: were I to commence translating these works myself, I should be greatly impeded in the revision of the Malayalim Translation of the Sacred Scriptures; and I should be sorry for this, as I consider the translation and distribution of the scriptures of primary importance, and consequently continue to devote much of my time to them." (Misssionary Register, 1824 September: 406)

(2) "I (Bailey) was in hopes that I should have finished the New Testament, by this time; but have not been able to accomplish my wishes. Of some parts of the Epistles which I have gone through, *I have been obliged to make a fresh translation*; which has, in a great measure, prevented me from making the progress which I had anticipated."

## ബെയിലിയുടെ ഭാഷാനയവും ബൈബിളിലെ ഭാഷാപരമായ സവിശേഷതകളും

ആത്മാവ് കൂടുവിട്ട്, കൂടണയുന്നതുപോലെയൊരു പ്രവർത്തനമാണു തർജമ. ആത്മാവ് പഴയകൂട് (ശരീരം) വിട്ട് പുതിയ കൂടു സ്വീകരിക്കുമ്പോൾ ആത്മാവിന് മാറ്റമൊന്നും ഉണ്ടാകുന്നില്ല. മാറുന്നതു കൂടാണ്. പരിഭാഷയിൽ ആത്മാവിന്റെ സ്ഥാനം സന്ദേശത്തിനാണ്. സവിശേഷമായ രൂപഘടനയുള്ള മൂലഭാഷയിൽ അന്തർലീനമായിരിക്കുന്ന സന്ദേശത്തെ, ലക്ഷ്യഭാഷയിലെ നിശ്ചിത പദാവലി ഉപയോഗിച്ചു വിനിമയം ചെയ്യുന്ന പ്രവർത്തനമാണ് തർജമ. തന്മൂലം തർജമയിൽ രണ്ടു ഘടകങ്ങളുണ്ട്: സന്ദേശവും ഭാഷയും. ഇവയിൽ പ്രാധാന്യം സന്ദേശത്തിനാണ്. സന്ദേശത്തിന് അൽപ്പവും ഊനം സംഭവിച്ചുകൂടെന്നുള്ള നിർബന്ധബുദ്ധി ബൈബിൾതർജമയെ എല്ലാക്കാലത്തും ക്ലേശകരമായ ഒരു പ്രക്രിയയാക്കിത്തീർത്തിരുന്നു. ബെഞ്ചമിൻ ബെയിലി ബൈബിൾ പരിഭാഷയിൽ മൂലത്തിലെ സന്ദേശത്തോടുള്ള വിശ്വസ്തതയ്ക്ക് വലിയ പ്രാധാന്യംനൽകി. അതോടൊപ്പം ഭാഷയ്ക്കുള്ള പ്രാധാന്യത്തെയും അദ്ദേഹം കണ്ടറിഞ്ഞു. ഭക്ഷണംമാത്രം നന്നായാൽ പോരാ; പാത്രവും നന്നാകണം.

സന്ദേശം എത്ര മഹത്തരമാണെങ്കിലും അതു പകർന്നുനൽകുന്ന ഭാഷ സംവേദനക്ഷമമല്ലെങ്കിൽ സന്ദേശം വേണ്ടതുപോലെ വിനിമയം ചെയ്യപ്പെടാതെ പോകും. തന്മൂലം ബൈബിൾ പരിഭാഷയ്ക്കുപയോഗിക്കുന്ന ഭാഷ സാർവത്രിക സ്വീകാര്യതയുള്ളതായിരിക്കണം എന്നു ബെയിലി ആഗ്രഹിച്ചു. സന്ദേശത്തിന്റെ വിശ്വസ്തതയെയും ഭാഷയുടെ സ്വീകാര്യതയെയുംകുറിച്ച് ബെയിലിക്കുണ്ടായിരുന്ന കരുതൽ ശ്രദ്ധയ്ക്കപ്പുറം വളർന്ന് ഉൽക്കണ്ഠയുടെ തലത്തോളമെത്തിച്ചേർന്നിരുന്നു. ഇതിനെക്കുറിച്ച് *മിഷനറി റജിസ്റ്റർ* ഇങ്ങനെ രേഖപ്പെടുത്തുന്നു.

> Mr. Bailey is extremely anxious to render the translation both as faithful and as universally acceptable as possible." (1829 February: 99)

ബൈബിൾ വിവർത്തനത്തിന്റെ ഭാഷ എല്ലാവർക്കും സ്വീകാര്യമായിരിക്കണം എന്നു ബെയിലി ആഗ്രഹിച്ച സന്ദർഭത്തിൽ, അതായത് പത്തൊൻപതാംനൂറ്റാണ്ടിന്റെ പൂർവാർധത്തിൽ, നിലനിന്നിരുന്ന സവിശേഷമായ ഭാഷാസാഹചര്യത്തെക്കുറിച്ചും സാഹിത്യപരിതോവസ്ഥയെക്കുറിച്ചും ആലോചിക്കേണ്ടതുണ്ട്. കേരളത്തിൽ മലയാളം അച്ചടി ഇല്ല. അതുകൊണ്ട് ഗ്രന്ഥങ്ങൾ ഓലയിൽ പകർത്തിയെഴുതി സൂക്ഷിക്കുന്ന സമ്പ്രദായമാണുള്ളത്. തന്മൂലം ഗ്രന്ഥങ്ങൾ അധിക വിലയുള്ളതും ദുർലഭവുമാണ്. സാഹിത്യം എന്നാൽ പദ്യസാഹിത്യമാണ്. അതുമാത്രമല്ല, പദ്യസാഹിത്യത്തിന്റെ കാര്യത്തിൽ മലയാളഭാഷ സമ്പന്നമായ സ്ഥിതിയിലുമായിരുന്നു. സാഹിത്യവ്യവഹാരത്തിനു സമർഥമായ ഗദ്യം വികസിച്ചിട്ടില്ല. സാഹിത്യം പദ്യത്തിലായിരുന്നതുപോലെ വിദ്യാഭ്യാസത്തിനുള്ള പാഠപുസ്തകങ്ങളായി അംഗീകരിക്കപ്പെട്ട കൃതികളും പദ്യത്തിലായിരുന്നു. അതുമാത്രവുമല്ല അവ സാധാരണക്കാർക്കു മനസ്സിലാകാത്ത സംസ്കൃതഭാഷയിലുമായിരുന്നു. സാധാരണക്കാരുടെ സംഭാഷണഭാഷയാകട്ടെ പരമ്പരാഗതശൈലിയിലുള്ളതും ദ്രാവിഡപാരമ്പര്യത്തോട് അടുത്തുനിൽക്കുന്നതും ധാരാളം പ്രാചീനപദങ്ങളും ദേശ്യഗ്രാമ്യപദങ്ങളും പ്രയോഗങ്ങളും ഉൾപ്പെട്ടതുമായിരുന്നു.

'സുവിശേഷം' സകല ജനങ്ങളെയും അറിയിക്കാനുള്ളതാണ്. അതുകൊണ്ട് ബൈബിളിലെ ഭാഷ ബഹുഭൂരിപക്ഷം വരുന്ന സാധാരണ ജനങ്ങൾക്കു പെട്ടെന്നു മനസ്സിലാകുന്നതായിരിക്കണം. അതേസമയം വിദ്യാസമ്പന്നർ അവരുടെ സംഭാഷണത്തിലും വിദ്യാഭ്യാസത്തിലും സാഹിത്യത്തിലുമുപയോഗിക്കുന്ന സംസ്കൃതബഹുലമായ മലയാളത്തെ ഒഴിവാക്കാനാകുകയുമില്ല. പദ്യസാഹിത്യത്തിൽ 'ഭാഷാസംസ്കൃതയോഗം' വ്യാപകമായ പ്രചാരവും അംഗീ

കാരവും നേടിക്കഴിഞ്ഞിരുന്നു. ചുരുക്കത്തിൽ കേരളത്തിൽ ഒരു ഉച്ചഭാഷയും (ഉൽക്കൃഷ്ടഭാഷ-High Malayalam) ഒരു നീചഭാഷ അഥവാ അപകൃഷ്ട ഭാഷയും (Colloquial Malayalam) പ്രചാരത്തിലുണ്ട്. തന്മൂലം ബൈബിൾ ഭാഷ എല്ലാവർക്കും സ്വീകാര്യമാകണമെങ്കിൽ, അതു മധ്യമാർഗത്തിൽപെട്ടതായേ പറ്റൂ. അതുകൊണ്ട് ബെയിലി ഒരു മധ്യമാർഗ ഭാഷാശൈലി സ്വീകരിച്ചു. ബെയിലിയുടെ ഈ സമീപനം മദ്രാസ് ബൈബിൾ സൊസൈറ്റി അംഗീകരിക്കുകയും അക്കാര്യം *മിഷനറി രജിസ്റ്ററിൽ* താഴെക്കാണുംപ്രകാരം റിപ്പോർട്ട് ചെയ്യുകയും ചെയ്തു:

> They (the Committee of Madras Bible Society) add, on Mr. Bailey's Principle of translating-
>
> Mr. Bailey's object is, to adopt such a medium style, as to render the work at once acceptable to the higher and better educated among the Natives, and at the same time perfectly intelligible to the lower classes; and a better rule could not perhaps be adopted in reference to the various dialects of most, if not all the languages of the Penisula. (1824 January: 61)

ബെയിലി മലയാളത്തിലേക്കു ബൈബിൾ പരിഭാഷപെടുത്തുവാനും സ്കൂളുകളിലേക്കാവശ്യമായ പാഠപുസ്തകങ്ങൾ രചിക്കുവാനും ഉദ്യമിച്ചപ്പോൾ മലയാളത്തിൽ സുദീർഘകാലമായി തുടർന്നുപോന്നിരുന്ന സാഹിത്യരചനയുടെ വഴി നിരാകരിച്ചു. ഗദ്യം തെരഞ്ഞെടുത്തു. ആശയപ്രകാശനത്തിനു മഹാസ്വാതന്ത്ര്യം നൽകുന്നതു ഗദ്യമാണ്. ജ്ഞാനബോധനത്തിനും മതപ്രചാരണത്തിനും യോജിച്ച ഭാഷാരൂപമാണത്. പദ്യഗ്രന്ഥങ്ങൾ പണ്ഡിതന്മാർക്കേ ഉപകരിക്കുകയുള്ളു. ഗദ്യഗ്രന്ഥങ്ങളാകട്ടെ പണ്ഡിത-പാമര ഭേദമെന്യേ എല്ലാവർക്കും ഒരുപോലെ സ്വീകാര്യമാണ്. വിദ്യാസമ്പന്നരും മുന്നാക്കക്കാരുമായ ന്യൂനപക്ഷം വിദ്യാഭ്യാസ-സാഹിത്യ ഉപാധിയായി ഉപയോഗിച്ചുപോന്ന ഭാഷാരൂപമായ പദ്യത്തോട് ഭൂരിപക്ഷം വരുന്ന സാധാരണക്കാർ പുലർത്തിയ അകൽച്ചയെക്കുറിച്ചുള്ള തിരിച്ചറിവും മിഷനറിമാരെ ഗദ്യം തെരഞ്ഞെടുക്കാൻ പ്രേരിപ്പിച്ചിരിക്കാം. അതിലുപരി സാധാരണ സംഭാഷണ ഭാഷയുടെ ലിഖിതരൂപമായ ഗദ്യത്തിന് ജീവൽഭാഷാരൂപം എന്ന നിലയിൽ സിദ്ധിക്കാവുന്ന സൗഗമ്യവും ലാളിത്യവും ആർജവത്വവും അവർക്ക് അവരുടെ മാതൃഭാഷയിലെ ഗദ്യരചനകളിലൂടെ സുപരിചിതമായിരുന്നു.

കേരളത്തിൽ പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ കാലത്തിനുമുമ്പുവരെ ക്രിസ്തുമതപ്രചാരണത്തിനുവേണ്ടി പദ്യംതന്നെ ഉപയോ

ഗിക്കാനാണ് മിഷനറിമാർ താൽപ്പര്യപ്പെട്ടിരുന്നത്. അർണോസ് പാതിരിയുടെ കൃതികൾ ഉദാഹരണമായി ചൂണ്ടിക്കാട്ടാം. ബൈബിൾ വിവർത്തനത്തിൽ ബെയിലിക്കു സഹായിയായിരുന്ന ചാത്തു മേനോൻ പിൽക്കാലത്ത് ക്രിസ്തുമതതത്ത്വങ്ങൾ ഉൾക്കൊള്ളുന്നതും ഹിന്ദുമതാചാരങ്ങളെ ദുഷിക്കുന്നതുമായ ഒരു കൃതി രചിക്കേണ്ടിവന്നപ്പോൾ (*അജ്ഞാനകുഠാരം*) ദീർഘകാലത്തെ ഗദ്യരചനാ പരിചയമുണ്ടായിട്ടുപോലും പദ്യമാധ്യമമാണു തെരഞ്ഞെടുത്തത്. ബൈബിളിന്റെ കാര്യത്തിൽ, കാവ്യപരിഭാഷയ്ക്കുള്ള പ്രലോഭനവും പ്രേരണയും പരിഭാഷകനുണ്ടാകത്തക്കവിധത്തിൽ പല കാവ്യഗ്രന്ഥങ്ങൾ അതിൽ ഉണ്ട്. *സങ്കീർത്തനങ്ങൾ*, *ഉത്തമഗീതം* തുടങ്ങിയ ഗ്രന്ഥങ്ങൾ ഉദാഹരണങ്ങളാണ്. പ്രൊട്ടസ്റ്റന്റ് മിഷനറിമാർക്കുശേഷവും പല മിഷനറിമാരും പദ്യത്തിന്റെ വഴിയേതന്നെ പോകുവാനാണു താൽപ്പര്യംകാണിച്ചത്. “ബൈബിൾ വിവർത്തനത്തിൽ തന്റെ പൂർവഗാമിയായിരുന്ന ബയിലിയെക്കുറിച്ച് ഗുണ്ടർട്ടിനുണ്ടായിരുന്ന മുഖ്യപരാതി ഹീബ്രുമൂലത്തോടു വിശ്വസ്തത പുലർത്താതെ ഇംഗ്ലീഷ് തർജമകളെ അന്ധമായി അനുകരിച്ച് കാവ്യാത്മക ഗ്രന്ഥങ്ങളുടെയും പ്രവാചകലേഖകളുടെയും സാഹിത്യഭംഗി നഷ്ടപ്പെടുത്തി എന്നായിരുന്നു.” (ഹെർമൻ ഗണ്ടർട്ട്, 1992: XXII) ഗുണ്ടർട്ട് *പഴയനിയമ*ത്തിലെ *പൊയറ്റിക്കൽ ബുക്സ്* ഒരു പ്രത്യേക വാല്യമായി, *പവിത്രലേഖകൾ* എന്ന പേരിൽ പരിഭാഷപ്പെടുത്തി, പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

ബൈബിൾ പരിഭാഷയെ സംബന്ധിച്ച് പരിഭാഷകർക്കിടയിൽ പൊതുവായ ചില ധാരണകളുണ്ടായിരുന്നു. ജനങ്ങളുടെ നിത്യവ്യവഹാരഭാഷയുമായി അതിനുണ്ടായിരിക്കേണ്ട നാഭീനാളി ബന്ധമാണ് അതിൽ മുഖ്യം. “ജനങ്ങളുടെ സ്വന്തം ജീവൽഭാഷയിലായിരിക്കണം പരിഭാഷ. അനശ്വര സത്യത്തെ നിത്യജീവിതത്തിലെ ഭാഷണരൂപത്തിലേക്കു പകർന്നുകൊടുക്കുക. ആദ്യമായി *പുതിയനിയമ*ഗ്രന്ഥങ്ങൾ എഴുതപ്പെട്ട ഗ്രീക്കു ഭാഷയിൽ ദൈവവചനം പകരപ്പെട്ടത് ആ രീതിയിലായിരുന്നു.” (യൂജിൻ എ. നിഡ, 1952: 23) സുവിശേഷത്തിന്റെ സന്ദേശം മനുഷ്യഹൃദയത്തിലെത്തണമെങ്കിൽ അതു ഹൃദയത്തോടു സംസാരിക്കുന്ന ഭാഷയിൽ അവതരിപ്പിക്കണം. എന്നു പറഞ്ഞാൽ അതിന്റെ അർഥം മനുഷ്യർക്ക് അറിഞ്ഞുകൂടാത്ത അലങ്കാരങ്ങളും വർണപ്പകിട്ടുള്ള രൂപകങ്ങളും പ്രയോഗിക്കണമെന്നല്ല. നേരത്തെതന്നെ ഭാഷയുടെ മുതൽകൂട്ടുകളായിത്തീർന്നിട്ടുള്ള ഉജ്ജ്വലപ്രയോഗങ്ങൾ ഉപയോഗിക്കണമെന്നാണ് ഉദ്ദേശിക്കുന്നത്. ഭാഷയെ ചൈതന്യവത്താക്കുന്ന ഈ സവിശേഷതകൾ കണക്കിലെടുത്തുകൊണ്ട്, മലയാളികളുടെ പൊതുവായ ജീവൽഭാഷയിലേക്കാണ് ബെയിലി ബൈബിൾ പരിഭാഷപ്പെടുത്തിയത്.

“ഒരുപക്ഷേ മിഷനുമായി ബന്ധപ്പെട്ട ഏറ്റവും പ്രധാന സാഹിത്യസംരംഭം ബൈബിൾ പരിഭാഷയായിരുന്നു. പൊതുധാരണയ്ക്കു കോട്ടം തട്ടുകയോ പക്ഷപാതം കാട്ടുകയോ ചെയ്യാത്ത ഒരു പദാനുപദ തർജമ ഉണ്ടാക്കുന്നതിൽ ബെയിലി വിജയിച്ചു. ആകെക്കൂടി നോക്കുമ്പോൾ, സാധാരണക്കാർക്കുപോലും മനസ്സിലാകുന്ന ശൈലിയിലായിരുന്നു പരിഭാഷ” എന്നുള്ള നിരൂപക മതം പിൽക്കാല കേരളം ബെയിലിയുടെ തർജമയ്ക്കു നൽകിയ അംഗീകാരത്തിനു തെളിവാണ്. (കെ. ചന്ദ്രമോഹൻ, 1979: 496–497) സന്ദേശത്തിന്റെ ഗരിമയ്ക്കു ചേർന്ന ശൈലിയിലുമായിരിക്കണം പരിഭാഷ എന്നാഗ്രഹിച്ച ബെയിലി ഭാഷാശൈലിയിൽ സ്വീകരിച്ച മധ്യമാർഗം ഇന്ത്യയിലും ഇന്ത്യക്കു പുറത്തും പല ഭാഷകളിലും അംഗീകരിക്കപ്പെട്ട ഒന്നാണ്. പരിഭാഷയുടെ രംഗത്ത്, വിശിഷ്യ ബൈബിൾ പരിഭാഷയിൽ, കനപ്പെട്ട സംഭാവനകൾ നൽകിയിട്ടുള്ള ആളും തിരുനൽവേലിയിൽ മിഷനറിയുമായിരുന്ന സി.റ്റി.ഇ. റിനിയസ് വിവിധ ദേശ്യഭേദങ്ങളും ഭാഷണ സമൂഹങ്ങളുമുള്ള ഒരു ഭാഷയിൽ മധ്യമാർഗ ശൈലി അവലംബിക്കുന്നതിലെ യുക്തിഭദ്രതയെയും അതിന്റെ ആവശ്യകതയെയുംകുറിച്ച് ഉപന്യസിച്ചിട്ടുണ്ട്. ബെയിലി ബൈബിൾ പരിഭാഷയിലും പ്രസാധനത്തിലും നിമഗ്നനായിരിക്കുന്ന സന്ദർഭത്തിൽ, 1927–ൽ, ആയിരുന്നു ഈ പുസ്തകം പുറത്തുവന്നതെന്നുള്ളതു ശ്രദ്ധേയമാണ്. റിനിയസ് എഴുതുന്നു:

> In countries where there is so great a difference between the language of the learned and the unlearned, as among the Hindoo, the translation of the Bible ought to be made neither according to the style of the one nor of that of the other; but the middle path should be kept between the two... Those who are not acquainted with the Hindoo languages, can hardly form an adequate idea of the artificial writing of the one, and the jargon of the other. (‘Artificial writing of the one’ means the writing of the learned or upper class people which is unintelligible to the mass; and the ‘jargon of the other’ means the language of the unlearned or socially and economically backward people whose language was defective in grammar and pronunciation; moreover the limited vocabulary related to the limited day to day life.) The middle language corrects the both; it retains of the mode of the learned only such changes, or increase of letters, as do not occasion difficulty in reading, or obscurity in underst

anding; and supplies the mode of the unlearned with the needful grammatical terminations and orders, to adopt which will in a great measure conciliate the learned; they will not refuse to read the Bible; though they may not pronounce it to be written so well as they could write; yet by degrees they will become reconciled to it; as they will be able to understand it more easily than their own classical works; not to mention the vast superiority of the matter they will by little labour find there in. The unlearned also, to a great extent, will understand it; although not acquainted with many of the terminations, which they will find in the cases of nouns, and in the conjugation of verbs, yet they will be able to make out the meaning; only let the following particulars be strictly observed.

To express our ideas, we mention that we must not use words which are only known to the learned, when proper terms are in common use. If such exist it would be witfully defeated our proposed end were we to reject them, and use high words inorder to please the learned. By proper terms, I mean such as are not only used in common, but are also classically correct, belonging to the Tamul language, Again, by common use , I mean words used in common conversation, not only among the Parrians, Pallers, and other unlettered people , but also among the other classes; and principally among the latter; as the former will furnish proper words for but few subjects: If common usage should not supply proper expressions for any idea, we must have recourse to national books, and from there supply the want, rather than adopt words which are coined by the vulgar, and are current among but one class of people or in one province only. We should also reject all such words as the people have mutilated, and either restore them to their proper orthography, or choose other words in their stead. Thus the translation will become readily useful to the nation, although here and there a word may not be intelligible to the populace. (1827: 28, 31-32)

ബെയിലിയുടെ 'മധ്യമാർഗഭാഷാരീതി' കേരളത്തിൽ പ്രചരിച്ചിരുന്ന ഉച്ചഭാഷയും (High Malayalam) നീചഭാഷയും (Colloquial

Malayalam) സംയോജിപ്പിച്ചുണ്ടാക്കിയതാണ് "മലയാളത്തിൽ 'നീചഭാഷ', 'ഉച്ചഭാഷ' എന്നിങ്ങനെ രണ്ടുതരം ഭാഷകൾ നടപ്പിലായിരുന്നെന്നാണ് മിഷനറിമാരുടെ മതം. ഉച്ചഭാഷ പ്രായേണ സംസ്കൃതവും നീചഭാഷ തമിഴുചേർന്ന മലയാളവും ആയിരുന്നു. ഉച്ചഭാഷ ഗ്രന്ഥാക്ഷരത്തിൽ എഴുതപ്പെട്ടിരുന്നു. കാവ്യങ്ങളും ശാസ്ത്രങ്ങളും മിക്കവാറും ആ ഭാഷയിൽ ആയിരുന്നു. നീചഭാഷ ആദ്യം തമിഴക്ഷരങ്ങളിലും പിന്നീടു ഗ്രന്ഥാക്ഷരത്തിൽനിന്നു രൂപംകൊണ്ട മലയാള അക്ഷരങ്ങളിലും എഴുതപ്പെട്ടിരുന്നു. കണക്കുകളും എഴുത്തുകളും എഴുതിയിരുന്നത് ഈ ഭാഷയിലത്രേ." ( പി.ജെ. തോമസ്, 1935: 107–108) ബെയിലി സംഭാഷണഭാഷയോടടുത്തു മധ്യമാർഗ ഗദ്യഭാഷയിൽ ബൈബിൾ പരിഭാഷപ്പെടുത്തിയത് മലയാളികൾക്കു പൊതുവേ സ്വീകാര്യമായി. എന്നാൽ സാഹിത്യഭാഷയിൽ ബൈബിൾ തർജമ നിർവഹിച്ച ഗുണ്ടർട്ടിന്റെ പരിഭാഷ സാധാരണ ബൈബിൾ വായനക്കാർക്ക് ഉൾക്കൊള്ളാനായില്ല എന്നു ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുള്ളതും ശ്രദ്ധേയമാണ്. (ഹെർമൻ ഗുണ്ടർട്ട്, 1992: XXV) ബെയിലിയുടെ മധ്യമാർഗ ഗദ്യരീതി, മലയാള കവിതയിൽ പുഷ്ടി പ്രാപിച്ചിരുന്ന 'ഭാഷാസംസ്കൃതയോഗ'ത്തിനു സമാനമായൊരു ഗദ്യഭാഷാരൂപമായിരുന്നു. എഴുത്തച്ഛന്റെ പ്രൗഢമണിപ്രവാളം പിൽക്കാല മലയാളഗദ്യത്തിനു മാതൃകയായിത്തീർന്നു എന്നു പറയാം. മലയാള കാവ്യഭാഷയുടെ വികാസഘടനതന്നെയാണു ഗദ്യഭാഷയും പിന്തുടർന്നതെന്നുപറയുന്ന കൃഷ്ണചൈതന്യ അക്കാര്യം ഇങ്ങനെ വിശദമാക്കുന്നു:

> In Kerala, the evolution of prose is an especially complicated story, because the early, formative phases were those of trilingual ferment and interaction. A classical Tamil was the state language; the language of the people had branched off into independent evolution from the old Dravidian which was the parent stock of both classical Tamil and Malayalam; then the advent of Sanskrit introduced further complexities.
>
> *Very broadly, the evolution of prose follows the same pattern as the evolution of poetry.* In the Song Mould we see the spoken language of the people, now grown in stature and therefore impossible to ignore, infiltrating into the classical stream of Tamil poetry and transforming it into a hybrid language, diction and style. In the same way , the spoken language infiltrates into the prose of state documents and, later, of literary works. In early *Mani- Pravalam* poetry, the spoken language blends with Sanskrit. The high status of the

latter gives it a dominant position in the beginning. Sanskrit words are used not only as substantives, but also in all the variations they undergo in objective, dative and other cases. Even Malayalam words are grammatically processed as if they were Sanskrit words. But the first victory of the spoken language was itself a major one. Though this was a language - blend, aurally and aesthetically it should have the feel of Malayalam, not Sanskrit; the *Lila- Thilakam* is absolute in its insistence upon this.This victory is resolutely followed up, the archaic grammatical practices are shed and Malayalam stabilises itself with an enriched texture. *Very similar is the development of prose in its adjustment with Sanskrit.* (1971: 158-159)

“ഭാഷാകവിതയ്ക്ക് ഏതു ആശയത്തെയും ഉദ്വഹിക്കുവാനുള്ള പ്രാഭവം ഉണ്ടാക്കിക്കൊടുക്കുകയാണ് എഴുത്തച്ഛൻ നിർവഹിച്ചിട്ടുള്ള പ്രശസ്തമായ സാഹിത്യസേവനം”എന്നുള്ള നിരൂപകമതം ഓർക്കുക. (എസ്. ഗുപ്തൻ നായർ, 1990: 104) ഭാരതീയേതിഹാസങ്ങളുടെ പരിഭാഷയിലൂടെ എഴുത്തച്ഛൻ മലയാളകവിതയിൽ നിർവഹിച്ചതിനോടു സദൃശമായ സാഹിത്യസേവനം, ബെയിലി ലോകേതിഹാസത്തിന്റെ പരിഭാഷയിലൂടെ മലയാളഗദ്യത്തിൽ നിർവഹിച്ചു. സംസാരഭാഷയോടു നാഭീനാളിബന്ധം പുലർത്തിയ ലിഖിതഗദ്യത്തിന്, ഭാഷയെ ഒരു പടികൂടി മുമ്പോട്ടു കൊണ്ടുപോകാൻ കഴിഞ്ഞു. ഏത് ആശയത്തെയും ഉദ്വഹിക്കാൻമാത്രമല്ല, വളച്ചുകെട്ടില്ലാതെ, ഏതു ആശയത്തെയും എളുപ്പം വിനിമയം ചെയ്യാനുള്ള ദക്ഷതയും അതിനു ലഭിച്ചു. സംസാരഭാഷാബന്ധം ഗദ്യഭാഷയിലെ ഭാഷാംശം വർധിക്കുന്നതിനും സഹായിച്ചു.

ഉള്ളൂർ എസ്. പരമേശ്വരയ്യർ എഴുത്തച്ഛനെക്കുറിച്ച് ഇങ്ങനെ എഴുതി: “പുനത്തിനെപ്പോലെ സംസ്കൃതപ്രധാനവും ചെറുശ്ശേരിയെപ്പോലെ ഭാഷാപ്രധാനവുമായല്ല അദ്ദേഹം തന്റെ കാവ്യങ്ങൾ നിർമിച്ചത്. രണ്ടു ഭാഷകളിലെ പ്രസിദ്ധപദങ്ങൾക്കും ആ ഔചിത്യവേദി സമപ്രാധാന്യം നൽകി, ഭാഷാപണ്ഡിതന്മാരേയും സാമാന്യജനങ്ങളേയും ഒന്നുപോലെ അവയിലേയ്ക്ക് ആകർഷിച്ചു. പ്രചാരലുപ്തങ്ങളായ പദങ്ങൾ അദ്ദേഹം പ്രായേണ വർജിച്ചു. ആ കവിചക്രവർത്തിയുടെ പദഘടനാപാടവം *ഭാരത*ത്തിലാണ് അതിന്റെ അത്യുച്ചപദവിയിലെത്തുന്നത്– എന്നു മുൻപുതന്നെ സൂചിപ്പിച്ചുവല്ലോ. മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാൻ

'നമുക്കെഴുത്തച്ഛനെടുത്ത ഭാഷാ-
ക്രമക്കണക്കേ ശരണം; ജനങ്ങൾ
സമസ്തരും സമ്മതിയാതെ കണ്ടി-
സ്സമർത്ഥനോതില്ലൊരുവാക്കുപോലും.'

എന്നു പറഞ്ഞിട്ടുള്ളതു തികച്ചും പരമാർഥമാണ്." (വാ. II, 1979: 612) കുഞ്ഞിക്കുട്ടൻ തമ്പുരാൻ പറയുന്നതുപോലെ 'എഴുത്തച്ഛനെ ടുത്ത ഭാഷാക്രമക്കണക്കു'തന്നെയായിരുന്നു ബെയിലിക്കും ശരണം. ആ 'ഭാഷാക്രമക്കണക്കു' സ്വീകരിച്ച്, ഗദ്യരചനയിൽ മധ്യ മാർഗം സ്വീകരിച്ചതുകൊണ്ട് പണ്ഡിതന്മാരെയും സാമാന്യജനങ്ങ ളെയും ഒന്നുപോലെ *ബൈബിളി*ലേക്കാകർഷിക്കുവാൻ അദ്ദേ ഹത്തിനു കഴിഞ്ഞു. ചുരുക്കത്തിൽ, മലയാളത്തിന്റെ എഴുത്തച്ഛനും എഴുത്താശാനുമായ തുഞ്ചത്താചാര്യൻ കാവ്യശിൽപ്പരചനയ്ക്കുള്ള പദക്കൂട്ടുണ്ടാക്കുവാനെടുത്ത അതേ 'ഭാഷാക്രമക്കണക്കു'മായി, ഗദ്യ ത്തിന്റെ വഴിയിലൂടെ ആചാര്യന്റെ 'കാൽനഖേന്ദുമരീചി'കളെ പിന്തു ടർന്ന പ്രണതശിഷ്യനായിരുന്നു ബെഞ്ചമിൻ ബെയിലി. ബെയിലി യുടെ പരിഭാഷ സംസ്കൃതബഹുലമാണെന്ന് അഭിപ്രായമുള്ളവർ അന്നുണ്ടായിരുന്നു. എന്നാൽ കാവ്യഭാഷയുടെ കാര്യത്തിൽ എഴു ത്തച്ഛനും ഗദ്യരചനയുടെ കാര്യത്തിൽ എഴുത്തച്ഛനെ മാതൃകയാക്കി ബെഞ്ചമിൻ ബെയിലിയും എടുത്ത 'ഭാഷാക്രമക്കണക്ക'നുസരിച്ചോ സംസ്കൃതപദങ്ങളുടെ അനുപാദത്തിൽ പിന്നെയും വർധനവരു ത്തിയോ ആണു പിൽക്കാലത്തു കൈരളി വളർന്നതെന്നുള്ളതു സുവിദിതമാണ്. "മലയാളത്തിന്റെ കഥ ഓർമിച്ചാൽ ഈ വിഷയ ത്തിന്റെ പ്രാധാന്യം മനസ്സിലാകും. നമ്മുടെ ശബ്ദ സമ്പത്തിൽ 80 ശതമാനത്തിലധികം സംസ്കൃതത്തിൽനിന്നും വായ്പ കിട്ടിയിട്ടു ള്ളതാണ്" എന്നുള്ള ശൂരനാട്ടു കുഞ്ഞൻപിള്ളയുടെ പ്രസ്താവന ഇക്കാര്യത്തെ അടിവരയിട്ടുറപ്പിക്കുന്നു. (ഭാഷാപോഷിണി, 1984 ഒക്ടോർ-നവംബർ: 69)

എഴുത്തച്ഛനിൽനിന്നു കടംകൊണ്ട 'ഭാഷാക്രമക്കണക്കു'വെച്ച് ബെയിലി മെനഞ്ഞെടുത്ത മധ്യമാർഗ ഗദ്യരീതി രചനാകാലത്തു തന്നെ വിജ്ഞന്മാരുടെ അഭിനന്ദനം നേടിയെടുത്തിരുന്നു. ബെയിലി യുടെ ബൈബിൾപരിഭാഷ ഒരു മൗലികകൃതിയുടെ അനുഭവമാണു നൽകുന്നതെന്ന്, അതു പരിശോധിച്ചവരൊക്കെ പറഞ്ഞതായി, ജോസഫ് ഫെൻ രേഖപ്പെടുത്തിയിട്ടുണ്ട്:

> We found him (Bailey) very busily occupied with the Translation of the Scriptures. The whole is completed, with the exception of one or two Chapters in the Second Book of Chronicles, which are wanting in all the Syriac

Manuscripts. The translation has been made, by different Catanars, from the Syriac; and is , in general very defective. This is owing to two causes; the incorrectness, in many instances of the Syriac Translation itself, particularly in the Epistles; and the carelessness of the Catanars who were employed. The revision assumes, in consequence, the appearance of a new translation; and will necessarily occupy much time. The first three Gospels are ready for the press; part of the remaining Gospel, and the First Epistle to Timothy. I have shewn the revised translation to four different castes of Brahmins, to two very clever Nairs, and to others of interior character; and all unite in loud commendation of it. They say it is easy to be understood by all, even the poorest and lowest in the country; and the language, at the same time, so pure and correct and simple, that it will please the most learned, and those of the highest caste. I told them that I supposed,that any person, at all versed in the Malayalim, would atonce perceive, that it was not an original work, but a translation: they all say, 'no! it bears every mark of an original composition, and no one could discover it to be a translation.' The only objection which I have heard against it, and which was raised by a very learned Brahmin, is, that perhaps, in some few instance, it is rather too high for the very poorest Natives; that slight alterations, here and there, might be made for the better, there can be no doubt; but every additional inquiry which I make convinces me, that it is, with that exception, just what a translation ought to be. Of course I allude to what has been revised. One person to whom I applied for his opinion, is a Nambier from the cochin country, belonging to the first family in the country: two of the Brahmins, also, are from the same country: the others are from Travancore, and south of Cotym: and yet all agree in opinion concerning the translation. (Proceedings of the C.M.S., 1819: 321)

1829-ൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ ബൈബിൾ *പുതിയ നിയമ*വും 1839, 1840, 1841 വർഷങ്ങളിലായി പ്രസിദ്ധപ്പെടുത്തിയ

*പഴയനിയമം* ഒന്നും രണ്ടും മൂന്നും പങ്കുകളും (ഭാഗങ്ങൾ) ഗ്രന്ഥ സംവിധാനത്തിൽ (lay-out) ആധുനിക ഗ്രന്ഥങ്ങളോടു തുല്യം നിൽക്കുന്നവയാണ്. എല്ലാ പുസ്തകങ്ങളിലും ശീർഷകപത്രങ്ങൾ പ്രത്യേകം ഉണ്ട്. പുസ്തകത്തിന്റെ പേര്, അച്ചുകൂടത്തിന്റെ പേര്, പ്രസാധകർ, പ്രസാധനവർഷം തുടങ്ങിയ വിശദാംശങ്ങൾ ശീർഷ കപത്രത്തിലുണ്ട്. ഇക്കാര്യങ്ങൾ ഒന്നുകിൽ ഒരേ ശീർഷകപത്ര ത്തിൽതന്നെ മലയാളത്തിലും ഇംഗ്ലീഷിലും നൽകി; അല്ലെങ്കിൽ ഇംഗ്ലീഷിലും മലയാളത്തിലുമുള്ള ശീർഷകപത്രങ്ങൾ പ്രത്യേകം പ്രത്യേകം ചേർത്തു. ശീർഷകപത്രങ്ങൾ തയ്യാറാക്കുന്നതിന് വ്യത്യ സ്ത വലിപ്പമുള്ള അച്ചുകൾ ഉപയോഗിക്കുകവഴി 'ടൈപ്പൊഗ്രഫിക് ഡിസൈനി'ലും ബെയിലി ശ്രദ്ധിച്ചു. ഓരോ പുസ്തകവും വേർതിരി ച്ചുതന്നെ അച്ചടിച്ചു ചേർത്തു; ഓരോ പുസ്തകത്തിന്റെയും തുടക്ക ത്തിൽ 'മത്തായി എഴുതിയ എവൻഗെലിയൊൻ', 'മർക്കൊസ എഴു തിയ എവൻഗെലിയൊൻ' എന്നിങ്ങനെ പ്രത്യേകം പ്രത്യേകം ശീർ ഷകങ്ങൾ ചേർത്തിട്ടുണ്ട്. അധ്യായം, വാക്യം എന്നിവയുടെ സംഖ്യ മലയാളം അക്കങ്ങൾകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു. *ബെയിലീ ബൈബിളി*ലെ ഓരോ അധ്യായത്തിന്റെയും തുടക്കത്തിൽ ആ അധ്യായത്തിലെ മുഖ്യആശയങ്ങൾ വാക്യസംഖ്യയോടുകൂടി അച്ചടി ച്ചിട്ടുണ്ട്.

*ഉദാ.*

മത്തായി എഴുതിയ എവൻഗെലിയൊൻ

1 അധ്യായം

1 ക്രിസ്തുവിന്റെ വംശപാരമ്പര്യം.-18 അവന്റെ ഉത്ഭവവും ജനന വും.-21 അവന്റെ നാമങ്ങൾ

പൂർണ്ണവിരാമം(.), രേഖ(-), വലയം( ), നക്ഷത്രചിഹ്നം(*) എന്നീ ചിഹ്നങ്ങൾ ബൈബിളിൽ ഉപയോഗിച്ചിട്ടുണ്ട്. അധ്യായ ത്തിന്റെ തുടക്കത്തിലുള്ള ആശയസൂചനയിൽ ഓരോ ആശയത്തി ന്റെയും ഒടുവിൽ പൂർണവിരാമം ചേർത്തിട്ടുണ്ട്. ആശയങ്ങളെ തമ്മിൽ വേർതിരിച്ചുകാണിക്കാൻ രേഖ ഉപയോഗിക്കുന്നു. ബൈ ബിളിലെ പാഠത്തിൽ വാക്യത്തിന്റെ അവസാനം നക്ഷത്രചിഹ്നം കൊണ്ട് (asterisk) സൂചിപ്പിക്കുന്നു; വാക്യത്തിന്റെ തുടക്കം വാക്യ സംഖ്യകൊണ്ടും കുറിക്കുന്നു.എന്നാൽ പാഠത്തിൽ വാക്യത്തിന്റെ (sentence)ഒടുവിൽ പൂർണവിരാമം ഇടുന്ന രീതി ഇല്ല. അതുകൊണ്ട് ഓരോ ബൈബിൾ വാക്യഭാഗത്തെയും വാക്യസംഖ്യകൊണ്ട് വേർ തിരിച്ചറിയാൻ കഴിയുമെങ്കിലും ഒരേ വാക്യസംഖ്യയിലുള്ള വിവിധ വാക്യങ്ങൾ അങ്ങനെ തുടർച്ചയായി അച്ചടിക്കപ്പെട്ടിരിക്കുന്നു.

*ഉദാ.*

അവൾ ഒരു പുത്രനെ പ്രസവിക്കും നീ അവന്ന യെശു എന്ന പെർ വിളിക്കയും ചെയ്യും എന്തുകൊണ്ടെന്നാൽ അവൻ തന്റെ ജന ങ്ങളെ അവരുടെ പാപങ്ങളിൽനിന്ന രക്ഷിക്കും (മത്തായി 1:21)

വലയങ്ങൾ പാഠത്തിനുള്ളിലാണ് ഉപയോഗിച്ചിട്ടുള്ളത്. അൽപ്പ വിരാമം(,) ചോദ്യചിഹ്നം(?) ഇവ ഒരിടത്തും ഉപയോഗിച്ചിട്ടില്ല.

## ബെയിലീബൈബിളിലെ ഭാഷാപരമായ സവിശേഷതകൾ

കേരളത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ ആദ്യബൃഹദ്ഗ്രന്ഥ മാണു *ബൈബിൾ.* എല്ലാവർക്കും മനസ്സിലാക്കാൻ കഴിയുന്നതും എല്ലാവർക്കും സ്വീകാര്യവുമായ മധ്യമാർഗ മലയാളഗദ്യം എന്നൊരു പ്രഖ്യാപിത ഭാഷാനയം ഈ കൃതിക്കു പിന്നിലുണ്ടായിരുന്നു. സാധാരണ ജനങ്ങളുടെ സംഭാഷണഭാഷയും മലയാണ്മയുടെ തന തുശൈലികളും പ്രയോഗങ്ങളുമാണ് ബെയിലീബൈബിളിലെ ഭാഷ യ്ക്കടിസ്ഥാനം. 'എഴുത്തച്ഛനെടുത്ത ഭാഷാക്രമക്കണക്കു'തന്നെ പിന്തുടർന്ന് മലയാളഗദ്യത്തിലൊരു മണിപ്രവാളശൈലി സൃഷ്ടി ക്കപ്പെട്ടപ്പോൾ കേരളീയ പാരമ്പര്യത്തിൽ ശക്തമായ സ്വാധീനത ചെലുത്തിയിരുന്ന സംസ്കൃതത്തിന് അതിൽ അർഹമായ സ്ഥാനം ലഭിച്ചു. പരിഭാഷകനെ സംബന്ധിച്ചിടത്തോളം മൂലഭാഷയായിരുന്ന ഇംഗ്ലീഷിന്റെ സാരമായ സ്വാധീനത മലയാളബൈബിളിന്റെ വാക്യ ഘടനയിലുണ്ട്. ഇംഗ്ലീഷിലെ ഉൽക്കൃഷ്ട ഗദ്യമാതൃകകളും മൂല ഗ്രന്ഥമായ *കിങ് ജയിംസ് വേർഷ*ന്റെ അസാമാന്യ മഹത്വവും മലയാളം ബൈബിളിനെയും ഗുണകരമായി സ്വാധീനിച്ചു. ഇങ്ങനെ പലതലത്തിലും പലതരത്തിലുമുള്ള ഭാഷാവ്യാപാരങ്ങളിലൂടെ ഉരുവംപൂണ്ട ആധുനിക മലയാളഗദ്യത്തിന്റെ ഈ ആദിമമാതൃക യിൽ കാണാൻ കഴിയുന്ന ഭാഷാപരമായ സവിശേഷതകൾ ഇനി വിശദമാക്കുന്നു.

*ബെയിലീബൈബിൾ* അച്ചടിയിൽ ഏ, ഓ, എന്നീ ദീർഘസ്വ രങ്ങളും അവയുടെ ഉപലിപികളും ('േ', 'േ–ാ') സാധാരണയായി ഉപയോഗത്തിലില്ല. എന്നാൽ ദീർഘസ്വരമായ 'ഓ'ചില വാക്കുക ളിൽ കാണാനുണ്ട്.

*ഉദാ.*

ഓർക്കുന്നതുമില്ലയോ(മത്തായി 16:10)
ഓടിപൊകുവിൻ(മത്തായി 10:23)

സംവൃതോകാരവും ഉപയോഗിച്ചിട്ടില്ല

*ഉദാ.*

ഇത
എഴുനീറ്റ
വിശെഷിച്ച

എന്നാൽ വിവൃതോകാരങ്ങൾ പ്രയോഗിച്ചിട്ടുണ്ട്

*ഉദാ.*

അവനൊടു കൂടിയുള്ളവരും
അവനൊടുപറയും.

എ, ഒ എന്നീ സ്വരങ്ങൾക്ക് സംസ്കൃതത്തിൽ ഹ്രസ്വ-ദീർഘ ഭേദം ഇല്ല; ഉകാരത്തിനു മലയാളത്തിലുള്ള സംവൃതവിവൃത ഭേദങ്ങളും സംസ്കൃതത്തിലില്ല. സംസ്കൃതത്തിന്റെ സ്വാധീനതയിൽ പെട്ടിരുന്ന മലയാളത്തിൽ ഏ, ഓ, ദീർഘസ്വരങ്ങൾക്കും സംവൃതോകാരത്തിനും പ്രത്യേക ഉപലിപികൾ ഇല്ലാതെപോയി.

'ഈ' എന്ന ലിപിക്കു പകരം അതിന്റെ പ്രാചീനരൂപമായ 'ഠരം' ആണ് *ബെയിലീബൈബിൾ* അച്ചടിയിൽ ഉപയോഗിച്ചിട്ടുള്ളത്.

സ്വരവിപര്യയം സംഭവിച്ചിട്ടുള്ള പദങ്ങൾ, വളരെ പരിമിതമായാണെങ്കിലും, *ബെയിലീബൈബിളിൽ* ഉണ്ട്.

*ഉദാ.*

അ > എ
പകെക്കപ്പെട്ടവരാകും
അലെച്ചു
വെച്ചു
അ > ഇ
എങ്ങിനെ
എ > അ
ഒരു മുഴത്തെ കൂട
ഏ > ഈ
എഴുനീല്ക്കും
എഴുനീറ്റ
ഒ > ഉ
കുല

പദങ്ങൾ സന്ധി ചെയ്യുന്നതിൽ കൃത്യമായ വ്യവസ്ഥപൊതുവേ പാലിക്കുന്നുണ്ട്. എന്നാൽ ഉചിതമായ വർണവികാരങ്ങളോടുകൂടി സന്ധി ചെയ്തിട്ടില്ലാത്ത പദങ്ങൾ അവിടിവിടെ ഉണ്ട്. സന്ധി ചെയ്യാത്ത പദങ്ങളുടെ എണ്ണം *ചെറുപൈതങ്ങൾക്ക...കഥക*ളെ അപേക്ഷിച്ചു വളരെ കുറവാണെന്നുള്ളതു ശ്രദ്ധേയമാണ്.

സന്ധി ചെയ്യാത്ത പദങ്ങൾക്ക് ഉദാ.
ചടകപക്ഷി
മക്കളെകുറിച്ച
അണലികുട്ടികളെ
അവിടെതന്നെ

ഉചിതമായി സന്ധി ചെയ്തുതന്നെയാണു കൂടുതലും പദങ്ങൾ ഉപയോഗിച്ചിട്ടുള്ളത്

*ഉദാ.*

പന്നിക്കൂട്ടം
പെരിങ്കാറ്റ്
സ്ഥാപിക്കപ്പെട്ടിരിക്കുന്നൊരു
പാഞ്ഞിറങ്ങി
ഒഴുകിപ്പൊകയും
പ്രെതക്കല്ലറകളിൽനിന്ന
തൊൽക്കുടങ്ങൾ
ഊമയായുള്ളൊരു
മടശ്ശീല
കൈക്കൊള്ളാതെ

ശാസനകാലംമുതലുള്ള മലയാളഗദ്യത്തിൽ കണ്ടുവരുന്ന ചില സവിശേഷ പ്രയോഗങ്ങളും ശൈലികളും അവയുടെ പ്രാചീനതയോ തെറ്റുകുറ്റങ്ങളോ ആലോചിക്കാതെ ബൈബിൾ ഭാഷയിൽ സ്വീകരിച്ചിട്ടുണ്ട്. അവ കടന്നു വന്നതു സംഭാഷണഭാഷയിൽനിന്ന് പ്രമാണഭാഷയിലൂടെയാണ്.

(1) വികൽപ്പ നിപാതത്തിനു പകരം ‘എങ്കിലും’ എന്നു പ്രയോഗിക്കുക

*ഉദാ.*

പിന്നെ എത നഗരത്തിലെക്ക എങ്കിലും ഗ്രാമത്തിലെക്ക എങ്കിലും നിങ്ങൾ ചെന്നാൽ അതിൽ...(മത്തായി 10:11)

നിങ്ങളുടെ മടിശ്ശീലകളിൽ പൊന്നിനെ എങ്കിലും വെള്ളിയെ എങ്കിലും ചെമ്പിനെ എങ്കിലും വഴിക്ക പൊക്കണത്തെ എങ്കിലും രണ്ടു കുപ്പായങ്ങളെ എങ്കിലും ചെരിപ്പുകളെ എങ്കിലും വടിയെ എങ്കിലും സമ്പാദിക്കരുത (മത്തായി 10:9,10)

(2) ക്രിയാപദങ്ങളുടെകൂടെ ‘ആറെ’ എന്നുള്ള പ്രയോഗം.

*ഉദാ.*
കെട്ടാറെ
എന്നാറെ

വന്നാറെ
ഉപേക്ഷിച്ചാറെ
കണ്ടെത്തിയാറെ

(3) അതുവരേക്ക് എന്ന അർത്ഥത്തിൽ '-ഓളം' എന്ന പ്രയോഗം

*ഉദാ.*
പ്രസവിക്കുവൊളം
പറയുവൊളം
കൊയിത്തിന്നൊളം

(4) വലിയ എന്ന നാമവിശേഷത്തിനു പകരമായി 'മഹാ' എന്നുള്ള പദം.

*ഉദാ.*
മഹാകൊടുങ്കാറ്റ്
മഹാദു:ഖവുമുള്ളൊരു ശബ്ദം

(5) മറ്റു ചില പ്രാചീനഭാഷാ പ്രയോഗങ്ങൾ

*ഉദാ.*
മോഹിപ്പാനായ്ക്കൊണ്ട്
കാണപ്പെടുവാനായ്ക്കൊണ്ട്
നിങ്കൽ
ഭൂമിയിങ്കൽ
രഹസ്യത്തിങ്കൽ
സ്വർഗ്ഗത്തിങ്കൽ
നിദ്രയിങ്കൽ

പ്രത്യയങ്ങളുടെ പ്രയോഗത്തിൽ ചില വിലക്ഷണതകൾ കാണാനുണ്ട്.

(1) അചേതനങ്ങളെക്കുറിക്കുന്ന നാമങ്ങളിൽ പ്രതിഗ്രാഹികവിഭക്തിപ്രത്യയമായ 'എ' ചേർക്കാതെതന്നെ അതിന്റെ അർഥമായ കർമസംബന്ധത്തിനു പ്രതീതി വന്നുകൊള്ളുമെന്നതിനാൽ, അത്തരം സന്ദർഭങ്ങളിൽ പ്രതിഗ്രാഹികവിഭക്തിപ്രത്യയം ചേർക്കുന്നരീതി ഇന്നു ഭാഷയിൽ സാധാരണമല്ല. ബെയിലീ ബൈബിളിൽ ഇത് സാധാരണയായി കാണാം.

*ഉദാ.*
തങ്ങളുടെ വലകളെ നന്നാക്കിക്കൊണ്ടിരിക്കുന്നതിനെ കണ്ടു.
വായിനെ തുറന്ന
പ്രകാശത്തെ കണ്ടു
പൊന്നിനെയും കുന്തുരുക്കത്തെയും മൂരിനെയും

കൽപ്പനകളിൽ ഒന്നിനെ ലംഘിക്കുക
വഴിയെ നന്നാക്കുവിൻ
ഫലങ്ങളെ
വലവീശുന്നതിനെ കണ്ടു
അപ്പത്തെ ഇന്ന ഞങ്ങൾക്കു തരണെ
കരുണയെ ലഭിക്കും

പ്രതിഗ്രാഹിക വിഭക്തിപ്രത്യയം സംബന്ധിച്ച് ഇന്നു ഭാഷയിൽ നിലനിൽക്കുന്ന വിവേചനം രണ്ടുനൂറ്റാണ്ടുമുമ്പ് രൂപപ്പെട്ടിട്ടില്ലായിരുന്നുവോ എന്നു സംശയിക്കണം. "അർത്ഥങ്ങളെ വിഭാവനം ചെയ്യുന്ന ഈ വക്രോക്തിയാണു കാവ്യത്തിലെ പരമതത്ത്വം" എന്നമട്ടിൽ എഴുതാൻ പണ്ഡിതന്മാർക്കുപോലും ഇന്നും മടിയില്ല എന്നുള്ളതും വിസ്മരിക്കാവുന്നതല്ല. (കെ. സുകുമാരപിള്ള, 1993: 35)

(2) ബഹുവചനപ്രത്യയം ചേർക്കുന്നതിലും ഇത്തരമൊരു വിലക്ഷണത അവിടിവിടെ കാണാനുണ്ട്.

*ഉദാ.*
വെള്ളങ്ങളും
ബലഹീനങ്ങളെ ഏറ്റു
കാറ്റുകളും

മലയാള ഭാഷാവഴക്കങ്ങളിൽ കർമണിപ്രയോഗത്തിന്റെ ബഹുലതയില്ല. മലയാളിയുടെ സംസാരഭാഷയിലും കർത്തരിപ്രയോഗത്തിനാണു സർവപ്രാധാന്യം. സംസ്കൃതഭാഷാസ്വാധീനതയിലൂടെ മലയാളത്തിലേക്കു കടന്നുവന്നതാണു കർമണിപ്രയോഗം. ഇംഗ്ലീഷ് ഭാഷയിലും കർമണിപ്രയോഗത്തിന് അമിതപ്രധാന്യം ഉണ്ട്. സംസ്കൃതത്തിൽ കർമണിപ്രയോഗത്തിനു നിയന്ത്രണമില്ലാതിരുന്നതുകൊണ്ടും ഇംഗ്ലീഷിൽനിന്നുള്ള പദാനുപദ തർജമയ്ക്ക് ഊന്നൽ കൊടുത്തതുകൊണ്ടുമാകാം *ബെയിലീബൈബിളിൽ* കർമണിപ്രയോഗം ധാരാളമുണ്ട്. ഇന്നത്തെ വായനയിൽ, ചിലയിടങ്ങളിലൊക്കെ അത് രസക്കേട് ഉണ്ടാക്കുന്നുമുണ്ട്.

*ഉദാ.*
യെശു യൊഹന്നാനാൽ ബപ്തീസ്മപ്പെട്ടു
അവൻ സാത്താനാൽ പരീക്ഷിക്കപ്പെട്ടു
യോഹന്നാൻ കാവലിൽ ഏൽപ്പിക്കപ്പെട്ടതിന്റെശേഷം
രോഗപ്പെട്ടവരെ എല്ലാവരെയും...
അത എശായ ദീർഘദർശിയാൽ പറയപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന്നായിരുന്നു (മത്തായി 4:14)

'ദൈവത്തിന്റെ വചനം മനുഷ്യരുടെ ഭാഷയിലായിരിക്കണം.' എല്ലാവർക്കും മനസ്സിലാകുന്നതും പൊതുവേ സ്വീകാര്യവുമായ ഭാഷയിലായിരിക്കണം തർജമ. ഈ ഉദ്ദേശ്യങ്ങൾ ഉണ്ടായിരുന്നതു കൊണ്ട് സാധാരണക്കാർക്കു സുപരിചിതവും അവർ സംഭാഷണത്തിലുപയോഗിച്ചിരുന്നതുമായ ഒരുപാടു പദങ്ങൾക്കു സ്ഥാനക്കയറ്റം നൽകി, ഗദ്യരചനയിലുപയോഗിച്ചു; ഗദ്യരചനയുടെ ആശയവിനിമയശേഷി വർധിപ്പിക്കുന്നതിനും അതിനു സർവസ്വീകാര്യതയുണ്ടാക്കുന്നതിനുംവേണ്ടി സാധാരണക്കാർക്കുകൂടി മനസ്സിലാകുന്ന തരത്തിലുള്ള സംസ്കൃതപദങ്ങൾ ധാരാളമായുപയോഗിച്ചു. ഇതിനുംപുറമേ സുഗമമായ പരിഭാഷയ്ക്കുവേണ്ടി ഹീബ്രു, അരമായ, ഗ്രീക്ക്, സുറിയാനി തുടങ്ങിയ മൂലഭാഷകളിൽനിന്നു ധാരാളം പദങ്ങൾ കടമെടുക്കേണ്ടിയുംവന്നു.

(1) സാധാരണ പദങ്ങൾ:

| | |
|---|---|
| മാറ്റം | ഞെരുക്കുക |
| മറിച്ചിൽ | വിളവ് |
| ചൊല്ലുക | നാട് |
| എന്നെന്നേക്കും | പാർത്ത |
| ആദി | അടുക്കൽ |
| അന്തം | മൂപ്പൻ |
| നിമിത്തം | ചട്ടം |
| തമ്മിതമ്മിൽ | പൊക്കണം |
| കെൾപ്പിൻ | കുത്തിത്തുളയ്ക്കുക |
| തൊണ്ണ | പകച്ച |

(2) സംസ്കൃത പദങ്ങൾ:

| | |
|---|---|
| പാദപീഠം | ജ്ഞാനം |
| പക്ഷഭെദം | ന്യായാധിപതി |
| ഇഹ(ലോകം) | ധർമ്മം |
| ന്യായാസനങ്ങൾ | ജാഗ്രത |
| ക്രോധം | ദു:ഖം |
| ശുദ്ധം | ബലി |
| ഏകജാതൻ | നിയോഗം |
| നിർമ്മലം | സഹോദരൻ |
| സ്വഭാവം | യശസ്സ് |
| സ്ഥിരം | ശൊധന |
| സ്വെച്ഛ | ഇഛ |
| ഗർഭം | ധരിക്കുക |
| സൃഷ്ടി | ഹിതം |

അകൃത്യം
ധൂപകലശം
ആസനം
നിവേദിക്കുക
പരിഗ്രഹിക്കുക
ശുശ്രൂഷ
സൗഖ്യം
സ്വസ്ഥം
വനം
അനുതാപം
മൃഗം

(3) സുറിയാനിപദങ്ങൾ:
പെസഹ
ഓശാന
യേശു
മിശിഹ
സാത്താൻ
പരിശന്മാർ
നസ്രായക്കാരൻ

(4) ഗ്രീക്ക്പദങ്ങൾ:
ക്രിസ്തു
ബാപ്തിസ്മ
എവൻഗെലിയൊൻ
പെന്തക്കോസ്ത്
ലെഗിയോൻ

(5) ഹീബ്രുപദങ്ങൾ:
ഗൊൽഗൊത്ത
കിന്നരം
ആമെൻ

(6) വ്യക്തി-സ്ഥല നാമങ്ങൾ ബെയിലി ലിപ്യന്തരണം (ട്രാൻസ് ലിറ്ററേറ്റ്) ചെയ്യുകയാണുണ്ടായത്; 'മൊഴിമാറ്റം' നടത്തുകയല്ല:
ഇസ്രാഎൽ
ഇസ്ഹാക്ക്
ഫറസ്
സാറഹ്
എറൊദെസ്
യെഹൂദിയ
ബെതലഹെം
എജിപ്ത്
അർക്കല്ലെഒസ
കപ്പർന്നഹൊം
ഹനൊഖ

ബൈബിളിലെ വ്യക്തി-സ്ഥലനാമങ്ങൾ സുറിയാനിയിലൂടെ മൂലരൂപത്തിൽ മുമ്പുതന്നെ കേരളത്തിൽ പ്രചരിച്ചിരുന്നരീതി ബെയിലി പിന്തുടരുകയാണുണ്ടായത്. എന്നാൽ ഗുണ്ടർട്ട് ഉൾപ്പെടെയുള്ള മിക്ക പിൽക്കാല ബൈബിൾപരിഭാഷകരും ആ രീതി സ്വീകരിച്ചില്ല. ബെയിലിതന്നെ മാത്യു, മാർക്ക്, ജോൺ, ലൂക്ക് എന്നിങ്ങനെയുള്ള ഇംഗ്ലീഷ് നാമപദങ്ങൾ ഉപയോഗിക്കാൻ വ്യഗ്രത കാട്ടിയില്ലെന്നതും ശ്രദ്ധേയമാണ്. എഴുത്തച്ഛൻ സംസ്കൃതനാമപദങ്ങൾ മലയാളത്തിൽ ലിപ്യന്തരണം ചെയ്ത് ശ്രീരാമൻ, ലക്ഷ്മണൻ എന്നൊക്കെത്തന്നെ ഉപയോഗിച്ചെങ്കിലും രാമചരിതകാരനും

മറ്റും ചീരാമൻ, ഇലക്കണൻ തുടങ്ങിയ 'ആരിയച്ചിതൈവു'രൂപങ്ങ ളാണ് ഉപയോഗിച്ചത്. ആരിയച്ചിതൈവുരൂപങ്ങൾ മണിപ്രവാള ത്തിൽ വരികയില്ല എന്ന ബോധ്യത്തോടുകൂടിയാകണം ആചാര്യൻ സംസ്കൃതനാമപദങ്ങൾക്കു തത്സമങ്ങൾതന്നെ സ്വകൃതികളിൽ ഉപയോഗിച്ചത്. ബെയിലിയാകട്ടെ കേരളത്തിലെ സുറിയാനിക്കാർ ക്കു പരിചിതമായ രീതിതന്നെ (മത്തായി, മാർക്കോസ്, ലൂക്കോസ് എന്നിങ്ങനെ) തുടരാൻ തീരുമാനിക്കുകയായിരുന്നു; മണിപ്രവാള ലക്ഷണങ്ങളെ ആദരിക്കുകയായിരുന്നിരിക്കില്ല. എങ്കിലും ഭാഷാ വ്യാപാരത്തിലെ സാദൃശ്യം, യാദൃച്ഛികമെങ്കിലും, ചിന്തനീയമാണ്.

എഴുത്തച്ഛന്റെ *അദ്ധ്യാത്മരാമായണം* കിളിപ്പാട്ടിൽനിന്ന് മഹാ ഭാരതം കിളിപ്പാട്ടിലേക്കു വരുമ്പോൾ ഭാഷയ്ക്കുണ്ടാകുന്ന പുരോഗ തിക്കു സമാനമായ ഭാഷാപരിണാമം ബെയിലിയുടെ *ചെറുപൈത ങ്ങൾക്ക... കഥകളിൽ*നിന്നു *ബൈബിൾ*പരിഭാഷയിലേക്കു വരു മ്പോൾ കാണാൻ കഴിയുന്നു. എഴുത്തച്ഛന്റേത് പദ്യവും ബെയിലിയു ടേതു ഗദ്യവുമാണെന്നുള്ള ഭേദമേയുള്ളു. ഇരിക്കക്കെട്ടിൽ, കലത്തപ്പം, വാത്സല്ലിക്കുക, കളിച്ചുകൊൾകവേണ്ടു, പലവും, കുറയ നെരം, ഉള്ളതാകകൊണ്ടും, അറിഞ്ഞിരിക്കകൊണ്ടും, ഇരിപ്പത്, പറമ്പത്ത്, തീൻ, കഴുത്ത വസ്ത്രം, അച്ചടിക്കുപ്പായങ്ങൾ, ഇടവഴിയൂടെ, പറ മ്പൂടെ, കുന്നിങ്കൽ, സംസാരിച്ചീല, പൊമ്പൊൾ, ഉച്ചക്കലത്തെ, തൻ കുപ്പായം, എത്തുമളവും, ചെർക്കൻ, ഉടയക്കാരൻ, താൽപ്പര്യപ്പെടു ന്നീല, ഇവറ്റിന്നകത്ത, പച്ചയൊട, പൊം, പിരണ്ടിരിന്ന, വെയിലത്ത, കുതുകമാം മലകൾ, മൃഷ്ടമാം ആഹാരം, ഉത്തമനാം ഇടയൻ, കൂട്ടാക്കീല, കാണുന്നല്ലീ, ആനന്ദപെട്ടിരിക്കാവതല്ലെ, ഉണ്ടായീല, ചെവിക്കൊണ്ടീല, ആനന്ദമുണ്ടാം, മുഴുത്ത, കാണാവതല്ല, അന്തി യായി ചമയുന്നു, മറയുന്നിതല്ലൊ, തല താത്തി കിടന്ന, കാണ്മാ നുണ്ടായിരിന്നീല, ഒടുക്കത്തെ, വരുത്തുന്നവയെന്നീ, പൊകെണ്ടു, കാണായി, ഇന്നപ്രകാരം ഉണ്ടാമെന്ന, പൊക്കൽ, ചൈവാൻ, നില്ലാ യ്‌വിൻ, തിമ്മാൻ, ചെല്ലുന്നാകിൽ, കെൾവിൻ, പൊറുമ, പറഞ്ഞീല, ഉച്ചതിരിഞ്ഞ്, എന്നുണ്ണി, കാണുന്നെൻ, ആങ്ങള, സാധുക്കളാകിയ, മടഞ്ഞ, കഴിക്കാകുന്നതായിരിന്നു, ഉരിയാടാതെ, ചെന്നെൻ, മറിപ്പ്, ഇട്ടീടിനെൻ, മുറിപ്പട്ടിണി, കുറയശ്ശ, വരുത്തമായ്തീർന്നു, നടൈത്തെ, ആദിക്കലത്തെ, സംസാരിച്ചിടായ്ക, പറയാവൂ, മടച്ചീല, കവിണു പൊയി, കരഞ്ഞെൻ, അറിയുന്നിലല്ലി, കെട്ടെൻ, അതുങ്കൽ, പഴുതെ, എപ്പൊഴുതും, ആം എന്നിങ്ങനെയുള്ള പ്രാചീന പ്രയോഗങ്ങൾ, സംഭാഷണ ഭാഷയിൽനിന്ന് അതേപടി സ്വീകരിച്ച പദങ്ങൾ, ഗ്രാമ്യ പ്രയോഗങ്ങൾ, പ്രാദേശിക പദങ്ങൾ തുടങ്ങിയവ *ചെറുപൈതങ്ങൾ ക്ക... കഥകളിൽ* വളരെ കൂടുതലാണ്. *ബൈബിൾ*പരിഭാഷയിലാ കട്ടെ അത്തരം പ്രയോഗങ്ങളും പദങ്ങളും തീരെയില്ല. എന്നാറെ,

THE

# OLD TESTAMENT

IN THE

*MALAYALIM LANGUA*

THIRD PART.

FROM

JOB TO MA

പഴയ (

മലയാള

പരിഭാഷ

യോബ, സങ്കീൎത്ത്

ശലോമോന്

വിലാപ

പുന

*ബെയിലീബൈബിൾ പഴയനിയമം* മൂന്നാംഭാഗത്തിന്റെ
ടൈറ്റിൽപേജ് (ഭാഗികം)

THE FIVE BOOKS OF MOSES

OF THE

OLD TESTAMENT

IN

*THE MALAYALIM LANGUAGE.*

---

പഴയ നിയമം

[illegible]

[illegible]

[illegible]

[illegible]

[illegible]

COTTAYAM:

PRINTED AT THE CHURCH MISSION PRESS,
FOR THE MADRAS AUXILIARY BIBLE SOCIETY.
[illegible]

*ബെയിലിബൈബിൾ പഴയനിയമം* (1858)
ഒന്നാം ഭാഗത്തിന്റെ ടൈറ്റിൽപേജ്

കണ്ടാറെ, ഭൂമിയിങ്കൽ, നിദ്രയിങ്കൽ എന്നിങ്ങനെ മുമ്പുതന്നെ ലിഖിതഗദ്യത്തിൽ സ്ഥാനം നേടിയ ചില ചില പ്രയോഗങ്ങൾമാത്രമേ ബൈബിളിലുള്ളു. സംഭാഷണഭാഷയിൽനിന്നും നാടൻമലയാളത്തിൽ നിന്നും ബൈബിളിലേക്കു സ്വീകരിച്ച പദങ്ങളാകട്ടെ വിദ്യാസമ്പന്നർക്കുകൂടി സ്വീകാര്യമാകുന്നതായിരുന്നു. *ചെറുപൈതങ്ങൾക്ക...കഥകളി*ൽ എൻ, നിൻ, തൻ എന്നിങ്ങനെയുള്ള പ്രാചീനപ്രയോഗങ്ങൾ സർവസാധാരണമാണ്. ബൈബിൾ പരിഭാഷയിൽ അതെല്ലാം എന്റെ, നിന്റെ, തന്റെ എന്നാക്കി മാറ്റി. പൂണ്ടിരിന്നാൻ, കരഞ്ഞെൻ തുടങ്ങി പുരുഷഭേദമുള്ള ക്രിയാരൂപങ്ങൾ *ചെറുപൈതങ്ങൾക്ക... കഥകളി*ലുണ്ട്; എന്നാൽ ബൈബിളിൽ ഇല്ല. എഴുത്തച്ഛന്റെ ഭാഷ *ഭാരതം* കിളിപ്പാട്ടിനെ അപേക്ഷിച്ച് *അദ്ധ്യാത്മരാമായണം* കിളിപ്പാട്ടിൽ സംസ്കൃതബഹുലമാണ്. ഇതേപോലെ ഒരു വൈസാദൃശ്യം *ചെറുപൈതങ്ങൾക്ക...കഥകളി*ലെയും *ബൈബിളി*ലെയും ഭാഷാരീതികൾക്കു തമ്മിലും കാണാനുണ്ട്. *ചെറുപൈതങ്ങൾക്ക...കഥകളി*ൽ രാജ്യെ, ഭാഗെ എന്നിങ്ങനെ വിഭക്ത്യന്ത സംസ്കൃതപദങ്ങൾ (വളരെ ചുരുക്കം സന്ദർഭങ്ങളിലാണെങ്കിൽ പോലും) ഉപയോഗിച്ചിട്ടുണ്ട്. 'ശൊണാധര'വും 'സ്ഫുരൽഗണ്ഡ' വുംപോലെ സാധാരണക്കാർക്കു ദുർഗ്രാഹ്യമായ സംസ്കൃത പദങ്ങൾ തീരെ കുറവല്ല. എന്നാൽ *ബൈബിളി*ൽ അസാധാരണമായ സംസ്കൃതപദങ്ങൾ ഉപയോഗിക്കുന്നില്ലെന്നുമാത്രമല്ല ശുദ്ധം, നിർമ്മലൻ, സദൃശൻ, ആസനം, ബലി, നിയോഗം, ഇച്ഛ, ദു:ഖം, നിന്ദിക്കുക, സൃഷ്ടി, വന്ദനം, സ്വഭാവം, സ്ഥിരം, മ്ലേച്ഛത, പാദപീഠം ഇങ്ങനെയുള്ള അതിപരിചിതമായ പദങ്ങളാണ് കൂടുതലും ഉപയോഗിച്ചിട്ടുള്ളത്. ഇംഗ്ലീഷ് ഭാഷയിൽ ശിൽപ്പഭദ്രതയോടെ മെനഞ്ഞെടുത്തിരുന്ന ആഖ്യാനം, സംഭാഷണം, വിവരണം തുടങ്ങിയ വിവിധ ഗദ്യവ്യവഹാരങ്ങൾ ആവിഷ്കരിക്കുന്നതിനു പറ്റിയ ഒരു ഗദ്യഭാഷ വികസിപ്പിച്ചെടുക്കുന്നതിനുള്ള പരീക്ഷണമാണു *ചെറുപൈതങ്ങൾക്ക..കഥകളി*ലുള്ളത്. *ചെറുപൈതങ്ങൾക്ക...കഥകളി*ൽ നിർവഹിച്ച 'ഗദ്യാന്വേഷണപരീക്ഷണങ്ങ'ളിലൂടെ രൂപപ്പെടുത്തിയ ഗദ്യരചനാതത്ത്വങ്ങളുടെ അടിസ്ഥാനത്തിലാണു ബെയിലി ബൈബിൾ പരിഭാഷ നിർവഹിച്ചിട്ടുള്ളത്.

## ബെയിലീബൈബിളും ആധുനിക മലയാളഗദ്യവും

ആധുനിക മലയാളഗദ്യം വളർന്നതും വികസിച്ചതും ഇംഗ്ലീഷ് ഗദ്യത്തിൽനിന്ന് ഊർജം സ്വീകരിച്ചാണ്. ബെഞ്ചമിൻ ബെയിലി ബൈബിൾ പരിഭാഷയ്ക്ക് മൂലകൃതിയായി *കിങ് ജെയിംസ് വേർഷൻ* സ്വീകരിച്ചതുകൊണ്ട് രൂപപ്പെടലിന്റെ ആദ്യഘട്ടത്തിൽതന്നെ ഇംഗ്ലീഷ് ഗദ്യശൈലിയുടെ മേന്മകൾ സ്വാംശീകരിച്ചുതുടങ്ങാൻ

ആധുനിക മലയാളഗദ്യത്തിനു സാധിച്ചു. "ബെയിലി ചിഹ്നത്തോടു കൂടിയ ഇംഗ്ലീഷ് വാക്യഘടനാരീതി മലയാളത്തിലേക്കു സ്വീകരിച്ചു" എന്ന് ആർ. മധുദേവൻനായർ അസന്ദിഗ്ധമായി പ്രസ്താവിക്കുന്നു. (ജേണൽ ഒഫ് കേരള സ്റ്റഡീസ്, 1980 മാർച്ച്-ഡിസംബർ: 238) അതോടൊപ്പം ഇംഗ്ലീഷ് പ്രയോഗങ്ങളെ അതേപടി അനുകരിച്ചതുമൂലം മലയാളത്തിൽ ചില പ്രയോഗവിലക്ഷണതകളും രചനയിൽ ചില രസക്കേടുകളും അനുഭവപ്പെട്ടു. ഭാഷ സ്വാഭാവികമായിത്തന്നെ, കാലക്രമേണ, ഇത്തരം രസക്കേടുകൾ ഒഴിവാക്കുകയോ, തനതു ശൈലിയുടെ ഭാഗമാക്കിത്തീർക്കുകയോ ചെയ്തു. ബെഞ്ചമിൻ ബെയിലി ബൈബിൾപരിഭാഷയ്ക്ക് മൂലഗ്രന്ഥമായി *കിങ് ജെയിംസ് വേർഷൻ* സ്വീകരിച്ചതുവഴി മലയാളഗദ്യശൈലിക്കുണ്ടായ ഏറ്റവും വലിയനേട്ടം അതിന്റെ വാക്യഘടനയാണ്. സമസ്തപദ ബഹുല മായും അല്ലാതെയും, അൽപ്പവിരാമ-പൂർണവിരാമങ്ങളില്ലാതെ, പേജുകളോളം നീണ്ടുപോകുന്ന പ്രാചീന മലയാളഗദ്യത്തിന്റെ രീതി ഇതോടെ മാറി. അതിനു പകരം ഇംഗ്ലീഷ് ഗദ്യരീതിയിൽ ലഘു വാക്യങ്ങളും (simple sentences) മഹാവാക്യങ്ങളും (complex sentences) യൗഗിക വാക്യങ്ങളും (compound sentences) ഉപയോഗിച്ച് ആശയ വ്യക്തതയോടുകൂടിയ ഗദ്യരചന നടത്തി. ഇത് ആധുനിക മലയാളഗദ്യത്തിന്, ഇംഗ്ലീഷിലെന്നപോലെ, രചനാവൈവിധ്യവും ശയ്യാഗുണവും നൽകി.

ഒരു വാക്യം-ഒരു ആശയം എന്നുള്ള ബന്ധത്തോടും ചിഹ്നങ്ങളാൽ കൃത്യവും വ്യക്തവുമാക്കപ്പെടുന്ന അർഥത്തോടും നിയതഘടനയോടുംകൂടിയ വാക്യസങ്കൽപ്പമാണ് ആധുനിക ഗദ്യരചനയ്ക്ക് അടിസ്ഥാനം. ഏച്ചുകെട്ടി, എച്ചുകെട്ടി നീട്ടിക്കൊണ്ടുപോകുന്നതും ആധുനിക വാക്യരചനയുടെ അടിസ്ഥാന സങ്കൽപ്പങ്ങളെ നിഷേധിക്കുന്നതുമായ പ്രാചീനഗദ്യത്തിൽനിന്ന് ആധുനിക മലയാളഗദ്യത്തിലേക്കുള്ള അകലം, ഘടനാപരമായി, വളരെ വലുതാണ്. പദതലത്തിലുള്ള സാമാന്യതമാത്രമാണ് അവയെ തമ്മിൽ ബന്ധിപ്പിക്കുന്ന ഘടകം. പക്ഷേ, പ്രാചീന ഗദ്യരീതിക്കു സഹജമായ സമസ്തപദരചന പദതലത്തിൽപോലും പ്രാചീന-ആധുനിക ഗദ്യങ്ങൾക്കുതമ്മിൽ വ്യത്യാസമുണ്ടാകുന്നതിന് നിമിത്തമായിത്തീർന്നിട്ടുണ്ട്.

മലയാളത്തിൽ നിലനിന്നുപോന്ന സമസ്തപദബഹുലത ഒഴിവാക്കുന്നതിനും കിങ് *ജെയിംസ് വേർഷന്റെ* മാതൃക സഹായകമായി. ഈ ഇംഗ്ലീഷ്ബൈബിളിലെ ഗദ്യരചനയ്ക്ക് അന്യാദൃശമായ ഒരു സവിശേഷത ഉണ്ട്.

"നവീകരണത്തോടനുബന്ധിച്ച് വേദപുസ്തകം ഇംഗ്ലീഷിലേക്കു തർജമചെയ്ത അവസരത്തിൽ കഴിവുള്ളടത്തോളം 'മോണോസിലബിക്ക്' (monosyllabic) പദങ്ങൾ ഉപയോഗിക്കണമെന്ന പ്രമാ

ണം നിഷ്കർഷിക്കപ്പെട്ടിരുന്നു. സാധാരണക്കാരനു മനസ്സിലാക്കുവാൻ സാധിക്കുന്ന രീതിയിൽ ഭാഷയ്ക്കു ലാളിത്യം ലഭിക്കുന്നതിനു ഈ പ്രമാണം സഹായിച്ചു...മലയാളഭാഷയിൽ വാക്കുകൾ തമ്മിൽ കൂട്ടിച്ചേർക്കുവാനുള്ള പ്രവണത ഇംഗ്ലീഷ് ഭാഷയെക്കാൾ വളരെ കൂടുതലാണ്. Eg. Our father who art in heaven എന്ന് ഇംഗ്ലീഷ് ഭാഷയിൽ പ്രാർഥിക്കുന്നത്, Who art in heaven എന്ന നാലു പദങ്ങൾ ഒരുമിച്ച് 'സ്വർഗത്തിലുള്ളവനായ' എന്നായി മാറുന്നു." (സുഗു ജോൺ ചാണ്ടി, ജ്ഞാനനിക്ഷേപം, 2001 മാർച്ച്: 22–23) ബെയിലി *കിങ് ജെയിംസ് വേർഷന്റെ* പദാനുപദ തർജമനിർവഹിക്കുകയാണു ചെയ്തത്. തന്മൂലം മൂലത്തിലേതുപോലെ ലളിതവാക്യഘടനയോടുകൂടിയ ഗദ്യരീതിയാണ് ബൈബിളിന്റെ മലയാള പരിഭാഷയിലും കാണുന്നത്. ഇത് ആശയപ്രകാശനത്തിനും വളരെ സൗകര്യമായിരുന്നു. സംസ്കൃതത്തിന്റെ സവിശേഷതയായ സമസ്തപദങ്ങളുടെ മാലാകലാപം മലയാളത്തിനിണങ്ങുകയില്ല; അതേ സമയം ഓരോ വാക്കും പെറുക്കി പെറുക്കി പറയുന്നതും ഭംഗിയില്ല. ശത്രുവിനെ ഒന്നു പരിഹസിക്കാൻ വേണ്ടി അവനെ 'ഗണപതിവാഹനരിപുനയന' എന്നു വിളിച്ചാൽ, അയാൾക്ക് ചിലപ്പോൾ ഒന്നും മനസ്സിലായില്ലെന്നുതന്നെ വന്നേക്കാം. 'അവൻ വന്നിട്ടുണ്ടോ?' എന്നുള്ളത് 'അവൻ വന്നിട്ട് ഉണ്ടോ?' എന്നാക്കിയാൽ അഭംഗിമാത്രമല്ല, അർഥഭംഗവുമുണ്ട്. അപ്പോൾ അങ്ങേയറ്റത്തിനും ഇങ്ങേയറ്റത്തിനുമിടയിലൊരു മാർഗമാണു വേണ്ടത്. സംസ്കൃതപദങ്ങൾമാത്രം ചേർത്തു ചേർത്തു പറഞ്ഞു പോകുമ്പോൾ അതു സമസ്തപദമാകുന്നതിനുള്ള പ്രവണതകൂടും. ഇടയ്ക്കിടെ ദ്രാവിഡപദങ്ങൾകൂടി ചേർക്കുമ്പോൾ ഈ പ്രവണത കുറയുകയും ചെയ്യും. ചുരുക്കത്തിൽ ബെയിലി *കിങ് ജെയിംസ് വേർഷന്റെ* പദാനുപദതർജമ നിർവഹിച്ചതും അതിനുപാധിയായി മധ്യമാർഗ ഗദ്യശൈലി സ്വീകരിച്ചതും മലയാള ഗദ്യഭാഷയുടെ ഘടനയെ യുക്തമായൊരു അടിത്തറയിലുറപ്പിക്കാൻ സഹാ യിച്ചു.

ബെയിലിയുടെ പദരചനയും വാക്യഘടനാരീതിയും വ്യക്തമാക്കുന്നതിന് *മർക്കൊസ് എഴുതിയ സുവിശേഷം* 5-ാം അധ്യായത്തിലെ 1 മുതൽ 20 വരെ വാക്യങ്ങൾ:

> പിന്നെ അവൻ സമുദ്രത്തിന്റെ അക്കരയ്ക്ക ഗദറായക്കാരുടെ ദെശത്തിലെക്ക എത്തി. എന്നാറെ അവൻ പടവിൽനിന്ന ഇറങ്ങിയപ്പൊൾ ഉടനെ പ്രെതക്കല്ലറകളിൽനിന്ന മ്ലെച്ശാത്മാവൊടുകൂടിയ ഒരു മനുഷ്യൻ അവനെ എതിരെറ്റു.
>
> പ്രെതക്കല്ലറകളുടെ ഇടയിൽ അവന്ന അവന്റെ വാസം ഉണ്ടായിരുന്നു.

അവനെ ചങ്ങലകളെകൊണ്ടുപൊലും ബന്ധിപ്പാൻ ഒരുത്തനും കഴിഞ്ഞില്ല.

അതെന്തുകൊണ്ടെന്നാൽ അവൻ പലപ്പോഴും വിലങ്ങുകളാലും ചങ്ങലകളാലും ബന്ധിക്കപ്പെട്ടിരുന്നു.

എന്നാറെ അവനാൽ ചങ്ങലകൾ തകർക്കപ്പെടുകയും വില ങ്ങുകൾ ഒടിച്ചു നുറുക്കപ്പെടുകയും ചെയ്തു.

ഒരുത്തനും അവനെ അടക്കുവാൻ കഴിഞ്ഞില്ല. വിശെഷിച്ച അവൻ എല്ലായ്പൊഴും രാവും പകലും നിലവിളിക്കയും തന്നെ ത്തന്നെ കല്ലുകളെക്കൊണ്ട മുറിക്കയും ചെയ്തുകൊണ്ട പർവ തങ്ങളിലും പ്രെതക്കല്ലറകളിലും ഇരുന്നു.

എന്നാൽ അവൻ യെശുവിനെ ദൂരത്തിങ്കൽനിന്ന കണ്ടപ്പൊൾ അവൻ ഓടിച്ചെന്ന അവനെ വന്ദിച്ചു.

ഒരു മഹാശബ്ദത്തൊടുകൂട നിലവിളിച്ചു പറഞ്ഞു.

അത്യുന്നതനായ ദൈവത്തിന്റെ പുത്രനായ യെശു എനിക്ക നിന്നൊട എന്ത. നീ എന്നെ ദണ്ഡിപ്പിക്കാതെ ഇരിപ്പാനായിട്ട ഞാൻ ദൈവത്തെക്കൊണ്ട നിന്നെ ആണയിടുന്നു.

(എന്തുകൊണ്ടെന്നാൽ അവൻ അവനൊട മ്ലെച്ശാത്മാവെ ആ മനുഷ്യങ്കൽനിന്ന പുറപ്പെട്ടു പൊക എന്ന പറഞ്ഞിരുന്നു)

പിന്നെ അവൻ അവനൊടു നിന്റെ പെർ എന്തെന്ന ചൊദിച്ചു

എന്നാറെ ഞങ്ങൾ പലരാകകൊണ്ട എന്റെ പെർ ലെഗിയൊൻ ആകുന്നു എന്ന അവൻ ഉത്തരമായിട്ട പറഞ്ഞു

അവൻ അവനൊട തങ്ങളെ ആ ദെശത്തിൽനിന്ന പുറത്താക്കി കളയരുതെന്ന വളരെ അപെക്ഷിക്കയും ചെയ്തു

എന്നാൽ അവിടെ പർവതങ്ങളുടെ അരികെ പന്നികളുടെ ഒരു വലിയ കൂട്ടം മെഞ്ഞുകൊണ്ടിരുന്നു

അപ്പൊൾ പിശാചുകളൊക്കയും അവനൊട പന്നികളിലെക്ക ഞങ്ങൾ പ്രവെശിപ്പാനായിട്ട ഞങ്ങളെ അവരിലെക്ക അയക്കെ ണമെന്ന അപെക്ഷിച്ചു പറഞ്ഞു

ഉടനെ യെശു അവർക്ക അനുവാദം കൊടുക്കയും ചെയ്തു

അപ്പൊൾ മ്ലെച്ഛാത്മാക്കൾ പുറപ്പെട്ടു ചെന്ന പന്നികളിലെക്ക പ്രവെശിച്ചു

പിന്നെ ആ പന്നിക്കൂട്ടമൊക്കയും (അവർ എകദെശം രണ്ടായി രമുണ്ടായിരുന്നു) കിഴുക്കാം തൂക്കായുള്ള സ്ഥലത്തുകൂടി സമുദ്രത്തിലെക്ക പാഞ്ഞിറങ്ങി സമുദ്രത്തിൽ ശ്വാസം മുട്ടി ചാകുകയും ചെയ്തു.

അപ്പൊൾ പന്നികളെ മെച്ചവർ ഓടിപൊകയും ആ നഗരത്തിലും നാട്ടിലും അതിനെ അറിയിക്കയും ചെയ്തു

എന്നാറെ അവർ ഉണ്ടായത എന്തെന്ന കാണ്മാൻ പുറപ്പെട്ടു ചെന്നു

വിശെഷിച്ച അവൻ യെശുവിന്റെ അടുക്കൽ വന്ന പിശാചിനാൽ ബാധിക്കപ്പടുകയും ലെഗിയൊനൊടു കൂടിയിരിക്കയും ചെയ്തവൻ ഇരിക്കുന്നതിനെയും വസ്ത്രം ധരിച്ചതിനെയും സുബുദ്ധിവന്നതിനെയും കാണുന്നു

അവർ ഭയപ്പെടുകയും ചെയ്തു

കണ്ടിട്ടുള്ളവരും പിശാചിനാൽ ബാധിക്കപ്പെട്ടിരുന്നവന്ന ഇന്നപ്രകാരം ഭവിച്ചു എന്നുള്ളതിനെയും പന്നികളെകുറിച്ചുള്ളതിനെയും അവരൊട അറിയിച്ചു

അപ്പൊൾ തങ്ങളുടെ അതൃത്തികളിൽനിന്ന വാങ്ങിപ്പൊകെണമെന്ന അവർ അവനൊട അപെക്ഷിച്ചു തുടങ്ങി

പിന്നെ അവൻ പടവിൽ കരെറിയപ്പൊൾ പിശാചിനാൽ ബാധിക്കപ്പെട്ടിരുന്നവൻ താൻ അവനൊടു കൂട ഇരിക്കണമെന്ന അവനൊട അപെക്ഷിച്ചു

എന്നാറെ യെശു അവനെ സമ്മതിക്കാതെ അവനൊടു പറയുന്നു

നീ നിന്റെ ഭവനത്തിലെക്ക നിന്റെ ചാർച്ചക്കാരുടെ അടുക്കലെക്ക പൊയിട്ട കർത്താവ നിനക്ക എത്രയും വലിയ കാര്യങ്ങളെ ചെയ്തു എന്നും നിന്നൊട കരുണയുണ്ടായി എന്നും അവരൊട അറിയിക്ക. പിന്നെ അവൻ പുറപ്പെട്ടു പൊയി യെശു തനിക്ക എത്രയും വലിയ കാര്യങ്ങളെ ചെയ്തു എന്ന ദെക്കപ്പൊലിസിൽ പ്രസംഗിച്ചു തുടങ്ങി എല്ലാവരും ആശ്ചര്യപ്പെടുകയും ചെയ്തു.

ഇതേഭാഗം *കിങ് ജെയിംസ് വേർഷനിൽ* എങ്ങനെയെന്ന് നോക്കുക:

And they came over unto the other side of the sea, into the country of the Gadarenes, And when he was come out of the ship, immediately there met him out of the tombs a man with an unclean spirit, who had his dwelling among the tombs; and no man could bind him, no, not with chains: because that he had been often bound with fetters and chains, and the chains had been plucked asunder by him, and the fetters broken in pieces: neither could any man tame him.

And always, night and day, he was in the mountains, and in the tombs, crying, and cutting himself with stones.

But when he saw Jesus afar off, he ran and worshipped him, and cried with a loud voice , and said, "What have I to do with thee, Jesus, thou Son of the most high God ? I adjure thee by God, that thou torment me not."

For he said unto him "Come out of the man, thou unclean spirit."

And he asked him, ''What is the name?'' And he answered,saying, "My name is Legion: for we are many."

And he besought him much that he would not send them away out of the country.

Now there was there nigh unto the mountains a great herd of swine feeding.

And all the devils besought him, saying, "Send us into the swine, that we may enter into them." And forthwith Jesus gave them leave. And the unclean spirits went out, and entered into the swine: and the herd ran violently down a steep place into the sea (they were about two thousand); and were choked in the sea.

And they that fed the swine fled, and told it in the city, and in the country. And they went out to see what it was that was done.

And they come to Jesus, and see him that was possessed with the devil, and had the leigon, sitting, and clothed, and in his right mind: and they were afraid.

And they that saw it told them how it be fell to him that was possessed with the devil, and also concerning the swine.

And they began to pray him to depart out of their coasts. And when he was come into the ship, he that had been possessed with the devil prayed him that he might be with him.

How be it Jesus suffered him not, but saith unto him, "Go home to thy friends, and tell them how great things

the Lord hath done for thee, and hath had compassion on thee"

And he departed, and began to publish in Decapolis how great things Jesus had done for him: and all man did marvel

ഉദ്ധൃത ബൈബിൾഭാഗങ്ങൾ താരതമ്യപ്പെടുത്തി നോക്കുമ്പോൾ ചില കാര്യങ്ങൾ അതിൽനിന്നു തെളിഞ്ഞു കിട്ടുന്നുണ്ട്:

(1) *കിങ് ജെയിംസ് വേർഷ*ന്റെ വളരെ കൃത്യമായ പദാനുപദ തർജമയാണു ബെയിലീബൈബിൾ. ഒരു വാക്കുപോലും പരിഭാഷപ്പെടുത്താതെ വിട്ടുകളയുന്നില്ല. 'എന്നാറെ അവൻ പടവിൽനിന്ന ഇറങ്ങിയപ്പോൾ പ്രെതക്കല്ലറകളിൽനിന്ന മ്ലെച്ശാത്മാവൊടുകൂടിയ ഒരു മനുഷ്യൻ അവനെ എതിരേറ്റു' എന്നു പരിഭാഷപ്പെടുത്തിയാൽ അർഥത്തിനോ ആശയത്തിനോ യാതൊരു കുറവും സംഭവിക്കുന്നില്ല - പക്ഷേ, immediately എന്ന പദം കൂടി പരിഭാഷപ്പെടുത്തി ചേർത്തിരിക്കുന്നു. അതുപോലെ, പന്നിക്കൂട്ടത്തിൽ ഏകദേശം രണ്ടായിരം പന്നികളുണ്ടായിരുന്നു എന്നുള്ളത് മൂലത്തിൽ വലയങ്ങൾക്കുള്ളിലാണ്- തർജമയിലും അങ്ങനെതന്നെ.

(2) മൂലഗ്രന്ഥത്തിലെ വാക്യഘടന കഴിയുന്നത്ര അതേപോലെ തന്നെ പരിഭാഷയിൽ നിലനിർത്തുന്നു. (ശൈലീഭംഗം വരുകയോ ആശയഗ്രഹണത്തിനു തടസ്സമാവുകയോ ചെയ്യുന്നിടത്ത് അതു ഒഴിവാക്കിയിട്ടുണ്ട്.) മൂലഗ്രന്ഥത്തിൽ കർത്തരിപ്രയോഗത്തിലുള്ള വാക്യങ്ങൾ പരിഭാഷയിലും കർത്തരിയിലാണ്; കർമണിയിലുള്ള വാക്യങ്ങൾ കഴിയുന്നത്ര കർമണിയായിത്തന്നെ പരിഭാഷപ്പെടുത്തിയിരിക്കുന്നു.

(3) ബൈബിൾപരിഭാഷകനെ സംബന്ധിച്ചിടത്തോളം പരിഭാഷ ക്ലേശകരമായ ഒരു ഞാണിന്മേൽ കളി ആണ്. "ക്രൈസ്തവർ പൊതുവേ ബൈബിളിന്റെ സ്വതന്ത്രതർജ്ജമ ഇഷ്ടപ്പെടുന്നവരല്ല. ബൈബിൾ തർജമ ചെയ്യുന്നതുതന്നെ കൊടുംപാതകമായി ഒരു കാലത്തു കരുതിയിരുന്നു. ബൈബിൾ തർജമ ചെയ്തതിന്റെ പേരിൽ ചുട്ടെരിക്കപ്പെട്ടവരുണ്ട്. തർജമ അനുവദനീയമായി തീർന്നപ്പോഴും തർജമക്കാരന്റെമേൽ അനേകം നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരുന്നു. പദാനുപദമായ തർജമ മാത്രമേ പാടുള്ളു എന്നായിരുന്നു ആദ്യകാലത്തെ നിലപാട്. വാക്യക്രമവും മൂലഗ്രന്ഥത്തിലെപ്പോലെ പാലിക്കണം എന്നുണ്ടായിരുന്നു" എന്നിങ്ങനെ പി.ജെ. തോമസിന്റെ *മലയാളസാഹിത്യവും ക്രിസ്ത്യാനികളും* എന്ന പുസ്തകത്തിലെ ചർച്ചയും

പൂരണവും ഭാഗത്ത് ഡോ. സ്കറിയ സക്കറിയ ചൂണ്ടിക്കാട്ടിയിട്ടുള്ളത് ഒരു യാഥാർഥ്യമാണ്. (1989: 450) എന്നിട്ടുപോലും പരിഭാഷ മലയാളശൈലിക്ക് ഇണങ്ങുന്നതാക്കുന്നതിനും കൂടുതൽ രമ്യമായി ആശയം പ്രകാശിപ്പിക്കുന്നതിനുംവേണ്ടി ഔചിത്യപൂർവം സ്വാതന്ത്ര്യം കാട്ടാൻ ബെയിലി തയ്യാറായിട്ടുണ്ട്. ഉദ്ധൃതഭാഗത്തുനിന്നുതന്നെ ചില സന്ദർഭങ്ങൾ ചൂണ്ടിക്കാട്ടാം. ഭൂതംബാധിച്ച പന്നികളുടെ അന്ത്യത്തെക്കുറിച്ച് 'and were choked in the sea' എന്നാണു മൂലഗ്രന്ഥത്തിൽ പറയുന്നത്. ബെയിലിയുടെ പരിഭാഷ, 'സമുദ്രത്തിൽ ശ്വാസം മുട്ടി ചത്തു' എന്നാണ്. വാക്കിനു തുല്യമായവാക്ക് എന്നുള്ള നിർബന്ധം മുറുകെപ്പിടിച്ചിരുന്നുവെങ്കിൽ പരിഭാഷ എത്രയോ വികൃതമാകുമായിരുന്നു. അതുപോലെ 'And they went out to see what it was that was done' എന്നുള്ളത് 'എന്നാറെ അവർ ഉണ്ടായതഎന്തെന്ന കാണ്മാൻ പുറപ്പെട്ടുചെന്നു' എന്നു പരിഭാഷപ്പെടുത്തി. ഈ വാക്യത്തിന്റെ കാര്യത്തിൽ, വിശ്രുതമായ *കിങ് ജെയിംസ് വേർഷനി*ലെ മൂലത്തെക്കാൾ ഒട്ടും പുറകിലല്ല പരിഭാഷ എന്നുറപ്പിച്ചു പറയാൻ കഴിയും. ഇങ്ങനെ എത്ര സന്ദർഭങ്ങൾ വേണമെങ്കിലും ബെയിലീബൈബിളിൽനിന്നു ചൂണ്ടിക്കാട്ടാൻ പ്രയാസമില്ല.

ബെയിലി ഉപയോഗിച്ച പദാവലിയും വാക്യഘടനയും ആധുനിക മലയാളഗദ്യത്തിന്റേതുതന്നെയാണ്. അഥവാ ബെയിലി പരിഭാഷയ്ക്ക് ഉപയോഗിച്ച മധ്യമാർഗഗദ്യശൈലിയാണ് ആധുനിക മലയാളഗദ്യമായി വികസിച്ചത്. അച്ചടി എന്ന സാങ്കേതിക വിദ്യയുടെ സഹായത്തോടെയാണ് ഏതു ഭാഷയും നിലവാരപ്പെടുന്നത് (Fixing a standard). മലയാളം അച്ചടിയുടെ പ്രതിഷ്ഠാപകനായ ബെയിലി പരിഭാഷപ്പെടുത്തിയ കൃതികൾക്ക്-വിശിഷ്യ ബൃഹദ്ഗ്രന്ഥമായ ബൈബിളിന്-അച്ചടിക്കപ്പെടുന്നതിനും ജനങ്ങൾക്കിടയിൽ വ്യാപകമായി പ്രചരിപ്പിക്കപ്പെടുന്നതിനുമുള്ള സൗകര്യം ലഭിച്ചു. ബെയിലി ബൈബിൾപരിഭാഷയ്ക്കു സ്വീകരിച്ച മധ്യമാർഗ ഗദ്യരീതി ഉചിതവും പൊതുവേ ജനങ്ങൾക്കു സ്വീകാര്യവുമായിരുന്നു. ഒരു സമൂഹത്തിന്റെ വിവിധ ദേശ്യഭേദങ്ങളിൽ അഥവാ ഭാഷാരൂപങ്ങളിൽ ഏതാണോ അച്ചടിയിൽ സ്വീകരിക്കപ്പെടുന്നത് അതായിരിക്കും പ്രചരിക്കുന്നതും ഉറയ്ക്കുന്നതും സർവരാലും സ്വീകരിക്കപ്പെടുന്നതും; അച്ചടിക്കുവേണ്ടി സ്വീകരിക്കപ്പെട്ടഭാഷ കാലക്രമേണ ആ സമൂഹത്തിന്റെ നിലവാരപ്പെട്ട (standardised) ഭാഷയായിത്തീരും. അങ്ങനെയാണ്, അനവധി മധ്യ-ഇംഗ്ലീഷ് ഭാഷാഭേദങ്ങളിലൊന്നായിരുന്ന ലണ്ടൻദേശ്യഭാഷയെ ഒരിക്കലും അവഗ

ണിക്കാനാകാത്തൊരു നിലവാരത്തിൽ വില്യം കാക്സ്റ്റൺ ഉറപ്പിച്ചത്. ബ്രിട്ടണിലെ ഇംഗ്ലീഷ് അച്ചടിയുടെ പ്രതിഷ്ഠാപകനായ കാക്സ്റ്റണും അദ്ദേഹം തുടക്കമിട്ട 'കല'യിൽ അദ്ദേഹത്തിന്റെ സഹോദരന്മാരായവരുംചേർന്നു നിലവാരപ്പെടുത്തി, ഉറപ്പിച്ച 'ക്വീൻസ് ഇംഗ്ലീഷ്' (The Queen's English) ലോകത്തെമ്പാടുമുള്ള ദശലക്ഷക്കണക്കിനാളുകളുടെ ആശയപ്രകാശനത്തിന്റെയും ചിന്തയുടെയും പൊതുമാധ്യമമായിത്തീർന്നു. (എസ്.എച്ച്. സ്റ്റീൻബർഗ്, 1959: 80–90) ജർമനിയിലെയും ഇറ്റലിയിലെയും ഭാഷകളുടെ വികാസത്തിലും അച്ചടിച്ചവാക്കിന്റെ സമാനമായ സ്വാധീനതയാണു കാണാൻ കഴിയുന്നത്. മധ്യയുഗത്തിൽ ഉന്നത ജർമനും (High German) നീച ജർമനും (Low German) രണ്ടു സ്വതന്ത്ര സാഹിത്യഭാഷകൾതന്നെ ആയിരുന്നു. മാർട്ടിൻലൂഥർ തന്റെ ബൈബിൾ പരിഭാഷയ്ക്ക് ഈ രണ്ടു ദേശ്യഭേദങ്ങളും ഉപയോഗിച്ചില്ല. എല്ലാ ജർമൻകാർക്കും ബൈബിൾ പരിഭാഷ സ്വീകാര്യമാകണമെന്നുള്ളതിനാൽ ഉന്നത-മധ്യ-നീച ജർമനുകളുടെ വിദഗ്ധമായൊരു മിശ്രണത്തിലൂടെ രൂപപ്പെടുത്തിയതും പിൽക്കാലത്തു'ലൂഥറൻ ജർമൻ' എന്ന് അറിയപ്പെട്ടതുമായ ഒരു ഭാഷാമിശ്രമാണ് ലൂഥർ ഉപയോഗിച്ചത്. *ലൂഥർബൈബിളി*ന്റെ പ്രസാധകർ അത് അച്ചടിച്ച് പ്രചരിപ്പിച്ചതോടെ 'ലൂഥറൻ ജർമന്റെ' നില ഭദ്രമായി, ഉറച്ചു. ഉന്നത-നീച ജർമൻ ഭാഷകളുൾപ്പെടെ മറ്റെല്ലാ ഭാഷാഭേദങ്ങളെയും വെറും ദേശ്യഭാഷകളുടെ നിലയിലേക്കു വളരെ പെട്ടെന്നു പിന്തള്ളിക്കൊണ്ടു, 'ലൂഥർ ജർമൻ' ഭാഷ യാതൊരു വിവാദങ്ങളുമില്ലാതെ നിലവാരപ്പെട്ട ജർമൻ ഭാഷയായി (Standardised German) അവരോധിക്കപ്പെട്ടു. (എസ്.എച്ച്. സ്റ്റീൻബർഗ്, 1959: 90) മലയാളത്തിൽ ബെയിലിയുടെ മധ്യമാർഗഗദ്യരീതിക്കും ആ രീതിയിൽ രചിക്കപ്പെട്ട ബൈബിൾ ഉൾപ്പെടെയുള്ള ഗ്രന്ഥങ്ങൾക്കുമാണ് അച്ചടി എന്ന സാങ്കേതിക വിദ്യയിലൂടെ മുന്നേറാനും നിലവാരപ്പെടലിലൂടെ കേരളത്തിന്റെ ഗദ്യഭാഷയായി വികസിക്കുവാനും അവസരം ലഭിച്ചത്. അച്ചടിയിലൂടെ പ്രചരിച്ച മധ്യമാർഗഗദ്യരീതിയിൽ കാലികമായ മാറ്റങ്ങൾ മാത്രമാണു പിന്നീടുണ്ടായിട്ടുള്ളത്. അച്ചടി കൂടുതൽ വ്യാപകമായപ്പോൾ ഏ, ഓ എന്നീ സ്വരങ്ങളുടെ ഉപലിപികൾ പ്രചാരത്തിലായതും സംവൃതോകാരം ഉപയോഗിച്ചതും വിവിധഭാഷാഭേദങ്ങളിൽനിന്നു ധാരാളം പദങ്ങൾ അച്ചടിയിലേക്കു സ്വീകരിക്കപ്പെട്ടതും വിവിധതരം ഗദ്യവ്യവഹാരങ്ങൾക്കു സമർഥമായ തരത്തിൽ ഭാഷ വികാസം നേടിയതുമൊക്കെ, അച്ചടിയിലൂടെ നിലവാരപ്പെടുകയും ബഹുജനങ്ങളുടെ ആശയവിനിമയോപാധിയായിത്തീരുകയും ചെയ്ത ആധുനിക മലയാള ഗദ്യത്തിനു പിൽക്കാലത്തുണ്ടായ മാറ്റങ്ങൾ അഥവാ വളർച്ചയാണ്. തുടക്കത്തിൽ കാണുന്ന കർമണിപ്രയോഗ ബാഹുല്യവും പിന്നീടു

ദർശിച്ച സംസ്കൃത പദബഹുലതയും ഇപ്പോൾ അനുഭവപ്പെടുന്ന ഇംഗ്ലീഷ്ഭാഷാ സ്വാധീനതയും ഭാഷാപരമായ ചില തൽക്കാലീന സവിശേഷതകളോ സ്വാധീനതകളോ ആണ്. ഇത്തരം ഭാഷാവില ക്ഷണതകളിൽനിന്ന് മലയാളത്തിനു പൂർണവിമുക്തി സാധ്യവുമല്ല.

ബെഞ്ചമിൻ ബെയിലിയുടെ ബൈബിൾപരിഭാഷ കേരളത്തിൽ വ്യാപകമായി പ്രചരിക്കുന്നതിനും ബൈബിൾ പരിഭാഷയ്ക്കു വേണ്ടി ബെയിലി സ്വീകരിച്ച മധ്യമാർഗഗദ്യശൈലി സാർവത്രിക അംഗീകാരം നേടുന്നതിനും സഹായിച്ച മൂന്നു സംഗതികളുണ്ട്. അവയിൽ ആദ്യത്തേത്, മദ്രാസ് ഓക്സിലിയറി ബൈബിൾ സൊസൈറ്റി 'ഒരു ഭാഷയ്ക്ക് ഒരു ബൈബിൾ' എന്ന നയപ്രകാരം ബെയിലീബൈബിൾ അച്ചടിക്കുന്നതിനു തീരുമാനിച്ചതാണ്. കേരളത്തിൽ നിലനിന്നുപോരുന്ന തെക്കൻ-വടക്കൻ ഭാഷാഭേദങ്ങളെക്കുറിച്ച് മിഷനറിമാർ വേണ്ടതുപോലെ മനസ്സിലാക്കിയിരുന്നു. മലയാളമാണെങ്കിലും തെക്കർക്കു കേട്ടാൽ മനസ്സിലാകാത്ത വടക്കൻ മലയാളവും വടക്കർക്കു കേട്ടാൽ മനസ്സിലാകാത്ത തെക്കൻ മലയാളവും ഉച്ചാരണം, പദാവലി എന്നിക്കാര്യങ്ങളിൽ ഏകദേശം രണ്ടു ഭാഷകൾപോലെതന്നെയായിരുന്നു. ഇതിനു നടുവിൽ മധ്യകേരളത്തിലെ ഭാഷാരീതിയും (തെക്കിനും വടക്കിനുമിടയ്ക്കുള്ള ഈ ഭാഷാനിലയും ബെയിലിയുടെ മധ്യമാർഗഗദ്യരീതിക്കു താങ്ങായിരുന്നിരിക്കണം). ഇങ്ങനെ ശക്തമായ രണ്ടു ദേശ്യഭേദങ്ങൾ നിലനിൽക്കുന്നതിനാൽ വടക്കൻ മലയാളത്തിൽ പ്രത്യേകം ബൈബിൾ പരിഭാഷ വേണമെന്നുള്ള അഭിപ്രായം എഫ്. സ്പ്രിങ്ങിനെപോലുള്ള മിഷനറിമാർക്കുണ്ടായിരുന്നു. (മിഷനറി രജിസ്റ്റർ, 1820 ജനുവരി: 48) തുടക്കത്തിൽ ബൈബിൾ സൊസൈറ്റി ഈ നിലപാട് അംഗീകരിക്കുകയും അതുപ്രകാരം കോട്ടയത്ത് ബെയിലിയും തലശ്ശേരിയിൽ സ്പ്രിങ്ങും ബൈബിൾ പരിഭാഷ ആരംഭിക്കുകയും ചെയ്തു. (മിഷനറി രജിസ്റ്റർ, 1824 ജനുവരി: 61) രണ്ടു പരിഭാഷകളും ബൈബിൾ സൊസൈറ്റിയുടെ മദ്രാസ് ഓക്സിലിയറി കമ്മിറ്റിക്ക് സമർപ്പിച്ചു. (മിഷനറി രജിസ്റ്റർ, 1823 ജനുവരി: 54) എന്നാൽ ബെയിലിയുടെ ബൈബിൾ പരിഭാഷ അച്ചടിക്കുന്നതിനാണ് ബൈബിൾ സൊസൈറ്റി തീരുമാനമെടുത്തത്. (മിഷനറി രജിസ്റ്റർ, 1824 സെപ്റ്റംബർ: 405) കേരളത്തിലെ സുറിയാനിക്രിസ്ത്യാനികൾക്ക് എത്രയും വേഗം ബൈബിൾ ലഭ്യമാക്കണമെന്നുള്ളതായിരുന്നു ഈ തീരുമാനത്തിനു പിന്നിലെ പ്രേരണ. അങ്ങനെ ബൈബിൾ സൊസൈറ്റിയുടെ ഔദ്യോഗിക ബൈബിളായി ബെയിലീബൈബിൾ അംഗീകരിക്കപ്പെട്ടു. ഇത് ഒരു വിധത്തിൽ മലയാളഭാഷയുടെ ഭാഗ്യംകൂടിയായിത്തീർന്നു. നേരെമറിച്ച്, സ്പ്രിങ്ങിന്റെ ബൈബിൾകൂടി അച്ചടിക്കപ്പെട്ടിരുന്നുവെങ്കിൽ 'മലയാള ഭാഷയുടെ നിലവാരപ്പെടൽ

തെക്കൻ-വടക്കൻ ഭാഷകളുടെ അടിസ്ഥാനത്തിൽ പ്രത്യേകം പ്രത്യേകം ആകുമായിരുന്നു. അത് 'ഒരു നാടും രണ്ടു ഭാഷയും' എന്ന അവസ്ഥ ഉണ്ടാകുന്നതിനുള്ള സാധ്യത ഇവിടെ സൃഷ്ടിക്കുമായിരുന്നേനെ; കുറഞ്ഞപക്ഷം മലയാളഭാഷയുടെ മാനകീകരണത്തെ വളരെ വൈകിക്കുകയെങ്കിലും ചെയ്യുമായിരുന്നു. ഏതായാലും അത് ഉണ്ടായില്ലെന്നുമാത്രമല്ല, ഗദ്യരചനയിൽ തെക്കൻരീതി പ്രബലമായിക്കഴിഞ്ഞപ്പോൾ, വടക്കൻ കേരളത്തിലും അത് അനുകരിക്കപ്പെടുകയുമുണ്ടായി. (ഭാഷാപോഷിണി, 1093 ചിങ്ങം: 8-9)

രണ്ടാമത്തെ കാര്യം: കേരളത്തിൽ, കോട്ടയത്ത്, 1823-ൽ മലയാളം അച്ചടി ആരംഭിച്ചതിനുശേഷവും ദീർഘകാലത്തേക്ക് മലയാളം അച്ചടിയുടെ ഒരേയൊരു കേന്ദ്രം കോട്ടയംതന്നെയായിരുന്നു എന്നുള്ളതാണ്. തിരുവനന്തപുരത്തു സർക്കാർ പ്രസ്സ് സ്ഥാപിച്ചത് 1836-ൽ ആയിരുന്നു. ബാസൽ മിഷനോടനുബന്ധിച്ച് "1840-മുതൽ മലയാളം അച്ചടിക്കുന്ന ഒരു കല്ലച്ച് മംഗലാപുരത്തു പ്രവർത്തിച്ചിരുന്നതായി മനസ്സിലാക്കാം." (പി.ജെ. തോമസ്, 1989: 357) എന്നാൽ ആധുനിക അച്ചടി സമ്പ്രദായത്തിലേക്കെത്താൻ അവർ പിന്നെയും വൈകി. 1845 ലാണ് കൊച്ചിയിൽ സർക്കാർ പ്രസ്സ് ഉണ്ടാകുന്നത്. 1853-ലാണ് തിരുവനന്തപുരം കേരളവിലാസം അച്ചുകൂടം സ്ഥാപിക്കപെട്ടത്.

മൂന്നാമത്തെ കാര്യം: കോട്ടയം സി.എം.എസ്. പ്രസ്സ് പുസ്തക പ്രസാധനത്തിലും ആനുകാലികങ്ങളുടെ പ്രസിദ്ധീകരണത്തിലും എന്നും വളരെ മുമ്പിലായിരുന്നു എന്നുള്ളതാണ്. 1824-ൽ *മത്തായിയുടെ സുവിശേഷം* എന്ന ചെറു പുസ്തകവും *ചെറുപൈതങ്ങൾക്ക... കഥകൾ* എന്ന ചെറുതല്ലാത്ത പുസ്തകവും മദ്രാസ് ടൈപ്പ് ഉപയോഗിച്ച് അച്ചടിച്ചുകൊണ്ട് പുസ്തകപ്രസാധനത്തിലേക്കു പ്രവേശിച്ച ബെയിലിയും സി.എം.എസ്. പ്രസ്സും പിന്നെ വിശ്രമം എന്തെന്നറിഞ്ഞിട്ടില്ല. 1829-ൽ ബൈബിൾ *പുതിയനിയമം* പ്രസിദ്ധപ്പെടുത്തിയതോടെ മലയാളതർജമയുടെയും പുസ്തക പ്രസാധനത്തിന്റെയും ചരിത്രത്തിൽ ബെയിലി അജയ്യനായിത്തീർന്നു. 1830-ൽ കോട്ടയം സി.എം.എസ്. പ്രസ്സിൽ നാല് യന്ത്രങ്ങളിലാണ് ഒരേസമയം അച്ചടി നടന്നിരുന്നത് എന്നുള്ളതിൽനിന്ന് ആ സ്ഥാപനത്തിൽ നടന്നിരുന്ന അച്ചടി ജോലികളുടെ ബാഹുല്യം മനസ്സിലാക്കാമല്ലോ? ഭാഷയുടെ അടിസ്ഥാന ഗ്രന്ഥങ്ങളായ വ്യാകരണവും നിഘണ്ടുവുമുൾപ്പെടെ നൂറുകണക്കിനു പുസ്തകങ്ങൾ സി.എം. എസ്. പ്രസ്സിൽ അച്ചടിക്കപ്പെട്ടു. ഇതിനുപുറമേയാണ് എണ്ണമില്ലാത്തത്ര ട്രാക്ടുകളും ലഘുലേഖകളും അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്. ഇവയൊക്കെ എല്ലാ വിഭാഗം വായനക്കാരിലേക്കുമെത്തുകയും അവരുടെ ഭാഷാബോധത്തെയും രചനാശൈലിയെയും

സ്വാധീനിക്കുകയും ചെയ്തു. ആനുകാലികപ്രസിദ്ധീകരണങ്ങളുടെ കാര്യത്തിലും സി.എം.എസ്. പ്രസ്സ് പുറകിലായിരുന്നില്ല. ബെഞ്ചമിൻ ബെയിലിയുടെ കാലത്തുതന്നെയാണ്, ജോൺ ഹോക്സ്‌വർത്തിന്റെ പത്രാധിപത്യത്തിൽ *ജ്ഞാനനിക്ഷേപം* സി.എം.എസ്. പ്രസ്സിൽ നിന്ന് അച്ചടിച്ചു പ്രസിദ്ധപെടുത്തിത്തുടങ്ങിയത്. പിന്നീട് *സന്ദിഷ്ട വാദി, വിദ്യാസംഗ്രഹം, മലയാളമിത്രം* തുടങ്ങി പ്രഖ്യാതങ്ങളായ അനവധി ആനുകാലികങ്ങൾ അവിടെ അച്ചടിക്കപ്പെട്ടുപോന്നു.

ബെഞ്ചമിൻ ബെയിലിയുടെ ഭാഷാരീതി *പഴയനിയമ*പുസ്തകങ്ങളിൽ, *പുതിയനിയമ*പുസ്തകങ്ങളെ അപേക്ഷിച്ചു കുറെക്കൂടി മെച്ചമാകുന്നുണ്ട്. യൊശുവായുടെ പുസ്തകത്തിൽനിന്ന് ഒരു ഭാഗം:

> എന്റെ ശുശ്രൂഷക്കാരനായ മൊശെ മരിച്ചുപൊയി, അതുകൊണ്ട് ഇപ്പൊൾ എഴുനീറ്റ, നീയും ഈ ജനം ഒക്കെയും ഈ യർദെന്ന അക്കരെ, ഞാൻ യിസ്രാഎൽ പുത്രൻമാരായവർക്ക കൊടുക്കുന്ന ദെശത്തെക്ക കടപ്പിൻ.
>
> നിങ്ങളുടെ കാലടി ചവിട്ടുന്ന സ്ഥലത്തെ എല്ലാം, ഞാൻ മൊശയൊട പറഞ്ഞ പ്രകാരം, ഞാൻ നിങ്ങൾക്ക തന്നിരിക്കുന്നു. വനവും ഈ ലെബാനൊനും തുടങ്ങി, വലിയ നദിയായ ഫറാത്ത എന്ന നദിവരെയും ഹിത്തായക്കാരുടെ ദെശം ഒക്കെയും, സൂര്യാസ്തമനത്തിന നെരെ വലിയ സമുദ്രം വരെയും, നിങ്ങളുടെ അതൃത്തി ആയിരിക്കെണം.
>
> നീ ജീവനൊടിരിക്കുന്ന നാൾ ഒക്കെയും ഒരു മനുഷ്യനും നിന്റെ മുമ്പാകെ നിൽക്കയില്ല: ഞാൻ മൊശയൊടകൂടെ ഉണ്ടായിരുന്ന പ്രകാരംതന്നെ നിന്നൊടകൂടെ ഉണ്ടാകും: ഞാൻ നിന്നെ കൈവിടുകയില്ല, നിന്നെ ഉപെക്ഷിക്കയും ഇല്ല. (1:2–5)

ഭാഷമാത്രമല്ല, ചിഹ്നനംപോലും ഏറെ മെച്ചമായിരിക്കുന്നു. *പുതിയനിയമ* പുസ്തകങ്ങളിൽ വാക്യാവസാനം നക്ഷത്രചിഹ്നം നൽകുന്നതേയുള്ളു. എന്നാൽ ഇവിടെ വാചകമവസാനിക്കുന്നിടത്തു പൂർണവിരാമംതന്നെ ഇട്ടിരിക്കുന്നു. *പുതിയനിയമ*ത്തിൽ പാഠത്തിനുള്ളിൽ അൽപ്പവിരാമം, പൂർണവിരാമം തുടങ്ങി ചിഹ്നങ്ങൾ ഉപയോഗിച്ചിട്ടില്ല. *പഴയനിയമ*ത്തിൽ അൽപ്പവിരാമം, പൂർണവിരാമം, ഭിത്തിക തുടങ്ങിയ എല്ലാചിഹ്നങ്ങളും ഉപയോഗിച്ചിട്ടുണ്ട്. ഉദ്ധൃതഭാഗത്ത് എന്നതുപോലെ ബെയിലീബൈബിളിൽ മിക്കഭാഗത്തും കാണാൻ കഴിയുന്നത്, ഡോ.സ്കറിയ സക്കറിയ ചൂണ്ടിക്കാട്ടിയിട്ടുള്ളതുപോലെ, ആധുനിക മലയാള ഗദ്യത്തോടു തോളുരുമ്മി നിൽക്കുന്ന ഭാഷയാണ്. “ചുരുക്കം ചില വാക്കുകളിലോ വാക്യഘടനകളിലോ അനുഭവപ്പെടുന്ന പഴക്കച്ചുവ അവഗണിച്ചാൽ ഒന്നാംതരം ആധുനിക മലയാള ഗദ്യമാണു അവരുടെ (ബെയിലി,

ഗുണ്ടർട്ട്) തർജമകളിൽ കാണുന്നത്. അവർ തർജമ നടത്തിയ കാലത്തും തൊട്ടടുത്തുള്ള ദശകങ്ങളിലും മലയാളത്തിലുണ്ടായ മറ്റു ഗദ്യകൃതികൾ നിഷ്പക്ഷ ബുദ്ധിയോടെ പരിശോധിച്ചാൽ ബൈബിൾ തർജമകൾ ഗദ്യശൈലിയുടെ ആധുനികീകരണത്തിൽ വഹിച്ച പങ്കു ബോധ്യമാകുന്നതാണ്." (പി.ജെ. തോമസ്, 1989: 450) ബെഞ്ചമിൻ ബെയിലിയുടെ ബൈബിൾ പരിഭാഷ മുൻനിർത്തി, "ഭാഷാഗദ്യത്തിന്റെ വികാസത്തെ സംബന്ധിച്ചിടത്തോളം നിർണായകമായ ഒരു സ്ഥാനം വേദപുസ്തക വിവർത്തനത്തിനുണ്ട്" എന്നുള്ള ഡോ. ഡി. ബഞ്ചമിന്റെ അഭിപ്രായം അടിവരയിട്ട് ഉറപ്പിക്കാൻ കഴിയും. (സംസ്കാരകേരളം, 1996–97, ഒക്ടോബർ–മാർച്ച്: 35) *ബെയിലീബൈബിളി*ലെ പദാവലിയിലും വാക്യഘടനയിലും അവിടിവിടെ അനുഭവപ്പെടുന്ന 'പഴക്കച്ചുവ' ഒരു ന്യൂനതയല്ല; തൽക്കാലീന ഭാഷാസവിശേഷതയാണ്. നൂറുവർഷത്തിനുശേഷം ഒരു മലയാളി ഇന്നത്തെ ഒരു പുസ്തകം വായിക്കുമ്പോൾ അയാൾക്ക് അതിലെ ഭാഷ അറുപഴഞ്ചനായി അനുഭവപ്പെട്ടേക്കും; അപ്പോൾ പിന്നെ ഇന്നത്തെ മലയാളിക്ക് നൂറ്റിയെഴുപത്തഞ്ചു വർഷംമുമ്പത്തെ ഭാഷ പഴഞ്ചനായി തോന്നുന്നതിൽ വിശേഷിച്ചൊന്നും ഇല്ല.

"ഒരു ഭാഷയുടെ പരിണാമം ഒരു സംസ്കാരത്തിന്റെ പരിണാമം തന്നെയാണ്. എഴുത്തച്ഛൻ മലയാള പദ്യഭാഷയുടെ വികാസപരിണാമങ്ങൾക്ക് എങ്ങനെ കാരകശക്തിയായോ അതുപോലെ ബെഞ്ചമിൻ ബെയിലിയും ഡോ. ഹെർമ്മൻ ഗുണ്ടർട്ടും ഭാഷാഗദ്യത്തിന്റെ വികാസത്തിനു പ്രേരകമായി. എഴുത്തച്ഛൻ സമകാലീനമായ ബ്രാഹ്മണ പൗരോഹിത്യഭാഷയെ നിരസിച്ചുകൊണ്ട് കേരളത്തിലെ ഭാഷാഭേദവികാസത്തിന് യത്നിച്ചു. ബൈബിൾപരിഭാഷകളിലൂടെ ബെയിലിയും ഗുണ്ടർട്ടും സാക്ഷാൽക്കരിച്ച ദൗത്യവും ഇതുതന്നെ. അവർ തങ്ങളുടെ കാലത്തു നിലനിന്ന സംസ്കൃത പ്രഭാവിതമായ ലിഖിതഗദ്യത്തെ നിരാകരിച്ച് ജനങ്ങളുടെ 'നടപ്പുഭാഷ'യെ സ്വയം വരിച്ചു. അന്നു പാണ്ഡിത്യം എന്നാൽ സംസ്കൃത സാഹിത്യജ്ഞാനമായിരുന്നു. സംസ്കൃതം ആകട്ടെ നാടുവാഴികളുടെയും നമ്പൂതിരിമാരുടെയും സ്വകാര്യഭാഷയും അവരുടെ വിനിമയ മാധ്യമവുമായിരുന്നു. ഈ ഭാഷ സാധാരണ ജനങ്ങൾക്ക് അഗമ്യമായിരുന്നുവന്ന് ബെയിലിയും ഗുണ്ടർട്ടും മനസ്സിലാക്കി. ഭാഷാപരമായ ഈ ബോധോദയമാണ് അവരെ സാധാരണക്കാരന്റെ ഭാഷയിൽ ബൈബിൾ പരിഭാഷപ്പെടുത്താൻ പ്രേരിപ്പിച്ചത്. അതുകൊണ്ട് പ്രസ്തുതപരിഭാഷകളെ ജനതതി സന്തോഷത്തോടെ സ്വാഗതം ചെയ്തു. ബെയിലിയാണ് മലയാളഗദ്യത്തിലേക്ക് 'നാട്ടുതനിമ'യെ പ്രത്യാനയിച്ചത്." ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ ഈ നിരീക്ഷണം വളരെ അർഥവത്താണ്. ബെയിലീബൈബിൾ പദാനുപദ

പരിശോധനയ്ക്കു വിധേയമാക്കുമ്പോൾ, തെളിവു സാമഗ്രികളുടെ പിന്തുണയോടെ സ്വരൂപിക്കാൻ കഴിയുന്ന നിഗമനവും ഇതുതന്നെയാണ്.

*രാമായണ*ത്തിന്റെയും *മഹാഭാരത*ത്തിന്റെയും പരിഭാഷയിലൂടെ കേരളത്തിന്റെ ആദ്ധ്യാത്മികമണ്ഡലത്തിൽ സഹസ്രസൂര്യപ്രഭ വിതറുകമാത്രമല്ല എഴുത്തച്ഛൻ ചെയ്തത്. ഭക്തിജ്ഞാനസാഹിത്യങ്ങളുടെ വാണിത്രിവേണിസംഗമം ഒരുക്കി, മലയാളിയെ അതിൽ നിമജ്ജനം ചെയ്യിച്ച്, അവന്റെ സാംസ്കാരിക ബോധത്തിൽ പുതിയൊരു അഭിരുചി സൃഷ്ടിച്ചുകൊണ്ട്, മലയാളത്തിന്റെ എഴുത്തച്ഛനും മലയാളികളുടെ എക്കാലത്തെയും എഴുത്താശാനുമാകുകയായിരുന്നു ആ കവികുലപതി. ഇത് മലയാള പദ്യസാഹിത്യത്തിൽ സംഭവിച്ച കാര്യം. ഇതിനു സമാനമായ ഒരു സംഗതി മലയാള ഗദ്യസാഹിത്യത്തിലും സംഭവിച്ചു. ബൈബിളിന്റെ പ്രസാധനത്തിലൂടെ ബെഞ്ചമിൻ ബെയിലി ആദ്ധ്യാത്മികമണ്ഡലത്തിൽ പുതിയൊരു സഹസ്രസൂര്യപ്രഭ സൃഷ്ടിച്ചു. അതോടൊപ്പം ലോകസാഹിത്യത്തിലേക്ക്, ഏകദേശം പതിമ്മൂന്നു നൂറ്റാണ്ടുകൊണ്ട് പശ്ചിമേഷ്യയിൽ വളർന്നു വികസിച്ച അക്ഷരകലയുടെ ലോകത്തേക്ക്, മലയാളിയെ കൈപിടിച്ചുയർത്തി. മലയാള കവിത വളർന്നതും പുഷ്ടിപ്രാപിച്ചതും മതത്തിന്റെയും ആദ്ധ്യാത്മികതയുടെയും വിരൽതുമ്പിൽ തൂങ്ങിനടന്നുകൊണ്ടായിരുന്നു. ചീരാമന്റെ *രാമചരിത*വും നിരണം കവികളുടെ *രാമായണം, മഹാഭാരതം, ഭഗവത്ഗീത* എന്നിവയും ചെറുശ്ശേരിയുടെ *കൃഷ്ണഗാഥ*യും എഴുത്തച്ഛന്റെ *അദ്ധ്യാത്മ രാമായണം, ഭാരതം, ഭാഗവതം* എന്നീ കൃതികളും ഉദാഹരണങ്ങൾ. മലയാളഗദ്യത്തിന്റെ കഥയും അങ്ങനെ തന്നെ. ബെയിലിക്കുമുമ്പുള്ള പ്രാചീന ഗദ്യകൃതികളും ബെയിലിയിൽ തുടങ്ങുന്ന ആധുനിക ഗദ്യവും ഉള്ളടക്കത്തിൽ മതസാഹിത്യമാണ്. കേരളത്തിൽമാത്രമല്ല ലോകത്തെല്ലായിടത്തും വളർച്ചയുടെ ആദ്യഘട്ടത്തിൽ ഭാഷാസാഹിതിക്കു താങ്ങായിരുന്നതു മതങ്ങളാണ്. പിന്നീടു ശാസ്ത്രം വളർന്നപ്പോൾ ആ ചുമതല അത് ഏറ്റെടുത്തു. മതം പരിപോഷിപ്പിച്ച സാഹിത്യത്തിൽ പൊതുവേ പദ്യത്തിനായിരുന്നു ഊന്നൽ. ശാസ്ത്രത്തിന്റെയും സാങ്കേതിക വിദ്യയുടെയും വികാസത്തോടുകൂടിയാണു ഗദ്യം മേൽക്കൈ നേടിയത്. എഴുത്തച്ഛൻ ഇന്ത്യയുടെ ഇതിഹാസങ്ങളെ മലയാളിക്കു സ്വന്തമാക്കിത്തന്നപ്പോൾ ബെഞ്ചമിൻ ബെയിലി ലോകത്തിന്റെ ഇതിഹാസത്തെ നമുക്കു സ്വന്തമാക്കിത്തന്നു. *ആദ്ധ്യാത്മ രാമായണം* കിളിപ്പാട്ടും *ഭാരതം* കിളിപ്പാട്ടും പരിഭാഷകളാണെന്നുള്ള ചിന്ത ഒരു മലയാളിയെയും അലോസരപ്പെടുത്തുന്നില്ല. കോളജുകളിലെയും സർവകലാശാലകളിലെയും ക്ലാസ്സ്മുറികളിലല്ലാതെ

മറ്റൊരിടത്തും അക്കാര്യം ഇപ്പോൾ ആരും ഉരിയാടാറുമില്ല. അതു പോലെയാണ് മലയാളിക്ക് ഇന്നു ബൈബിളും. ക്രിസ്തുവിന്റെ ജീവിതത്തിലൂടെയും ഉപദേശങ്ങളിലൂടെയും ഉപമകളിലൂടെയും *പഴയനിയമ*ത്തിലെ കവിതകളിലൂടെയും തത്വചിന്തയിലൂടെയും കഥകളിലൂടെയും നിത്യേന കടന്നു പോകുന്ന ഒരാളെയും താൻ വായിച്ചുകൊണ്ടിരിക്കുന്നതൊരു വിവർത്തനകൃതിയാണെന്നുള്ള കാലുഷ്യം ബാധിക്കാറില്ല. അത്രയ്ക്കതു മലയാളത്തിന്റേതായി ത്തീർന്നു. മലയാളകവിതയിൽ 'എഴുത്തച്ഛനെടുത്ത ഭാഷാക്രമ ക്കണക്കു'പ്രകാരം ബെഞ്ചമിൻ ബെയിലി മലയാളഗദ്യത്തിൽ വര ഞ്ഞിട്ട ഗ്രന്ഥങ്ങളുടെ ലൈബ്രറിയാണു ബൈബിൾ. ഘടനാപര മായിമാത്രമല്ല, രൂപത്തിലും ഭാവത്തിലും ആധുനിക മലയാളഗദ്യം ഓരില ഈരിലയിട്ട്, ചെടിയായി മരമായി വളർന്നത് ബെഞ്ചമിൻ ബെയിലിയുടെ കൃതികളിലൂടെയാണ്. ബെയിലിതന്നെ തുടക്കം കുറിച്ച അച്ചടിയും അദ്ദേഹത്തിന്റെ അച്ചടിശാലയിൽനിന്നുതന്നെ പ്രസിദ്ധപ്പെടുത്തിയ പത്രമാസികകളും ആധുനിക വിദ്യാഭ്യാസവും ഗദ്യവികാസത്തിന് വളവും വെള്ളവും പ്രകാശവും നൽകി, അതിനെ പരിപോഷിപ്പിച്ചു.

# 5
# നിഘണ്ടുക്കൾ

ഒരു ഭാഷയ്ക്ക് അവശ്യം വേണ്ടുന്ന അടിസ്ഥാന ഗ്രന്ഥങ്ങളാണ് നിഘണ്ടുക്കളും വ്യാകരണകൃതികളും. "സാഹിത്യ സമ്പത്തുകൊണ്ടും ബഹുമുഖമായ വിജ്ഞാനത്തെ ആധാരമാക്കി നിർമിക്കപ്പെട്ടിട്ടുള്ള ശാസ്ത്രഗ്രന്ഥങ്ങളുടെ ബാഹുല്യംകൊണ്ടും സമുന്നതമായ നില സമാർജിച്ചിട്ടുള്ള ഭാഷകളിൽ അവയുടെ അസ്ഥിവാരമായ ശബ്ദസമൂഹങ്ങളെ കഴിയുന്നിടത്തോളം സമഗ്രമായിത്തന്നെ വിശകലനം ചെയ്തു വിവരിക്കുന്ന കോശഗ്രന്ഥങ്ങളുടെ ആവശ്യം ഒഴിച്ചുകൂടാത്തതാണെന്നു പറയേണ്ടതില്ലല്ലോ." (എസ്. ഗുപ്തൻനായർ, 1990: 199) വ്യാകരണങ്ങളും നിഘണ്ടുക്കളുമില്ലാത്ത ഭാഷകളെ അവികസിതങ്ങളായേ കണക്കാക്കാൻ കഴിയൂ. വികസിതഭാഷകളെ സംബന്ധിച്ചിടത്തോളം സാഹിത്യസമ്പുഷ്ടിയും ഗ്രന്ഥപ്രചാരവും പോലെതന്നെ പ്രധാനമാണ് വ്യാകരണ-കോശഗ്രന്ഥങ്ങളുടെ ലഭ്യതയും. "ശാസ്ത്രീയ രീതിയിൽ നിർമിതങ്ങളായ മലയാളം നിഘണ്ടുക്കളിൽ ആദ്യത്തേതാണ് ബെഞ്ചമിൻ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടു. 1846-ലാണ് അതു പ്രസിദ്ധീകൃതമായത്. നമ്മുടെ നിഘണ്ടു പ്രസ്ഥാനത്തിന് ഒരിക്കലും ഇടറാത്ത ഒരടിത്തറയിട്ട ആ മഹാകൃതിക്കും അതിന്റെ കർത്താവിനും അർഹിക്കുന്ന പ്രചാരവും പ്രസിദ്ധിയും ഇനിയും സിദ്ധിച്ചിട്ടുണ്ടെന്നു പറഞ്ഞുകൂട." (സി.എൽ. ആന്റണി, 1989: 124) പദശേഖരണം, വ്യാഖ്യാനം, പ്രസാധനം എന്നീ കാര്യങ്ങളിലുള്ള വൈപുല്യവും സാമർഥ്യവുംകൊണ്ട് ഇന്നും ആരെയും അത്ഭുതപ്പെടുത്താൻ പോന്നതാണ് ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടു. 1849-ലാണ് ബെയിലീനിഘണ്ടുക്കളിൽ രണ്ടാമത്തേതായ ഇംഗ്ലീഷ്-മലയാളം നിഘണ്ടു പ്രസിദ്ധപ്പെടുത്തിയത്. പദസമ്പത്തിൽ തീരെ മോശമല്ല; ദീർഘകാലത്തേക്കു ലഭ്യമായിരുന്ന ഒരേയൊരു ഇംഗ്ലീഷ്-മലയാളം നിഘണ്ടു ഇതായിരുന്നു; മലയാളികൾക്ക് മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിനെക്കാൾ പ്രയോജനപ്രദം ഇംഗ്ലീഷ്-മലയാളം നിഘണ്ടുവാണ്.

എങ്കിലും ഈ നിഘണ്ടു ആദ്യ നിഘണ്ടുവിന്റെയത്രപോലും പിൽക്കാലത്ത് അറിയപ്പെടുകയും പഠിക്കപ്പെടുകയും ചെയ്തില്ല. നിഘണ്ടുവിന്റെ അലഭ്യതയായിരുന്നു ഇതിന്റെ കാരണമെന്നുള്ളതു വ്യക്തമാണ്. കോട്ടയം കോളജിലെ അധ്യാപനത്തിലൂടെയും ബൈബിൾ പരിഭാഷയിലൂടെയും ബെയിലി ആർജിച്ച ഭാഷാവിജ്ഞാനം നിഘണ്ടുനിർമാണത്തിലൂടെ പൂർണതയിലെത്തുകയായിരുന്നു. കേരളത്തിലെത്തി മലയാളം പഠിക്കാൻ തുടങ്ങിയപ്പോൾമുതലേ നിഘണ്ടുവിന്റെ ആവശ്യകത ബെയിലിക്കു ബോധ്യപ്പെട്ടിരുന്നു. "Could I have obtained a Dictionary in the Language I would have preached in it before this time" എന്നു ബെയിലി എഴുതുന്നതിൽനിന്ന് മലയാളത്തിൽ ഒരു നിഘണ്ടു ലഭ്യമാകാത്തതിന്റെ ക്ലേശം എത്ര അധികമായി അദ്ദേഹത്തെ അലട്ടിയിരുന്നു എന്നു വ്യക്തമാണ്. (മൈക്രോഫിലിം സി.എം.എസ്.-4, യു.റ്റി.സി. ആർക്കൈവ്സ്, ബാംഗ്ലൂർ) പിന്നീട് ബൈബിൾ പരിഭാഷയിലേക്കു പ്രവേശിച്ചപ്പോൾ നിഘണ്ടു ഒരു അത്യാവശ്യ വസ്തുവായും അത് ഇല്ലാത്തത് ഒരു വലിയ ബുദ്ധിമുട്ടായും അദ്ദേഹത്തിന് അനുഭവപ്പെട്ടിരുന്നിരിക്കണം. ഒരു വിവർത്തകനെ സംബന്ധിച്ചിടത്തോളം ദ്വിഭാഷാ നിഘണ്ടുക്കൾ ഒഴിച്ചുകൂടാനാകാത്തതാണ്.

ദ്വിഭാഷാ നിഘണ്ടുകാരൻ പദവ്യാഖ്യാനത്തിനു സമാനാർഥകമായ മറ്റൊരു പദം ഉപയോഗിക്കുന്ന (സമതുലനം) അതേ പ്രവർത്തനമാണു തർജമയിൽ പരിഭാഷകൻ നിർവഹിക്കുന്നത്. ബെയിലിയുടെ ബൈബിൾ പരിഭാഷയിലേതുപോലെ പദാനുപദ തർജമയാകുമ്പോൾ മൂലഗ്രന്ഥത്തിലെ മുഴുവൻ പദങ്ങൾക്കും ലക്ഷ്യഭാഷയിൽ സമാനാർഥകമായ പദങ്ങൾ കണ്ടെത്തുകയാണു വിവർത്തകന്റെ മുഖ്യജോലി. നിഘണ്ടുകാരനെപ്പോലെ പരിഭാഷകനും ഒരു ഭാഷയിലെ സമൃദ്ധമായ കോശസമ്പത്താണു തെരയുന്നത്. ബെയിലി ബൈബിൾപരിഭാഷാസന്ദർഭത്തിൽ മറ്റൊരു ജോലികൂടി നിശ്ശബ്ദം ചെയ്തുകൊണ്ടിരുന്നു: നിഘണ്ടുവിന്റെ നിർമാണത്തിനുള്ള സാമഗ്രികൾ ശേഖരിക്കുകയായിരുന്നു അത്. അതായത് ബെയിലിയുടെ ബൈബിൾ പരിഭാഷായത്നത്തിന്റെ ഉപോൽപ്പന്നമോ അനന്തരഫലമോ ആണ് അദ്ദേഹത്തിന്റെ നിഘണ്ടുക്കൾ.

## നിഘണ്ടുക്കൾ ബെയിലിക്കുമുമ്പ്

സംസ്കൃതഭാഷയിൽ രചിക്കപ്പെട്ട മണിപ്രവാള ലക്ഷണഗ്രന്ഥമായ *ലീലാതിലകം* ഒഴിച്ചുനിർത്തിയാൽ പാശ്ചാത്യമിഷനറിമാർ എത്തിച്ചേരുന്നതുവരെ മലയാളത്തിൽ വ്യാകരണഗ്രന്ഥങ്ങളോ നിഘണ്ടുക്കളോ ഉണ്ടായിരുന്നില്ല. അമരസിംഹൻ നിർമിച്ച *നാമലിംഗാനുശാസനം*പോലെ ചില കോശഗ്രന്ഥങ്ങൾ സംസ്കൃതത്തിൽ

പ്രചാരത്തിലുണ്ടായിരുന്നു. പദ്യരൂപത്തിൽ വർഗക്രമത്തിൽ പദങ്ങളെ പ്രതിപാദിക്കുകയാണ് അതിലെ രീതി. *അമരകോശം* കേരളത്തിലും പ്രചരിച്ചിരുന്നുവെങ്കിലും അതിന്റെ മാതൃകയിൽപോലും ഒരു കോശഗ്രന്ഥം മലയാളഭാഷയ്ക്കുണ്ടായിരുന്നില്ല.

അക്ഷരമാലാക്രമത്തിൽ ഒരു ഭാഷയിലെ പദങ്ങളെ അടുക്കി അർഥവിവരണം നൽകുന്നതാണ് ആധുനിക നിഘണ്ടുക്കളുടെ രീതി. മലയാളത്തിൽ ഇത്തരത്തിലുള്ള നിഘണ്ടുക്കളുണ്ടാകുന്നതു പാശ്ചാത്യ മിഷനറിമാരുടെ വരവിനുശേഷമാണ്. അർണോസ് പാതിരിയുടെ *Vocabularium Malabarico Lustianum* എന്ന മലയാളം - പോർത്തുഗീസ് നിഘണ്ടു, പൗലിനോസ് പാതിരിയുടെ മലയാളം -ഇംഗ്ലീഷ്-പോർത്തുഗീസ് നിഘണ്ടു, ഫാ. തെപ്പോസും അമാഡിസിമെയൊനുംചേർന്നു രചിച്ച പോർത്തുഗീസ്-മലയാളം നിഘണ്ടു, ആഞ്ചലോസ് ഫ്രാൻസിസിന്റെ മലയാളം-ലത്തീൻ, പോർട്ടുഗീസ് നിഘണ്ടു, 1774-ൽ പീറ്റർ സ്റ്റീഫൻ ഒ.സി.ഡി. രചിച്ച പോർത്തുഗീസ്-മലയാളം-ലത്തീൻ നിഘണ്ടു, 1782-ൽ ഒരു ഈശോസഭാ വൈദികൻ തയ്യാറാക്കിയതും വത്തിക്കാനിലെ ബോർജിയാ ഗ്രന്ഥശേഖരത്തിൽ കാണുന്നതുമായ ഒരു മലയാളം-പോർത്തുഗീസ് നിഘണ്ടു, ബിഷപ്പ് ഇൽദഫൊൻസിന്റെ മലയാളം ലത്തീൻ-പോർത്തുഗീസ് നിഘണ്ടു, ഗുണ്ടർട്ട് തന്റെ നിഘണ്ടു നിർമാണത്തിൽ ഉപാദനവസ്തുവായി ഉപയോഗിച്ചിട്ടുള്ള രണ്ടു വരാപ്പുഴ നിഘണ്ടുകൾ ($V_1$ എന്നു പരാമർശിക്കുന്ന മലയാളം-പോർത്തുഗീസ് നിഘണ്ടുവും $V_2$ എന്നു പരാമർശിക്കുന്ന പോർത്തുഗീസ്-മലയാളം നിഘണ്ടുവും), ക്ലമന്റ് പിയാനിയൂസിന്റെ നാടോടി മലയാളത്തിന്റെ നിഘണ്ടു എന്നിവയാണ് ബെഞ്ചമിൻ ബെയിലിക്കുമുമ്പ് തയ്യാറാക്കപ്പെട്ടിട്ടുള്ള പൂർണമോ അപൂർണമോ ആയ നിഘണ്ടുക്കൾ. ഇതിൽ ചിലതിനു കൈയെഴുത്തു കോപ്പികൾ ഉണ്ടായിട്ടുണ്ട്. അവയിൽ അച്ചടിയിലെത്തിയത് ഒരെണ്ണംമാത്രം-അർണോസ് പാതിരിയുടെ നിഘണ്ടു. അത് 1986-ൽ കേരളസാഹിത്യ അക്കാദമി പ്രസിദ്ധീകരിക്കുകയുണ്ടായി. “വിദേശീയരായ മിഷനറിമാരുടെ ആദ്യകാല നിഘണ്ടു നിർമാണപ്രവർത്തനങ്ങൾ പൊതുവേ പദസംഭരണം മാത്രമായിരുന്നു. അവർ സംഭരിച്ച സാമഗ്രികളെല്ലാം മലയാളം പഠിക്കുന്ന വിദേശികളെ ഉദ്ദേശിച്ചുള്ളതായിരുന്നതിനാൽ അവ അമ്പഴക്കാട്ടെയും വാരാപ്പുഴയിലെയും കത്തോലിക്കാ സെമിനാരികൾക്കു വെളിയിൽ പ്രചരിച്ചിരുന്നില്ല എന്നതാണു വാസ്തവം... നിഘണ്ടു എന്ന നിലയിൽ അവരുടെ നിഘണ്ടുക്കളോരോന്നും സ്വയം സമ്പൂർണമല്ലെങ്കിലും അവ മലയാള നിഘണ്ടു നിർമാണത്തിന്റെ സാങ്കേതികവിദ്യ പ്രദാനം ചെയ്തു.” (എം.എം. പുരുഷോത്തമൻ, ഭാഷാപോഷിണി, 1984 ഒക്ടോബർ-നവംബർ: 84)

## ബെയിലീനിഘണ്ടുക്കളും നിരൂപകരും

മലയാളത്തിലെ ആദ്യത്തെ അച്ചടിച്ച നിഘണ്ടു ആയിരുന്നതുകൊണ്ടും; നിഘണ്ടു നിർമാണതത്വങ്ങളനുസരിച്ചു തയ്യാറാക്കപ്പെട്ട ആദ്യമലയാള നിഘണ്ടു ആയിരുന്നതിനാലും; മലയാളം-ഇംഗ്ലീഷ് നിഘണ്ടു ആയിരുന്നതിനാൽ മലയാളഭാഷാ കാര്യങ്ങൾ കൂടുതൽ മനസ്സിലാക്കാൻ കഴിയുമെന്നുള്ളതിനാലും ബെയിലിയുടെതന്നെ രണ്ടാമത്തെ നിഘണ്ടുവിനെക്കാൾ ഇരട്ടിയോളം വലിപ്പം ഉണ്ടായിരുന്നതിനാലും കൂടുതൽ ശ്രദ്ധിക്കപ്പെട്ടത് ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടു ആണ്. ഗവേഷകരുടെയും പണ്ഡിതന്മാരുടെയും ശ്രദ്ധ കൂടുതൽ ആകർഷിച്ചിട്ടുള്ളതും മലയാളം-ഇംഗ്ലീഷ് നിഘണ്ടുവാണ്. ഈ നിഘണ്ടുവിന്, അതിന്റെ ആദ്യപതിപ്പിൽനിന്നു ചെറിയ ചില ഭേദങ്ങളോടുകൂടി, 1970-ൽ ഒരു രണ്ടാം പതിപ്പ് ഉണ്ടായിട്ടുണ്ട്. കോട്ടയം ഗുരുനാഥൻ പുസ്തകപ്രസാധകസ്ഥാപനത്തിനുവേണ്ടി വെട്ടംമാണി പ്രസാധനം ചെയ്തതായിരുന്നു ഈ പരിഷ്കരിച്ച പതിപ്പ്. ബെയിലിയുടെ ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിനും രണ്ടാമതൊരു പതിപ്പ് ഉണ്ടായിട്ടുണ്ട്.

കൊ.വ.1088-ൽ (ഏ.ഡി. 1913) എം. ശേഷഗിരിപ്രഭു എം.എ. ഇങ്ങനെ എഴുതി:

> ബെയിലിയുടേയും ഗുണ്ടർട്ടിന്റേയും കോശങ്ങൾ ഉണ്ടായി എത്രയോ വർഷങ്ങൾ കഴിഞ്ഞുപോയതുകൊണ്ടും അതിനിടയിൽ ഭാഷയ്ക്കു സിദ്ധിച്ച ഗ്രന്ഥാവലികളിലെ പദങ്ങൾ ഇവയിൽ കാണ്മാൻ ഇല്ലായ്കയാലും ഇവ നമ്മുടെ തൽക്കാലാവശ്യങ്ങളെ നിറവേറ്റുവാൻ മതിയാകുന്നതല്ല. ബെയിലിയുടെ കോശത്തിൽ സംസ്കൃതപദങ്ങൾ അധികവും ഭാഷാപദങ്ങൾ കുറഞ്ഞും ഇരിക്കുന്നതുകൂടാതെ പദങ്ങളുടെ അർഥങ്ങളെ പ്രയോഗംകൊണ്ടു സാധിപ്പിച്ചിട്ടില്ല. ശബ്ദോൽപ്പത്തിയിലും കാലക്രമാനുരൂപമായ അർഥ നിർണയത്തിലും ഇതു പ്രവേശിച്ചിട്ടേ ഇല്ല... സാഹിത്യത്തേയോ ശാസ്ത്രത്തേയോ സംബന്ധിച്ച ഇംഗ്ലീഷു പുസ്തകത്തെ മലയാളത്തിൽ പരിഭാഷപ്പെടുത്തുവാൻ ഇഛിക്കുന്ന ഒരു വിദ്വാന്റെ ആവശ്യങ്ങളെല്ലാം പൂർത്തിയാക്കുന്ന ഒരു ഇംഗ്ലീഷു മലയാളം നിഘണ്ടു ഭാഷയിൽ ഇല്ലെന്നത് അത്യന്തം ശോചനീയം തന്നെ. ബെയിലിയുടെ ഇംഗ്ലീഷു മലയാളം കോശം ഇപ്പോൾ എങ്ങും വിലയ്ക്കു കിട്ടാനില്ല.

*ജ്ഞാനനിക്ഷേപം* 1855 തുലാമാസത്തിലെ ലക്കത്തിൽ ഒരു *പുതിയ പുസ്തകം* എന്ന തലക്കെട്ടിൽ ഇങ്ങനെ ഒരു വാർത്ത കാണാം:

> കൊച്ചീക്കോട്ടെക്കകത്തെ ഇരിക്കുന്ന റവറന്ത ലാസറോൻ സായ്പ അവർകൾ ഇംഗ്ലീഷ മലയാളമായിം മലയാളം ഇംഗ്ലീഷായിട്ടും ഓരോ അകാരാദി പുസ്തകം അച്ചടിപ്പിച്ച ഒന്നായിട്ട കുത്തികെട്ടി താമസിയാതെ പ്രസിദ്ധപ്പെടുത്തുവാനിരിക്കുന്നു. മൂന്ന രൂപാ മാത്രം വില. ഈ പുസ്തകം ബേലിസായ്പവർകളുടെ വലിയ അകാരാദികളിൽനിന്ന ചുരുക്കി ഉണ്ടാക്കിയിരിക്കുന്നതാകുന്നു.

1855–ൽ തന്നെ ബെയിലിയുടെ രണ്ടു നിഘണ്ടുക്കൾക്കും 'കൺസൈസ് പതിപ്പ്' ഉണ്ടായി എന്നതിൽനിന്നു രണ്ടു കാര്യങ്ങൾ അനുമാനിക്കാം. ഒന്ന്, 1855–നു മുമ്പുതന്നെ ബെയിലി നിഘണ്ടുക്കൾ ലഭ്യമല്ലാതായി. രണ്ട്, ഈ 'കൺസൈസ് പതിപ്പുകൾ' ലഭ്യമായിരുന്നതുകൊണ്ടാകാം ബെയിലി നിഘണ്ടുകൾക്ക് അനന്തരപതിപ്പുകൾ ഉണ്ടാകാതെ പോയത്. "Dictionary, Malayalam & English, 4 to, f 2 15s., by Rev.B.Bailey; Dictionary, English & Malayalam, 8 Vo., f1 4s., by Rev. B.Bailey." ഇവ രണ്ടും സ്റ്റോക്കില്ല എന്ന അറിയിപ്പ് 1881–82ലെ *സി.എം.എസ്. പ്രൊസീഡിങ്സി*ൽ ഉണ്ട്. ലാസറോൺ സായ്പിന്റെ നിഘണ്ടുക്കളെക്കുറിച്ച് *മലയാള ഗ്രന്ഥസൂചി*യിൽ ഒന്നും പറയുന്നില്ല. എന്നാൽ മദ്രാസ് സിവിൽ സർവീസിലെ ഉദ്യോഗസ്ഥനായിരുന്ന ചാൾസ് കോളറ്റ് കോട്ടയം സി.എം.എസ്. പ്രസ്സിൽ അച്ചടിച്ച്, 1851–ൽ പ്രസിദ്ധപ്പെടുത്തിയ *The Malayalam Reader-A Selection of Original Papers* എന്ന കൃതിയുടെ മുഖവുരയിൽ, കൊച്ചിയിലെ ലാസറോൺ ഒരു നിഘണ്ടു അച്ചടിപ്പിച്ചുകൊണ്ടിരിക്കുന്നതായി എഴുതിയിട്ടുണ്ട്. തന്റെ 'റീഡറി'ന്റെ അവസാനം ഒരു അകാരാദി ചേർക്കാൻ ഉദ്ദേശിച്ചിരുന്നുവെങ്കിലും ഇക്കാരണത്താൽ അത് ഉപേക്ഷിക്കുന്നതായും അദ്ദേഹം പറയുന്നുവെന്നു ഡോ.സ്കറിയ സക്കറിയ പി.ജെ. തോമസിന്റെ *മലയാളസാഹിത്യവും ക്രിസ്ത്യാനികളും* എന്ന കൃതിയുടെ 'പൂരണ'ത്തിൽ ചൂണ്ടിക്കാട്ടുന്നു. (1989: 376)

ബെഞ്ചമിൻ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിൽ സംസ്കൃതവാക്കുകൾ അധികമുണ്ടെങ്കിലും ഈ ഗ്രന്ഥം വളരെ വിശേഷമായും ഉപയുക്തമായും ഇരിക്കുന്നു എന്നാണു പി.ഗോവിന്ദപ്പിള്ളയുടെ അഭിപ്രായം: "അദ്ദേഹത്തിന്റെ (റവറണ്ട് ബെയിലി സായ്പ്പ്) പ്രധാനഗ്രന്ഥം മലയാളം – ഇംഗ്ലീഷ്, ഇംഗ്ലീഷു-മലയാളം നിഘണ്ടുക്കൾ ഇവയാകുന്നു. അവ ക്രിസ്തുവർഷം 1846–നു കൊല്ലവർഷം 1021–ാ മാണ്ട് കോട്ടയത്തുവെച്ചു പ്രസിദ്ധപ്പെടുത്തി. അതിനുമുമ്പിൽ മലയാളഭാഷയ്ക്കു നിഘണ്ടു ഇല്ലായിരുന്നതിനാൽ അന്യജാതിക്കാർക്കും സ്വദേശക്കാർക്കും മലയാളം പഠിക്കുന്നതിനു വളരെ ബുദ്ധിമുട്ടും പ്രയാസവും ഉണ്ടായിരുന്നു. മലയാളം–

ഇംഗ്ലീഷു നിഘണ്ടുവിൽ സംസ്കൃത വാക്കുകൾ അധികമുണ്ട്. അതു വിൽസ്സൺ സായ്പ്പിന്റെ സംസ്കൃതനിഘണ്ടുവിന്റെ രീതിയനുസരിച്ചാകുന്നു. ആകപ്പാടെ ഈ ഗ്രന്ഥം വളരെ വിശേഷമായും ഉപയുക്തമായും ഇരിക്കുന്നു."

ഉള്ളൂർ എസ്.പരമേശ്വരയ്യർ ബെയിലി നിഘണ്ടുക്കളെക്കുറിച്ച് വളരെ ഔദാര്യപൂർവമാണ് എഴുതിയിട്ടുള്ളത്. മലയാളനിഘണ്ടു മാർഗത്തിലെ പഥപ്രദർശകൻ എന്ന നിലയിൽ ഉള്ളൂർ ബെയിലിയെ ആദരപൂർവം നോക്കിക്കാണുന്നു: "ബെയ്ലിയുടെ പുസ്തകങ്ങളിൽ അതിപ്രധാനമായി പരിഗണിക്കേണ്ടത് അദ്ദേഹത്തിന്റെ മലയാളം-ഇംഗ്ലീഷ് ഡിക്ഷനറി തന്നെയാണ്. എച്ച്.എച്ച്. വിൽസന്റെ സംസ്കൃത ഇംഗ്ലീഷ് ഡിക്ഷനറി 1832-ൽ പ്രസിദ്ധീകൃതമായി. ആ പുസ്തകത്തെ അനുകരിച്ചാണ് ബെയ്ലി അദ്ദേഹത്തിന്റെ മലയാളം-ഇംഗ്ലീഷ് നിഘണ്ടു നിർമിച്ചത്. അതിൽ സംസ്കൃതപദങ്ങളെയാണ് അധികമായി പ്രവേശിപ്പിച്ചിട്ടുള്ളതെന്നും ഭാഷാപദങ്ങൾ കുറവാണെന്നും ചിലർ പറയാറുണ്ട്. എന്നാൽ ഏതു പ്രസ്ഥാനത്തിലും ഒരു മാർഗദർശകനുണ്ടാകാവുന്ന ക്ലേശങ്ങളെപ്പറ്റി അൽപ്പമെങ്കിലും പര്യാലോചിക്കുവാൻ ഹൃദയമുള്ളവർക്കു പ്രസ്തുത ഗ്രന്ഥം ഒരു ഭഗീരഥപ്രയത്നത്തിന്റെ ഫലമാണെന്നു ബോധപ്പെടാതെയിരിക്കുകയില്ല. ബൈബിൾ തർജമകഴിഞ്ഞ് സായിപ്പ് ആരംഭിച്ച ആ നിഘണ്ടു 1846-ൽ പ്രസിദ്ധീകൃതമായി. അതോടുകൂടിത്തന്നെ അദ്ദേഹം എഴുതിത്തീർത്ത ഇംഗ്ലീഷ്-മലയാളം ഡിക്ഷണറി 1848-ലും അച്ചടിക്കപ്പെട്ടു." (വാല്യം IV, 1974: 144)

"1872-ൽ റവറണ്ട് ഗുണ്ടർട്ട് പ്രസിദ്ധംചെയ്ത മലയാളം നിഘണ്ടുവിന്റെ പൂർവഗാമികളിൽ റവറണ്ട് ബെയിലിയും റവറണ്ട് ലാസറനും യഥാക്രമം 1846-ലും 1856-ലും കോട്ടയത്തുനിന്ന് അച്ചടിച്ചിറക്കിയ രണ്ടു നിഘണ്ടുക്കളും... പ്രസ്താവ്യങ്ങളാകുന്നു. റവറണ്ട് ബെയിലിയുടെ ഗ്രന്ഥം വളരെ പ്രയോജനമുള്ളതാണെങ്കിലും അതിലെ ഒരു വലിയ ന്യൂനത മലയാളപദങ്ങളുടെയും സംസ്കൃത പദങ്ങളുടെയും പ്രാധാന്യം വേണ്ടതുപോലെ വിവേചനം ചെയ്തിട്ടില്ലെന്നുള്ളതാകുന്നു. തനി മലയാള പദങ്ങളേക്കാൾ അമൃണാളം, അജശൃംഗി തുടങ്ങി ഭാഷാ നിഘണ്ടുവിൽ പ്രവേശനം അർഹിക്കാത്തവിധം അപ്രസിദ്ധങ്ങളും, ഇതി, ച എന്നിങ്ങനെ ഭാഷയുടെ സ്വന്തമായി ഗണിക്കപ്പെടുവാൻ അയോഗ്യങ്ങളുമായ സംസ്കൃത പദങ്ങളാണ്, അതിൽ കൂടുതലായി നിരൂപിക്കപ്പെട്ടിട്ടുള്ളത്" എന്നു ഡോ.ഗോദവർമ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിനെക്കുറിച്ചു പറയുന്നു. (എസ്. ഗുപ്തൻനായർ, 1990: 120) ഇത് ഗുണ്ടർട്ട് പറഞ്ഞിട്ടുള്ള അഭിപ്രായങ്ങൾതന്നെയാണ്. തിരുത്തപ്പെടേണ്ട ഈ പ്രസ്താവന പിന്നീടു പലരും ആവർത്തിച്ചു. (വിശദാംശങ്ങൾ അന്യത്ര)

ബെയിലി തയ്യാറാക്കിയ നിഘണ്ടുനിർമാണത്തിനുള്ള ബലിഷ്ഠമായ അടിത്തറയിൽ അത്ഭുതകരമായ കരവിരുതോടെ ഒരു ഉത്തമ നിഘണ്ടു നിർമിച്ച ഡോ.ഹെർമൻ ഗുണ്ടർട്ട് തന്റെ മുൻഗാമിയുടെ നിഘണ്ടുവിനെക്കുറിച്ച് രേഖപ്പെടുത്തിയിട്ടുള്ള ചില നിരീക്ഷണങ്ങൾ ഇപ്രകാരമാണ്:

> It cannot be expected that the work should be compressed within the same compass as the Rev.Mr. Bailey's Dictionary. Not that the latter will always be found the more concise of the two. It is one of the chief defects of that, otherwise valuable, work, that it does not discriminate between Malayalam and Sanscrit terms and leaves the student completely in the dark, both as regards the etymology and the proportional importance of words. For it concedes to unknown and useless words (e.g.അജശൃംഗി, അമൃണാളം) as well as to those that are comparatively unimportant (as ഇതി, ച) more space, than to words of the genuine native stock that occur frequently in idioms of daily current use (e.g.അടുക്കുന്നു, അല്ല). In consequence it will be found, that the Sanscrit part of the present work (see for instance the compounds with അനു, അപ, അഭി) occupies less space than was the case in the former Dictionary, and this without any detriment to the subject matter. The progress made in the study of Sanscrit subsequent to the appearance of Dr. Wilson's Dictionary (on which the Sanscrit portion of Mr. Bailey's work is based) has enabled the writer to throw new light even on this part of this task. On the other hand he has endeavored to condense the matter presented into the shortest possible space. (1872: VI-VII)

ഗുണ്ടർട്ടിന്റെ നിരീക്ഷണങ്ങൾ ആപേക്ഷികമാണ്; വസ്തുതാപരമായ പിശകും ഉണ്ട്. (ഈ സംഗതി പിന്നീട് കൂടുതൽ വിശദമാക്കുന്നുണ്ട്).

കോട്ടയം നിഘണ്ടുക്കളെക്കുറിച്ച് സാമാന്യം വിശദമായ ഒരു പഠനം നിർവഹിച്ചിട്ടുള്ള ഡോ. എം.എം. പുരുഷോത്തമൻനായർ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിനെ താഴെക്കാണും വിധം വിലയിരുത്തുന്നു:

"ബഞ്ചമിൻ ബെയിലിയും റവ.റിച്ചാർഡ് കോളിൻസും നിർമിച്ച നിഘണ്ടുക്കൾ മലയാളത്തിനുമുമ്പുണ്ടായിട്ടുള്ള നിഘണ്ടുക്കളേക്കാൾ പദസംഭരണ വിഷയത്തിലും അർഥവിവരണത്തിലും ശാസ്ത്രീയമായ പ്രതിപാദനത്തിലും മികച്ചവയായിരുന്നു. താരതമ്യേന പൂർണങ്ങളും പ്രയോജനകരങ്ങളുമായ നിഘണ്ടുക്കളാണ് ഇവർ നിർമിച്ചത്. മലയാളം പഠിക്കാനാഗ്രഹിക്കുന്ന വിദേശികളെമാത്രമല്ല മലയാളികളെയും ഈ നിഘണ്ടുകാരന്മാർ ഇരുവരും മുന്നിൽക്കണ്ടിരുന്നു എന്നതാണ് അവരുടെ നിഘണ്ടുക്കളുടെ ഇതരാതിശായിത്വത്തിനുള്ള ഹേതു... വിൽസന്റെ സംസ്കൃതം - ഇംഗ്ലീഷ് നിഘണ്ടുവിലെ പദങ്ങൾ മിക്കവയും ബയ്‌ലിയുടെ നിഘണ്ടുവിൽ ഉണ്ട്. പ്രചാരം കണക്കിലെടുക്കാതെ വളരെയേറെ സംസ്കൃതപദങ്ങൾക്കു പ്രവേശനം അനുവദിച്ചിരിക്കുന്നു എന്നതാണ് ബെയിലിയുടെ നിഘണ്ടുവിന്റെ പ്രധാന ന്യൂനത. സംസ്കൃതപദപ്രചുരമായ സാഹിത്യഭാഷയുടെ എന്നപോലെ മലയാള വാമൊഴിയുടെയും നിഘണ്ടു നിർമിക്കുക എന്നതായിരുന്നു ബെയിലിയുടെ ലക്ഷ്യമെങ്കിലും വാമൊഴിയിലെ അതിസാധാരണമായ പദങ്ങൾക്കുപോലും നിഘണ്ടുവിൽ സ്ഥാനം ലഭിക്കാതെ പോയിട്ടുണ്ട്. മലയാളത്തിൽ പ്രയോഗമില്ലാത്ത സംസ്കൃതപദങ്ങൾ ചേർത്തതിന്റെ പേരിൽ ഗുണ്ടർട്ടുപോലും അന്യഥാ സ്വീകാര്യമായ ഈ നിഘണ്ടുവിനെ കുറ്റപ്പെടുത്തി. ചുരുക്കത്തിൽ ബയ്‌ലിയുടെ നിഘണ്ടു ഒരു മലയാളം-ഇംഗ്ലീഷ് എന്നതിനേക്കാൾ സംസ്കൃതം-ഇംഗ്ലീഷ് നിഘണ്ടുവിന്റെയും സംസ്കൃതം-മലയാളം നിഘണ്ടുവിന്റെയും പ്രയോജനമാണു നിർവഹിക്കുന്നത്. ശാസ്ത്രീയമായി ലേഖനങ്ങൾ തയ്യാറാക്കുകയോ വാമൊഴിയിൽനിന്നും ലിഖിത സാമഗ്രികളിൽനിന്നും മലയാള പദങ്ങൾ ആകാവുന്നത്ര സംഭരിക്കയോ ചെയ്യുന്നതിനുപകരം പദസംഭരണത്തിനു നിഘണ്ടുക്കളെ ആശ്രയിച്ചു എന്നത് ബെയിലിയുടെ നിഘണ്ടുവിന്റെ പ്രധാന ന്യൂനതയാണ്." (ഭാഷാപോഷിണി, 1984 ഒക്ടോബർ-നവംബർ: 84-85)

ഡോ.ടി.ബി. വേണുഗോപാലപ്പണിക്കർ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിനെ സമീപിക്കുന്നത് യാഥാർഥ്യബോധത്തോടും ഉദാരമനസ്ഥിതിയോടുംകൂടിയാണ്:

സാധാരണമല്ലാത്ത സംസ്കൃതപദങ്ങൾക്കു മലയാളത്തിൽ അർഥം നൽകുന്നതായി അദ്ദേഹം (ബെയിലി) പറയുന്നുണ്ട്. ആപീതം എന്നതിന് Drunk എന്നുകൂടാതെ 'പാനം ചെയ്യപ്പെട്ടത്' എന്നുകൂടി അർഥം പറയുന്ന രീതിയാണത്. ഇത്തരം പ്രത്യക്ഷത്തിൽ വെളിവാകുന്ന നിഷ്പാദനംകൂടാതെ അപരിചിതപദങ്ങൾക്കു തുല്യമായ പരിചിതപദംകൊണ്ടു അർഥം

പറയുന്ന രീതിയും ഉണ്ട്... ഉദ്ദേശികാരൂപങ്ങളുംകൂടി നാമങ്ങൾക്കു നൽകുന്നതുകൂടാതെ ക്രിയകൾക്കു ഭൂതരൂപവും പിൻവിനയെച്ചവും നൽകുന്നു. ഉദാഹരണം നോക്കുക: അളപ്പിക്കുന്നു, ച്ചു, പ്പാൻ v.c. to cause to measure, to get measured. ക്രമരഹിതമായ ഭാഷാകാര്യങ്ങൾ നിഘണ്ടുവിലാണു പ്രതിപാദിക്കേണ്ടതെന്നും ക്രമാനുസൃതമായ പ്രവൃത്തിനിയമങ്ങളാണു വ്യാകരണത്തിന്റെ വിഷയമെന്നും ബ്ളൂം ഫീൽഡിനെപ്പോലെ ബെയിലിയും കരുതിയിരിക്കണം.

ബെയിലി വാക്കിനു വാക്ക് എന്ന മട്ടിലേ അർഥം നൽകുന്നുള്ളു. പ്രയോഗങ്ങൾ ഉദാഹരിക്കുന്നില്ല. സാധാരണമല്ലാത്ത സംസ്കൃതപദങ്ങൾക്ക് അർഥം കൊടുക്കുമ്പോഴും അടുക്കുന്നു, അല്ല തുടങ്ങിയ അതിസാധാരണ പദങ്ങൾ വിടുന്നു. ധാതുവോ നിരുക്തിയോ (?) സജാത ദ്രാവിഡപദങ്ങൾ (Dravidian cognates) നൽകുന്നില്ല. അർഥവിവരണം ഇല്ലാത്തതും മതിയായ ഉദാഹരണം നൽകാത്തതും പ്രഖ്യാപിതലക്ഷ്യത്തിനു നിരക്കുന്നതല്ല. പ്രയോഗങ്ങളിലൂടെ നിഷ്പന്നമാകുന്നതാണ് അർഥം എന്ന വസ്തുത ദ്വിഭാഷാ നിഘണ്ടുവും മറക്കരുത്. വിഷമപദ നിഘണ്ടുവല്ലായ്കയാൽ തനി മലയാളവാക്കുകൾ വിടുന്നതും പോരായ്മതന്നെ. ചരിത്രാത്മക-താരതമ്യ നിഘണ്ടുവായി ഉദ്ദേശിക്കായ്കയാൽ ധാതുവോ നിരുക്തിയോ സജാതപദമോ ചേർക്കാത്തത് ഒരു കുറവല്ലന്നേ പറയാവൂ. സംസ്കൃതപദങ്ങളുടെ കാര്യവും വിധിപറയാൻ വിഷമിക്കുന്ന ഒന്നാണ്. എഴുത്തച്ഛൻ, ചെറുശ്ശേരി തുടങ്ങിയവരുടെ പാട്ടുകളിലും *ശ്രീകൃഷ്ണചരിതം* മണിപ്രവാളത്തിലും ഉള്ള സംസ്കൃതപദങ്ങൾ ഗദ്യത്തിലും വാമൊഴിയിലും കാണാഞ്ഞാലും തിരസ്ക്കരിക്കരുത് എന്ന നയമാണ് ഗുണ്ടർട്ട് (?) അനുവർത്തിക്കുന്നത്. അനവധി മണിപ്രവാള കൃതികളും ആട്ടക്കഥകളും അദ്ദേഹത്തിനു കിട്ടിയില്ല. മുൻകൃതികളിൽ പരിചയപ്പെട്ടതാണോ എന്നൊന്നും പരിഗണിക്കാതെയാണ് ബെയിലിയുടെ കാലത്തെ സംസ്കൃതാഭിജ്ഞരായ സാഹിത്യകാരന്മാർ സംസ്കൃതപദാവലി സ്വീകരിച്ചിരുന്നത്. പിന്നീടും വമ്രി 'പുഴു' എന്ന പദം ഉള്ളൂരുമാത്രമേ ഉപയോഗിച്ചുകാണൂ. പി.കെ. നാരായണപിള്ളമാത്രമേ ക്വാചിൽകം എന്നു പ്രയോഗിച്ചിട്ടുള്ളു. മറ്റുള്ളവർ 'ഒരിടത്തു' കൊണ്ടു തൃപ്തിപ്പെട്ടു. സംഗതി ഇങ്ങനെയിരിക്കെ മലയാളത്തിനു സംസ്കൃതനിഘണ്ടുവാകെത്തന്നെ സ്വന്തമാണെന്നു ബെയ്‌ലി ധരിച്ചതു ക്ഷന്തവ്യംതന്നെ. (ഭാഷാപോഷിണി, 1984 ഒക്ടോബർ-നവംബർ: 91)

ബെഞ്ചമിൻ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിനെക്കുറിച്ചുണ്ടായിട്ടുള്ള മറ്റൊരു നല്ല പഠനം പ്രൊഫ.എസ്.

ഗുപ്തൻനായരുടേതാണ്. അദ്ദേഹത്തിന്റെ പഠനത്തിൽനിന്നുള്ള പ്രസക്തഭാഗങ്ങൾ താഴെ ഉദ്ധരിക്കുന്നു:

> മലയാളത്തിന് ആദ്യമായി ഒരു നിഘണ്ടു എഴുതിയ മഹാനാണു ബെയിലി. ഒന്നര നൂറ്റാണ്ടുമുമ്പുള്ള മലയാളത്തിന്റെയും ഇംഗ്ലീഷിന്റെയും സ്വഭാവം ഒന്നിച്ചറിയാൻ ഏറ്റവും പ്രയോജനകരമായ ഗ്രന്ഥം ഏതെന്നു ചോദിച്ചാൽ അത് ബെയിലിയുടെ നിഘണ്ടുവാണെന്നു ഞാൻ നിസ്സംശയം പറയും... വിദ്യാഭ്യാസം സാർവത്രികമാകാൻ തുടങ്ങിയതോടുകൂടിയാണ് നിഘണ്ടുവിനു പ്രസക്തിയുണ്ടായത്. വീട്ടിലിരുന്നുകൊണ്ടു സംശയം തീർക്കാൻ ഒരു വഴികാട്ടി. 1846-ൽ ബെയിലിയുടെ നിഘണ്ടു പുറത്തുവന്നപ്പോൾ അഭ്യസ്തവിദ്യരായ കേരളീയർ എത്രകണ്ട് ആഹ്ലാദിച്ചിരിക്കും! പോർത്തുഗീസുകാരും വരാപ്പുഴ മെത്രാന്മാരും അർണോസു പാതിരിയും മറ്റും എഴുതിയ പഴയ നിഘണ്ടുക്കളൊന്നും പൊതുജനങ്ങൾ കണ്ടിട്ടില്ല... ബെയിലിയുടെ നിഘണ്ടുവിലും അർഥാന്തരങ്ങൾ 1,2,3 എന്ന അക്കം കൊടുത്തു കാണിച്ചത് ശാസ്ത്രീയമാണ്. 'ക:' എന്ന ശബ്ദത്തിന് ബ്രഹ്മാവ് തുടങ്ങിയ 19 അർത്ഥങ്ങൾ പറയുന്നു. ഇതു സംസ്കൃത നിഘണ്ടുവിനെ കണ്ണുമടച്ചു പിന്തുടർന്നതുകൊണ്ടു വന്ന ഒരു അധികത്തമാണ്. ഗുണ്ടർട്ടിലോ ശബ്ദതാരാവലിയിലോ 'ക:' എന്നൊരു ശബ്ദമേയില്ല.
>
> ഇപ്പറഞ്ഞതിൽനിന്നു ബെയിലിയിൽ പദാർഥമല്ലാതെ മറ്റൊന്നുമില്ലെന്ന് ധരിക്കരുത്. ചുരുക്കം ചില ശൈലികളും പഴഞ്ചൊല്ലുകളും ചെടികളുടെ പേരുകളും ഒക്കെയുണ്ട്. ചെടികൾക്കും വൃക്ഷങ്ങൾക്കും ശാസ്ത്രീയമായി വർഗ്ഗനാമങ്ങൾ കൊടുക്കാൻ ശ്രദ്ധിച്ചു: ഉദാ: കദംബം- Namclea Cadamba. ഉമ്മത്ത്- Daturalba. പുരാണപാത്രങ്ങളെപ്പറ്റിയുള്ള ലഘുവിവരങ്ങളും ബെയിലിയിലുണ്ട്.
>
> എന്നാൽ ഇതൊന്നുമല്ല ബെയിലിയിൽ നമ്മെ ആകർഷിക്കുന്നത്. മുമ്പു പറഞ്ഞതുപോലെ ഭാഷയുടെ അനലംകൃതമായ പഴക്കച്ചുവയാണ്. ഉദാ. കന്നവാക്ക്, ഏനം, കിണ്ണാണം, കുരുട്ടുകോൽ, വെന്നീർ (pure water), ഇറക്കാരാണ്മ, ഇറയിലി, ഉപ്പുതന്ത, ഉപ്പുകുറ്റി, കവിതക്കെട്ട് (കവിതാനിർമാണം എന്ന അർഥത്തിൽ), കറവക്കാണം, കമ്പക്കൂത്താടി (rope dancer) എന്നിങ്ങനെ എത്രയോ രസകരങ്ങളായ പഴയ പദങ്ങൾ !
>
> പാതിരിമലയാളം എന്ന് ആക്ഷിപ്തമായിത്തീർന്നതും ഇന്നത്തെ അഭിരുചിക്കു നിരക്കാത്തതും ആയ ചില പ്രയോഗങ്ങളും നിഘണ്ടുവിൽ ഉണ്ട്. ബീഭത്സിക്കുന്നു, പിന്തുണച്ചു, മൂത്രിക്കുന്നു, ഭാഷകേട് (deformity, ugliness), സമയകേട് (unsea-

sonable) എന്നിവ ഉദാഹരണം.'വട്ടി'(പലിശ എന്ന അർത്ഥ ത്തിൽ) ബെയിലിയിലുണ്ടെങ്കിലും 'വട്ടിപ്പണം' ഇല്ല. (1986: 107–111)

ഡോ. പി.ജെ. തോമസിന്റെ *മലയാളസാഹിത്യവും ക്രിസ്ത്യാ നികളും* എന്ന കൃതിക്ക്, ആഴവും പരപ്പുമുള്ള പഠനത്തിലൂടെ ഒരു 'ചർച്ചയും പൂരണവും' ചമച്ച ഡോ. സ്കറിയ സക്കറിയയുടെ അഭി പ്രായം നോക്കുക:

> ബയിലിയും ഗുണ്ടർട്ടും സാഹസികമായ ബൈബിൾ തർജമ യിലൂടെ നേടിയെടുത്ത മലയാളഭാഷാ പരിജ്ഞാനം നിഘണ്ടു നിർമാണത്തിലൂടെ പൂർത്തീകരിക്കുകയാണുണ്ടായത്... അനേകം സങ്കൽപ്പനങ്ങളും ആശയങ്ങളും ബൈബിൾ തർജമ യിലൂടെ സംക്രമിപ്പിക്കേണ്ടി വരുന്നു. ഇതിനു പുതിയ പദങ്ങൾ തന്നെ വേണ്ടിവരും. മലയാളത്തിൽ നവീനപദങ്ങൾ സുഗമ മായി ലഭിക്കാനുള്ള കുറുക്കുവഴി, സംസ്കൃതത്തിൽനിന്നു കടംകൊള്ളുക എന്നതാണ്. ബെയിലിയും ഗുണ്ടർട്ടും വ്യാപ കമായ സംസ്കൃതപരിചയം നേടി. മലയാളത്തിലെ സാഹിത്യ സൃഷ്ടികൾ ഒരു നൂറ്റാണ്ടു മുൻപ് പൊതുവേ സംസ്കൃത പ്രചുരമായിരുന്നു എന്ന കാര്യവും മറന്നുകൂടാ. ബെയിലിയു ടെയും ഗുണ്ടർട്ടിന്റെയും നിഘണ്ടുക്കളിൽ സംസ്കൃതപദങ്ങൾ ക്കുണ്ടായ പ്രാചുര്യത്തിന് ഇതു മതിയായ വിശദീകരണമാണ്. എന്നാൽ, ബെയിലി നിഘണ്ടുവിൽ മലയാളത്തിൽ ഒരിക്കലും കടന്നു വരാത്ത ചില സംസ്കൃതപദങ്ങൾക്ക് ഇടം നൽകി യിട്ടുണ്ട്. സംസ്കൃതപണ്ഡിതന്മാരുമായി ഉറ്റസമ്പർക്കത്തിലാ യിരുന്ന ബെയിലിക്ക് ഇക്കാര്യത്തിൽ ശാസ്ത്രഭദ്രമായ മാന ദണ്ഡം പാലിക്കാൻ കഴിഞ്ഞില്ല... മധ്യകേരളത്തിലെ ദേശ്യ ഭാഷാപദങ്ങൾക്കുവേണ്ടി ഗുണ്ടർട്ട് മുഖ്യമായും ഉപയോഗിച്ചത് ബെയിലിയുടെ നിഘണ്ടുവാണ്. 'B'എന്ന് അടയാളപ്പെടുത്തി അർഥം പറഞ്ഞിട്ടുള്ള നൂറുകണക്കിനു വാക്കുകൾ ഗുണ്ടർട്ട് നിഘണ്ടുവിലുണ്ട്. 'B' സൂചിപ്പിക്കുന്നതു ബയിലി നിഘണ്ടുവി നോടുള്ള കടപ്പാടാണ്. (പി.ജെ. തോമസ്, 1989: 395–397)

ബെഞ്ചമിൻ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിനെ ക്കുറിച്ചുണ്ടായിട്ടുള്ള പഠനങ്ങളിൽ ഏറ്റവും ശ്രദ്ധേയവും മൂല്യവത്തു മായുള്ളത് പ്രൊഫ. സി.എൽ. ആന്റണിയുടെ പഠനമാണ്. നല്ലൊരു വൈയാകരണന്റെയും ഭാഷാശാസ്ത്രജ്ഞന്റെയും ഉൾക്കാഴ്ച യോടുകൂടിയാണ് അദ്ദേഹം ബെയിലി നിഘണ്ടുവിനെ സമീപിച്ചി ട്ടുള്ളത്:

നിഘണ്ടു നിർമാണത്തിൽ ബെയിലി സ്വീകരിച്ചുകാണുന്നത് അന്നു പ്രചാരത്തിലിരുന്ന ലാറ്റിൻ ഇംഗ്ലീഷ് നിഘണ്ടുക്കളുടെ മാതൃകയാണെന്നു തോന്നുന്നു. നാമങ്ങളിലും ക്രിയകളിലും വരുന്ന ദുർഗ്രഹങ്ങളും ക്രമരഹിതങ്ങളുമായ പ്രത്യയങ്ങളിൽ ഏറ്റവും പ്രധാനങ്ങളായവ നിഘണ്ടുക്കളിൽ ചേർക്കുന്ന സമ്പ്രദായം അന്നു പ്രചാരത്തിലുണ്ടായിരുന്നു. മലയാളത്തെ സംബന്ധിച്ചിടത്തോളം നാമരൂപങ്ങളിൽ ഉദ്ദേശികയും സംബന്ധികയും ക്രിയാരൂപങ്ങളിൽ ഭൂതകാല പിൻവിനയച്ചരൂപങ്ങളുമാണ് ഇക്കൂട്ടത്തിൽപ്പെടുക. ഇവയിൽ ഉദ്ദേശികാരൂപവും സംബന്ധികാരൂപവും പരസ്പരം ബന്ധപ്പെട്ടിട്ടുള്ളവയാണ്. സീതയ്ക്ക്, തലയ്ക്ക്, കളിക്ക് എന്നിങ്ങനെ അകാരാന്ത ഇകാരാന്ത നാമങ്ങൾക്ക്, ക്ക്, പ്രത്യയവും മറ്റുള്ളവയ്ക്കു സാധാരണയായി ‘ഇനു’ പ്രത്യയവുമാണ് മലയാളത്തിൽ. ഇത്തരം രൂപങ്ങളുടെ സംബന്ധികാവിഭക്തികൾ യഥാക്രമം ഉടെ, ന്റെ എന്നുമാണ്. അതുകൊണ്ട് ഇവയിൽ ഏതെങ്കിലും ഒന്നിന്റെ പ്രത്യയം നിർദേശിച്ചാൽ മറ്റേതിന്റെ രൂപം സ്വയം സിദ്ധിച്ചുകൊള്ളും. ഈ വ്യാകരണകാര്യം ശരിക്കും മനസ്സിലാക്കി സ്വന്തം നിഘണ്ടുവിൽ നാമരൂപങ്ങളോടുകൂടി അവയുടെ സംബന്ധികാപ്രത്യയങ്ങളും ബെയിലി നൽകിയിരിക്കുകയാണ്. അതിന്റെ പിന്നിൽ ഒരു തികഞ്ഞ വൈയാകരണന്റെ സൂക്ഷ്മദൃഷ്ടിയാണു നമുക്ക് കാണാൻ കഴിയുക. ഭൂതകാല പ്രത്യയനിർദേശത്തിലും ഈ വൈദഗ്ധ്യം അദ്ദേഹം വെളിപ്പെടുത്തുന്നുണ്ട്. മലയാളത്തിലെ ഭൂതകാലത്തെപ്പോലെ അത്ര സങ്കീർണവും അപവാദബഹുലവുമായ ഒരു ശബ്ദരൂപം വേറെയില്ലെന്നുതന്നെ പറയാം. കൊല്ലുന്നു-കൊന്നു, ചെല്ലുന്നു-ചെന്നു എന്നാണെങ്കിൽ തല്ലുന്നു-തല്ലി, ചൊല്ലുന്നു-ചൊല്ലി എന്നാണ്. വേവുന്നു-വെന്തു, നോവുന്നു-നൊന്തു, എന്നാൽ ചാവുന്നു-ചത്തു, ആവുന്നു-ആയി, ചാരുന്നു-ചാരി, കോരുന്നു-കോരി പക്ഷേ ചോരുന്നു-ചോർന്നു, തോരുന്നു-തോർന്നു. ഇങ്ങനെ ഒരു വക. അതുപോലെ ‘തു’ പ്രത്യയം കൊയ്തു, കൊടുത്തു, വെന്തു, തന്നു, കുറിച്ചു, കുറഞ്ഞു എന്നിവയിൽ കാണുന്നതുപോലെ ധ്വനിപരമായ അനേകം വികാരങ്ങൾക്കു വിധേയമാകുന്നു. ഇതൊക്കെ ശരിക്കും മനസ്സിലാക്കിയിട്ടാണ് ബെയിലി അദ്ദേഹത്തിന്റെ നിഘണ്ടുവിൽ ക്രിയാരൂപങ്ങളോടുകൂടി ഭൂതകാലപ്രത്യയങ്ങളും കൊടുക്കാൻ മുതിർന്നിട്ടുള്ളത്. ചുരുക്കത്തിൽ ബെയിലീ നിഘണ്ടുവിന്റെ പശ്ചാത്തലത്തിൽ ഒരു വ്യാകരണപണ്ഡിതനെ നമുക്കുകാണാം... ഉള്ളടക്കം പരിശോധിക്കുമ്പോഴാണ് ബെയിലി നിഘണ്ടുവിന്റെ സാക്ഷാൽ മഹത്വം നമുക്കു ഗ്രഹിക്കാൻ കഴിയുക. സംഭാഷണഭാഷയെ

> പ്രത്യേകിച്ചു ദക്ഷിണകേരളത്തിലെ സംഭാഷണഭാഷയെ സംബന്ധിച്ചിടത്തോളം ഡോക്ടർ ഗുണ്ടർട്ടിനുപോലും അവലംബമാകത്തക്കവിധത്തിൽ അത്രയേറെ പദങ്ങൾ സാധാരണ സംഭാഷണതലത്തിൽനിന്ന് അദ്ദേഹം സംഭരിച്ചിട്ടുണ്ട്. പരമാർഥത്തിൽ 29 കൊല്ലക്കാലത്തെ നീണ്ട പരിശ്രമവും നിരന്തരമായ ഭാഷണ നിരീക്ഷണവും അദ്ദേഹം നിർവഹിച്ചത് ആ പ്രത്യേക രംഗത്താണ്. തികച്ചും ഫലപ്രദമായിരുന്നു ആ പ്രവർത്തനം... സാഹിത്യകൃതികളിലോ ശാസനങ്ങളിലോ മറ്റു രേഖകളിലോ ഗുണ്ടർട്ടിനു കണ്ടെത്താൻ കഴിയാത്ത അനേകം പദങ്ങൾക്ക്, പ്രത്യേകിച്ചു സംഭാഷണഭാഷയിലെ പദങ്ങൾക്കാധാരം ബെയിലിയുടെ നിഘണ്ടു മാത്രമാണ്. മിക്ക സ്ഥലത്തും ഈ കടപ്പാട് B എന്ന അക്ഷരം ചേർത്തുകൊണ്ട് ഗുണ്ടർട്ടു രേഖപ്പെടുത്തിയിട്ടുണ്ട്. അങ്ങനെയുള്ള 314 പദങ്ങൾ എന്റെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്... മാതൃകയ്ക്കു വേണ്ടിമാത്രം ഏതാനും പദങ്ങൾ. നട്ടംതിരിയുക എന്ന അർഥത്തിൽ നട്ടം കുത്തുക, പ്രമേഹരോഗത്തിനു നീരൊഴിവ്, മുളക്കൂട്ടം എന്ന അർഥത്തിൽ പരുവ, വാങ്ങുന്നവൻ എന്ന അർത്ഥത്തിൽ കോളാൾ, സാമർഥ്യം, ശക്തി എന്നീ അർഥത്തിൽ മിച്ചം, തെരുവ് എന്നതിനു നടമാളി– ഇങ്ങനെ പോകുന്നു അവയുടെ നീണ്ട പട്ടിക. (1989: 129,131, 133)

“ആധുനികരീതിയിൽ ആദ്യമായി (1846–ൽ) ഒരു മലയാളം ഇംഗ്ലീഷു നിഘണ്ടു (A Dictionary of High and Colloquial Malayalam and English) പ്രസിദ്ധപ്പെടുത്തിയ റവറണ്ട് ബി. ബെയിലി വളരെയേറെ തനിമലയാളപദങ്ങളും അമരകോശത്തിലെ സംസ്കൃതപദങ്ങൾ ഏതാണ്ടു മുഴുവൻതന്നെയും ഉൾക്കൊള്ളിച്ചിട്ടുണ്ട്. മലയാള നിഘണ്ടുനിർമിതിയുടെ ഉപജ്ഞാതാവെന്ന പ്രശസ്തി ആ മഹാനു സിദ്ധിച്ചിട്ടുണ്ടെങ്കിലും അദ്ദേഹത്തിന്റെ പ്രതിപാദനരീതി അപര്യാപ്തമാണ്.” മലയാള മഹാനിഘണ്ടുവിന്റെ അവതാരികയിൽ പൂർവനിഘണ്ടുകാരന്മാരുടെ സംഭാവനകളെക്കുറിച്ചു പ്രതിപാദിക്കുന്നിടത്ത് ശൂരനാട് കുഞ്ഞൻപിള്ള ബെയിലിയെക്കുറിച്ചു പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്. തുടർന്ന് അദ്ദേഹത്തിന്റെ നിഘണ്ടുവിന്റെ അപര്യാപ്തതകൾ ചൂണ്ടിക്കാട്ടുന്നു. അവ ഗുണ്ടർട്ട് ചൂണ്ടിക്കാട്ടിയിട്ടുള്ള കാര്യങ്ങൾതന്നെയാണ്–മലയാള പദങ്ങളെയും സംസ്കൃത പദങ്ങളെയും വേർതിരിച്ചു കാണിച്ചിട്ടില്ല; വാക്കുകളുടെ വ്യുത്പത്തിയെ സംബന്ധിച്ചു പരാമർശിക്കുന്നില്ല എന്നിവ.

മേൽ പരാമർശിച്ചിട്ടുള്ളതെല്ലാം ബെയിലിയുടെ മലയാളം–ഇംഗ്ലീഷ് നിഘണ്ടുവിനെക്കുറിച്ചാണ്. എന്തുകൊണ്ടോ ബെയിലിയു

ടെ ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിനെക്കുറിച്ച് അധികം പഠനങ്ങളോ പരാമർശങ്ങളോ ഉണ്ടായിട്ടില്ല. രണ്ടു പതിപ്പുകൾ (1849 നവംബർ; 1868 മാർച്ച്) ഈ നിഘണ്ടുവിനുണ്ടായി; അതുകൂടാതെ ലാസറോൺ സായ്പ്പിന്റെ സംഗൃഹീത പതിപ്പും ഉണ്ടായിട്ടുണ്ട്. ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിനെക്കുറിച്ച് ശ്രദ്ധയിൽപ്പെട്ടിട്ടുള്ള പരാമർശയോഗ്യമായ പഠനം സി.കെ. മൂസ്സതിന്റേതാണ്. അദ്ദേഹം ഇങ്ങനെ എഴുതുന്നു:

> ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിന്റെ ആദ്യപതിപ്പ് 1849 നവംബറിൽ പ്രസിദ്ധീകൃതമായി– A Concise Dictionary of English and Malayalam. രണ്ടാം പതിപ്പ് 1868 മാർച്ചു മാസത്തിലും പ്രസിദ്ധപ്പെടുത്തി.
>
> രണ്ടാം പതിപ്പിന്റെ ഒരു പഴയകോപ്പി എന്റെ വശമുണ്ട്. അതിൽ ഒന്നും രണ്ടും പതിപ്പുകളുടെ ആമുഖം ചേർത്തിട്ടുണ്ടുതാനും. രണ്ടാം പതിപ്പിന്റെ പ്രസിദ്ധീകരണ സമയത്തു ബെയിലി സായിപ്പ് ഇംഗ്ലണ്ടിലായിരുന്നു. അദ്ദേഹത്തിന്റെ നിർദേശമനുസരിച്ചു ഒരു സുഹൃത്തു രണ്ടാം പതിപ്പ് കോട്ടയത്തുനിന്നിറക്കി. അതിൽ പരിഷ്കാരങ്ങളൊന്നും വരുത്താൻ കഴിയാഞ്ഞതിൽ ഖേദം രേഖപ്പെടുത്തിയിട്ടുണ്ട്: "This being the first work of the kind ever published it cannot ofcourse be expected to be perfect or incapable of improvement. Of this the author is fully *sensible* and therefore claims the *indulgence* and *candour* of every impartial consulter of a work which has been executed with no little labour and a desire to give the correct rendering of the words in Malayalam in all their meanings" എന്നിങ്ങനെ ഒന്നാം പതിപ്പിന്റെ മുഖവുരയിൽ തന്റെ വിനയസ്വഭാവം പ്രകടമാക്കുന്നു. മാത്രമല്ല, "I would indulge the hope that this second edition now issued will meet with equally favourable patronage by His Highness the present enlightened Maharaja of Travancore, by His Highness's learned and accomplished brother the Elaya Rajah" എന്ന് ആയില്യം, വിശാഖം എന്നീ രണ്ടു രാജാക്കന്മാരോടും നന്ദി രേഖപ്പെടുത്തിയിട്ടുണ്ട്. ഇളയ രാജാവ്, റസിഡന്റ് കല്ലൻ സായിപ്പ്, മദിരാശി ഗവർമ്മെന്റ് എന്നീ കേന്ദ്രങ്ങളിൽനിന്നു മുൻനിഘണ്ടുവിനെന്നപോലെ സഹായങ്ങൾ ലഭിച്ചതിനു നന്ദി രേഖപ്പെടുത്തിയിട്ടുമുണ്ട്.

എല്ലാ പഠിതാക്കളും ഗവേഷകരും ബെഞ്ചമിൻ ബെയിലി നിഘണ്ടു രചനയിലും പ്രസാധനത്തിലും നിർവഹിച്ച പഥപ്രദർശക

പരമായ ദൗത്യം, ആ മഹൽകൃത്യം അർഹിക്കുന്ന ഗൗരവത്തോടെ, തിരിച്ചറിയുകയും അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. കെട്ടിലും മട്ടിലും പ്രൗഢഗംഭീരങ്ങളായ ആ രണ്ടു നിഘണ്ടുക്കൾ ഇന്നു മറിച്ചു നോക്കുന്നവർക്കുകൂടി അങ്ങനെ ചെയ്യുകയേ നിവൃത്തിയുള്ളു. പദശേഖരം, പദസംവിധാനം, പദവ്യാഖ്യാനം അഥവാ ലേഖകരചന, മുദ്രണം, ബയന്റിങ് എന്നീ കാര്യങ്ങളിൽ ഇന്നത്തെ ഏതു നിഘണ്ടുവിനോടു കിടപിടിക്കുവാനും പര്യാപ്തമാണ്, ഒന്നര നൂറ്റാണ്ടു മുമ്പ് അച്ചടിക്കപ്പെട്ട പ്രസ്തുത ഗ്രന്ഥങ്ങൾ. അന്നത്തെ നിഘണ്ടുവിലെ പദാവലിക്ക് ആധാരം അന്നത്തെ ഭാഷ എന്ന വസ്തുത വിസ്മരിക്കരുതെന്നുമാത്രം.

ഗവേഷകർ ബെയിലി നിഘണ്ടുവിനെക്കുറിച്ചു പൊതുവേ രേഖപ്പെടുത്തിയിട്ടുള്ള മണ്ഡനനിരൂപണം ഇങ്ങനെ സംഗ്രഹിക്കാം: മുമ്പ് നിഘണ്ടു ഇല്ലാതിരുന്നതിനാൽ മലയാളം പഠിക്കുന്നതിനു സ്വദേശികളും വിദേശികളും അനുഭവിച്ചിരുന്ന ബുദ്ധിമുട്ട് ഈ നിഘണ്ടു പരിഹരിച്ചു; ഗ്രന്ഥം വളരെ വിശേഷവും ഉപയുക്തവുമാണ്; പ്രസ്തുത ഗ്രന്ഥം ഒരു ഭഗീരഥപ്രയത്നത്തിന്റെ ഫലം; ഈ നിഘണ്ടു മലയാളം പഠിക്കാനാഗ്രഹിക്കുന്ന വിദേശികളെ മാത്രമല്ല സ്വദേശികളെയും മുമ്പിൽകണ്ടു; സാധാരണമല്ലാത്ത സംസ്കൃത പദങ്ങൾക്കു മലയാളത്തിൽ തുല്യമായ പരിചിത പദംകൊണ്ട് അർഥം പറയുന്നു. നാമങ്ങളുടെ ഉദ്ദേശികാ-സംബന്ധികാ രൂപങ്ങളും ക്രിയകളുടെ ഭൂതകാലരൂപവും പിൻവിനയെച്ചവും ചേർക്കുക വഴി ക്രമരഹിതമായ ഭാഷാകാര്യങ്ങൾ നിഘണ്ടുവിൽ പ്രതിപാദിക്കണമെന്ന ആധുനികഭാഷാശാസ്ത്രതത്ത്വം അറിഞ്ഞോ അറിയാതെയോ ബെയിലി പാലിച്ചു; നല്ലൊരു വൈയാകരണന്റെ സാന്നിധ്യംകൂടി ഈ നിഘണ്ടുവിൽ അനുഭവിച്ചറിയാൻ കഴിയും; ഭാഷാഗദ്യത്തിന്റെ വളർച്ചയ്ക്ക് സംസ്കൃതപദങ്ങൾ ഒഴിച്ചുകൂടാനാകാത്ത ഒരു ഘടകമാണെന്ന ധാരണയോടെ നിഘണ്ടു രചനയ്ക്കു തയ്യാറായ ബെയിലിയുടെ നിഘണ്ടു ഉദ്ഗ്രഥനാത്മകവും കലാപരവുമാണ്; ബെയിലീനിഘണ്ടുവിലെ സംസ്കൃതാതിപ്രസരത്തെ കുറ്റപ്പെടുത്താനാകില്ല; ബെയിലിക്കുശേഷവും കേരളത്തിലെ പണ്ഡിത ഭാഷയിൽ സംസ്കൃതാധിപത്യം നിലനിന്നുപോന്നു; നൂറ്റമ്പതുവർഷത്തെ മലയാളത്തിന്റെയും ഇംഗ്ലീഷിന്റെയും സ്വഭാവത്തെ ഒന്നിച്ചറിയുന്നതിന് ഈ നിഘണ്ടു സഹായകം; ലേഖക പ്രതിപാദനത്തിൽ ശാസ്ത്രീയത പുലർത്തുന്നു; ശൈലി, പഴഞ്ചൊല്ല്, സസ്യലതാദികൾ, പുരാണകഥാപാത്രങ്ങൾ, ധാരാളം പഴയ പദങ്ങൾ എന്നിവയ്ക്കു നിഘണ്ടുവിൽ സ്ഥാനം നൽകി; നവീനപദങ്ങളുടെ ആവശ്യകതയും സാഹിത്യസൃഷ്ടികളിലെ സംസ്കൃതപ്രചുരതയുമാണ് നിഘണ്ടുവിലെ സംസ്കൃത ബഹുലതയ്ക്കു കാരണം; ഗുണ്ടർട്ട്

നിഘണ്ടുവിന് ബെയിലീനിഘണ്ടുവിനോടു കടപ്പാടുണ്ട്; ബെയിലീനിഘണ്ടുവിൽ തനി മലയാളപദങ്ങൾ ധാരാളമുണ്ട്; *അമരകോശ*ത്തിലെ സംസ്കൃതപദങ്ങൾ ഏതാണ്ടു മുഴുവൻതന്നെയും ഉൾപ്പെടുത്തി.

ബെയിലീനിഘണ്ടുവിനെക്കുറിച്ചുള്ള ഖണ്ഡനനിരൂപണം ഇങ്ങനെ ഒതുക്കിപ്പറയാം: മലയാള-സംസ്കൃതപദങ്ങൾ വിവേചിച്ചില്ല; പദവ്യുത്പത്തി ചൂണ്ടിക്കാട്ടിയിട്ടില്ല; അജശൃംഗി, അമൃണാളം എന്നിവപോലെ അറിയപ്പെടാത്തതും ഉപയോഗമില്ലാത്തതുമായ പദങ്ങളും ഇതി, ച എന്നിവപോലെ അപ്രധാനമായ പദങ്ങളും ഉൾപ്പെടുത്തി; നാട്ടുഭാഷയിൽപ്പെട്ട അടുക്കുന്നു, അല്ല എന്നിങ്ങനെയുള്ള പദങ്ങൾ ഒഴിവാക്കി; എച്ച്.എച്ച്. വിൽസന്റെ സംസ്കൃത-ഇംഗ്ലീഷ് നിഘണ്ടുവിനെ അതേപടി അനുകരിച്ചു; സംസ്കൃതപദങ്ങൾ കൂടുതലും ഭാഷാപദങ്ങൾ കുറവുമാണ്; മലയാളം - ഇംഗ്ലീഷ് നിഘണ്ടു എന്നതിനെക്കാൾ സംസ്കൃതം-ഇംഗ്ലീഷ്, സംസ്കൃതം-മലയാളം എന്ന സ്ഥിതിയുണ്ടായി; പ്രയോഗങ്ങളും ഉദാഹരണങ്ങളും ഇല്ല; സജാതീയ സമാനപദങ്ങൾ ചൂണ്ടിക്കാട്ടിയിട്ടില്ല. മലയാളത്തിൽ ഒരിക്കലും ഉപയോഗമില്ലാത്ത ചില സംസ്കൃതപദങ്ങൾക്കുകൂടി നിഘണ്ടുവിൽ സ്ഥാനം നൽകി-ഭാഷയിൽ ആദ്യമുണ്ടായ നിഘണ്ടുവിനെക്കുറിച്ചാണ് ഈ ദോഷസൂചനകൾ എന്നുള്ളത്, അവയുടെ ഗൗരവം ഒരു പരിധിവരെ കുറയ്ക്കും. സംസ്കൃതാതിപ്രസരം തുടങ്ങിയുള്ള പല പരാമൃഷ്ട ന്യൂനതകളെക്കുറിച്ചും വ്യത്യസ്തമായ പണ്ഡിതാഭിപ്രായമുണ്ടായിട്ടുണ്ടെന്നുള്ളത് മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുണ്ടല്ലോ. ഇപ്പറഞ്ഞതുകൊണ്ട് ബെയിലീനിഘണ്ടു സമഗ്രവും സമ്പൂർണവുമാണെന്ന് അർഥമാക്കുന്നതേയില്ല. അത്തരത്തിലുള്ള കാലാതിവർത്തിയായ ഒരു നിഘണ്ടു സങ്കൽപ്പത്തിലേ ഉണ്ടാകുകയുള്ളു. ഏതൊരു ഭാഷയിലെയും ആദ്യത്തെ നിഘണ്ടുക്കളാകുമ്പോൾ അതിന് പരിമിതികളുണ്ടാകുക സ്വാഭാവികമാണുതാനും. പരിമിതികൾ പരിഹരിക്കാനുള്ള ശ്രമത്തിൽനിന്നും വ്യത്യസ്തമായ ആവശ്യങ്ങളെ സംതൃപ്തമാക്കാനുള്ള പരിശ്രമത്തിൽനിന്നുമാണു പുതിയ പുതിയ നിഘണ്ടുക്കൾ പിറക്കുന്നത്.

## മലയാളം-ഇംഗ്ലീഷ് നിഘണ്ടു

ബെഞ്ചമിൻ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടു അന്നും ഇന്നും ഒരു ബൃഹത്ഗ്രന്ഥമാണ്. ഡമ്മി 1/4 വലിപ്പത്തിൽ, എട്ടു തുടക്കത്താളുകളും 852 പേജ് നിഘണ്ടുവും നാല് ഒടുക്കത്താളുകളും ഉൾപ്പെടെ ആകെ 864 പേജുകൾ ഈ ഗ്രന്ഥത്തിനുണ്ട്. തുകലും കനമുള്ള ഹാർഡ്ബോർഡും ഉപയോഗിച്ച് ബയണ്ട് ചെയ്തിരിക്കുന്ന

(Stiff cover/hard bound) നിഘണ്ടുവിന്റെ 'സ്പൈനിൽ' 'Bailey's Mal.-Eng. Dictionary' എന്ന് ഗിൽറ്റ് ഉപയോഗിച്ച് അച്ചടിച്ചിട്ടുണ്ട്. പുസ്തകത്തിന്റെ മുഖപത്രവും തുടക്കത്താളുകളും ഇംഗ്ലീഷിലാണ്. മഹാരാജാവിനുള്ള സമർപ്പണപത്രം, ആമുഖം (Preface), നിഘണ്ടുവിൽ ഉപയോഗിച്ചിട്ടുള്ള സംക്ഷിപ്തരൂപങ്ങൾ (Abbreviated terms used in this Dictionary), നിഘണ്ടുവിൽ മലയാള അക്ഷരമാലയ്ക്കു സമാനമായി നൽകുന്ന റോമൻ അക്ഷരങ്ങൾ (Application of the Roman Character to the Malayalim Albhabet as used in the Dictionary) എന്നിത്രയും കാര്യങ്ങളാണ് പ്രാരംഭ പേജുകളിലുള്ളത്. പ്രാരംഭ പേജുകൾക്ക് നമ്പർ റോമൻ (i-vii) അക്കത്തിലാണ്. പിന്നീട് 1 മുതൽ 852 പേജുകളിലായി 'A Dictionary of high and colloquial Malayalam and English'. ഒടുക്കത്താളുകളിൽ 'ERRATA' യാണു പ്രധാനം. അവസാന പേജിൽ (iv) ഒരു ചെറിയ 'ADDENDA' ഉണ്ട്– അടുത്തൂൺ, അമ്പാടി, അവൻ, കട, കാൽ ചെത്തം, കുന്തി, നിരപ്പൻ, പട്ടനൂൽ, പുനർവിസ്താരം എന്നിത്രയും വാക്കുകളാണ് അതിൽ വ്യാഖ്യാനിച്ചിട്ടുള്ളത് (അർഥം പറഞ്ഞിട്ടുള്ളത്). ഒടുക്കത്താളുകൾക്കും നമ്പർ റോമൻ അക്കത്തിലാണ്.

ബെയിലി പദശേഖരണത്തിനു സ്വീകരിച്ച മാർഗങ്ങളെക്കുറിച്ച്, നിഘണ്ടുവിന് High and Colloquial Malayalam and English എന്നു പേരിട്ടിരിക്കുന്നതിൽനിന്നുതന്നെ വ്യക്തമാണ്. പ്രത്യേകിച്ച്, അദ്ദേഹത്തിന്റെ ബൈബിൾ പരിഭാഷയുടെ പശ്ചാത്തലത്തിൽ ആലോചിക്കുമ്പോൾ ഇക്കാര്യം വളരെ വ്യക്തമാകും. സാമൂഹികമായി മുന്നാക്കം നിൽക്കുന്നവരും വിദ്യാസമ്പന്നരുമായവരുടെ ഭാഷയും പിന്നാക്കക്കാരായ ബഹുഭൂരിപക്ഷത്തിന്റെ സംസാരഭാഷയുംകൂടി സമന്വയിപ്പിച്ച് ഒരു മധ്യമാർഗ (middle path) ഗദ്യരീതി ആവിഷ്കരിച്ച് (നവീന മണിപ്രവാളഗദ്യം) അതിലേക്കാണു ബെയിലി ബൈബിൾ പരിഭാഷപ്പെടുത്തിയത്. ഉത്കൃഷ്ടഭാഷ അഥവാ ഉച്ചഭാഷ എന്നതുകൊണ്ട് ഉന്നതകുലജാതരുടെ സംസ്കൃതബഹുലമായ ഭാഷതന്നെയാണുദ്ദേശിക്കുന്നത്. അപകൃഷ്ടഭാഷ അഥവാ നീചഭാഷ എന്നതുകൊണ്ടുദ്ദേശിക്കുന്നതാകട്ടെ സാമാന്യജനത്തിന്റെ സംഭാഷണഭാഷയും. സാധാരണക്കാരുടെ 'ഠ വട്ടത്തിലുള്ള' ജിവിതത്തിൽ നിലവിലുള്ള ഭാഷയിലെ പദാവലി വളരെ പരിമിതമായിരിക്കും. എന്നാൽ വികസിതമായ സാഹിത്യം, വിവിധ വിജ്ഞാന ശാഖകൾ, ദർശനം എന്നിവയുടെ ഉടമകളായിരുന്ന ആര്യന്മാരുടെയും അവരുടെ സംസ്കൃതഭാഷയുടെയും കാര്യം അങ്ങനെയല്ല. തന്മൂലം മലയാളഭാഷയ്ക്ക് പുതിയപദങ്ങൾ ആവശ്യമായിവരുമ്പോൾ അതിന് ആശ്രയിക്കാവുന്നത്, അതിനോടകം

തന്നെ മലയാളത്തിന്റെ രൂപവും ഭാവവും നിർണയിച്ചു കഴിഞ്ഞ, സംസ്കൃതത്തെത്തന്നെയാണെന്നുള്ള ഉറച്ച ധാരണ ബെയിലിക്കുണ്ടായിരുന്നു. ക്ലാസ്സിക്ക് ഭാഷയായ ലാറ്റിനിൽനിന്നു യാതൊരു നിയന്ത്രണവുമില്ലാതെ പദം കടംകൊണ്ടു വളർന്ന സ്വന്തം മാതൃഭാഷയുടെ–ഇംഗ്ലീഷിന്റെ–ചിത്രവും അദ്ദേഹത്തിൻെറ മനസ്സിൽ ഉണ്ടായിരുന്നിരിക്കണം. "അന്നത്തെ സാഹിത്യഭാഷയിലും സംഭാഷണഭാഷയിലും പ്രയോഗിച്ചിരുന്ന പദങ്ങളെയാണ് High and Colloquial Malayalam എന്നതുകൊണ്ടു ബെയിലി വിവക്ഷിച്ചിട്ടുള്ളത്... സാഹിത്യഭാഷയിൽ പ്രയോഗിക്കാവുന്ന സംസ്കൃതപദങ്ങളെ ഡോ.വിത്സന്റെ സംസ്കൃതനിഘണ്ടുവിനെയും അമരകോശത്തെയും ആധാരമാക്കി സ്വീകരിക്കയാണ് അദ്ദേഹം ചെയ്തിട്ടുള്ളത്" എന്നിങ്ങനെ പ്രൊഫ. സി.എൽ. ആന്റണി ബെയിലിയുടെ സംസ്കൃതപദശേഖരണത്തെ ന്യായീകരിക്കുന്നു. (1989: 128–129)

കേംബ്രിഡ്ജ് നിഘണ്ടു colloquial എന്ന പദത്തെ ഇങ്ങനെ വ്യാഖ്യാനിക്കുന്നു: "informal and conversational, and more suitable for use in speech than in writing." ഇതിൽനിന്ന് colloquial സംഭാഷണഭാഷയെന്നു വ്യക്തം; അതിന്റെ വിപരീതാർഥത്തിൽ ഉപയോഗിച്ചിരിക്കുന്ന high എഴുത്തുഭാഷ അഥവാ സാഹിത്യഭാഷയെയാണു സൂചിപ്പിക്കുന്നത്. "The high Malayalim terms are chiefly derived from the Sancrit" എന്ന് ബെയിലി അദ്ദേഹത്തിന്റെ ആമുഖത്തിൽ ഇക്കാര്യം ഉറപ്പിച്ചു പറയുന്നുമുണ്ട്.

പദശേഖരണത്തെ സംബന്ധിച്ച് വ്യക്തമായ ചില സൂചനകൾ നിഘണ്ടുവിന്റെ ആമുഖത്തിൽ ബെയിലി നൽകിയിട്ടുണ്ട്:

(1) നിഘണ്ടുവിന്റെ ആമുഖത്തിൽ ബെയിലി ഇങ്ങനെ എഴുതുന്നു:

> "Very soon after his arrival in the country, upwards of twentynine years ago, he commenced collecting materials in order to supply this desideratum at some future period, should it please God to spare his life, which He has mercifully done. From that time he continued gradually to accumulate matter..."

ഇങ്ങനെ കേരളത്തിലെത്തിയ നാൾമുതൽ, ഭാഷ പഠിക്കുകയും ബൈബിൾ പരിഭാഷയിലേർപ്പെടുകയും ചെയ്തിരുന്നപ്പോഴൊക്കെ അദ്ദേഹം ഒരു നിഘണ്ടു മനസ്സിൽ കണ്ടുകൊണ്ട് 'കൂട്ടിക്കൂട്ടി'വെച്ച വാക്കുകൾ പ്രധാനമായും സംഭാഷണഭാഷയിൽനിന്നുള്ളതായിരുന്നിരിക്കണം. ബൈബിൾ പരിഭാഷാഘട്ടത്തിൽ സംസ്കൃത സാഹിത്യകൃതികളിൽനിന്നു സ്വീകരിച്ച പദങ്ങളും ഇക്കൂട്ടത്തിൽ ചേർത്തിരിക്കണം.

*അമരകോശ*ത്തിലെ ഏതാണ്ടെല്ലാ വാക്കുകളും ബെയിലി തന്റെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിൽ ഉൾപ്പെടുത്തി. ആ വാക്കുകൾക്ക് അമരകോശവ്യാഖ്യാതാക്കൾ നൽകിയിട്ടുള്ളതു കൂടാതെയുള്ള അർഥങ്ങൾ നൽകുന്നതിൽ ശ്രദ്ധിക്കുകയും ചെയ്തു. സംസ്കൃതനിഷ്പത്തിയുള്ള ഒട്ടനവധി വാക്കുകളും ബെയിലി നിഘണ്ടുവിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. അതിനു ബെയിലിക്കു പ്രത്യേകം സഹായകരമായിത്തീർന്നതു ഡോ. വിൽസന്റെ സംസ്കൃത നിഘണ്ടുവായിരുന്നു. പദതലത്തിൽ മലയാളത്തിനും സംസ്കൃതത്തിനും തമ്മിൽ വിവേചനം ആവശ്യമില്ലെന്നും സാഹിത്യകൃതികളിലുപയോഗിച്ചിട്ടുള്ള മുഴുവൻ സംസ്കൃതവാക്കുകളും മലയാളത്തിലും ഉപയോഗിക്കാമെന്നും ബെയിലി കരുതിയിരിക്കണം. ബെയിലി എന്നല്ല, ആരും അങ്ങനെ കരുതത്തക്കവിധത്തിൽ അത്ര അഗാധവും വ്യാപകവുമായിരുന്നു മലയാളത്തിന്മേലുള്ള സംസ്കൃതത്തിന്റെ സ്വാധീനത. “ബ്രാഹ്മണരുടെ സാഹിത്യവ്യാപാരത്തിനു മാധ്യമമായിരുന്നത് ആര്യഭാഷാപദങ്ങൾ കലർന്ന കേരളഭാഷയായിരുന്നു. രൂപിമതലത്തിൽ ആര്യഭാഷകളിലില്ലാതിരുന്ന പുരുഷ്യപ്രത്യയങ്ങൾ ലോപിച്ചുപോയി. പ്രാകൃതത്തിന്റെ സ്വഭാവമനുസരിച്ചു താലവ്യാദേശവും സാധാരണമായി. സാഹിത്യകൃതികൾപോലെതന്നെ ബ്രാഹ്മണർ ജ്യോതിശാസ്ത്രം, തച്ചുശാസ്ത്രം, തർക്കം, വേദാന്തം, മന്ത്രവാദം, വൈദ്യം തുടങ്ങി നിരവധി വിഷയങ്ങളെക്കുറിച്ച് ഗ്രന്ഥങ്ങൾ രചിച്ചു. ഇവയിലെല്ലാം ആര്യഭാഷാപദങ്ങൾ ലോഭ(?)മെന്യേ ആദാനം ചെയ്യപ്പെട്ടു. സംസ്കൃതവിഭക്ത്യന്തങ്ങളായ മലയാള ശബ്ദങ്ങൾ ആദ്യകാലകൃതികളിൽ കാണാമെങ്കിലും ലീലാതിലകകാരൻ ഏർപ്പെടുത്തിയ നിയന്ത്രണങ്ങൾ ഒട്ടൊക്കെ ഫലിച്ചു. വിദ്യാഭ്യാസംതന്നെ സിദ്ധരൂപത്തിലും അമരകോശത്തിലും തുടങ്ങി, കാവ്യനാടകാലങ്കാരതർക്കവ്യാകരണജ്യോതിഷവേദവേദാന്താദികളിലൂടെ പുരോഗമിക്കുന്ന സംവിധാനമുണ്ടായി. സംസ്കൃതവുമായുള്ള സജീവ സമ്പർക്കംമൂലം അതിഖരഘോഷങ്ങൾ, ഊഷ്മാക്കൾ, ഌകാരം, ഹകാരം ഇവയുടെ ഉച്ചാരണം ശരിക്കു മനസ്സിലാക്കാൻ സന്ദർഭമുണ്ടാകുകയും മാതൃവർണമാലയിൽ ഈ സ്വനിമങ്ങൾക്കും സ്ഥാനം ലഭിക്കുകയും ചെയ്തു. ഒടുവിൽ സംസ്കൃതത്തിൽനിന്ന് ഏതു പദവും ആദാനം ചെയ്യാമെന്ന സ്ഥിതിയുണ്ടായി.” (പി.എം. ജോസഫ്, 1984: 219–220) അപ്പോൾപ്പിന്നെ ലാറ്റിനും ഇംഗ്ലീഷുംപോലൊരു ബന്ധം സംസ്കൃതവും മലയാളവും തമ്മിലുണ്ടാകുന്നതിലൂടെയേ മലയാളത്തിനു വളരാൻ കഴിയൂ എന്നു ബെയിലി കരുതുകയും പ്രസ്തുത ധാരണയുടെ അടിസ്ഥാനത്തിൽ നിഘണ്ടു രചിക്കുകയും ചെയ്തു. അല്ലെങ്കിൽപിന്നെ എന്തിനാണു ബെയിലി സംസ്കൃതപദങ്ങൾക്ക് ഇംഗ്ലീഷിലെന്നപോലെ മലയാള

ത്തിലും അർഥം കൊടുത്തത്? " The high Malayalim terms are chiefly derived from the Sanscrit, and great pains has been taken to give the renderings in most common use" എന്നു ബെയിലി പറയുമ്പോൾ, അതിന്റെ പൊരുൾ എന്തെന്ന് തിരിഞ്ഞുനിന്ന് അന്വേഷിക്കേണ്ടതുണ്ട്.

ബെയിലീനിഘണ്ടുവിലെ സംസ്കൃതപദബഹുലതയെ സംബന്ധിച്ച് പ്രൊഫ. സി.എൽ. ആന്റണി നൽകുന്ന വിശദീകരണം വളരെ ശ്രദ്ധേയവും അർഥവത്തുമാണ്. ബെയിലീനിഘണ്ടുവിലെ ചില സംസ്കൃതപദങ്ങൾ അപ്രസിദ്ധവും ഉപയോഗശൂന്യവുമാണെന്നും മറ്റു ചിലവ അപ്രധാനമാണെന്നുമുള്ള ഡോ. ഹെർമൻ ഗുണ്ടർട്ടിന്റെ അഭിപ്രായത്തെ മുൻനിർത്തി പ്രൊഫ. ആന്റണി ഇങ്ങനെ പറയുന്നു:

> ലക്ഷ്യത്തെ സംബന്ധിച്ചുള്ള ഒരഭിപ്രായഭേദം മാത്രമാണിത്. ഭാഷാചരിത്രപരമായ മൂല്യമാണ് ഗുണ്ടർട്ടിന്റെ പ്രധാന ലക്ഷ്യം. ഇക്കാര്യം അദ്ദേഹം നിഘണ്ടുവിന്റെ ആമുഖത്തിൽ എടുത്തു പറയുന്നുമുണ്ട്... ഈ ചരിത്രലക്ഷ്യത്തിനുവേണ്ടിത്തന്നെ കേരളത്തിലെ സാഹിത്യഭാഷയിലോ സംഭാഷണഭാഷയിലോ ഇന്നൊരിക്കലും പ്രയോഗിക്കാത്ത തമിഴുപദങ്ങൾ നിഘണ്ടുവിൽ ചേർക്കാൻ അദ്ദേഹം സന്നദ്ധനായിട്ടുണ്ട്. കിട്ടാവുന്ന സാഹിത്യകൃതികളും രേഖകളും സമ്പാദിച്ച്, പരിശോധിച്ച് ഓരോ പദത്തിന്റെയും നിഷ്പത്തി കണ്ടെത്താനുള്ള അദ്ദേഹത്തിന്റെ തീവ്രപരിശ്രമത്തിന്റേയും പിന്നിൽ ഈ ഭാഷാചരിത്രലക്ഷ്യമാണ് നമുക്കു കാണാൻ കഴിയുക. ബെയിലിയുടെ ലക്ഷ്യം അതല്ല. അമരകോശത്തെയും ഡോക്ടർ വിൽസന്റെ സംസ്കൃത നിഘണ്ടുവിനെയും ആധാരമാക്കി മലയാളത്തിൽ പ്രയോഗിക്കാവുന്ന സംസ്കൃതപദങ്ങൾ തിരഞ്ഞെടുക്കുമ്പോൾ മലയാളഗദ്യത്തിന്റെ പുരോഗതിമാത്രമേ ബെയിലി കണക്കിലെടുത്തിട്ടുള്ളു. പ്രയോഗയോഗ്യങ്ങളല്ലാത്ത ചില സംസ്കൃതപദങ്ങൾ ഇക്കൂട്ടത്തിൽ ഉൾപ്പെട്ടിട്ടുണ്ടെന്നുള്ളതു ശരിതന്നെ. പക്ഷേ ബോധപൂർവമാണു ബെയിലി അതു ചെയ്തിട്ടുള്ളത്. അത്തരം സംസ്കൃതപദങ്ങൾക്ക് ഇംഗ്ലീഷിലും മലയാളത്തിലും ബെയിലി അർഥം കൊടുക്കുന്നത് അതിനു തെളിവാണ്. ഭാഷാഗദ്യത്തിന്റെ വളർച്ചയ്ക്കു സംസ്കൃതപദങ്ങൾ ഒഴിച്ചുകൂടാത്ത ഒരു ഘടകമാണെന്ന അഭിപ്രായമാണു ബെയിലിക്കുള്ളത്. അദ്ദേഹത്തിന്റെ ബൈബിൾ പരിഭാഷയിൽ ധാരാളം സംസ്കൃതപദങ്ങൾ സ്വീകരിക്കാൻ മുതിർന്നതും അതുകൊണ്ടുതന്നെയാണ്. ബെയിലിയുടെ ഈ അഭിപ്രായത്തെ പിൽക്കാല ഭാഷാസാഹിത്യചരിത്രം ശരിവെയ്ക്കുന്നുമുണ്ട്. (1989: 131–132)

സംസ്കൃതവും ഇന്ത്യയിലെ പ്രദേശികഭാഷകളുംതമ്മിലുള്ള ബന്ധത്തെക്കുറിച്ച് സംസ്കൃത വൈയാകരണനായ വിൽക്കിൻസ് രേഖപ്പെടുത്തിയിട്ടുള്ള കാര്യങ്ങൾ മേൽപ്പറഞ്ഞ അഭിപ്രായത്തെ സാധൂകരിക്കുന്നതാണ്:

> He who knows Sanskrit has already acquired a knowledge of one half of almost every vernacular language of India; while he who remains ignorant of it, can never posses a perfect and critical understanding of any, though he may attain a certain proficiency in the practical use of them. The several dialects confounded under the common terms Hindi, Hindavi, Hindustani, and Bhasha, deprived of Sanskrit would not only lose all their beauty and energy, but, with respect to the power of expressing abstract ideas or terms in science, would be absolutely reduced to a state of barbarism. These, and the idioms peculiar to Bangali, Kamarupa and the adjacent provinces; the Tamul, the Telinga, the Carnatic, the Malabar, together with that of the Maratta states, and of Gujrat, so abound with Sanscrit, that scarcely a sentence can be expressed in either of them without its assistance. (1808: X-XI)

സംസ്കൃതത്തിന്റെ സഹായമില്ലാതെ, പ്രാദേശികഭാഷകളിൽ ഒരു വാക്യംപോലും എഴുതാൻ കഴിയില്ല എന്നു വിൽക്കിൻസ് എഴുതിയത് 1808-ൽ ആയിരുന്നു. അവിടുന്നിങ്ങോട്ട് പ്രാദേശികഭാഷകളിന്മേലുള്ള സംസ്കൃതത്തിന്റെ സ്വാധീനത കുറയുകയല്ല, കൂടുകയാണുണ്ടായത് എന്നോർക്കുക. സാഹിത്യഭാഷയിൽ മാത്രമല്ല, സംഭാഷണഭാഷയിലും വിദ്യാസമ്പന്നർ സംസ്കൃതപദങ്ങൾ ഉപയോഗിച്ചിരുന്നു. നിരക്ഷരർക്കാകട്ടെ സംസ്കൃതം അപ്രാപ്യവുമായിരുന്നു. ബെഞ്ചമിൻ ബെയിലിയുടെ സമകാലികനും സഹപ്രവർത്തകനുമായിരുന്ന ജോസഫ് ഫെൻ മലയാളികളുടെ ഭാഷണരീതിയെക്കുറിച്ച് പറഞ്ഞിട്ടുള്ള ഈ വാക്കുകൾ കൗതുകകരംമാത്രമല്ല, വിജ്ഞാനപ്രദവുമാണ്: “The due mixture of the more common Sanscrit terms with the colloquial Malayalim of the country, is that which distinguishes a Native Scholar from his more illiterate neighbours.”(Proceedings of the C.M.S., 1825: 129) ഇത്തരമൊരു സാമൂഹിക-ഭാഷാ പരിതോവസ്ഥയിൽ സ്വീകരിക്കാവുന്ന ഏറ്റവും മെച്ചപ്പെട്ട സമീപനരീതിയാണ് ബെഞ്ചമിൻ ബെയിലി അദ്ദേഹത്തിന്റെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിൽ സ്വീകരിച്ചിട്ടു

ള്ളത്. പിൽക്കാലത്ത് മലയാളത്തിൽ ഒരു *മഹാനിഘണ്ടു* ഉണ്ടായപ്പോൾ സംസ്കൃതപദങ്ങൾ സംബന്ധിച്ച് അതിൽ സ്വീകരിച്ച നിലപാടുകളും ബെയിലിയുടെ സമീപനത്തെ സാധൂകരിക്കുന്നതാണ്. പ്രസ്തുതകൃതിയുടെ അവതാരികയിൽ മലയാളത്തിലെ സംസ്കൃതപദങ്ങളെക്കുറിച്ച് പറയുന്നതിങ്ങനെയാണ്: "പാരമ്പര്യം വഴിക്കു മലയാളത്തിനു ദ്രാവിഡപദസമ്പത്തിന്റെ വലിയ ഒരു ഭാഗം കിട്ടിയിട്ടുള്ളതിനുപുറമേ സംസ്കൃതത്തിലെ പദസമ്പത്ത് ഏതാണ്ടു മുഴുവൻതന്നെ സ്വായത്തമായിട്ടുമുണ്ട്.- പഴയ മലയാളകാലത്ത് (ക്രി. പി. 9 മുതൽ 13 വരെ നൂറ്റാണ്ടുകളിൽ) തദ്ഭവരൂപത്തിലും മധ്യമലയാള കാലത്തും (ക്രി. പി. 13 മുതൽ 15 വരെ നൂറ്റാണ്ടുകളിൽ) ആധുനിക മലയാളകാലത്തും (16-ാം നൂറ്റാണ്ടുതൊട്ട് ഇന്നുവരെ) തത്സമരൂപത്തിലും." മലയാളനിഘണ്ടുവിലെ അനിവാര്യമായ സംസ്കൃതപദബഹുലതയെ *മലയാള മഹാനിഘണ്ടു* പിന്നെയും ഇങ്ങനെ ന്യായീകരിക്കുന്നു: "ഭാഷയിലെ പദസമ്പത്തിന്റെ അധികം ഭാഗവും സംസ്കൃതത്തിൽനിന്ന് എടുത്തിട്ടുള്ളതാണ്. ഭാഷയുടെ വളർച്ചയ്ക്കു മുഖ്യകാരണമായ അതിന്റെ പ്രാധാന്യം അംഗീകരിക്കാതിരിക്കാൻ നിഘണ്ടുകാരനു വഴിയില്ല... വേദപുരാണേതിഹാസങ്ങൾ ഉൾപ്പെടെയുള്ള സംസ്കൃതസാഹിത്യത്തിൽ ഏറിയകൂറും മലയാളത്തിലേക്ക് തർജമ ചെയ്തിട്ടുണ്ട്. സംസ്കൃതപദസമ്പത്ത് ഏതാണ്ട് മുഴുവൻതന്നെ എടുത്തു കഴിഞ്ഞിരിക്കയുമാണ്. അതിനാൽ ആധുനിക മലയാളത്തിന്റെ ആവശ്യങ്ങൾക്കു നിഘണ്ടു പര്യാപ്തമായിരിക്കാൻ വിസ്തൃതമായ രീതിയിൽ സംസ്കൃതപദസമ്പത്ത് ഉൾക്കൊള്ളിക്കേണ്ടത് അത്യാവശ്യമത്രേ. അതേ കാരണം കൊണ്ടുതന്നെ പുരാണ കഥാപാത്രങ്ങളുടെയും പൗരാണിക സ്ഥലങ്ങളുടെയും നാമങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ട്." (വാല്യം 1,1965: lxiii-lxiv) 119 വർഷംമുമ്പ് ബെയിലി സ്വീകരിച്ച നിലപാട് ഇതുതന്നെ ആയിരുന്നു. നിഘണ്ടുനിർമാണവഴിയിൽ *മലയാള മഹാനിഘണ്ടു* കാലത്തിനുശേഷം സഞ്ചരിച്ചപ്പോൾ ബെയിലി കാലത്തിനുമുമ്പേ സഞ്ചരിച്ചു എന്ന വ്യത്യാസം മാത്രമേയുള്ളൂ.

പദശേഖരണത്തിനുവേണ്ടി ബെയിലി ആശ്രയിച്ച മറ്റു ചില ആകരങ്ങളെക്കുറിച്ചും ആമുഖത്തിൽ പറയുന്നുണ്ട്. സസ്യങ്ങളുടെ പേരുകൾക്കും അവയുടെ ശാസ്ത്രീയ നാമത്തിനുംവേണ്ടി എയ്ൻസ്ലിയുടെ *മെറ്റീരിയ ഇൻഡിക്ക* എന്ന കൃതിയെയും മറ്റ് ഒന്നോ രണ്ടോ കൃതികളെയുമാണ് ആശ്രയിച്ചിട്ടുള്ളത്. ഡോ. റോട്ട്ലറുടെ *തമിഴ്-ഇംഗ്ലീഷ് നിഘണ്ടു*, ക്യാമ്പെല്ലിന്റെ *തെലുങ്ക്-ഇംഗ്ലീഷ് നിഘണ്ടു* എന്നിവയുടെയും സഹായം ബെയിലി തേടിയിട്ടുണ്ട്.

സംഭാഷണഭാഷാപദങ്ങൾക്കും ശുദ്ധമലയാളപദങ്ങൾക്കും ബെയിലി വർധിച്ച പ്രാധാന്യം നൽകിയിട്ടുണ്ട്. ഇത്തരം പദങ്ങൾക്ക് മലയാളത്തിൽ വ്യാഖ്യാനം നൽകിയിട്ടില്ല; ഇംഗ്ലീഷിൽമാത്രമേയു

ള്ളു. അരി, കെടുതി, കൊതി, ചൊവ്വ്, ചോറ്, തിടുക്കം, മുണ്ട്, വെടിപ്പ്, അരികെ, അടിമ, അച്ച്, അച്ചടിപ്പുര, അഞ്ചൽപ്പുര, ഉണ്ണി, ഉണ്ണിമാങ്ങ, ഉണ്ണിയപ്പം, ഉടൽ, ഉടവാൾ, ഉണ്ട, ഉടമ, ഉടയവൻ, ഉടമ്പടി, മുത്തി, മുത്തിക്കുട, മുനി, മുനമ്പ്, മുന്നെ, മുന്നിൽ, മുന്നിരിപ്പ്, മുണ്ടകൻ എന്നിങ്ങനെ ബെയിലി അക്ഷരമാലാക്രമത്തിൽ പട്ടികപ്പെടുത്തി യിട്ടുള്ള തനിമലയാളപദങ്ങളിലൂടെ മനസ്സുകൊണ്ട് കടന്നുപോകു ന്നതു രസകരംമാത്രമല്ല വിജ്ഞാനദായകവുമാണ്. നിത്യേന പ്ര യോഗത്തിലുള്ളതും ശൈലീനിഷ്ഠവുമായ ചില യഥാർഥ സ്വദേ ശിപദങ്ങൾ (ഉദാ. അടുക്കുന്നു, അല്ല) ബെയിലി വിട്ടുകളഞ്ഞു എ ന്നൊരു പരാതി ഗുണ്ടർട്ട് ഉന്നയിക്കുകയും വസ്തുതകൾ പരിശോ ധിച്ചു ബോധ്യപ്പെടാതെ പിന്നീടതു പലരും ആവർത്തിക്കുകയും ചെയ്തിട്ടുണ്ട്. ഗുണ്ടർട്ടിനെത്തന്നെ ഉദ്ധരിക്കാം: “For it concedes to unknown and useless words. (e.g.അജശൃംഗി, അമൃണാളം) as well as to those that are comparatively unimportant (as ഇതി, ച,) more space, than to words of the genuine native stock that occur frequently in idioms of daily current use (e.g. അടുക്കുന്നു, അല്ല).” (1872: VI) അജശൃംഗി, അമൃണാളം തുടങ്ങിയ വാക്കുകൾക്കു ബെയിലീനിഘണ്ടുവിൽ ഇടം അനുവദിച്ചു എന്നു ള്ളതു ശരിയാണ്; ഇതി, ച തുടങ്ങിയ പദങ്ങൾക്കു പ്രവേശനം അനുവദിച്ചുവെന്നതും ശരിതന്നെ. ഇങ്ങനെ ചെയ്തതിൽ ബെയി ലിക്ക് ഒരു പ്രത്യേക ലക്ഷ്യമുണ്ടായിരുന്നു; ആ ലക്ഷ്യം ഒരു പരിധി വരെ സാധിതമാകുകയും ചെയ്തു. (ഇക്കാര്യത്തിനുള്ള വിശദീക രണം അന്യത്ര) പക്ഷേ, പിന്നീട് പറയുന്ന സംഗതി, അതായത് നിത്യേന ഉപയോഗത്തിലുള്ള അടുക്കുന്നു, അല്ല തുടങ്ങിയ തനി മലയാള പദങ്ങൾ ബെയിലി വിട്ടുകളഞ്ഞു എന്നുള്ളത് ശരിയല്ല. ഏതായാലും ഗുണ്ടർട്ട് ഉദാഹരിച്ചിട്ടുള്ള ‘അടുക്കുന്നു’, ‘അല്ല’ എന്നീ രണ്ടു വാക്കുകളുടെ കാര്യത്തിലെങ്കിലും അദ്ദേഹത്തിന്റെ വാദം ശരിയല്ല. ഈ രണ്ടു പദങ്ങളും ബെയിലീനിഘണ്ടുവിലുണ്ട്.

അടുക്കുന്നു, ത്തു, പ്പാൻ *v.n.* To approach, to draw near to a place.

‘അടുക്കുന്നു’ എന്ന പദത്തോടുചേർത്ത്,

അടുക്കിക്കുന്നു, ച്ചു, പ്പാൻ. v.c: To cause to put in rows, or arrange.

അടുക്കുന്നു, ക്കി, വാൻ. v.a. To put in rows; to range; to pile up.

അടുക്കുവത, യുടെ s. A right due to the proprietor of ground by the purchasers, or mortager.

അടുത്ത. adj. 1., Near, next, proximate 2. becoming, belonging to; related to. അടുത്തനാൾ, The next day; tomorrow.

അടുപ്പിന്റെ. s. A fire place, hearth.

അടുപ്പം, ത്തിന്റെ. s. Nearness, Closeness. 2. affiance of blood or affection. 3. intimacy; familiarity.

അടുപ്പിക്കുന്നു, ച്ചു, പ്പാൻ. *v.c.* 1. To cause to approach, to bring to, or near the shore. 2. to put close.

എന്നിത്രയും പദങ്ങൾകൂടി നൽകിയിട്ടുണ്ട്. അതുപോലെ 'അല്ല' എന്ന വാക്ക് ഇങ്ങനെ കാണാം:

അല്ല, The Negative particle, No, not; nay; not only so, but more. അല്ലയോ, Is it not?

അല്ലാതെ, അല്ലി, അല്ലല്ലീ, അല്ലെങ്കിൽ, അല്ലെന്നുവരികിൽ, അല്ലൊ, ഇല്ല, ഇല്ലല്ലീ, ഇല്ലാതെ, ഇല്ലായ്മ, മേലാ തുടങ്ങിയ പദങ്ങളെല്ലാം ബെയിലി ചേർത്തിട്ടുണ്ട്. ഇത്രയ്ക്കു ബൃഹത്തും മഹത്തുമായ പ്രവർത്തനത്തിലേർപ്പെടുന്ന തുടക്കക്കാരെ സംബന്ധിച്ചിടത്തോളം ചിലതു വിട്ടുപോയാൽപോലും ദുഃഖിക്കേണ്ടതില്ല. ഇക്കാര്യത്തെക്കുറിച്ച് ബെയിലിതന്നെ ആലോചിച്ചിരുന്നു എന്നതിലേക്കു ബെയിലിയുടെ വാക്കുകൾതന്നെ ആസ്പദമായെടുക്കാം: "There are also some omissions the consequence of mere oversight at the time, a few of which have been supplied." ഇങ്ങനെ വിട്ടുപോയിട്ടു കൂട്ടിച്ചേർത്ത വാക്കുകളിൽ 'അവൻ' എന്ന പദവും ഉൾപ്പെടുന്നുണ്ടെന്നുള്ളതു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ഇത്രയും വലിയ ഒരു ജോലി ചെയ്യുമ്പോൾ, തുടക്കക്കാരനെ സംബന്ധിച്ചിടത്തോളം വീഴ്ചകളുണ്ടാകുക സ്വാഭാവികമാണ്. രണ്ടാമതൊരാൾ ഇതേ ജോലി ചെയ്യുമ്പോൾ ആദ്യത്തെയാൾക്കു പറ്റിയ വീഴ്ചകളും കുറവുകളും കണ്ടെത്തി, തിരുത്താനും പരിഹരിക്കാനുമാകും; അത് എളുപ്പവുമാണ്. ഏതായാലും "ദക്ഷിണകേരളത്തിലെ ഒന്നര നൂറ്റാണ്ടിനുമുമ്പുള്ള സംഭാഷണശൈലിയുടെ പുനർനിർമാണത്തിന് ഉതകുന്ന പദസാമഗ്രികൾ ബെയിലീനിഘണ്ടുവിൽ ഏറെക്കുറെ കാണാമെന്നു തോന്നുന്നു... അവയുടെ പൂർണമായൊരു പട്ടിക ഇവിടെ കൊടുക്കാൻ തരമില്ലെങ്കിലും ഉദാഹരണത്തിനുവേണ്ടി ചിലത്; നേർവട്ട (പത്തുമടങ്ങ്), പമ്പിളിവയറൻ (one who has a pot belly), പമ്മാട്ട് (ചതി), പെണ്ണാലി (effeminose എന്നു ബെയിലി), പേടിപ്പൊണ്ണൻ, മെയ്യോളക്കം (ശരീരസൗന്ദര്യം), പടാച്ചിപറയുക (ചപ്പടാച്ചി എന്നു മധ്യകേരളത്തിൽ), ബലവിക്ക, മച്ചം പിടിക്ക (to take plan of anything), മെയ്ത്തല തൊടുക (ആക്രമിക്കുക), വരിപ്പുതാങ്ങുക (ഇഞ്ചിത്തടം കോരുക എന്നു മധ്യകേരള

ത്തിൽ), ചട്ട മറിച്ചുകെട്ടുക (കൈകൾ പിന്നിൽപ്പിടിച്ചു കെട്ടുക), മുരവ് (എതിര്), ഓമ (തൂണിന്റെ അടിത്തറ), തരപ്പടി (മാതൃക), കെണ്ട (താടി), മേനിപ്പൊറുതി (ഐശ്വര്യം), വെട്ടപാളാൻ (വേട്ടാളൻ), പേപ്പിടി (വീപ്പിടി), മുറിമൊഞ്ചൻ (പെട്ടെന്നു കോപം വരുന്നവൻ), കെല്ലാരി (മെലിഞ്ഞവൻ), ഉമ്മിണി (അൽപ്പം) ഇങ്ങനെ നിരവധി പദങ്ങൾ മധ്യകേരളസംഭാഷണ ശൈലിയിൽ സാധാരണമല്ലാത്തവയായിട്ടുണ്ട്. ഇത്തരം പദങ്ങൾ ഏതാണ്ടു മുന്നൂറിലധികം കാണുമെന്നു തോന്നുന്നു. അന്നത്തെ സാമൂഹിക ജീവിതരീതിയെയും സംസ്കാരത്തെയുംകുറിക്കുന്ന വളരെ പദങ്ങൾ സംഭാഷണ ഭാഷയുടേതായി ബെയിലീനിഘണ്ടുവിൽ കാണുന്നുണ്ട്." (സി.എൽ. ആന്റണി, 1989: 133–134)

വടക്കൻ-തെക്കൻ ഭാഷാഭേദങ്ങൾക്കും ആചാരഭാഷയ്ക്കും ബെയിലീനിഘണ്ടുവിൽ ആവശ്യത്തിന് ഇടം കിട്ടിയിട്ടുണ്ട്. കേരളത്തിന്റെ തെക്കൻപ്രദേശത്തു പ്രചാരത്തിലുള്ള പദങ്ങൾ ഗുണ്ടർട്ട് ശേഖരിച്ചതു ബെയിലീനിഘണ്ടു ഉൾപ്പെടെയുള്ള കോട്ടയം പ്രസിദ്ധീകരണങ്ങളിൽനിന്നാണ്. എന്നാൽ വടക്കൻ പ്രദേശത്തു പ്രചാരത്തിലുള്ള പദങ്ങൾ ബെയിലി ശേഖരിച്ചതെങ്ങനെയെന്നുള്ളതിനെക്കുറിച്ച് വ്യക്തമായ വിവരം ലഭ്യമല്ല. പക്ഷേ, ധാരാളം വടക്കൻഭാഷാപദങ്ങൾ ബെയിലീനിഘണ്ടുവിലുണ്ട്. ചില ഉദാഹരണങ്ങൾ: കൽപ്പന, മേലധികാരം, കൂറ്റൻ, കരി, കൊട്ട, ചെറുമൻ, നായ്, ശകാരിക്ക, ചീത്ത, കോൽക്കാരൻ, പ്രതി, അന്വേഷിച്ചു, പാവുമുണ്ട്, പോക്കിരി, തെമ്മാടി, ഭ്രാന്തൻ, നുറുക്കുക, ഉറുപ്പിക, പൂളക്കിഴങ്ങ്, ... ഇങ്ങനെ വടക്കൻ പ്രയോഗങ്ങൾ വളരെയുണ്ട്: ഇതിനു സമാനമായ തെക്കൻ ഭാഷാപദങ്ങളും ബെയിലീനിഘണ്ടുവിലുണ്ട്. അവധി, ഉത്തരവ്, പള്ളിക്കൂടം, മുട്ടൻ, കലപ്പ, തൂമ്പ, കുട്ട (=പെൺപന്നി), പുലയർ, നായാട്ടുപട്ടി, ആക്ഷേപിക്ക, അധിക്ഷേപിക്ക, മാസപ്പടി, പുള്ളി, തിരക്കി, നേരിയത്, ചട്ടം, കണ്ടിക്കുക, രൂപാ-തെക്കും വടക്കും പ്രചാരത്തിലുണ്ടായിരുന്ന ആചാരഭാഷാപദങ്ങളും ബെയിലീനിഘണ്ടുവിൽ സമൃദ്ധമാണ്. എഴുന്നള്ളത്ത്, വിടവഴങ്ങുക, കുറ്റം പിഴയ്ക്കുക, പള്ളിയുറക്കം, നിലംപൊത്തുക, നീരാട്ട്, നനയുക, തിരുവെഴുത്ത്, കൈക്കുറ്റപ്പാട്, തിരുമനസ്സ്, തിരുമേനി, തുല്യംചാർത്ത്, പള്ളിക്കെട്ട്, തൃത്താലിചാർത്ത്, കൂട്ടിരിപ്പ്, ചന്തം ചേർക്കുക, മുടിയിറക്കുക, തിരുമുത്തു വിളക്കുക, പള്ളിവായന, ആലസ്യം, അങ്ങുന്നേ, അങ്ങ്, അങ്ങയ്ക്ക് എന്നിവ ചില ഉദാഹരണങ്ങൾമാത്രം.

സസ്യനാമങ്ങൾ, സ്ഥലനാമങ്ങൾ, പുരാണകഥാപാത്രങ്ങൾ എന്നിത്യാദികാര്യങ്ങൾക്കും ബെയിലി അർഹമായ പ്രാധാന്യം നൽകി.

**സസ്യനാമങ്ങൾ**

അകിൽ
അടകൊതിയൻ
അടലാശു (ആടലോടകം)
അടെക്ക
അത്തിത്തിപ്പലി
ഏരകപ്പുല്ല്
ഏലം
കരച്ചീര
കൃഷ്ണതുളസി
ചമത
ഏത്തവാഴ
എരിക്ക്

**സ്ഥലനാമങ്ങൾ**

ഓണാട്
കോലത്തനാട്
തിരുനെവെലി
തിരുവില്ല
തിരുവനന്തപുരം
തിരുവിതാംകോട്
നാഞ്ചിനാട്
തൃപ്പാപ്പൂസ്വരൂപം
മാഗധി
മാടഭൂമി
ചാലിയം
മൈസൂർ
സിന്ധുദേശം
അളകാപുരി

**പുരാണകഥാപാത്രങ്ങൾ**

അഘോരി
അംഗിരസ്സ്
അജൻ
കലി
കൃഷ്ണൻ
ഗണപതി
ഗരുഡൻ
തണ്ടാരിൽമാത്
തക്ഷകൻ
ശിവൻ
രാമൻ
കബന്ധൻ
യാജ്ഞവാൽക്യൻ
ഗോവിന്ദൻ
ജാമദഗ്ന്യൻ
നകുലൻ
പരമേശ്വരൻ
പരമേശ്വരി
പരശുരാമൻ
മാലിനി
സീത
അരുന്ധതി
ജനകൻ
ബലരാമൻ
മഹാബലി

സംസ്കൃതത്തിൽനിന്ന് അളവില്ലാതെ പദങ്ങൾ സ്വീകരിച്ച് മലയാളത്തിന്റെ പദസമ്പത്തു വർധിപ്പിക്കാൻ ശ്രമിച്ച ബെയിലി, വിദേശഭാഷാപദങ്ങൾക്കുനേരെ മുഖം തിരിച്ച പ്രതീതിയാണുള്ളത്. സഹസ്രാബ്ദങ്ങൾ പഴക്കമുള്ള വൈദേശികബന്ധത്തിലൂടെ മലയാളത്തിനുലഭിച്ച വിദേശഭാഷാപദങ്ങൾ അനവധിയാണ്. മലയാളിയുടെ നിത്യോപയോഗത്തിലായിരുന്ന അത്തരം പേർഷ്യൻ, അറബി, പോർട്ടുഗീസ്, ഹീബ്രു, സുറിയാനി, ഇംഗ്ലീഷ് പദങ്ങൾക്ക് ബെയിലി തന്റെ നിഘണ്ടുവിൽ പരിമിതപ്രവേശനമേ അനുവദി

ച്ചുള്ളു. ഈ ഭാഷകളിൽനിന്നു മലയാളികൾക്കു സുപരിചിതമായി ത്തീർന്നിരുന്ന വാക്കുകൾകൂടി ബെയിലി തന്റെ നിഘണ്ടുവിൽ ഉൾപ്പെടുത്തേണ്ടതായിരുന്നു. പക്ഷേ, ദീർഘകാലത്തെ ഉപയോ ഗംകൊണ്ട് മലയാളിക്കു തികച്ചും സ്വന്തമായിക്കഴിഞ്ഞു എന്നു ബെയിലിക്കു തോന്നിയ പദങ്ങൾമാത്രമേ അദ്ദേഹം സ്വീകരിച്ചുള്ളു. ബെയിലി സ്വീകരിച്ച പദങ്ങളുടെ ഏകദേശവിവരം താഴെകൊടു ക്കുന്നു.

**പേർഷ്യൻ പദങ്ങൾ**

| | |
|---|---|
| ഗജം | പറങ്കിത്താഴ് |
| ത്രാസ് | പറങ്കിപ്പൂട്ട് |
| തമ്പാക്ക് | പറങ്കിപ്പാഷാണം |
| നങ്കൂരം | പീരങ്കി |
| നിരക്ക് | മത്താപ്പ് |
| പരാതി | മേനാവ് |
| പിഞ്ഞാണി | വാശി |
| പറങ്കിപ്പുണ്ണ് | ശിരസ്തദാർ |
| പറങ്കി | സാമാനം |
| പറങ്കിച്ചക്ക | |

അബ്കാരി, അച്ചാർ, കമ്മി, കാനേഷുമാരി, കൂജ, ഗുമസ്തൻ, ചപ്രാസി, ചപ്പാത്തി, ചൊറുക്കാ, ഡർബാർ, തമാശ, പാദുഷ, പേഷ്കാർ, ബന്തവസ്, ബിനാമി, ബജാർ, ബന്ദി, മയ്യത്ത്, രസീത്, യാദാസ്ത്, ശിപായി, ശിപാർശ, സവാരി, സർക്കാർ, സർദാർ, സിൽബന്ധി, സുറുമ തുടങ്ങി ഒട്ടുവളരെ സുപരിചിത പേർഷ്യൻ പദങ്ങൾ ബെയിലി ഉപേക്ഷിച്ചു.

**അറബിവാക്കുകൾ**

| | |
|---|---|
| രാജി | ജാമ്യൻ |
| വർക്കത്ത് (richness) | ജാമ്യചീട്ട് |
| വക്കീൽ | തവണ |
| വക്കീൽമര്യാദ | |
| (fees paid to a vakeel) | താലൂക്ക് |
| റാത്തൽ | നാരങ്ങ |
| അമ്പാരി | നക്കൽ |
| അലുവ | പത്തിരി |
| കവാത്ത് | കീശ |
| കരാർ | ഉലുവ |
| കത്ത് | കറുവ |

മരാമത്ത്, മുൻസിഫ്, മീശം, മുക്ത്യാർ, മുൻഷി, റദ്ദാക്കുക, റൊക്കം, വക്കാലത്ത് (വക്കീൽ ഉണ്ട്; വക്കാലത്തില്ല), വസൂൽ, സുറിയാനി, ഹാജർ, ഹർജി, അമീർ, അമാലൻ, ആലി, ഇനാം, അദാലത്ത്, ഒസ്യത്ത്, ഖജനാവ്, ഖജാൻജി, ജപ്തി, ജാമ്യം (പക്ഷേ, ജാമ്യനും ജാമ്യച്ചീട്ടും ഉണ്ട്), തഹസീൽ, താക്കീത്, ദല്ലാൾ, നികുതി, ബജറ, ബാക്കി, ബിലാത്തി തുടങ്ങിയ പ്രചാരം സിദ്ധിച്ച വാക്കുകൾ ബെയിലി വിട്ടുകളഞ്ഞു.

**പോർട്ടുഗീസ് പദങ്ങൾ ബെയിലീനിഘണ്ടുവിൽ**

| | |
|---|---|
| ആമര | പത്താക്ക് |
| ആത്ത | പാതിരി |
| ഏരി | പ്രാക്ക് |
| ലന്ത | പീപ്പ |
| വീഞ്ഞ് | പേര |
| വീപ്പ | ചാപ്പ |
| പോർക്ക് | ചാക്ക് |
| മേശ | ചാറ |
| കടലാസ് | ചിന്തേർ |
| കപ്പിത്താൻ | തമ്പേറ് |
| കരയാമ്പൂ | തൂവാല |
| കശുമാങ്ങ | തോത് |
| കശുമാവ് | പട്ടാളം |
| കാപ്പ | പട്ടാളക്കാരൻ |
| കുരിശ് | ചകലാസ്സ് |

ബെയിലി ഉപേക്ഷിച്ചുകളഞ്ഞ പ്രസിദ്ധ പോർട്ടുഗീസ് പദങ്ങൾ: അലമാര, ആയ, അപ്പൊസ്തലൻ, ഇങ്കിരിയേസ്, ഇംഗ്ലേശന്മാർ, ഇലുമ്പി, മേസ്തിരി, റാന്തൽ, റീപ്പ, റേന്ത, ഇസ്തിരി, എമ്പ്രദോർ, കടുദാശകളി, കപ്പാസ്, കപ്പേള, കർണൽ, കളസം, കസേറ, വാര, വിജാഗിരി, വിനാഗരി, കുമ്പസാരം, കുശിനി, കൊരടാവ്, കൊവേന്ത, കോപ്പ, ഗവർണദോർ, ചാവി, ജന്നൽ, നൊവേന, പപ്പയ, പേത്രത്താ, പേന, വരാന്ത, ബോർമ്മ.

**ഹീബ്രുപദങ്ങൾ**

കിന്നരം

മെത്ത

**സുറിയാനി പദങ്ങൾ**

കപ്യാർ, മെത്രാൻ, മെത്രാപ്പോലീത്താ, യവനായ

സുറിയാനിഭാഷാപരിജ്ഞാനം ഉണ്ടായിരുന്ന ബെയിലി ഇടപെട്ടിരുന്നത് സുറിയാനി ക്രിസ്ത്യാനികളുമായിട്ടായിരുന്നു. സുറിയാനികൾക്കിടയിൽ ധാരാളം സുറിയാനിവാക്കുകൾ പ്രചാരത്തിലുണ്ടായിരുന്നു. എന്നിട്ടും ഓശാന, കൽദായ, കബർ, കശീശ, കാസാ, കുർബാന, കൂദാശ, ദയറ, പറുദീസ, മദുബഹ, മഹറോൻ, മൽപ്പാൻ, മാമ്മോദീസ, ബസ്ക്യാമ, മൂറാൻ, ബാവാ, സ്ലീവാ, റമ്പാൻ, റൂഹാ തുടങ്ങിയ സുറിയാനി പദങ്ങൾക്കു ബെയിലീനിഘണ്ടുവിൽ പ്രവേശനം കിട്ടിയില്ല.

**ഇംഗ്ലീഷ് പദം**

കാപ്പി

ഇന്ന് മലയാളികളുടെ സംഭാഷണത്തിലും എഴുത്തിലും ഇംഗ്ലീഷ് ചെലുത്തുന്ന സ്വാധീനത എത്രയുമാണോ, അതിലധികമായിരുന്നു ബെയിലിയുടെ കാലത്ത് സംസ്കൃതം മലയാളഭാഷയിൽ ചെലുത്തിയിരുന്ന സ്വാധീനത. ഇന്നത്തെയത്ര സ്വാധീനത ഇംഗ്ലീഷിനുണ്ടായിരുന്നില്ലെങ്കിലും ഇഞ്ച്, ഫർലോങ്, മൈൽ, ഡ്രൈവർ, ജഡ്ജി, മജിസ്ട്രേറ്റ്, കോടതി, ചാർജ്, ചിമ്മിനി, ബെഞ്ച് തുടങ്ങി ധാരാളം വാക്കുകൾ ഇംഗ്ലീഷിൽനിന്നു മലയാളിയുടെ നിത്യോപയോഗത്തിലെത്തിയിരുന്നിരിക്കണം. അവയെയും ബെയിലി ഒഴിവാക്കി നിർത്തി.

ഹൈന്ദവ വേദേതിഹാസങ്ങളിൽനിന്നു പദങ്ങൾ ശേഖരിച്ച ബെയിലി ക്രൈസ്തവവേദഗ്രന്ഥത്തെ ഒഴിവാക്കി. മുൻഷി, കേണൽ, അമാലൻ, യേശു എന്നു തുടങ്ങി ബെയിലിക്കു സുപരിചിതങ്ങളായ എത്രയോ വൈദേശിക ഭാഷാപദങ്ങളുണ്ടായിരുന്നു. 'പപ്പയ'യ്ക്കു പകരം 'കപ്പളം' എന്നുപയോഗിച്ചു; 'മേസ്തിരി'ക്കു പകരം 'കൽത്തച്ചൻ' എന്നും. കേരളത്തിൽ പ്രചാരത്തിലിരുന്ന സാഹിത്യഭാഷയുടെയും സംസാരഭാഷയുടെയും നിഘണ്ടു രചിച്ച ബെയിലി, വൈദേശികഭാഷാപദങ്ങൾക്ക് അതിലേക്കു സ്വതന്ത്രപ്രവേശനം നൽകിയില്ല. എന്നാൽ "അദ്ദേഹം സ്വീകരിച്ചിട്ടുള്ള പദങ്ങൾ കേരളീയ സമൂഹത്തിലെ എല്ലാ ജനവിഭാഗങ്ങളുടെ പ്രവർത്തനങ്ങളെയും പ്രതിനിധീകരിക്കുന്നുണ്ട്. എല്ലാ ജാതിക്കാരുടെയും തൊഴിലുകാരുടെയും പദാവലി നിഘണ്ടുവിൽ ഉൾപ്പെട്ടുകാണുന്നു. കൂടാതെ സംഗീതം, നൃത്തം, സാഹിത്യം, തത്ത്വശാസ്ത്രം, വ്യാകരണം, ശിൽപ്പം, ജ്യോതിഷം തുടങ്ങിയ ശാസ്ത്രശാഖകളിലെ സാങ്കേതിക സംജ്ഞകളും ഈ നിഘണ്ടുവിന്റെ പദാവലിയിൽ ഉൾപ്പെടുന്നു." (പി.വി. ഓമന, 1990: 51)

## നിഘണ്ടുവിൽ ബെയിലി സ്വീകരിച്ച അക്ഷരക്രമം

മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിൽ ബെയിലി സ്വീകരിച്ച അക്ഷര ക്രമം (അക്ഷരമാലാക്രമം) താഴെപ്പറയുംപ്രകാരമാണ്. ഇത് മല യാളത്തിന്റെ പല സവിശേഷതകളിലേക്കും ബെയിലിയുടെ ഭാഷാ വീക്ഷണത്തിലേക്കും വെളിച്ചം വീശുന്നതാണ്.

അ – The first letter in the Malayalim alphabet - short vowel.
ആ – The second letter of the Malayalim alphabet, corresponding to *A* long.
ഇ – The third vowel in the Malayalim alphabet, corresponding to *I* short.
ൟ (ഈ)–The fourth letter in the Malayalim alphabet corresponding to *I* long.
ഉ – The fifth letter in the Malayalim alphabet, or the third short vowel in the alphabet.
ഊ – The sixth letter in the Malayalim alphabet, or the third long vowel in the alphabet.
ഋ – The seventh letter or fourth short vowel in the Malayalim alphabet.
ൠ – The eighth letter or fourth long vowel in the Malayalim alphabet.
ഌ – The ninth letter or fifth short vowel....
ൡ - The tenth letter or fifth long vowel
There are no words in the Malayalim language which commence with the last three vowels, and they seldom occur as medials.
എ- The letter എ used as a long vowel. The 11th letter or sixth short vowel of the Malayalim alphabet, corresponding to the letter E as pronounced in most languages, and is pronounced short or long according to usage... *This letter is seldom used in Sancrit as a short vowel, generally as a long one. Words beginning with - എ as a short vowel are here first given, then those beginning with it as a long vowel.*
എ – The letter എ used as a long vowel initial.
ഐ – The 12th vowel of the Malayalim alphabet, or more properly a diphthong.
ഒ – The thirteenth letter in the Malayalim alphabet, corresponding

in sound to O, and is pronounced short or long according to usage.... Words beginning with ഒ as a short vowel are here first given, then those beginning with it as a long vowel.

ഒ - The letter ഒ used as a long vowel initial, corresponding to the English long *O* in *Ode*. The ാ (or dirgham) is sometimes added to distinguish it from the short ഒ. 1. The connected form of this vowel (ൊ – ാ) affixed to the last word of a sentence or to a sigle word alone, denotes *ignorance* or *doubt*; as, അവനൊ നീയൊ ഞാൻ അറിയുന്നില്ല, I know not whether it be he or you. 2.When it is added to the conditional form of a verb it represents the English phrase *but if, on the contrary*; as, മഴ പെയ്യാഞ്ഞാൽ കൃഷിക്കു ദോഷം വരും; മഴ പെയ്താലൊ, ഗുണകരമായിത്തീരും. If it do not rain harm will happen to the cultivation, *but if* it rain it will succeed. 3. It denotes Interrogation, as ഇവനൊ. Is it this person? 4. It sometimes implies Negation, as ഞാനൊ ചെയ്തത്. Did I do it? No.

ഔ - The fourteenth letter, and last vowel of the Malayalim alphabet.

ക - The first consonant of the Malayalim alphabet, and the first of the gutteral letters.

ഖ - The second consonant

ഗ - The third consonant

ഘ - The fourth consonant

ങ - The fifth consonant in the Malayalim alphabet, but no word in the language commences with it.

ച - The sixth consonant..., and the first of the second or palatial class.

ഛ - The seventh consonant

ജ - The eighth consonant

ഝ - The ninth consonant

ഞ - The tenth consonant

ട - The eleventh consonant..., It is the first of the third or cerebral class of consonants.

ഠ - The twelfth letter in the Malayalim alphabet..., but no word in the language begin with it.

ഡ - The thirteenth consonant.... In Sanscrit the ഡ, and ല, ള are used synonymously.

ഢ - The fourteenth consonant
ണ - The fifteenth consonant...., but no words in the language begin with it.
ത - The sixteenth letter in the Malayalim alphabet, and the first consonant of the fourth or dental class.
ഥ - The seventeenth consonant ..., but no word in the language commences with it.
ദ - The third letter of the dental class and eighteenth consonant.
ധ - The nineteenth letter
ന - The twentieth consonant
പ - The twentyfirst consonant... It is a labial.
ഫ - The twenty-second consonant
ബ - The twenty-third consonant
ഭ - The twenty-fourth consonant
മ - The twenty-fifth consonant
യ - The twenty-sixth consonant
ര - The twenty-seventh consonant
ല - The twenty-eighth consonant
വ - The twenty-ninth consonant
ശ - The thirtieth consonant
ഷ - The thirty-first consonant
സ - The thirty - second consonant
ഹ - The thirty -third consonant
ക്ഷ - The thirty -fourth consonant
ള - The thirty- fifth consonant..., but no words in the language begin with it.
ഴ - The thirty-sixth consonant..., but no words in the language begin with it.
റ - The thirty-seventh consonant

പതിനാറു സ്വരങ്ങളും മുപ്പത്തിയേഴു വ്യഞ്ജനങ്ങളുമാണ് ബെയിലി കണക്കാക്കുന്നത്. 'എ'യുടെയും 'ഒ'യുടെയും ദീർഘ ലിപി ഇല്ല; അവ ഹ്രസ്വമായിത്തന്നെ രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ ഈ ദീർഘസ്വരങ്ങളിൽ ആരംഭിക്കുന്ന പദങ്ങളെ പ്രത്യേകം ക്രമപ്പെടുത്തുകയും 'ഒ'യുടെ ദീർഘസ്വരത്തെക്കുറിക്കാൻ ചിലപ്പോൾ 'ദീർഘം'(ാ) ഉപയോഗിക്കാറുണ്ട് എന്നു പറയുകയും ചെയ്തിട്ടുണ്ട്. ഌ, **ൡ, ൡ**, ങ, ഠ, ണ, ഥ, ള, ഴ, എന്നീ അക്ഷരങ്ങ

ളിൽ തുടങ്ങുന്ന പദങ്ങൾ ഒന്നുപോലും ബെയിലി ചേർത്തിട്ടില്ല. 'ഈ അക്ഷരത്തിൽ തുടങ്ങുന്ന പദങ്ങൾ ഭാഷയിലില്ല' എന്നു ന്യായം പറഞ്ഞിരിക്കുന്നു. സംസ്കൃതപദങ്ങൾ വിവേചനരഹിത മായി ഉൾപ്പെടുത്താനായിരുന്നുവെങ്കിൽ, ഈ അക്ഷരങ്ങളിൽ തുട ങ്ങുന്ന ഏതാനും വാക്കുകൾ സംസ്കൃതത്തിൽനിന്ന് എടുത്തു ചേർക്കാമായിരുന്നു. പിൽക്കാലത്തുള്ള നിഘണ്ടുകാരന്മാർ പലരും മേൽപ്പടി അക്ഷരങ്ങളിൽ തുടങ്ങുന്ന പദങ്ങൾ നിഘണ്ടുവിൽ ചേർത്തിട്ടുണ്ട്. *ശബ്ദതാരാവലി*യിൽതന്നെ 'ശുദ്ധഭാഷാപദങ്ങളിൽ ഌ കാരം വരുകയില്ല' എന്നു പറഞ്ഞിട്ട്, ഌ വിൽ തുടങ്ങുന്ന നാലു പദങ്ങൾ ചേർത്തിട്ടുണ്ട്. ഞ ദ്രാവിഡത്തിലില്ല എന്നു പറ ഞ്ഞിട്ട്, ആ അക്ഷരത്തിൽ തുടങ്ങുന്ന നാല് വാക്കുകൾ ചേർത്തി ട്ടുണ്ട്. എന്നാൽ ബെയിലി പ്രസ്തുത പദങ്ങൾ ഒന്നും സ്വീകരി ച്ചില്ല. *'ഢ' യിൽ തുടങ്ങുന്ന മൂന്നു വാക്കുകളേ ബെയിലി സ്വീകരി ച്ചുള്ളു- ഢക്ക, ഢങ്കാരം, ഢമാനം.* എന്നാൽ *ശബ്ദതാരാവലി*യിൽ 'ഢ' യ്ക്കു കീഴിൽ ചേർത്തിട്ടുള്ള പദങ്ങൾ നോക്കുക:

| | |
|---|---|
| ഢക്ക | ഢില്ലി |
| ഢക്കനം | ഢീക്കൻ |
| ഢക്കാനാദം | ഢീക്ക് |
| ഢങ്കാരം | ഢുംഢ |
| ഢം | ഢുംഢനം |
| ഢമാൻ,ഢമാനം | ഢുംഢി |
| ഢാമര | ഢൗകനം |
| ഢാലം | ഢൗലളം |
| ഢാലി | |

അതുപോലെ 'ഥ' യിൽ തുടങ്ങുന്ന അക്ഷരങ്ങൾ ഭാഷയിലി ല്ലാത്തതുകൊണ്ട്, ബെയിലി 'ഥ' ചേർത്തുള്ള ഒറ്റവാക്കുപോലും അദ്ദേഹത്തിന്റെ നിഘണ്ടുവിൽ ഉൾപ്പെടുത്തിയിട്ടില്ല. എന്നാൽ "the seventeenth consonant in the malayalim alphabet, and second of the dental class" എന്നു ബെയിലി 'ഥ' യെ വ്യാഖ്യാനിക്കുന്നതു പോലെ തന്നെ, 'അക്ഷരമാലയിലെ പതിനേഴാമത്തെ അക്ഷരം, ദന്ത്യം' എന്നു ശ്രീകണ്ഠേശ്വരവും വ്യാഖ്യാനിക്കുകയും, അതിനോ ടുചേർത്ത് താഴെപ്പറയുന്ന പദങ്ങൾ ഉൾപ്പെടുത്തി ലേഖകം തയ്യാ റാക്കുകയും ചെയ്തു:

| | |
|---|---|
| ഥകാരം | ഥുത്ക്കാരം |
| ഥൻ | ഥൈഥൈ |
| ഥം | ഥോഡനം |
| ഥർവ്വണം | ഥല്ല് |
| ഥാനാ | |

ഇവയിലൊരു വാക്കുപോലും മലയാളത്തിലുള്ളതോ, മലയാളത്തിനാവശ്യമുള്ളതോ അല്ല. എന്നിട്ടും, ബെയീലീനിഘണ്ടു പ്രസിദ്ധപ്പെടുത്തി ഒന്നര നൂറ്റാണ്ടുകഴിഞ്ഞു വെളിച്ചംകണ്ട ആധുനിക നിഘണ്ടുവിന്റെ ഈ പതിപ്പിൽ ഇത്തരം പദങ്ങൾ എന്തിന് ഉൾപ്പെടുത്തി? 'നിഘണ്ടു നിർമാണ രഹസ്യ'ത്തിൽ പ്രചാരമുള്ള പദങ്ങളുടെ വ്യാഖ്യാനം മാത്രമല്ല; പ്രചരിക്കണമെന്നുദ്ദേശിക്കുന്നതോ ഉപയോഗിച്ചേക്കാമെന്നു തോന്നുന്നതോ ആയ പദങ്ങളുടെ വ്യാഖ്യാനവും ഉൾപ്പെടുന്നുവെന്നതുതന്നെ കാരണം.

ബെഞ്ചമിൻ ബെയിലി പദങ്ങൾ വ്യാഖ്യാനിച്ചിരിക്കുന്ന രീതി മനസ്സിലാക്കുന്നതിനുവേണ്ടി ഏതാനും ഉദാഹരണങ്ങൾ പരിശോധിക്കാം.

ഉദാ: 1

എത്ര, An adjective or substantive pronoun, not declinable, except in some cases. It is the interrogative of അത്ര and ഇത്ര. how? how much? how many? what? It may be used in any interrogation respecting time, number, weight, or quantity. എത്ര പെർ. How many persons? എത്ര കാലം. How long a time? how long? എത്ര തൂക്കം. what weight? എത്ര നീളം. what length? It should be observed however that എത്ര may be used in two senses, quite opposite to each other, as, ഇവൻ എത്ര ബുദ്ധിമാൻ. *lit*. This man, how wise; if pronounced interrogatively, means, Do you consider this fellow a wise man? implying that he is quite the reverse; but if pronounced as an exclamation, without any interrogation, it signifies, *what a wise man this is!* അവൻ എത്ര ഞാൻ എത്ര. *lit. what is he? what am I?* There is a vast difference between him and me. എത്ര, prefixed to the past tenses of verbs assumes a universal sense, and denotes what*soever,* howmuch*soever,* howmany*soever*, as, അവനൊട എത്ര പറഞ്ഞാലും അവൻ കേൾക്കയില്ല. *whatsoever*, or *howmuchsoever* you tell him, he will not attend. The relation of എത്ര and അത്ര is shown in the following example; എത്ര പഠിച്ചാൽ അത്ര അധികം ബുദ്ധിമാനാകും. The *more* you study, *somuch* the wiser you will become. എത്രെക്ക, For how much? എത്രത്തൊളും. How far? എത്രവരെ, To what amount? meaning only somuch. ആ കാര്യത്തിന് ഞാൻ എത്രമാത്രം. Who or what am I that I should be appointed to that business?

ഉദാ. 2

തട, യുടെ. *s.* 1. Hindrance, stoppage. 2. impedimet, obstacle. 3. obstruction. 4. resistance, opposition. 5. defence. 6. seige, seizure. 7. a hollow place made in the ground. 8. a small piece of wood or *olla* which prevents the leaves of an *olla* book falling off the string. 9. anything used as a stop or stay. 10. arresting, detention, impeding, molestation. 11. stumbling, a stumbling block. 12. the thick part of the yam called ചെമ്പ 13. the root of a plantain tree. 14. a partition, division, or bank in rice corn fields. തടവരമ്പ, A lower bank in rice corn fields made to keep the water in. തട കാട്ടുന്നു, To make a hollow place in the ground or with the thick films of a plantain tree for placing a leaf in a hollow position to hold conje, or to put seed corn to sprout. തടയും പിടിയും, To contend, to struggle, to wrestle.

ഉദാ. 3

തത്വത്രയം, ത്തിന്റെ. *S.* A metaphysical Triad: God-spirit-matter: the different sects use different names of the three, but the translated meaning is in all the same.

ഉദാ. 4

തിലകം, ത്തിന്റെ. *S.* 1. A mark made with coloured earth or unguents upon the forehead and between the eyebrows, either as an ornament, or a sectarial distinction. തൊടുകുറി. 2. a freckle, mole, or any natural mark on the person. മറു. 3. a tree. മഞ്ചാടി മരം. 4. another tree *Tilaca.* മൈലെള്ള. 5. the bladder. മൂത്രാശയം. 6. black *Sochal* salt, a factitious salt containig sulpher and iron, c. 7. excellence, eminence. ശ്രേഷ്ഠത. 8. a title especially in composition implying pre-eminence as രഘുവംശതിലകൻ, *Tilaca* of the race of *Raghu*, a name of RAMA.

ഉദാ. 5

ദൈർഘ്യം, ത്തിന്റെ. ***S.*** Length. നീളം. adj. Long. നീളമുള്ള

ഉദാ. 6

നാലുകെട്ട, ിന്റെ. ***S*** 1. A quadrangular building enclosing an open square. 2. a square formed by four houses.

ഉദാ. 7

നാലുപായം, ത്തിന്റെ. ***S.*** The four mean of expedients for obtaining success against an enemy viz. 1. Conciliation. 2. presents or gifts. 3. creating dissension. 4. chatisement, punishment.

ഉദാ. 8

നിടിലം, ത്തിന്റെ, *S.* The forehead. നെറ്റി.

ഉദാ. 9

പാർക്കുന്നു, ർത്തു, പ്പാൻ. ***v.n.*** 1. To remain, to dwell. 2. to stay, to delay. 3. to see, to view, to consider, to regard. 4. to bear, to be patient, to stop. 5. to listen.

ഏ, ഓ എന്നീ ദീർഘസ്വരങ്ങളും സംവൃതോകാരവും ഭാഷയിലന്ന് ഉപയോഗത്തിലില്ലാതിരുന്നതിനാൽ, ബെയിലീനിഘണ്ടുവിൽ അത് ഉപയോഗിച്ചിട്ടില്ല. എന്നാൽ ഏ, ഓ എന്നീ അക്ഷരങ്ങളിലാരംഭിക്കുന്ന പദങ്ങളെ പ്രത്യേകം പ്രത്യേകം വിഭാഗമായി ബെയിലീനിഘണ്ടുവിൽ ക്രമപ്പെടുത്തി. അന്നു നിലവിലിരുന്ന ലിഖിതഗദ്യത്തിലെ രീതിയും സംസ്കൃതത്തിലെ കീഴ്വഴക്കവും പിൻതുടർന്നുവെങ്കിലും ഏ, ഓ എന്നിവ അർഥഭേദത്തിനുതകുന്ന വർണങ്ങളാണെന്നും അവയ്ക്കു പ്രത്യേകം ലിപിയും ഉപലിപിയും ആവശ്യമാണെന്നുമുള്ള ചിന്ത ബെഞ്ചമിൻ ബെയിലിക്കുണ്ടായിരുന്നതായി കരുതാം. എ, ഒ എന്നീ അക്ഷരങ്ങളുടെ വ്യാഖ്യാനത്തിൽനിന്ന് ഇത് വ്യക്തമാണ്. ഒകാരത്തിൽനിന്നു ഓകാരത്തെ തിരിച്ചറിയുന്നതിനു ദീർഘം ചിലപ്പോൾ ഉപയോഗിക്കുമെന്നു പറയുന്നുണ്ടെങ്കിലും ഒകാരംതന്നെ രണ്ടിനുംവേണ്ടി ഉപയോഗിച്ചിരിക്കുന്നു. എന്നാൽ പേജുതോറും നൽകുന്ന സൂചകപദങ്ങളിൽ (catch words) ദീർഘചിഹ്നം (ഉദാ. ഓട, ഓതി) ചേർത്തിട്ടുണ്ട്.

നാമപദങ്ങളുടെ നിർദ്ദേശികാ ഏകവചനരൂപവും ക്രിയാപദങ്ങളുടെ വർത്തമാനകാല രൂപവുമാണ് പദലേഖനത്തിനുവേണ്ടി പൊതുവേ ഉപയോഗിച്ചിട്ടുള്ളത്. എന്നാൽ വളരെ അസാധാരണമായി ജന്തുക്കൾ, ജായാപതികൾ, ദംപതികൾ എന്നിങ്ങനെ ചിലപദങ്ങൾ ബഹുവചനരൂപത്തിലുമുണ്ട്. നാമപദത്തിന്റെകൂടെ സംബന്ധികാവിഭക്തിപ്രത്യയം ചേർന്നുണ്ടാകുന്ന രൂപവും സൂചിപ്പിച്ചിരിക്കുന്നു. ക്രിയാപദത്തിന്റെകൂടെ ഭൂതകാലരൂപവും വിനയെച്ചരൂപവും നൽകിയിട്ടുണ്ട്. മലയാളത്തിൽ പ്രത്യയം ചേർത്തു പദങ്ങൾ രൂപപ്പെടുത്തുന്നതിൽ ഏറ്റവുമധികം ക്രമരാഹിത്യമുള്ളതു സംബന്ധികാ വിഭക്തി/ ഭൂതകാല പ്രത്യയങ്ങൾ ചേർക്കുന്നതിലാണ്. ഇതു പരിഹരിക്കുന്നതിനാണു ബെയിലി ലേഖകങ്ങൾക്കൊപ്പം മേൽപ്പറഞ്ഞ വ്യാകരണകാര്യങ്ങൾകൂടി ചേർത്തത്. അതു വിദേശികൾക്കു മാത്രമല്ല, ഭാഷ 'പഠിക്കുന്ന' സ്വദേശികൾക്കും സഹായകമാണ്. പക്ഷേ, ഇക്കാര്യങ്ങൾ മുൻനിർത്തി, "വ്യാകരണകാര്യങ്ങളിൽ ആവശ്യത്തിലേറെ വിശദാംശങ്ങൾ നൽകാൻ ശ്രമിച്ചു" എന്നൊരു പോരായ്മ ബെയിലീനിഘണ്ടുവിനെക്കുറിച്ച് ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. (പി.വി. ഓമന, 1990: 59) എന്നാൽ അർഥം പറയുന്നതിനു നിഘ

ണ്ടുകാരൻ ഉപയോഗിക്കുന്ന പല സങ്കേതങ്ങളിലൊന്നാണ് ലേഖ കഘടകങ്ങളിൽ ഉൾപ്പെടുത്തുന്ന വ്യാകരണസൂചനകൾ എന്ന് ഡോ. ബി.സി. ബാലകൃഷ്ണൻ പറയുന്നു. (ഭാഷാപോഷിണി, 1984 ഒക്ടോബർ-നവംബർ: 75) ബെയിലീനിഘണ്ടുവിലെ വ്യാകരണകാര്യങ്ങൾ സംബന്ധിച്ച് പ്രൊഫ. സി.എൽ. ആന്റണി രേഖപ്പെടുത്തിയിട്ടുള്ള കാര്യങ്ങളും ശ്രദ്ധേയമാണ്. (ഇത് മുമ്പ് വിശദമാക്കിയിട്ടുണ്ട്.) "ഗാഢമായ പരിചയമില്ലാത്തവർക്കു വൈഷമ്യം ഉളവാക്കുന്ന തരത്തിലാണ് ഭാഷയിലെ ക്രിയാരൂപങ്ങളുടെ ബാഹുല്യം" എന്നും "ക്രിയകളുടെ രൂപഭേദത്തെ സംബന്ധിച്ചിടത്തോളം ഏറ്റവും ശ്രദ്ധേയമായ ഭാവം അവയുടെ ഭൂതകാലരൂപങ്ങളാണെ"ന്നും മലയാള മഹാനിഘണ്ടുവിന്റെ അവതാരികയിൽ പറയുന്നു. തന്മൂലമുണ്ടാകുന്ന ആശയക്കുഴപ്പം ഒഴിവാക്കാൻ ഭൂതകാലരൂപങ്ങൾ ആസ്പദമാക്കി ക്രിയാഗണവിഭജനം നിർവഹിക്കുകയും ക്രിയയെപ്പറ്റിയുള്ള ലേഖകത്തിൽ ആ ക്രിയ ഏതു ഗണത്തിൽ ഉൾപ്പെടുന്നു എന്നു സൂചിപ്പിക്കുകയും ചെയ്തിരിക്കുന്നു. ബെയിലി ഇത്രത്തോളം ആഴത്തിലും പരപ്പിലും ഈ പ്രശ്നത്തെ സമീപിച്ചിട്ടില്ലെങ്കിലും ക്രിയാപദത്തോടൊപ്പം ഭൂതകാലരൂപംകൂടി നൽകി പ്രശ്നം പരിഹരിച്ചു.

"പദത്തിന്റെ അർഥം വ്യക്തമാക്കാൻ നിഘണ്ടുകാരൻ ഉപയോഗിക്കുന്ന സങ്കേതങ്ങളിൽ മുഖ്യമായവ നിർവചനം, വിവരണം, സമാനാർഥകമായ മറ്റൊരു പദം ഉപയോഗിക്കൽ എന്നിവയാണ്." (ബി.സി. ബാലകൃഷ്ണൻ, ഭാഷാപോഷിണി, 1984 ഒക്ടോബർ-നവംബർ: 76) ഇവയിൽ ദ്വിഭാഷാനിഘണ്ടുക്കളിൽ ഫലപ്രദമായി ഉപയോഗിക്കാൻ കഴിയുന്നത് സമാനാർഥകമായ മറ്റൊരു പദം ഉപയോഗിക്കൽ (സമതുലനം; equation) ആണ്. മലയാളം-ഇംഗ്ലീഷ് ദ്വിഭാഷാനിഘണ്ടുവിൽ ജന്തുസസ്യാദികളുടെ പേര്, ശരീരാവയവങ്ങൾ, രോഗങ്ങൾ തുടങ്ങി ഇന്ത്യയിലും ഇംഗ്ലണ്ടിലും പൊതുവേയുള്ള സംഗതികൾക്കും ചില ക്രിയാപദങ്ങൾക്കും സമതുലനത്തിലൂടെ ലളിതമായി അർഥം പറയാൻ കഴിയും. എന്നിരുന്നാലും ഭാഷ ഒരു സാംസ്കാരിക വ്യവഹാരരൂപംകൂടി ആകുകയാൽ പദങ്ങൾ വലിയൊരളവുവരെ തനതുസംസ്കാരത്തിന്റെയും ചരിത്രത്തിന്റെയും സാമൂഹികജീവിതത്തിന്റെയും സൂചകങ്ങൾകൂടി ആയിരിക്കും. അത്തരം സന്ദർഭങ്ങളിൽ ദ്വിഭാഷാനിഘണ്ടുകാരന് ആശ്രയം നിർവചനവും വിവരണവുമാണ്. 'നാലുപായ'ത്തിനും 'വാശി'ക്കും സമതുലനത്തിലൂടെ അർഥം പറയാൻ കഴിയില്ല; വിവരണമേ (description) പറ്റൂ. 'തിലക'ത്തിനും 'നാലുകെട്ടി'നും അർഥം പറയാൻ നിർവചനരീതിയേ (definition) ഉപകരിക്കൂ. ബെയിലി വിവരണവും നിർവചനവും ലേഖകരചനയിൽ വളരെ വ്യാപകമായും സമർഥമായും പ്രയോഗിച്ചിട്ടുണ്ട്. പദത്തെ വ്യാഖ്യാനിക്കാൻ ഇവ

A

DICTIONARY

OF HIGH AND COLLOQUIAL

MALAYALIM AND ENGLISH,

DEDICATED BY PERMISSION

TO HIS

HIGHNESS THE RAJAH OF TRAVANCORE.

BY THE REV. B. BAILEY

OF THE

CHURCH MISSIONARY SOCIETY.

COTTAYAM:

PRINTED AT THE CHURCH MISSION PRESS.

1846.

ബെയിലി 1846-ൽ പ്രസിദ്ധപ്പെടുത്തിയ *മലയാളം-ഇംഗ്ലീഷ് നിഘണ്ടു*വിന്റെ ശീർഷകപത്രം

TO

HIS HIGHNESS

THE RAJAH OF TRAVANCORE.

SIR,

I beg to acknowledge my grateful obligations to your Highness not only for permitting me to dedicate the following work to you, and thus to present it to the public under the auspices of so great a name, but also for the very liberal aid you have so kindly afforded me and the deep interest you have taken in the work. It exhibits another instance of your Highness's readiness to encourage and patronize general education and the promotion of literature among your subjects.

The great difficulty and labour attending such an undertaking, and the attention which I have been necessarily obliged to pay to my other important duties have contributed to retard the publication of the work much longer than I anticipated.

That the life of your Highness may be long spared, and that you may be permitted to witness the beneficial results of the efforts now made to promote good and sound education in this country, based on the best principles, is the sincere wish of

Your Highness's

Most obliged

Humble Servant,

B. BAILEY.

COTTAYAM:

July 1846.

ബെയിലിയുടെ *മലയാളം-ഇംഗ്ലീഷ് നിഘണ്ടു*വിൽ,
പ്രസ്തുത ഗ്രന്ഥം തിരുവിതാംകൂർ മഹാരാജാവിന് സമർപ്പിച്ചുകൊണ്ട്,
ബെയിലി പ്രസിദ്ധപ്പെടുത്തിയ സമർപ്പണപത്രം

പര്യാപ്തമല്ലെന്നു വന്നപ്പോൾ പദത്തിന്റെ പ്രയോഗവൈവിധ്യം വിശദമാക്കിയും ('എത്ര', 'തട' എന്നീ ഉദാഹരണങ്ങൾ നോക്കുക). ഉദാഹരണങ്ങൾ നൽകിയും ('ഒ' എന്ന അക്ഷരത്തിന്റെ വ്യാഖ്യാനം കാണുക) see, see the preceding എന്നീ വാക്കുകൾകൊണ്ട് സദൃശ-സമാനപദങ്ങളുടെ പരാമർശ സൂചന നൽകിയും (ഉദാ. ഉപമാനം, ഊരാളൻ, എതിരേൽപ്പ്, എതിർ, കാമ്പ്) വ്യാഖ്യാനം ഫലപ്രദമാക്കി. പദത്തിന്റെ വിവിധ അർത്ഥങ്ങൾ 1, 2..., ..., .... എന്നിങ്ങനെ അക്കമിട്ടു വെവ്വേറെ കാണിച്ചു.

ബെഞ്ചമിൻ ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിലെ ഒരു ലേഖകത്തിന്റെ ഘടന താഴെപ്പറയും പ്രകാരമാണ്:

(i) പദം-നാമപദമെങ്കിൽ സംബന്ധികാവിഭക്തി പ്രത്യയം ചേർന്ന രൂപവും ക്രിയാപദമെങ്കിൽ ഭൂതകാലപ്രത്യയം, വിനയെച്ചപ്രത്യയം ഇവ ചേർന്ന രൂപങ്ങളും പദത്തോടുകൂടി നൽകുന്നു.

(ii) വ്യാകരണാർഥം

(iii) അർഥങ്ങൾ ഇംഗ്ലീഷിൽ-വിവിധ അർഥങ്ങൾ അക്കങ്ങളിട്ടു വേർതിരിച്ചു നൽകിയിരിക്കുന്നു.

(iv) സംസ്കൃതപദങ്ങൾക്ക് മലയാളത്തിൽ അർഥം-ഈ രീതി ആദ്യത്തെ മുപ്പത്തിരണ്ടു പേജുകളിൽ ഇല്ല; മുപ്പത്തിമൂന്നാം പേജ് മുതൽ അവസാനംവരെ ഉണ്ട്. പരിചിത സംസ്കൃതപദങ്ങൾക്ക് മലയാളത്തിൽ അർഥം നൽകിയിട്ടില്ല.

ബെഞ്ചമിൻ ബെയിലിക്ക് ഇംഗ്ലീഷ് മാതൃഭാഷയായിരുന്നു; മലയാളം മാതൃഭാഷപോലെയുമായിരുന്നു. അതുകൊണ്ട് മൂലഭാഷാപദങ്ങളുടെ സത്തയെ ലക്ഷ്യഭാഷാപദങ്ങളിൽ സാർഥകമായും സമർഥമായും ആവിഷ്കരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. 'ചെണ്ട'ക്ക് a musical instrument, a kettle drum, a tomtom എന്ന് അർഥം നൽകിയിട്ട് 'ചെണ്ടകൊട്ടി'ന് Beating a drum എന്നു പറഞ്ഞ് അവസാനിപ്പിക്കുന്നില്ല. 'ചെണ്ടകൊട്ടിക്കുന്നു' എന്നതിന് To cause one to beat a drum എന്നും to deceive എന്നുംകൂടി അർഥം നൽകുന്നു. ചെമ്പടുപ്പിന് A large fire-place എന്നാണു ബെയിലി നൽകുന്ന അർഥം. ചെമ്പിക്കുന്നു-To become red or of a copper colour; ചെമ്പുതെളിയുന്നു– Fraud or deception to be discovered. "ഇംഗ്ലീഷ് ഭാഷാവിചക്ഷണനായ ഒരാംഗ്ലേയന്റെ കൈപ്പെരുമാറ്റം നിഘണ്ടുവിൽ ഉടനീളം കാണാം. ഇക്കാര്യത്തിൽ അർഥസ്ഫുടതയാണ് അദ്ദേഹത്തിന്റെ പരമലക്ഷ്യം. അതിനുവേണ്ടിയുള്ള വിവരണംമാത്രം അദ്ദേഹം നൽകും. അതിരുകടന്ന സംക്ഷേപണമോ വിവരണമോ

നാം അവിടെ കാണുകയില്ല. ബെയിലിയുടെ പദങ്ങൾ ഗുണ്ടർട്ട് സ്വീകരിക്കുമ്പോൾ പല സ്ഥലത്തും സംക്ഷേപിക്കാൻ ശ്രമിച്ചിട്ടുണ്ട്. അവിടെയൊക്കെ അർഥഗ്രഹണത്തിന് അൽപ്പം ക്ലേശവും കാണാം. രണ്ടുമൂന്ന് ഉദാഹരണങ്ങൾ: നാഗച്ചെമ്പ് എന്ന പദത്തിനു ഗുണ്ടർട്ട് Pinchbek എന്നുമാത്രം അർഥം കൊടുക്കുമ്പോൾ ബെയിലിയാകട്ടെ 'A kind of mixture of gold and copper' എന്നുകൂടി അർഥം പറയുന്നു. നാഗത്താളി എന്നതിനു Cactus എന്നു മാത്രം ഗുണ്ടർട്ട്. A medicinal plant useful against a serpent bite എന്നു ബെയിലി. നാഗഭസ്മം എന്നതിന് A medicinal preparation of lead by reducing it to powder; white lead എന്നു ബെയിലി കൊടുത്ത അർഥം ഗുണ്ടർട്ട് white lead എന്നു സംക്ഷേപിക്കുന്നു." (സി.എൽ. ആന്റണി, 1989: 130–131) അർഥകൽപ്പനയിൽ ഇത്ര ശ്രദ്ധാലുവായിരുന്നെങ്കിലും ബെയിലി പൂർണതൃപ്തനല്ല. അദ്ദേഹം നിഘണ്ടുവിന്റെ ആമുഖത്തിൽ എഴുതുന്നു:

> The meanings attached to the purely Malayalim words will be found generally correct, ad more meanings might have been added to very many words.

ബെയിലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിൽ മുപ്പത്തിമൂന്നാം പേജുമുതൽ ഇംഗ്ലീഷ് അർഥത്തിനുശേഷം ചില പദങ്ങൾക്ക് മലയാളത്തിലും അർഥം കൊടുത്തിട്ടുണ്ട്. ഇതേക്കുറിച്ച് ബെയിലി നിഘണ്ടുവിന്റെ ആമുഖത്തിൽ ഇങ്ങനെ എഴുതി:

> The high Malayalim terms are chiefly derived from the Sanscrit, and great pains has been taken to give the renderings in most common use... *To most of the words derived from the Sanscrit, not in common use, Malayalim renderings are given* in addition to English. This plan was not adopted in the commencement, and the first thirty-two pages are printed without them. It was then considered that the work would be rendered much more valuable by the introduction of those renderings.

മുപ്പത്തിരണ്ടു പേജ് അച്ചടിച്ചതിനുശേഷം അർഥപ്രതിപാദനത്തിൽ ബെയിലി അനുവർത്തിച്ചരീതി ഭാഷയെ സംബന്ധിച്ചു ബെയിലിക്കുണ്ടായിരുന്ന കാഴ്ചപ്പാടിനെക്കുറിച്ചു ചില കാര്യങ്ങൾ വെളിപ്പെടുത്തുന്നുണ്ട്.

മലയാളികളുടെ സാഹിത്യഭാഷയിൽനിന്ന് (High Malayalam) ധാരാളം വാക്കുകൾ ബെയിലി നിഘണ്ടുവിലേക്കു സ്വീകരിച്ചു. അവ

യിൽ കൂടുതലും സംസ്കൃതത്തിൽനിന്നുള്ള പദങ്ങളായിരുന്നു. ഇങ്ങനെ സ്വീകരിച്ച സംസ്കൃതപദങ്ങളിൽ അന്ന് സാധാരണ ഉപയോഗത്തിലില്ലാതിരുന്നവയ്ക്ക് മലയാളത്തിൽകൂടി അർഥം കൊടുത്തു. അതായത് ബെയിലി ഇംഗ്ലീഷിനു പുറമേ മലയാളത്തിൽ കൂടി അർഥം കൊടുത്ത സംസ്കൃതപദങ്ങൾ അക്കാലത്തു സാധാരണ ഉപയോഗത്തിലുള്ളവ ആയിരുന്നില്ല. ബെയിലീനിഘണ്ടുവിൽ മലയാളത്തിൽ അർഥം കൊടുക്കാതിരുന്ന ചില സംസ്കൃതവ്യുൽപന്നപദങ്ങൾ നോക്കുക. (സ്ഥാലീപുലാകന്യായേന തെരഞ്ഞെടുത്തവ):

| | |
|---|---|
| അഭിനന്ദനം | അഭിമുഖം |
| അഭിനയം | അഭിരുചി |
| അഭിനിവേശം | അഭിവാഞ്ച |
| അഭിമാനം | അഭിവൃദ്ധി |
| അഭിഷിക്തം | അസഹ്യം |
| അഭിഷേകം | അസാധ്യം |
| അഭ്യന്തരം | അസംഗതി |
| അഭ്യസിക്കുന്നു | അസഭ്യവാക്ക് |
| അവരോധിക്കുന്നു | അസഭ്യം |
| അവാചി | അസന്തുഷ്ടി |
| അസംബന്ധം | അസത്യം |
| അഷ്ടൈശ്വര്യം | അസത്ത് |
| നാമകീർത്തനം | നായകൻ |
| നാമജപം | നായകി |
| നാമധാരണം | നിരക്ഷരകുക്ഷി |
| നാമധാരി | നിരാചാരം |
| നാമഭാഷ | നിരാധാരമാക്കുന്നു |
| നാമം | നിരാപത്ത് |
| നാമാങ്കിതം | നിരാമയം |
| നിരാശ്രയക്കാരൻ | നിരാശ |
| നിരുപാധികൻ | നിരാശൻ |

ഇതൊക്കെ സാധാരണമായും സാധാരണക്കാരുടെയും ഉപയോഗത്തിലുണ്ടായിരുന്ന വാക്കുകൾ. സംസ്കൃത നിഷ്പത്തിയുള്ളവയെങ്കിലും മലയാളത്തിൽ അർഥം പറയാതെതന്നെ മനസ്സിലാകുന്നവ. എന്നാൽ മലയാളത്തിൽ അർഥം പറഞ്ഞ വാക്കുകൾക്ക്, അതായതു സാധാരണ ഉപയോഗത്തിലില്ലാതിരുന്ന വാക്കുകൾക്ക്, ഏതാനും ഉദാഹരണങ്ങൾ കാണുക:

അഭിജാതൻ
അഭിജ്ഞൻ
അഭിധ
അഭിധാനം
അഭിനവം
അഭിമതം
അഭിരാമം
അഭിലഷിതം
അഭിവന്ദ്യം
അഭിസാരിക
അഭീതി
അഭീരു
അഭീഷ്ടം
അഭേദം
അഭൗമം
അഭിവാദനം
അഭിവ്യാപ്തം
അഭ്യഗ്രം
അഭ്യംഗം
അഭ്യംഗസ്നാനം
അഭ്യനുജ്ഞ
അഭ്യമിതം
അഭ്യമത്ര്യൻ
അഭ്യർച്ചനം
അഭ്യർച്ചിതം
അഭ്യർണ്ണം
അവാന്തരം
അവാരം
അവികലം
അവികൽപ്പം
അസംഭാവ്യം
അസംഭൂതം
അസംശയം
അസംകൃതം
അസക്തി
നാമധേയം
നിരപരാധി
നിരപായം

അഭ്യർത്ഥിതം
അഭ്യവകർഷണം
അഭ്യവസ്കന്ദനം
അഭ്യവഹാരം
അഭ്യവഹൃതം
അഭ്യസൂയം
അഷ്ടീവൽ
അഷ്ടൗ
അഭ്യസ്തൻ
അഭ്യാഗതൻ
അഭ്യാഗമം
അവിഖ്യാതി
അവിഷ്നം
അവിച്ഛിനം
അവിജ്ഞാനം
അവിജ്ഞേയം
അവഹേളനം
അവാക്കർണ്ണൻ
അവലംബനം
അവാക്പുഷ്ടി
അവാഗ്രം
അവാങ്മൂഖം
അവാച്യം
അസഹിഷ്ണുത
അസാകല്യം
അസാധാരണം
അസാധു
അസാമാന്യം
അസംഖ്യം
അസമീക്ഷ്യകാരി
അസന്ദിഷ്ടം
അസത്യം
അസംസ്കൃതം
അസ്സഹനം
നാമകരണം
നിരഹങ്കാരം
നിരഹങ്കാരി
നിരാകരണം

നിരപേക്ഷം
നിരർഗ്ഗളം
നിരർത്ഥകം
നിരവഗ്രഹം
നിരവധി
നിരസനം
നിരസിക്കുന്നു
നിരാധാരക്കാരൻ
നിരാധാരൻ
നിരിന്ദ്രിയം
നിരീശ്വരൻ
നിരീഹൻ
നിരുദ്ധം
നിരുദ്യോഗം
നിരുപദ്രവം
നിരൂപണം
നിരാമയൻ
നിരാകരിഷ്ണു
നിരാകാരൻ
നിരാകാരം
നിരാകുലം
നിരാകൃതൻ
നിരാഘ്ലാട
നിരാതങ്കം
നിരാദരം
നിരായുധൻ
നിരാലംബം
നിരീഷം
നിരീക്ഷണം
നിരുത്തരം
നിരുപല്ലവം
നിരുപമൻ
നിരുപായം
നിരസ്തൻ

ഇതിൽ ചില വാക്കുകൾ ഇന്നു മലയാളത്തിൽ ഉപയോഗമില്ലാത്തവയാണ്. പക്ഷേ ഒട്ടു വളരെ വാക്കുകൾ, അധികം വാക്കുകളും, സാധാരണ സംഭാഷണഭാഷയിലും എഴുത്തുഭാഷയിലും ഉപയോഗത്തിലുള്ളവയാണ്. ബെയിലി എന്തിനു വിവേചനമില്ലാതെ സംസ്കൃതപദങ്ങൾ സ്വീകരിച്ചു എന്ന ചോദ്യത്തിനുള്ള മറുപടി ഈ വാക്കുകളിലുണ്ട്; ബെയിലിയുടെ നിഘണ്ടുവിൽത്തന്നെയുണ്ട്: ബെയിലി വിവേചനമില്ലാതെ സ്വീകരിച്ച്, തന്റെ നിഘണ്ടുവിൽ ചേർത്ത് അർഥം പറഞ്ഞ മിക്ക വാക്കുകളും പിൽക്കാലത്ത് മലയാള ഭാഷയുടെ പദശേഖരത്തിലേക്കു ചേർക്കപ്പെട്ടു. സംസ്കൃതത്തിൽ നിന്നു വാക്കുകൾ സ്വീകരിച്ച് മലയാളം വളരണമെന്നുള്ള ബെയിലിയുടെ കാഴ്ചപ്പാട്, ശരിയായിരുന്നുവെന്ന് പിൽക്കാലഭാഷാസാഹിത്യചരിത്രം തെളിയിച്ചു. ചില വാക്കുകൾ സ്വീകരിക്കപ്പെട്ടില്ലെന്നുള്ളതു ശരിതന്നെ; പക്ഷേ പലവാക്കുകൾ സ്വീകരിക്കപ്പെട്ടു എന്നുള്ളതു വിസ്മരിക്കാവുന്നതല്ല.

സംസ്കൃതത്തിന്റെ സഹായത്തോടുകൂടിയേ മലയാളത്തിന്റെ പദകോശം വികസിപ്പിക്കാനാകൂ എന്നു ചിന്തിച്ച ബെയിലി *അമരകോശ*ത്തിലെ പദങ്ങൾ ധാരാളമായി ഉൾപ്പെടുത്തി. എന്നാൽ താൻ തയ്യാറാക്കുന്നത് മലയാളം-ഇംഗ്ലീഷ് നിഘണ്ടുവാണെന്നുള്ള ഉത്തമ ബോധ്യത്തോടെയാണ് അദ്ദേഹം *അമരകോശ*പദങ്ങളെ സ്വീകരി

ച്ചത്. ''It will be found that nearly, if not the whole of the words which occur in the *Amaresam* or *Amaracosa* are given in this work to many of which other meanings are attached than those generally given by commentators on the *Amaresam.''* (നിഘണ്ടുവിന്റെ ആമുഖം) അതായത് *അമരകോശ*പദങ്ങൾക്ക് അതിന്റെ വ്യാഖ്യാതാക്കൾ നൽകിയിട്ടുള്ള അർഥങ്ങൾക്കുപരിയായി, മലയാളത്തിലുള്ള സാന്ദർഭികാർഥങ്ങളും ബെയിലി നൽകി. സംസ്കൃതപദങ്ങൾ സ്വീകരിക്കുമ്പോഴും അവയ്ക്ക് മലയാളത്തിലുണ്ടാകുന്ന അർഥഭേദങ്ങൾകൂടി ബെയിലി കാണാതിരുന്നില്ല എന്നത് ഒരു ഉദാഹരണംകൊണ്ട് വ്യക്തമാക്കാം. അതിശയം എന്ന സംസ്കൃത പദത്തിന്റെ അർഥം ആധിക്യം, കണക്കിൽ കവിഞ്ഞത് എന്നൊക്കെയാണ്. എന്നാൽ ബെയിലി ഈ പദത്തെ വ്യാഖ്യാനിച്ചിരിക്കുന്നതു നോക്കുക:

അതിശയം, ത്തിന്റെ ***.s.*** 1. A wonder, surprise. 2. astonishment. 3. a miracle. 4. an exploit.

അതിശയം. .&c. *adj.* 1. Wonderful, astonishing, marvellous, extraordinary 2. excellent. 3. un common, excessive.

അതിശയപ്പെടുന്നു, ട്ടു, വാൻ. *v.n.* To wonder, to be astonished, surprised.

അതിശയിക്കുന്നു, ച്ചു, പ്പാൻ. *v.n.* 1. To be surprised. 2. to surpass, to excel.

സംസ്കൃതത്തിലെ അതിശയം വേറെ, മലയാളത്തിലെ അതിശയം വേറെ എന്ന് ബെയിലി വ്യക്തമാക്കി.

ബെയിലി തന്റെ നിഘണ്ടു രചനയ്ക്ക് ഉപജീവിച്ച കൃതികളിലൊന്നായിരുന്നു എച്ച്.എച്ച്. വിൽസന്റെ *എ ഡിക്ഷണറി ഇൻ സാൻസ്ക്രിറ്റ് ആൻഡ് ഇംഗ്ലീഷ്.* സംസ്കൃതപദങ്ങൾക്കുവേണ്ടി മുഖ്യമായി ആശ്രയിച്ചത് അമരകോശമാണെന്നും വിൽസന്റെ നിഘണ്ടു തനിക്കു സവിശേഷസഹായമായിരുന്നുവെന്നും ബെയിലി പറഞ്ഞിട്ടുണ്ട്.

ബെഞ്ചമിൻ ബെയിലിക്ക് വിൽസന്റെ സംസ്കൃതം-ഇംഗ്ലീഷ് നിഘണ്ടുവിനോട് എത്രമാത്രം ആധമർണ്യം ഉണ്ട് എന്നുള്ള ഒരു അന്വേഷണമാണ് ഈ ഭാഗത്ത്. അതിനുവേണ്ടി വിൽസന്റെ നിഘണ്ടുവിലെ 'അംശ'മുതൽ 'അകീർത്തി' വരെയുള്ള പദങ്ങളെ ബെയിലീനിഘണ്ടുവിലെ അംശമുതൽ അകീർത്തിവരെയുള്ള പദങ്ങളുമായി താരതമ്യപ്പെടുത്തി നോക്കുന്നു.

| **എച്ച്.എച്ച്. വിൽസൺ** | **ബെഞ്ചമിൻ ബെയിലി** |
|---|---|
| അംശ (അംശയതി) | അംശ |
| അംശ: | അംശം |
| അംശക: | അംശകം |
| അംശഭാക് | അംശവടി |
| അംശനേ | അംശിക്കുന്നു |
| അംശനീയ | അംശു |
| അംശമാന | അംശുകം |
| അംശയതി | അംശുമതി |
| അംശയിതവ്യ | അംശുമൽഫലം |
| അംശയിതൃ | അംശുമാൻ |
| അംശളം | അംശുമാലി |
| അംശഹര | അംസം |
| അംശഹാരിൻ | അംസകൂട |
| അംശാംശം | അംസളൻ |
| അംശാംശി | അംസളം |
| അംശിത | അംഹതി |
| അംശിന | അംഹസ്പതി |
| അംശ്യ | അംഹസ്സ |
| അംശു | അകക്കടൽ |
| അംശുകം | അകക്കരൾ |
| അംശുജാലം | അകക്കാമ്പ് |
| അംശുധര | അകക്കുരുന്ന |
| അംശുഭർതൃ | അകചം |
| അംശുമാൻ | അകതളിർ |
| അംശുമത് (ൽ)ഫലം | അകതാർ |
| അംശുമാലാ | അകത്ത |
| അംശുമാലീ (ലി) | അകത്തകം |
| അംശുലം | അകത്തഴി |
| അംശുബാണ | അകത്തഴിക്കാരൻ |
| അംശുഹസ്ത | അകത്തഴി നടത്തുന്നു |
| അംസ (യതി) | അകത്തി |
| അംസ: | അകത്തുന്നു |
| അംസകൂട | അകത്തെപുറം |
| അംസളം | അകത്തെ ഭാഗം |
| അംഹതി: | അകത്തെ |
| അംഹതീ | അകത്തൊട്ട |
| അംഹസ്സ് | അകനിന്ദ |

അംഹിതി
അംഹ്രി
അംഹ്രിപ
അംഹ്രിസ്കന്ധ്യ
അകതേ
അകഃ
അകചഃ
അകണ്ടകം
അകഥ്യ
അകനിഷ്ഠ:
അകനിഷ്ഠ:
അകമ്പിത:
അകര:
അകരണി:
അകരണീയ:
അകരുണ:
അകർക്കശ:
അകർണി
അകർത്തവ്യ:
അകർമ്മണ്യ:
അകർമ്മ
അകർമ്മകൃത്
അകല്ക
അകല്കനം
അകല്പിത
അകല്മഷം
അകല്യ
അകല്യാണ:
അകസ്മാത് (ൽ)
അകാണ്ഡജാത:
അകാണ്ഡപാതജാത:
അകാരണ
അകാരണോത്പന്ന
അകാര്യ:
അകാല:
അകാലകുസുമ:
അകാലജ:
അകാല (ന,ല)ദോദയ:

അകപ്പ
അകപ്പാട്
അകപ്പെടുത്തുന്നു
അകപ്പെടുന്നു
അകപ്പൊരുൾ
അകം (1)
അകം (2)
അകങ്കാൽ
അകക്കൈ
അകമ്പനം
അകമ്പടി
അകമ്പടി കൂടുന്നു
അകമ്പടിക്കാരൻ
അകന്മഷം
അകമല
അകമലർ
അകരണി
അകരം
അകരാ
അകക്കർശം
അകർദ്ദമം
അകർമ്മകം
അകർമ്മകരൻ
അകർമ്മകക്രിയ
അകലപ്പെടുത്തുന്നു
അകലം
അകലമുള്ള
അകലുന്നു
അകലെ
അകൽകം
അകൽകനം
അകൽച
അകല്യാണം
അകല്യാണീ
അകവശം
അകവില
അകശ്ശീല
അകസ്മാൽ

അകാലമേഘോദയ:
അകാലസഹ:
അകിഞ്ചനൻ
അകിഞ്ചനതാ
അകിൽബിഷ:
അകീർത്തി
അകാരം
അകാരാദി
അകാരുണ്യം
അകാര്യം
അകാര്യമായി
അകാലം (2)
അകിഞ്ചനൻ
അകിനഞ്ചത
അകിട
അകർച്ച
അകിൽ
അകിറുന്നു
അകീർത്തി
അകളങ്കം
അകറ്റൽ
അകറ്റുന്നു
അകറ്റിക്കുന്നു
അകാമ്യം
അകായിൽ
അകാരണം

ബെയിലീനിഘണ്ടുവിലുള്ള തൊണ്ണൂറ്റിയാറുപദങ്ങളിൽ ഇരുപത്തിയൊൻപതെണ്ണം വിൽസന്റെ നിഘണ്ടുവിൽ നിന്നുള്ളതാണ്. അതായത് ഏകദേശം മൂന്നിലൊന്നു ഭാഗം. ആകാരത്തിൽ തുടങ്ങുന്ന പദങ്ങളെയും കകാരത്തിൽ തുടങ്ങുന്ന പദങ്ങളെയും പരിശോധിച്ചതിൽ, ഇതേപോലെ ഏകദേശം മൂന്നിലൊരു ഭാഗം പദങ്ങൾക്ക് ബെയിലി വിൽസനോടു കടപ്പെട്ടിരിക്കുന്നതായി കാണാൻ സാധിച്ചു. പദങ്ങളുടെ കാര്യത്തിലെന്നതുപോലെ, സമതുലന സങ്കേതമുപയോഗിച്ച് പദങ്ങളെ വ്യാഖ്യാനിക്കുന്നതിലും ചിലപ്പോൾ ബെയിലിക്ക് വിൽസന്റെ നിഘണ്ടു സഹായകമായിത്തീർന്നിട്ടുണ്ട്.

*ഉദാ.*

| | |
|---|---|
| ആകഷ: | – A touchstone (W.) |
| ആകഷം | – A touchstone (B.) |
| അ: | – A name of Vishnu (W.) |
| അ | – A name of VISHNU (B.) |

ബെഞ്ചമിൻ ബെയിലി വിൽസന്റെ ലേഖകത്തിൽനിന്നു സമതുലന സ്വഭാവമുള്ള പദങ്ങൾ തന്റെ ലേഖകരചനയ്ക്കുവേണ്ടി പല

പ്പോഴും സ്വീകരിച്ചെങ്കിലും, വിൽസനെ അതേപടി അനുകരിക്കുക യല്ല ചെയ്തിട്ടുള്ളത്.

*ഉദാ.*

അംശ– m. (–ശ:) 1. A share or portion. 2. A part. 3. A shoulder, the shoulder blade 4. (In arithmetic) a fraction. 5. The numerator of a fraction. 6. A degree of latitude or longitude & C. See അംസ. E. അംശ to devide അച് affix. (W.)

അംശ,യുടെ. *s.* A share, a part, a portion. (B)

അംശുക n. (–കം) 1. Fine cloth, muslin, 2. A mantle, a wrapper, a robe, a linen garment worn round the upper part of the body. 3. Cloth in general. 4. White cloth. 5. A leaf. E അംശ and കൻ added. (W.)

അംശുകം, ത്തിന്റെ *s* 1. Cloth 2. fine cloth. 3. an upper garment. 4. White cloth.(B.)

വിൽസന്റെ ലേഖകത്തിൽ തിരുത്തലോ മാറ്റമോ വേണമെന്നു തോന്നിയിട്ടുള്ളപ്പോൾ അങ്ങനെ ചെയ്യുന്നതിനും ബെയിലി തയ്യാറായിട്ടുണ്ട്.

*ഉദാ.*

അംശുമത്ഫലാ f. (–ലാ) The plantain (Musa paradisiala) E. അംശുമത and ഫല fruit. (W.)

അംശുമൽഫലം, ത്തിന്റെ *.s.* a banana, or plantain. Musa sapientum.(B.)

## ഇംഗ്ലീഷ് – മലയാളം നിഘണ്ടു

1854ലെ *സി.എം.എസ്. പ്രൊസീഡിങ്സിൽ* ബെഞ്ചമിൻ ബെയിലി യുടെ *ഇംഗ്ലീഷ്-മലയാളം നിഘണ്ടു*വിനെക്കുറിച്ച് ഇങ്ങനെ ഒരു പരാമർശം കാണാം:

''Bailey's English and Malayalim Dictionary, 8 vo. stiff covers, 2 l. 15 s.'' ബെയിലിയുടെ *എ ഡിക്ഷണറി ഇംഗ്ലീഷ് ആൻഡ് മലയാളിം* കോട്ടയം സി.എം.എസ്. പ്രസ്സിൽ അച്ചടിച്ച് 1849-ൽ പ്രസിദ്ധപ്പെടുത്തി. എട്ടു തുടക്കത്താളുകളും നിഘണ്ടുവിന്റെ 545 പേജുകളുംകൂട്ടി ആകെ 553 പേജുകളാണുള്ളത്. തുടക്കത്താളുകളിൽ ശീർഷകപത്രം, തിരുവിതാംകൂർ മഹാരാജാവിനു നിഘണ്ടു സമർപ്പിച്ചുകൊണ്ടുള്ള പ്രസ്താവന, നിഘണ്ടുകാരന്റെ ആമുഖം, നിഘണ്ടുവിൽ ഉപയോഗിച്ചിട്ടുള്ള ചുരുക്കെഴുത്തുകളുടെ പട്ടിക, റോമൻ–

# DICTIONARY,

## ENGLISH AND MÁLAYALIM,

DEDICATED BY PERMISSION

TO HIS

HIGHNESS THE RAJAH OF TRAVANCORE.

*BY THE REV. B. BAILEY*

OF THE

CHURCH MISSIONARY SOCIETY.

---

COTTAYAM:

PRINTED AT THE CHURCH MISSION PRESS.

1849.

ബെയിലിയുടെ *ഇംഗ്ലീഷ്-മലയാളം നിഘണ്ടു*വിന്റെ
ടൈറ്റിൽ പേജ്

ഇറ്റാലിക്സ്-ഓൾഡ് ഇംഗ്ലീഷ് ഫോണ്ടുകളിൽ ഇംഗ്ലീഷ് അക്ഷരങ്ങളും അവയുടെ പേരുകളും എന്നിവ ഉൾപ്പെടുന്നു.

ഡോ. സ്കറിയ സക്കറിയ ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിനെക്കുറിച്ചു നൽകുന്ന വിവരം ഇതാണ്: "ബയിലിയുടെ ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിന് അർഹിക്കുന്ന പരിഗണന ലഭിച്ചിട്ടില്ലെന്നു തോന്നുന്നു... ജോൺസൺന്റെ ഇംഗ്ലീഷ് നിഘണ്ടുവിൽ കൽപ്പിച്ചിരിക്കുന്ന അർഥങ്ങൾ ഓരോ വാക്കിൽ നൽകാനാണ് ബെയിലി ശ്രമിക്കുന്നത്. നിർവചനങ്ങളും വിശദീകരണങ്ങളും ഒഴിവാക്കിയിരിക്കുന്നു. ഈ പരിമിതി ആമുഖത്തിൽ എടുത്തു പറയുന്നുമുണ്ട്: 'This work is not executed as so large a scale as he originally designed. It was his intention to have given copious examples under most of the words, but finding that this would increase the work to a large size, he was under the necessity of continuing himself to giving comparatively few examples.' ചുരുക്കത്തിൽ, ഇന്നു പ്രചുരപ്രചാരം നേടിയിരിക്കുന്ന ഇംഗ്ലീഷ് മലയാളം സ്കൂൾ നിഘണ്ടുക്കളുടെ പരിമിതികളെല്ലാമുള്ള നിഘണ്ടുവാണിത്. ഭാഷാചരിത്രവിദ്യാർഥികൾക്കും തർജമക്കാർക്കും പ്രയോജനകരമായ പദാവലികളാണ് 545 പുറങ്ങളുള്ള ഈ നിഘണ്ടുവിന് ഇന്നു പ്രസക്തി നൽകുന്നത്.'' (പി.ജെ. തോമസ്, 1989: 401–402)

ബെയിലി നിത്യോപയോഗത്തിലും സാധാരണ വ്യവഹാരത്തിലും വരുന്ന ഇംഗ്ലീഷ് പദങ്ങളാണു സ്വീകരിച്ചിട്ടുള്ളത്. ബെയിലി ഈ നിഘണ്ടുവിൽ പദങ്ങൾക്ക് അർഥം പറയുന്ന രീതി വളരെ ശ്രദ്ധേയമാണ്. ഓരോ പദത്തിന്റെ വ്യാഖ്യാനത്തിലും സംക്ഷിപ്തത, സ്ഫുടത, സമഗ്രത എന്നീ മൂന്നു ഗുണങ്ങളും കഴിയുന്നത്ര പാലിക്കാൻ ബെയിലി ശ്രദ്ധിച്ചിട്ടുണ്ട്. സമതുലന രീതിയിൽമാത്രം അർഥം പറയുവാൻ ബെയിലി പരമാവധി ശ്രദ്ധിക്കുകയും ശുഷ്കാന്തി കാട്ടുകയും ചെയ്തു. തീരെക്കുറച്ചു പദങ്ങളുടെ കാര്യത്തിൽ മാത്രമേ പദവ്യാഖ്യാനത്തിനു വിവരണ-നിർവചന രീതികൾ ഉപയോഗിച്ചിട്ടുള്ളു; അതല്ലാതെ പദവ്യാഖ്യാനത്തിനു മറ്റു യാതൊരു മാർഗവുമില്ലാത്തപ്പോൾമാത്രം. അത്തരം സന്ദർഭങ്ങളിലും നൽകുന്ന വിവരണമോ നിർവചനമോ വളരെ സംക്ഷിപ്തമാണ്. ഏതാനും ഉദാഹരണങ്ങൾ നോക്കുക:

*ഉദാ. 1*

Biographer - ഒരുത്തന്റെ നടപ്പുവിശെഷങ്ങളെ എഴുതുന്നവൻ, മനുഷ്യരുടെ വൃത്താന്തങ്ങളെ എഴുതുന്നവൻ.

Biography- ക്ക് 'ജനചരിത്രപുസ്തകം' എന്നാണ് അർഥം പറഞ്ഞിട്ടുള്ളത്.

ഉദാ. 2

Electricity - അഗ്നിയുണ്ടാക്കുന്ന വിദ്യ, അരക്ക കമ്പി മുതലായവ ഒന്നൊടൊന്ന ഉരയുന്നതിനാൽ അഗ്നിയുണ്ടാകുന്ന ഗുണം.

ഉദാ. 3

Phytology - സസ്യങ്ങളുടെ വിവരം പറയുന്ന വിദ്യ.

ഉദാ. 4

Memoir- നടന്ന വൃത്താന്തപുസ്തകം; ഒരുത്തൻ താൻ കണ്ട സംഗതികളെ എഴുതിയ പുസ്തകം; ഒരുത്തന്റെ ചരിത്രപുസ്തകം.

ഉദാ. 5

Pyramid - അടിവിസ്താരവും ശിഖരം കൂർത്തുമുള്ള ഒരു വക തൂൺ, ഗൊരി.

ഉദാ. 6

Telegraph- ദൂരത്തുനിന്ന അടയാളങ്ങൾകൊണ്ട വർത്തമാനം അറിയിക്കുന്ന സൂത്രം.

ഉദാ. 7

Phosphorus- എളുപ്പത്തിൽ കത്തുന്ന ഒരു വസ്തു; പുലർകാലത്തെ നക്ഷത്രം.

ഉദാ. 8

Botanist - ഔഷധികളെയും മൂലികളെയും മറ്റും അറിയുന്ന വിദ്വാൻ

Botany - ഔഷധികൾ, മൂലികൾ മുതലായവയുടെ ഗുണാഗുണങ്ങളെ അറിയുന്ന വിദ്യ.

ഒരു മലയാളിക്കു സ്വാഭാവികമായുള്ള ഭാഷാവഴക്കത്തോടെയാണ് ഇംഗ്ലീഷ് പദങ്ങൾക്ക് ബെയിലി അർഥം പറയുന്നത്. ഇംഗ്ലീഷ് ഭാഷാപദങ്ങളെ മലയാളത്തിലേക്കു മൊഴിമാറ്റം നടത്തുമ്പോൾ കഴിയുന്നത്ര മലയാളിത്തംകൂടി ഉൾക്കൊണ്ടുകൊണ്ട് അർഥം പറയാൻ അദ്ദേഹം ശ്രദ്ധിച്ചു. ചില ഉദാഹരണങ്ങൾ നോക്കുക:

ഉദാ. 1

Locker- അറകളുള്ള പെട്ടി, പത്തായം.

ഉദാ. 2

Agony- പ്രാണസങ്കടം, മരണാവസ്ഥ, അതിവെദന, അതിവ്യഥ.

ഉദാ. 3

Aid- സഹായം, തുണ, പിന്തുണ, ആദരവ, ഉതവി.

ഉദാ. 4

Meekness - സൌമ്യത, സാവധാനശീലം, സാധുത്വം, ഗുണശീലം; അപ്രതാപം.

ഉദാ. 5

Memorial – നിനവ തൊന്നത്തക്കവണ്ണമുള്ള കാര്യം, അടയാളം; ജ്ഞാപകകാര്യം; ജ്ഞാപകം; സങ്കടവര്യോല, എഴുത്ത

ഉദാ. 6

News - വാർത്ത, വർത്തമാനം, വസ്തുത, വാസ്തവം, വൃത്താന്തം; സമാചാരം.

ഉദാ. 7

Pollen- പൂമ്പൊടി, പുഷ്പരാഗം; നല്ലവിധം തവിട

ഉദാ. 8

Popularity- ജനപ്രസാദം, ജനസമ്മതം, ജനാനുരാഗം, ജന–സ്വാധീനം.

ഉദാ. 9

Regulation- ക്രമം, ചട്ടം, ചട്ടവട്ടം.

'ലോക്കർ' എന്ന പദത്തിന്റെ അർഥം പറയേണ്ടിവന്നപ്പോൾ മലയാളിയുടെ ജീവിതത്തിൽ ലോക്കറിന്റെ സ്ഥാനം വഹിച്ചിരുന്ന പത്തായത്തെ അതിന്റെ സ്ഥാനത്താക്കിയ ഔചിത്യബോധം പ്രശംസനീയമാണ്. 'ആഗണി'ക്ക് പ്രാണസങ്കടം, അതിവേദന എന്നാണ് ബെയിലി നൽകിയ അർഥം.

മലയാളിയുടെ നാവിന് ഇത്രയ്ക്കിണങ്ങിയ ഭാവസ്പർശകമായ വാക്കുകൾ അധികം ഇല്ല. 'സർജറി'ക്ക് 'ശസ്ത്രക്രിയ' എന്നുതന്നെയാണു ബെയിലി പറഞ്ഞിരിക്കുന്നത്.; 'സർജൻ' ശസ്ത്രവൈദ്യനും. 'മെമ്മോറിയലി'നു 'സങ്കടവര്യോല' എന്നുള്ള അർഥം പോലെ പല ഇംഗ്ലീഷ് വാക്കുകൾക്കും ബെയിലി സവിശേഷവും ഉചിതവുമായ മലയാളപദങ്ങൾ രൂപപ്പെടുത്തുന്നുണ്ട്. 'ചെക്കി'നു (cheque) ബെയിലി നൽകുന്ന അർഥം 'ഉണ്ടികക്കടലാസ്' എന്നാണ്. 'സീൻ' എന്ന പദം വ്യാഖ്യാനിക്കേണ്ടിവന്നപ്പോൾ ജീവിതംകൊണ്ടും മനസ്സുകൊണ്ടും മലയാളിയായിക്കഴിഞ്ഞ ബെയിലിക്ക് കഥകളി കാണാതിരിക്കാൻ കഴിഞ്ഞില്ല:

Scene, *s.* കളിത്തട്ട; രംഗം, ചൊല്ലിയാട്ടം, വെഷപ്പുറപ്പാട, നാടകവർണ്ണനം; കാഴ്ച.

Scenic, Scenical, *a.* നാടകമായുള്ള, നാടകസംബന്ധമുള്ള; കഥകളി സംബന്ധിച്ച.

Scenography, *s.* സൂക്ഷപടത്തെ വർണിക്കുന്ന വിദ്യ, കാഴ്ച വർണനം; കഥകളിയിലെ വെഷം എഴുതുക.

ബെയിലി ഇംഗ്ലീഷ് പദങ്ങളെ വിന്യസിച്ചിരിക്കുന്നതു വളരെ ശാസ്ത്രീയമായും ഉപയോഗിക്കുന്നവർക്ക് വാക്കുകൾ വളരെ എളുപ്പം നോക്കാൻ കഴിയുന്ന വിധത്തിലുമാണ്. ഒരേ വർണവിന്യാസത്തിൽതന്നെ (orthography) പല ശബ്ദവിഭാഗത്തിൽപ്പെട്ട വാക്കുകൾ വരുമ്പോൾ സാധാരണയായി ആക്ടിവ് വേർബ്, ന്യൂട്ടർ വേർബ്, നാമരൂപം എന്നീ ക്രമം പാലിക്കുന്നു. അതോടൊപ്പം പരാമൃഷ്ട ക്രിയാപദത്തിന്റെ വിവിധ പ്രയോഗങ്ങളും ചൂണ്ടിക്കാട്ടുന്നു. ബെയിലി Break എന്ന പദം ചിട്ടപ്പെടുത്തി വ്യാഖ്യാനിച്ചിരിക്കുന്നതു നോക്കുക.

Break, *v.a* ഒടിക്കുന്നു, ഉടെക്കുന്നു, പൊട്ടിക്കുന്നു, നുറുക്കുന്നു; ഇടിക്കുന്നു,; ഇണക്കുന്നു, ഇടിച്ചുകളയുന്നു, തകർത്തുന്നു; ക്ഷയിപ്പിക്കുന്നു; മനസ്സിടിക്കുന്നു; പ്രാപ്തികെടവരുത്തുന്നു; വീട്ടാവതല്ലാതാക്കുന്നു; തൊലി പൊട്ടിക്കുന്നു; ചട്ടമഴിക്കുന്നു; ഭംഗം വരുത്തുന്നു; ലംഘലിക്കുന്നു; നിർത്തുന്നു, ഖണ്ഡിക്കുന്നു; മുടക്കുന്നു, വിയൊഗിപ്പിക്കുന്നു, അകറ്റുന്നു; വിട്ടയയ്ക്കുന്നു.

*To break the back,* ഒരുത്തനെ ദരിദ്രനാക്കുന്നു.
*To break down,* ഇടിച്ചു കളയുന്നു
*To break fast,* രാവിൽ ഒന്നാമത ഭക്ഷിക്കുന്നു
*To break ground,* കിടങ്ങു തുരക്കുന്നു; നിലം മുറിക്കുന്നു.
*To break the heart,* മനസ്സിനെ മഹാവ്യാകുലമുണ്ടാക്കുന്നു.
*To break the neck,* കഴുത്തിന്റെ എപ്പു തെറ്റിക്കുന്നു.
*To break off,* ഉടച്ചുകളയുന്നു, മുടക്കുന്നു.
*To break off a business,* ഒരു കാര്യത്തെ നിർത്തലാക്കുന്നു; ഒരു വെല നിർത്തുന്നു.
*To break up,* വെർപിരിക്കുന്നു.
*To break up,* തുറക്കുന്നു, തുറന്നിടുന്നു.
*To break up,* പിരിച്ചയക്കുന്നു; പട്ടാളം പിരിക്കുന്നു.
*To break one's sleep,* ഉറങ്ങുന്ന ഒരുത്തനെ ഉണർത്തുന്നു.
*To break through difficulties,* തടവുകളെ ജയിക്കുന്നു.
*To break wind,* കീൾശ്വാസം വിടുന്നു, വളി വിടുന്നു.

Break, *v.n.* ഒടിയുന്നു, ഉടയുന്നു, പൊട്ടുന്നു, ഭിന്നിക്കുന്നു; തെറിക്കുന്നു, പൊട്ടി ഒഴുകുന്നു; വെളുക്കുന്നു, പ്രഭാതമാകുന്നു, പുലരുന്നു; പൊട്ടിപ്പുറപ്പെടുന്നു; മുറവിളിക്കുന്നു; വീട്ടാവതല്ലാതാകുന്നു, കടക്കാരനാകുന്നു; ക്ഷയിക്കുന്നു; തമ്മിൽ പറഞ്ഞ തീരുന്നു; അകലുന്നു, തമ്മിൽ ഇടയുന്നു, പിരിയുന്നു, വൈരമുണ്ടാകുന്നു; പൊട്ടി

പ്പോകുന്നു; അകത്തെക്ക കടക്കുന്നു, പ്രവെശിക്കുന്നു; ഒഴിയുന്നു, ഒഴിഞ്ഞുപോകുന്നു; പൊയ്കളയുന്നു.

*To break forth,* പുറപ്പെടുന്നു, മുളെക്കുന്നു.
*To break from* ബലംകൊണ്ട വിട്ടുപൊകുന്നു.
*To break in,* ഉൾപ്രവെശിക്കുന്നു, കടക്കുന്നു.
*To break lōse,* അടിമവിട്ട ഒഴിയുന്നു, കെട്ടുപൊട്ടിച്ച പൊയ്ക്കളയുന്നു.
*To break off,* വിട്ടുമാറുന്നു, വിട്ടുപൊകുന്നു,
*To break off from,* ബലംകൊണ്ട വിട്ടുപൊയ്പ്പൊകുന്നു.
*To break out,* ഉണ്ടാകുന്നു.
*To break out,* ദെഹത്തിൽനിന്ന പൊട്ടിപ്പുറപ്പെടുന്നു, കുരുക്കുന്നു.
*To break out,* അഴിമതിയായിത്തീരുന്നു, ശിഥിലമായിത്തീരുന്നു.
*To break up,* നിർത്തലാക്കുന്നു; ഇടവിടുന്നു.
*To break up,* അലിഞ്ഞുപൊകുന്നു, പൊകുന്നു.
*To break with,* സ്നെഹംവിട്ട അകലുന്നു
*Break, s.* ഇടിച്ചിൽ, ഇടിവ; ഉടച്ചിൽ, ഉടവ; ഒടിച്ചിൽ, ഒടിവ; ഭിന്നത, മുറിവ; നിർത്തൽ, നിർത്ത.

എന്നാൽ I, J എന്നീ അക്ഷരങ്ങളിൽ തുടങ്ങുന്ന പദങ്ങളുടെ കാര്യത്തിൽ ഒരു അവ്യവസ്ഥ നിഘണ്ടുവിൽ കാണുന്നുണ്ട്. 239-ാം പേജിൽ 'I' എന്ന തലക്കെട്ടിനു ചുവടെ, I (=ഞാൻ) എന്ന വാക്ക് ആദ്യപദമായി ചേർത്തു. അതിനുതൊട്ടുതാഴെ To Jabber, Jabberer, Jacent എന്നിങ്ങനെ മൂന്നു പദങ്ങളാണുള്ളത്. അതിനുതാഴെ lacinth. പിന്നീടുള്ള പദം Jack ആണ്. തുടർന്നുള്ള മുപ്പത്തിയേഴു പദങ്ങൾ 'J' യിൽ തുടങ്ങുന്നവതന്നെ. ഈ പദാവലി 'Jay' യിൽ അവസാനിക്കുകയും 'Jay'-ക്കു താഴെ 'Ice' എന്ന പദം ചേർക്കുകയും ചെയ്തിരിക്കുന്നു. 'I' യിൽ തുടങ്ങുന്ന പദങ്ങൾ 'Idolist' വരെ തുടരുന്നു. വീണ്ടും, 'Jealous' എന്ന വാക്കോടുകൂടി 'J' യുടെ ഊഴം ആരംഭിക്കുന്നു. ഈ വിധത്തിൽ 'I', 'J' എന്നീ അക്ഷരങ്ങളിൽ തുടങ്ങുന്ന വാക്കുകൾ കൂട്ടംകൂട്ടമായി ഇടകലർന്നു വരുന്നു. 'J' ക്കു പ്രത്യേകമൊരു തലക്കെട്ടു നൽകിയിട്ടുമില്ല. ഈ പ്രതിഭാസത്തിനു കാരണം അച്ചടിയിലെ പിശകാണെന്നു കരുതുവാൻ ന്യായമില്ല. അക്കാലത്ത് ഇംഗ്ലീഷ് നിഘണ്ടുക്കളിൽ അനുവർത്തിച്ചുപോന്ന എന്തെങ്കിലും സവിശേഷപദസംവിധാനശൈലിയുടെ അനുകരണം കൊണ്ടായിരിക്കാം ഇങ്ങനെ സംഭവിച്ചിരിക്കുന്നത്.

ഏ, ഓ സ്വരങ്ങളും അവയുടെ ഉപലിപികളും സംവൃതോകാരവും ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിലും ഉപയോഗിച്ചിട്ടില്ല.

ഇംഗ്ലീഷ് വാക്കിന്റെ ഉച്ചാരണവും രേഖപ്പെടുത്തിയിട്ടില്ല. പദങ്ങൾ, പ്രയോഗങ്ങൾ, ശൈലികൾ എന്നിവ വ്യാഖ്യാനിക്കുന്നതിന് ഉദാഹരണങ്ങൾ ഉപയോഗിച്ചിട്ടില്ല. ഒരേ പദത്തിന്റെ വിവിധ അർഥങ്ങൾ (നാനാർഥം) പറയുമ്പോൾ, അർഥങ്ങൾക്ക് അക്കങ്ങൾ നൽകി അവയെ വേർതിരിച്ചു കാണിച്ചിട്ടില്ല. ഇത് മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിൽനിന്നു പിന്നാക്കം പോക്കാണ്. ഇംഗ്ലീഷ് മലയാളം നിഘണ്ടുവിൽ പദത്തിന്റെ വ്യാഖ്യാനഭാഗത്തുവരുന്ന തുല്യാർഥമുള്ള അഥവാ ഈഷൽഭേദമുള്ള അർഥങ്ങളോടുകൂടിയ പദങ്ങളെ അൽപ്പവിരാമം കൊണ്ടും, നാനാർഥങ്ങളെ അർധവിരാമം കൊണ്ടും വേർതിരിച്ചു കാണിച്ചിരിക്കുന്നു.

ഉദാ.

Branch, *s*. വൃക്ഷത്തിന്റെ കൊമ്പ, കവരം, ശാഖ; കിളിച്ചിൽ, ചിനെപ്പ, വംശവഴി; വംശം; ആറ്റിന്റെ കൈവഴി; കലയുടെ കൊമ്പ; വിളക്കിന്റെ കവരം.

സൂചകപദമായി (catch word) നൽകുന്ന വാക്ക് മുഴുവനായി ചേർത്തിട്ടില്ല; പ്രത്യുത, ഒരു കോളത്തിലെ അവസാനപദത്തിന്റെ ആദ്യത്തെ മൂന്ന് അക്ഷരങ്ങൾ, വലിയ അക്ഷരങ്ങളിൽ അച്ചടിക്കുകയാണ് ചെയ്തിരിക്കുന്നത്. മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിലെയും രീതി ഇതുതന്നെയായിരുന്നു-ഒരു കോളത്തിലെ അവസാനപദത്തിന്റെ ആദ്യത്തെ രണ്ട് അക്ഷരങ്ങൾ അതാതു പേജിന്റെ മുകളിൽ സൂചകപദമായി അച്ചടിച്ചു.

ബെയിലിയുടെ ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിലെ ലേഖകത്തിന്റെ പൊതുഘടന ഇപ്രകാരമാണ്: 1. പദം 2. വ്യാകരണകാര്യങ്ങളുടെ സൂചന 3. അർഥങ്ങൾ മലയാളത്തിൽ.

ഒന്നര നൂറ്റാണ്ടുകൊണ്ട് ഇംഗ്ലീഷ്-മലയാളം ഭാഷകളിലെ വാക്കുകൾക്കുണ്ടായ അർഥപരിണാമത്തിന്റെ സൂചകങ്ങളായി ചൂണ്ടിക്കാണിക്കാവുന്ന ഒരുപിടി വാക്കുകൾ ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിലുണ്ട്. 'Enterpriser' എന്നൊരു പദം ബെയിലീനിഘണ്ടുവിലുണ്ട്. ഇന്നത്തെ ഇംഗ്ലീഷ്, ഇംഗ്ലീഷ്-മലയാളം നിഘണ്ടുക്കളിൽ ഇങ്ങനെയൊരു വാക്കു കാണാനിടയില്ല. പകരം Entreprenuer (= one who undertake an enterprise) എന്ന വാക്കു കണ്ടേക്കാം. ഇതുപോലെ മറ്റുചില പദങ്ങൾ കൂടി-

Film- പാട, പുറംതൊൽ, നെർത്തപൊള, നെർത്തതൊലി

ഇന്നത്തെ പ്രസിദ്ധ അർഥങ്ങളായ സിനിമ (ചലച്ചിത്രം), സെല്ലുലോയിഡ് ചുരുൾ എന്നീ അർഥങ്ങൾ ബെയിലീനിഘണ്ടുവിലില്ല. അന്ന് രണ്ടും ഇല്ലായിരുന്നുവെന്നതുതന്നെ കാരണം.

Editor- പുസ്തകങ്ങളെ അച്ചടിപ്പിക്കുന്നവൻ. ഇക്കാലത്ത് ആനുകാലികപ്രസിദ്ധീകരണങ്ങളുടെ പത്രാധിപന്മാരെക്കുറിച്ചു പറയുവാനാണ് ഈ വാക്ക് ഉപയോഗിക്കുന്നത്. പുസ്തകം എഡിറ്റ് ചെയ്യുന്നയാളെ 'copyeditor' എന്നും വിളിക്കുന്നു.

Lens – സൂര്യകാന്തിച്ചില്ല, കുഴൽക്കണ്ണാടിച്ചില്ല

Journalist – ദിവസവർത്തമാനമെഴുതുന്നവൻ

Journal – നാൾവഴി, നാൾവഴി കണക്ക, ദിനചരി; വൃത്താന്തക്കടലാസ്; പഞ്ജി

Literature – പഠിത്വം, വിദ്യ, അക്ഷരപരിജ്ഞാനം.

ലിറ്ററേച്ചർ എന്ന പദത്തിന്റെ വ്യാഖ്യാനത്തിൽ ആദ്യസ്ഥാനം നേടാറുള്ള 'സാഹിത്യം' ഇക്കൂട്ടത്തിലില്ല. അന്നത്തെ സാഹിത്യം 'പൊയിട്രി'യും 'ഡ്രാമ'യുമായിരുന്നല്ലോ?

Magistrate– അധികാരി, രാജ്യാധികാരി.

Physics – പ്രകൃതമായ ലൌകികജ്ഞാനം, പ്രകൃതിജ്ഞാനം

Spokesman - ഇടപറയുന്നവൻ, തടസ്ഥൻ

പദത്തിന്റെ അർഥത്തിൽമാത്രമല്ല, വർണവിന്യാസക്രമത്തിലും ചില സവിശേഷതകൾ ബെയിലീനിഘണ്ടുക്കളിൽ കാണാനുണ്ട്. 'നാളികേരം' എന്നല്ല, 'നാരികേളം' എന്നാണു ബെയിലീനിഘണ്ടുവിൽ; 'ആഹാരം' അല്ല 'ആകാരം' ആണ്. 'ഇഷ്ടിക' ഇല്ല; ഉള്ളത്, 'ഇട്ടിക' ആണ്. 'വിമ്മിഷ്ടം' വന്ന കൂട്ടത്തിലായിരിക്കാം ഇഷ്ടികയും വന്നതെന്നു കരുതാം. അതുപോലെ അധ്യാപകൻ, അധ്വാനം തുടങ്ങിയ വാക്കുകളിലെ രണ്ടാമത്തെ അക്ഷരം 'ധ' എന്നാണു മലയാളത്തിൽ എഴുതുന്നതെന്നും താൻ നിഘണ്ടുവിൽ സംസ്കൃത രീതിയിലുള്ള വർണവിന്യാസം (spelling) ആണു സ്വീകരിക്കുന്നതെന്നും ബെയിലി ആനുഷംഗികമായി രേഖപ്പെടുത്തിയിട്ടുണ്ട്. ഏതായാലും മലയാളികൾക്കു പിന്നെയും മലയാളത്തിന്റെ രീതിയിലുള്ള എഴുത്തായിരുന്നു ഇഷ്ടം. 'ല' ഇരട്ടിപ്പിച്ചിട്ട്, അതിനോടു 'യ' കാരം ചേർത്ത് 'ല്ല്യ' എന്നെഴുതുന്ന കാര്യം പ്രൊഫ. ഗുപ്തൻനായർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. (1986: 109) അതുപോലെ 'വ' ഇരട്ടിപ്പിച്ച്, അതിനോടു രേഫം ചേർത്ത് 'വ്വ' എന്നാണുപയോഗിച്ചിരുന്നത്. ഇതേ രീതിയിൽ *സ്വർണ്ണം*, *വർണ്ണം* എന്നൊക്കെ അച്ചടിക്കുമ്പോഴും, മുകളിൽ ചൂണ്ടിക്കാട്ടിയതുപോല, *അദ്ധ്യക്ഷ*നെക്കാൾ 'അധ്യക്ഷ'നോടായിരുന്നു ബെയിലിക്കു താൽപ്പര്യം.

ഭാഷയ്ക്കാവശ്യമുള്ള അടിസ്ഥാനഗ്രന്ഥങ്ങളാണു നിഘണ്ടുക്കളും വ്യാകരണങ്ങളും. ബെഞ്ചമിൻ ബെയിലി മലയാളം-ഇംഗ്ലീഷ്, ഇംഗ്ലീഷ്-മലയാളം എന്നിങ്ങനെ രണ്ടു നിഘണ്ടുക്കൾ രചിച്ച്, മല

യാളത്തിനു നിഘണ്ടുക്കളില്ലാത്ത കുറവു തീർത്തപ്പോൾ, വ്യാകരണഗ്രന്ഥങ്ങളില്ലാത്ത കുറവ് പിന്നെയും ബാക്കി നിൽക്കുകയായിരുന്നു. മലയാളഭാഷയിലെ ആദ്യത്തെ പ്രാമാണിക വ്യാകരണഗ്രന്ഥ എന്നു വിശേഷിപ്പിക്കാവുന്ന *മലയാള ഭാഷാവ്യാകരണം* (ഡോ. ഹെർമൻ ഗുണ്ടർട്ട്) പ്രസിദ്ധപ്പെടുത്തിയത് 1851–ൽമാത്രമായിരുന്നു. ബെയിലി കേരളത്തിലെത്തി ഭാഷ പഠിക്കാനാരംഭിച്ചതിനൊപ്പം തുടങ്ങിയ നിഘണ്ടു നിർമാണത്തിന്റെ ആദ്യഫലം 1846–ൽ മലയാളം–ഇംഗ്ലീഷ് നിഘണ്ടുവിന്റെ രൂപത്തിൽ പ്രസിദ്ധീകൃതമായി. ബെയിലിയുടെ നിഘണ്ടുവിനും ഗുണ്ടർട്ടിന്റെ വ്യാകരണത്തിനും മുമ്പ് നടന്നിട്ടുള്ള നിഘണ്ടുനിർമാണ വ്യാകരണരചനാ പരിശ്രമങ്ങൾ ഇരുശാഖകൾക്കുമൊരു ആദിചരിത്രമുണ്ടാക്കുന്നതിനുമാത്രമേ സഹായകമായിട്ടുള്ളു; അവയ്ക്ക് ഭാഷയുടെ വികാസത്തിലോ ജനങ്ങളുടെ ഭാഷാപഠനത്തിലോ കാര്യമായി എന്തെങ്കിലും ചെയ്യാൻ കഴിഞ്ഞിരുന്നില്ല. പക്ഷേ, പ്രസ്തുത പൂർവകാലകൃതികൾ ബെഞ്ചമിൻ ബെയിലിയുടെയും ഡോ. ഹെർമൻ ഗുണ്ടർട്ടിന്റെയും ശ്രദ്ധയിൽപെട്ടിട്ടുണ്ട്. പലവിധത്തിൽ അവർക്കത് ഉപകരിച്ചിട്ടുമുണ്ടാകും. എന്നാൽ മലയാളികളും മലയാളികളല്ലാത്തവരുമായ പൊതുജനങ്ങൾക്ക് ഭാഷ പഠിക്കാനുള്ള സഹായകഗ്രന്ഥങ്ങൾ എന്ന നിലയിൽ ആദ്യമായി പ്രയോജനപ്പെടുകയും ജനങ്ങൾക്കിടയിൽ പ്രചരിക്കുകയും ചെയ്ത നിഘണ്ടുക്കൾ ബെയിലിയുടേതും വ്യാകരണം ഗുണ്ടർട്ടിന്റേതുമായിരുന്നു. "ബെയിലി കേരളത്തിൽ എത്തിയപ്പോൾ ഒരു വിദേശിയെ സംബന്ധിച്ചിടത്തോളം മലയാളഭാഷ ഊടുവഴികൾപോലും ഇല്ലാത്ത ഒരു വനപ്രദേശമായിരുന്നു. ശാസ്ത്രീയാധ്യാപനത്തിന് അനുപേക്ഷണീയമായ വ്യാകരണമോ നിഘണ്ടുവോ ഒന്നും അന്നില്ല." (കെ.എം. ജോർജ്, 1976: 105) വളരെക്കാലത്തെ പ്രയത്നത്തിന്റെ ഫലമായി ഈ ഭാഷാകാന്താരത്തിലൂടെ ഒരു വഴി വെട്ടിയുണ്ടാക്കാൻ ബെയിലിക്കു കഴിഞ്ഞു. മലയാളഭാഷാവൻകാട്ടിലെ ആദ്യത്തെ 'കാടുവെട്ടി'യായ ബെയിലിക്ക് അതിന്റേതായ ക്ലേശങ്ങൾ ഒരു വശത്തും ധീരത മറുവശത്തുമുണ്ടായിരുന്നു. തന്റെ ക്ലേശങ്ങൾ വകവെയ്ക്കാതെ, ധീരതയോടെ ഭാഷാവൻകാട്ടിലൂടെ മുന്നേറിയ ബെഞ്ചമിൻ ബെയിലിയാണ് മലയാളഭാഷയ്ക്ക് ആദ്യമായി രണ്ട് അടിസ്ഥാനഗ്രന്ഥങ്ങൾ ലഭ്യമാക്കിയത്: മലയാളം–ഇംഗ്ലീഷ് നിഘണ്ടുവും ഇംഗ്ലീഷ്–മലയാളം നിഘണ്ടുവും. ഈ കൃതികളിലെ ഉള്ളടക്കത്തിന്റെ ഗരിമ പ്രശംസനീയമാണ്; അവയുടെ ചരിത്രപരമായ മഹത്വം അന്യാദൃശമാണ്; പ്രസ്തുത കൃതികളുടെ സൃഷ്ടിക്കുവേണ്ടി സ്രഷ്ടാവ് അനുഭവിച്ച 'അതിവേദന' ഒരു മാർഗദർശകനുമാത്രം വിധിച്ചിട്ടുള്ളതുമാണ്.

# 6

# ഇതരകൃതികൾ, പരിഭാഷ, പ്രസാധനം

**ബെ**ഞ്ചമിൻ ബെയിലിയുടെ പ്രധാനകൃതികളിൽ ഉൾപ്പെടുന്ന *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷ പ്പെടുത്തിയ കഥകൾ, ബൈബിൾ, ഇംഗ്ലീഷ്-മലയാളം നിഘണ്ടു, മലയാളം-ഇംഗ്ലീഷ് നിഘണ്ടു* എന്നിവയെക്കുറിച്ചും ആ കൃതികൾ മലയാളം അച്ചടി, പുസ്തകപ്രസാധനം, ഭാഷ, സാഹിത്യം എന്നീ മേഖലകളിലുണ്ടാക്കിയ ഉൽക്കർഷത്തെക്കുറിച്ചും മുന്നധ്യായങ്ങ ളിൽ വിശദീകരിച്ചു കഴിഞ്ഞു. ബെയിലിയുടെ ലഭ്യമായിട്ടുള്ള പ്രധാന കൃതികളിൽ രണ്ടെണ്ണമാണ് ഇനി അവശേഷിക്കുന്നത്: ഒന്ന്, *പൊതുവിലുള്ള പ്രാർഥനകൾ (Common Prayer)* രണ്ട്, *സത്യ വെദത്തിലുള്ള കഥകൾ* (ഇസ്ഹാക്ക് വാറ്റ്സ് എന്ന ദൈവ ഉപദേ ശിയാൽ ചൊദ്യൊത്തരമായിട്ട ഉണ്ടാക്കപ്പെട്ടത). ബെയിലിയുടെ ഈ കൃതികളെക്കുറിച്ചും അൽപ്പജ്ഞാതമായ മറ്റു കൃതികളെക്കു റിച്ചുമാണ് ഇനി വിശദീകരിക്കേണ്ടത്.

## ബെയിലിയുടെ മലയാളം പരിഭാഷ

ചർച്ച് മിഷനറി സൊസൈറ്റിയുടെ കോട്ടയം കേന്ദ്രത്തിലെ മിഷനറി മാർ സ്വയം ഏർപ്പെടുത്തിയ ഉത്തരവാദിത്വ വിഭജനപ്രകാരം പരിഭാ ഷയുടെയും (വിശിഷ്യ വേദപുസ്തകപരിഭാഷ) അച്ചടിശാലയുടെ യും ചുമതല ബെയിലിക്കായിരുന്നു. 1818 ഒക്ടോബറിൽ ജോസഫ് ഫെൻ കോട്ടയത്തെത്തി കോളജിന്റെ ചുമതല ഏറ്റെടുക്കുന്നതുവരെ കോളജിന്റെ സൂപ്രണ്ട് അഥവാ പ്രിൻസിപ്പാളും ബെയിലിയായി രുന്നു. എന്നാൽ ഇക്കാലത്തു ബെയിലി മുഖ്യമായി ശ്രദ്ധിച്ചതു ബൈബിൾ പരിഭാഷയിലാണ്. 1836 ജനുവരി 16-ന് (കൊല്ലവർഷം 1011 മകരം 5) ഉണ്ടായ മാവേലിക്കര പടിയോല നിശ്ചയങ്ങളെത്തു ടർന്ന് മലങ്കരസഭയും സി.എം.എസ്സും വേർപിരിഞ്ഞു. പിന്നീട് സി.എം.എസ്. സ്വതന്ത്രമിഷനറി പ്രവർത്തനമാരംഭിച്ചപ്പോൾ 'കോട്ടയം വില്ലേജ് മിഷ'ന്റെ ചുമതലകൂടി ബെയിലിക്കായി. അപ്പോ

ളും മുഖ്യചുമതലകൾ പരിഭാഷയും പുസ്തകപ്രസാധനവും അച്ചടിശാലയുടെ നടത്തിപ്പുമായിരുന്നു. ചുരുക്കത്തിൽ കേരളത്തിലെത്തിയനാൾമുതൽ മടങ്ങിപ്പോകുന്നതുവരെ ബെയിലിയിൽ നിക്ഷിപ്തമായിരുന്നതും അദ്ദേഹം നിർവഹിച്ചതുമായ മുഖ്യചുമതലകൾ പരിഭാഷ, അച്ചടി, പുസ്തകപ്രസാധനം എന്നിവയായിരുന്നു. ഇക്കാലത്ത് ബെയിലി ധാരാളം കൃതികൾ മലയാളത്തിലേക്കും ചില കൃതികളെങ്കിലും ഇംഗ്ലീഷിലേക്കും പരിഭാഷപ്പെടുത്തി എന്നുള്ളതിനു ധാരാളം സാക്ഷ്യങ്ങളുണ്ട്.

ബെയിലിക്ക് എല്ലാക്കാലത്തും പുസ്തകപ്രസാധനവുമായി ബന്ധപ്പെട്ട ഏതെങ്കിലുമൊരു പ്രധാനകാര്യം ചെയ്യാനുണ്ടായിരുന്നു: 1829 വരെ *ബൈബിൾ* പരിഭാഷ, *പുതിയനിയമ*ത്തിന്റെ സംശോധിത പരിഷ്കരണം, *പുതിയനിയ*മത്തിന്റെ അച്ചടിയും പ്രസാധനവും എന്നീ കാര്യങ്ങളിൽ അദ്ദേഹം വ്യാപൃതനായിരുന്നു. 1831 മെയ് മുതൽ 1834 ഒക്ടോബർവരെ ഫർലോയിൽ (അനുവാദ അവധിയിൽ-Furlough) ഇംഗ്ലണ്ടിലായിരുന്നു. മടങ്ങിവന്നുകഴിഞ്ഞ് ബൈബിൾ *പഴയനിയമ*ത്തിന്റെ സംശോധിത പരിഷ്കരണത്തിലും അച്ചടിയിലും വ്യാപൃതനായി. അത് പൂർത്തിയായത് 1841-ലാണ്. ഇതിനിടയിൽ 1836-ൽ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവിന്റെ അച്ചടി ആരംഭിച്ചു കഴിഞ്ഞിരുന്നു. കേരളത്തിലെത്തിയപ്പോൾമുതൽ ആരംഭിച്ച അധ്വാനമാണ് 1846-ൽ അത് പ്രസിദ്ധപ്പെടുത്തിയപ്പോൾ സഫലമായിത്തീർന്നത്. അധികം വൈകാതെ *ഇംഗ്ലീഷ്-മലയാളം നിഘണ്ടു*വും പ്രസിദ്ധപ്പെടുത്തി (1849). 1850 മാർച്ചിൽ ജോലിയിൽ നിന്നു വിരമിച്ച് നാട്ടിലേക്കുമടങ്ങി. ഇത്തരത്തിലുള്ള വലിയ ജോലികൾക്കിടയിലാണ് ലഘുലേഖകൾ മുതൽ ചെറുപുസ്തകങ്ങൾവരെയുള്ള ധാരാളം കൃതികൾ ബെയിലി പരിഭാഷപ്പെടുത്തിയതും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയതും.

ജോസഫ് ഫെൻ തിരുവിതാംകൂറിലെത്തിയ ഉടനെ മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിക്ക് അയച്ച ഒരു റിപ്പോർട്ടിൽ, ബെയിലിയുടെ പരിഭാഷായത്നങ്ങളെക്കുറിച്ച്, താഴെക്കാണുംവിധം വായിക്കാം:

> We found him (Bailey) very busily occupied with the Translation of the Scriptures. The whole is completed, with the exception of one or two chapters in the Second Book of Chronicles, which are wanting in all the Syriac Manuscripts....
>
> Mr.Bailey has also translated the Morning and Evening Services of our church, the Litany, the Communion

Service as far as the Nicene Creed, and several of the Collects, Epistles and Gospels.

Every evening, he has service in his own house; and every Sabbath, in the College Chapel...

Mr.Bailey has also translated the Church Catechism; and his translation records very much with Mr.Springs. We showed it to a Nambier, who begged permission to transcribe it, and also to translate it into Sancrit... (Proceedings of the C.M.S., 1819: 321)

ബെയിലി കോട്ടയത്തെത്തിയതിനുശേഷം കോളജിനോടനുബന്ധിച്ചു നിർമിച്ച പള്ളി പൊതു ആരാധനയ്ക്കായി തുറന്ന ദിവസംതന്നെ–1818 സെപ്റ്റംബർ 20–അദ്ദേഹം മലയാളത്തിലേക്കു പരിഭാഷപ്പെടുത്തിയ ആംഗ്ലിക്കൻ പ്രാർഥനക്രമം ഉപയോഗിച്ച് ആരാധന നടത്തി. ബെയിലി പരിഭാഷപ്പെടുത്തിയ ഈ ആരാധനക്രമം ചില സുറിയാനി പുരോഹിതന്മാർ അവരുടെ പള്ളികളിൽ വായിക്കുകയും ചെയ്തിരുന്നു. ബെയിലി കേരളത്തിലെത്തി നാലു വർഷമായപ്പോളേക്കും മലയാളത്തിൽ പ്രസംഗിക്കുന്നതിനുള്ള ഭാഷാപ്രാവീണ്യം നേടി:

The Mission has been established now four years; reckoning from March 1817, the period of Mr.Bailey's arrival. Each of us can understand the Natives in ordinary conversation, and be understood by them; and Mr.Bailey is in the constant habit of preaching to them, in their own language.

1817 മാർച്ച് ആയപ്പോളേയ്ക്കും മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുവാനും മലയാളത്തിൽ പ്രസംഗിക്കുവാനുമുള്ള ഭാഷാപരിജ്ഞാനം നേടിയ ബെയിലി, പക്ഷേ കൂടുതൽ സമയം ചെലവഴിച്ചതു പരിഭാഷയ്ക്കുവേണ്ടിയായിരുന്നു.

ബെയിലി മലയാളത്തിലേക്ക് ആദ്യമായി പരിഭാഷപ്പെടുത്തിയ കൃതികളുടെ കൂട്ടത്തിൽ പള്ളിയുടെ ശരിയായ ഉപയോഗത്തെക്കുറിച്ചുള്ള ഒരു ധർമോപദേശകൃതി (A Homily-On the right use of the Church), ഡോ. വാറ്റ്സിന്റെ ഒന്നും രണ്ടും ചോദ്യോത്തര പുസ്തകങ്ങൾ (കൂടാതെ വലിയ ചോദ്യോത്തര പുസ്തകവും ഉണ്ട്.), മുറേയുടെ വ്യാകരണ സംഗ്രഹം (Murray's Abridged Grammer), *രണ്ട് ആട്ടിൻകുട്ടികൾ*, റാം മോഹൻറോയിയുടെ *ഈശ–കേന ഉപനിഷദ്* പരിഭാഷയും വ്യാഖ്യാനവും, മിസ്സിസ് ഷെർവുഡിന്റെ *ഇന്ത്യൻ തീർഥാടകൻ* എന്നിവ ഉൾപ്പെടുന്നു... ഈ പേർ പറഞ്ഞ കൃതികളിൽ

കാണാൻ കഴിഞ്ഞിട്ടുള്ളത് *വാറ്റ്സിന്റെ വലിയ ചോദ്യോത്തരപ്പുസ്തകം* (സത്യവേദത്തിലുള്ള കഥകൾ) മാത്രമാണ്. *രണ്ട് ആട്ടിൻ കുട്ടികൾ* എന്ന കൃതി *ചെറുപൈതങ്ങൾക്ക...കഥകളിൽ* ഉൾപ്പെടുത്തിയിട്ടുണ്ട്. മിഷനറിമാർക്കിടയിൽ നന്നായി അറിയപ്പെട്ടിരുന്ന വ്യക്തിയായിരുന്നു രാജാ റാം മോഹൻറോയി. 1816 സെപ്റ്റംബറിലാണ് ബെയിലി മദ്രാസിൽ എത്തിച്ചേർന്നത്. ആ മാസത്തെ *മിഷനറി രജിസ്റ്ററിൽ* രാജാ റാം മോഹൻറോയിയെക്കുറിച്ചും റോയി കൽക്കത്തയിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ഇംഗ്ലീഷ് ട്രാക്ടിനെക്കുറിച്ചും വിപുലമായ ഒരു ലേഖനം ഉണ്ട്. അഞ്ചു പേജ് ദൈർഘ്യമുള്ള പ്രസ്തുത ലേഖനത്തിൽ റോയിയുടെ ട്രാക്റ്റിന്റെ ശീർഷകത്തെക്കുറിച്ച് ഇങ്ങനെ പറയുന്നു:

> Translation of an Abridgement of the vedant, or Resolution of all the veds; the most celebrated and revived work of Bhrahminical Theology; establishing the unity of the Supreme Being; and that He alone is the object of Propitiation and worship: by Ram Mohan Roy. (Missionary Register, 1816 September: 370)

ബെയിലിയുടേതായി പറയുന്ന "two tracts of Ram Mohan Roy, containing translations of and commentaries up on Ishopanishad and L[K]ena Upanishad" എന്ന ട്രാക്ട് മേൽപ്പടി റാം മോഹൻറോയി ട്രാക്ടിൽനിന്ന് ഊർജം സ്വീകരിച്ചു പരിഭാഷപ്പെടുത്തിയതായിരിക്കണം. അതുപോലെ മിസ്സിസ് ഷെർവുഡിന്റെ *ഇന്ത്യൻ തീർത്ഥാടകൻ* എന്ന കൃതിയും ഇന്ത്യയിലെ മിഷനറി പ്രവർത്തകർക്കിടയിൽ പൊതുവേ അറിയപ്പെട്ടിരുന്ന ഒന്നാണ്. മദ്രാസ് ട്രാക്ട് അസോസിയേഷൻ തമിഴ് ഭാഷയിൽ പ്രസിദ്ധപ്പെടുത്തിയ പ്രസ്തുത കൃതിയെക്കുറിച്ച് 1827-ലെ *മിഷനറി രജിസ്റ്ററിൽ* ഇങ്ങനെയൊരു പരാമർശം കാണാം: "മിസ്സിസ് ഷെർവുഡിന്റെ *ഇന്ത്യൻ തീർത്ഥാടകൻ*, ബഹുദൈവാരാധനയ്ക്കെതിരെയുള്ള ഒന്നും നാലും അധ്യായങ്ങൾ, 5000-മൊഹമ്മദനിസത്തിനെതിരെയുള്ള രണ്ടും മൂന്നും അധ്യായങ്ങൾ, 2000 മദ്രാസ് ട്രാക്ട് അസോസിയേഷൻ പ്രസിദ്ധപ്പെടുത്തി." (മിഷനറി രജിസ്റ്റർ, 1827 ഫെബ്രുവരി: 99)

കോട്ടയത്ത് അച്ചടി ആരംഭിക്കുംമുമ്പ് ബെയിലിയും മറ്റുള്ളവരും പരിഭാഷപ്പെടുത്തിയ വേദഭാഗങ്ങളും ട്രാക്ടുകളും എഴുത്തുകാരെയിരുത്തി ഓലയിലും കടലാസിലും പകർത്തിയെഴുതിച്ച്, പള്ളികളിലും വിദ്യാലയങ്ങളിലും പൊതുജനങ്ങൾക്കിടയിലുമൊക്കെ വിതരണം ചെയ്യുകയായിരുന്നു പതിവ്. ബെഞ്ചമിൻ ബെയിലി

1820 ഫെബ്രുവരിയിൽ തിരുവിതാംകൂറിലെ സുറിയാനി പള്ളികളിൽ നടത്തിയ സന്ദർശനത്തെക്കുറിച്ച് ആ മാസം 14-നു എഴുതിയ നാൾ വഴിയിൽ, മുളന്തുരുത്തി പള്ളിയെക്കുറിച്ചു പറയുന്നിടത്ത് ഇങ്ങനെ എഴുതുന്നു: "പത്തു കൽപ്പനകൾ, ഡോ.വാറ്റ്സിന്റെ ലഘു ചോദ്യോത്തരം, രണ്ടു ട്രാക്ടുകൾ എന്നിവ അവിടെ നൽകിയിട്ടു പോന്നു." (പ്രൊസീഡിങ്സ് ഒഫ് ദി സി.എം.എസ്., 1821: 275) ഈ ട്രാക്ടുകൾ ഏതെന്നു പറയുന്നില്ല. അവ ബെയിലി പരിഭാഷപ്പെടുത്തിയതാണെന്നുള്ള കാര്യത്തിലും അച്ചടിശാല പ്രവർത്തനസജ്ജമായപ്പോൾ മുദ്രണം ചെയ്തിട്ടുണ്ടാകുമെന്നുള്ള കാര്യത്തിലും സംശയമില്ല.

മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റിയുടെ 1826 ജൂൺ 14-ാം തീയതിയിലെ മിനിറ്റ്സിൽ, ബെയിലി നവംബർ 12-നു കമ്മറ്റിക്കയച്ച കത്തിനോടൊപ്പം മലയാളത്തിലുള്ള രണ്ടു ട്രാക്ടുകളുടെ ഓരോ കോപ്പികൂടി ഉള്ളതായി രേഖപ്പെടുത്തിയിരിക്കുന്നു. പക്ഷേ, ട്രാക്ടിന്റെ പേരോ മറ്റു കാര്യങ്ങളോ ഇല്ല. അതുപോലെ, കറസ്പോണ്ടിങ് കമ്മറ്റിയുടെ 1835 മെയ് 13-ലെ മിനിറ്റ്സിൽ, 'ട്രാക്റ്റ് തയ്യാറാക്കി' (Tract Prepared) എന്നുള്ള മാർജിൻ നോട്ടിനൊപ്പം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "ബെയിലിയുടെ 1835 ഏപ്രിൽ 11-ലെ കത്തു വായിച്ചു. *ഗോബറ്റിന്റെ അബിസ്സീനിയ*യിൽനിന്നുള്ള ഭാഗങ്ങൾ (Gobat's Abyssinia) പരിഭാഷപ്പെടുത്തിയതായും ഒരു ആമുഖം കൂടി എഴുതിച്ചേർത്താൽമാത്രം മതിയാകുമെന്നും എഴുതിയിരിക്കുന്നു." (സി.എം.എസ്.-2 എന്ന് രേഖപ്പെടുത്തിയിട്ടുള്ള മിനിറ്റ്സ് ബുക്ക്, യു.റ്റി.സി. ആർക്കൈവ്സ്, ബാംഗ്ലൂർ)

സി.എം.എസ്. പ്രസ്സ് സ്ഥാപിച്ച്, പ്രവർത്തനമാരംഭിച്ച കാലത്ത്, ബെയിലിയുടെ ആഭിമുഖ്യത്തിൽ നടന്നിരുന്ന വിപുലമായ പരിഭാഷയെയും അച്ചടിയെയുംകുറിച്ച് ഡബ്ല്യൂ.എസ്.ഹണ്ട് രേഖപ്പെടുത്തിയിരിക്കുന്നതും ശ്രദ്ധേയമാണ്: "Besides the Bible, a number of tracts and improving booklets in Malayalam were prepared and printed." (1920: 71)

ബെഞ്ചമിൻ ബെയിലിയുടെ കേരളത്തിലെ സേവനകാലത്തിന്റെ അവസാനപാദത്തിലും അദ്ദേഹം ധാരാളം കൃതികൾ പരിഭാഷപ്പെടുത്തിയിരുന്നുവെന്നുള്ളതിനു *മിഷനറി രജിസ്റ്ററിലെ* പ്രസ്താവനകൾ തെളിവുകളാണ്. 1842 ജൂലൈ ലക്കത്തിൽനിന്ന്:

> The Rev. Benjamin Bailey continues his ministrations to the congregations in the village of Kottayam. He is also very usefully occupied in translating Tracts into Malayalim, and correcting for the society. (Missionary Register, 1842 July: 346)

വീണ്ടും, 1846 ഏപ്രിൽ ലക്കത്തിൽ ഇങ്ങനെ കാണാം:

Mr.Bailey is chiefly engaged in Translations, and the superintendence of the Mission Press.

മേൽപ്പറഞ്ഞിട്ടുള്ള കാര്യങ്ങളിൽനിന്ന് എത്തിച്ചേരാൻ കഴിയുന്ന നിഗമനം ഇതാണ്: തുടക്കംമുതൽ ഒടുക്കംവരെ ബെയിലി ധാരാളം ട്രാക്ടുകൾ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ട്രാക്ടുകൾ മിക്കവയും ലഘുഗ്രന്ഥങ്ങളാണ്. ലഘുലേഖകൾ എന്നു വിശേഷിപ്പിക്കാവുന്നവയും അക്കൂടെ പ്രസിദ്ധപ്പെടുത്തിയിരുന്നുവെന്നുമാത്രം. (പിൽക്കാലത്ത് ജോർജ് മാത്തന്റെ പല കൃതികളും ട്രാക്ടുകളായി പ്രസിദ്ധീകരിച്ചത് സ്മരണീയമാണ്.) വ്യാപകമായ പ്രചാരം നേടിയിരുന്ന ഈ ലഘുഗ്രന്ഥങ്ങൾ ബെയിലിയുടെ മധ്യമാർഗഗദ്യരീതിക്കു പ്രചാരം നൽകുന്നതിൽ നിർണായകമായ പങ്കുവഹിച്ചിട്ടുണ്ട്. മലയാളത്തിൽ അച്ചടിയിലൂടെ പ്രചരിച്ച ആദ്യകാല സാമഗ്രികളിൽ വലിയൊരു ഭാഗം ഇത്തരം ട്രാക്ടുകളായിരുന്നു. ഇവ മതാത്മക സാഹിത്യമായിരുന്നുവെങ്കിലും അവയിൽ ഉപയോഗിച്ച സംഭാഷണം, വിവരണം, സംഭവകഥാഖ്യാനം, ധാർമിക കഥകൾ എന്നിവ ഗദ്യവ്യവഹാരത്തിന്റെ വിഭിന്ന മുഖങ്ങൾ വായനക്കാർക്കു പരിചിതമാക്കി; അവ ഗദ്യരചനയിൽ തൽപ്പരരായിരുന്നവർക്ക് മാതൃകയായിത്തീരുകയും ചെയ്തു. പി.ജെ. തോമസിന്റെ *മലയാള സാഹിത്യവും ക്രിസ്ത്യാനികളും* എന്ന കൃതിയുടെ 'പൂരണ'ത്തിൽ ഡോ. സ്കറിയ സക്കറിയ നടത്തുന്ന നിരീക്ഷണം ഈ സന്ദർഭത്തിൽ വളരെ പ്രസക്തമാണ്:

സാഹിത്യ വ്യാപാരത്തിനിണങ്ങുന്ന ആഖ്യാനശൈലികൾ വളർത്തിയെടുക്കുന്നതിൽ മിഷനറിമാർ പങ്കുവഹിച്ചിട്ടുണ്ട്. മതപ്രചാരണത്തിനും അന്യമതധ്വംസനത്തിനുംവേണ്ടി പലതരത്തിലുള്ള ലഘുലേഖകൾ അവർ പ്രസിദ്ധീകരിച്ചിരുന്നു. അവയിൽ ചിലതെല്ലാം നാടകീയമായ ആഖ്യാനശൈലിയിലാണ് അവതരിപ്പിച്ചിരുന്നത്. നാടകീയമായ പ്രതിപാദനത്തിനും സംഭാഷണരൂപത്തിലുള്ള തത്ത്വവിചാരത്തിനും ഏകാഗ്രമായ കഥാഖ്യാനത്തിനും മലയാളഗദ്യത്തെ എങ്ങനെ കലാത്മകമായി ഉപയോഗിക്കാം എന്നു *ബൈബിള*ടക്കമുള്ള മിഷനറിമാരുടെ രചനകൾ കാട്ടിക്കൊടുത്തു. മലയാളഗദ്യത്തെ ഇത്തരം കാര്യങ്ങൾക്ക് ഇതിനുമുമ്പ് ആരും ഉപയോഗിച്ചിരുന്നില്ല. മറ്റൊരുതരത്തിൽ പറഞ്ഞാൽ മലയാളഗദ്യത്തിന്റെ സാധ്യതകൾ കണ്ടറിഞ്ഞു സാഹിത്യോചിതമായി അത് ഉപയോഗിച്ചുതുടങ്ങിയതു മിഷനറിമാരാണ്. അവരുടെ മതദൂഷണ സാഹിത്യംപോലും ഗദ്യഭാഷയുടെ ചുറുചുറുക്കും കാര്യശേഷിയും തെളിച്ചു

> കാട്ടുന്നവയായിരുന്നു. വ്യവഹാരതലത്തിൽ ഒതുങ്ങിനിന്നിരുന്ന മലയാളഗദ്യത്തെ ഗ്രന്ഥത്തിലേക്കു മിഷനറിമാർ പിടിച്ചുയർത്തി. (1989: 488–489)

പക്ഷേ ഏറ്റവും ദൗർഭാഗ്യകരമായ സംഗതി ബെയിലി പരിഭാഷപ്പെടുത്തിയിട്ടുണ്ടെന്നും പ്രസിദ്ധീകരിച്ചുവെന്നും വ്യക്തമായി മനസ്സിലാക്കാൻ കഴിയുന്ന അസംഖ്യം കൃതികളിൽ ഒട്ടുമിക്കതും ഇന്നു ലഭ്യമല്ലെന്നുള്ളതാണ്.

ബെഞ്ചമിൻ ബെയിലിയുടെ പരിഭാഷ പ്രധാനമായും ഇംഗ്ലീഷിൽനിന്നു മലയാളത്തിലേക്കായിരുന്നുവെങ്കിലും തിരിച്ച് മലയാളത്തിൽനിന്ന് ഇംഗ്ലീഷിലേയ്ക്കും അദ്ദേഹം പരിഭാഷ നിർവഹിച്ചിട്ടുണ്ട്. ഇത്തരത്തിലുള്ള ഒരു കൃതിയെക്കുറിച്ച് വ്യക്തമായ സാക്ഷ്യങ്ങളുണ്ട്. മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ യഥാർഥ ചരിത്രം എന്ന നിലയിൽ അവർക്കിടയിൽ സൂക്ഷിക്കപ്പെട്ടു പോന്നിരുന്നതും മലങ്കര മെത്രാപ്പോലീത്താ ദീവന്നാസ്യോസ് ക്രോഡീകരിച്ചതുമായ ഒരു *ലഘു ചരിത്രമാണു* പരാമൃഷ്ടകൃതി. ഈ കൃതി മലയാളം മൂലത്തിൽനിന്നു ബെയിലി പരിഭാഷപ്പെടുത്തി എന്നു തോമസ് വൈറ്റ്ഹൗസ് രേഖപ്പെടുത്തുന്നു. *സി.എം.എസ്. പ്രൊസീഡിങ്സിൽ* (19th Report for 1818-19) 317-ാം പേജുമുതൽ, ബെയിലിയുടെ ഇംഗ്ലീഷ് പരിഭാഷ അച്ചടിച്ചു ചേർത്തിട്ടുണ്ട്.

## പൊതുവിലുള്ള പ്രാർഥനയും കുടുംബപ്രാർഥനയും

തനിക്കു ജീവിതത്തിൽ ചെയ്യാൻ കഴിഞ്ഞ മൂന്നു വൻകാര്യങ്ങളിലൊന്നായി ബെയിലി കരുതിയിരുന്നതാണ് ആരാധനക്രമത്തിന്റെ പരിഭാഷ. 'താരതമ്യാതീതമായ ആംഗ്ലിക്കൻ ആരാധനക്രമ'ത്തിനു താൻ രചിച്ച പരിഭാഷ മലയാളം മിഷനുകളിലെല്ലാം ഉപയോഗത്തിലിരിക്കുന്നുവെന്നുള്ള കാര്യവും ബെയിലി രേഖപ്പെടുത്തിയിട്ടുണ്ട്. (മിഷനറി രജിസ്റ്റർ, 1843 ഓഗസ്റ്റ്: 369) കേരളത്തിലെ ജനങ്ങളിലാർക്കുംതന്നെ ഇഷ്ടദൈവങ്ങളെ മാതൃഭാഷയിൽ ആരാധിക്കുന്നതിനുള്ള സൗകര്യം ഉണ്ടായിരുന്നില്ലായെന്നുള്ളത്, ഇന്നാലോചിക്കുമ്പോൾ തെല്ലു വിസ്മയകരമാണ്. ഹൈന്ദവ ആരാധനകളെല്ലാം ദേവഭാഷയായ സംസ്കൃതത്തിൽ; മലങ്കരയിലെ ക്രിസ്ത്യാനികളുടെ ആരാധനാഭാഷാ സുറിയാനി; മുസ്ലീങ്ങൾക്ക് അറബിതന്നെ പ്രധാനം. 'ദൈവത്തിന്റെ വചനം മലയാളികളുടെ മാതൃഭാഷ'യിലേക്ക് പരിഭാഷപ്പെടുത്തിയ ബെയിലിയുടെ മറ്റൊരു ദൗത്യമായിരുന്നു മലയാളികളുടെ മാതൃഭാഷയിൽ ദൈവത്തെ ആരാധിക്കുന്നതിനുള്ള 'ക്രമം' ഉണ്ടാക്കുക എന്നുള്ളത്. അതേക്കുറിച്ച് സി.എം. ആഗൂർ ഇങ്ങനെ എഴുതുന്നു:

> Munro greatly urged the translation of the Liturgy of the Church of England. No its being substituted in all syrian Churches in preference to other forms of worship. At first there appeared to be no difficulty in accomplishing this. Mr. Bailey proceeded on with the work as quick as possible, so that he finished the Liturgy by July 1818, and commenced the Collects, Epistles and Gospels in August, and within a short time more he translated as much of the Liturgy as enabled him to commence the Divine Service in the Malayalam language. This ofcourse gave no small degree of pleasure and relief to Mr.Bailey's mind, since he attained the object he had long wished. (1903: 978-979)

*ആഴ്ചവട്ടത്തിൽ ഒരൊ രാവിലെയും വൈകുന്നെരത്തും ചെയ്യേണ്ടുന്ന കുടുംബപ്രാർഥനകൾ* (Family Prayer), *പൊതുവിലുള്ള പ്രാർഥനകൾ അടങ്ങിയിരിക്കുന്ന പുസ്തകം* (Book of Common Prayer) എന്നിവയ്ക്ക് പലവിധത്തിലുള്ള അനവധി പതിപ്പുകൾ ഉണ്ടായിട്ടുണ്ട്. പല വിധത്തിലുള്ള എന്നതുകൊണ്ട് പല വലിപ്പവും ഉള്ളടക്കവുമാണ് ഉദ്ദേശിക്കുന്നത്. ഉദാ: 8vo., 16mo., തുടങ്ങിയ സൈസുകൾ. ഉള്ളടക്കത്തിൽ നേരിയ വ്യത്യാസങ്ങളുള്ള പതിപ്പുകളും ഉണ്ട്. ഉദാ. പൊതുവിലുള്ള പ്രാർഥനകൾമാത്രം അടങ്ങിയിരിക്കുന്ന പതിപ്പും (1849) പൊതുവിലുള്ള പ്രാർഥനകളും ദാവീദിന്റെ സങ്കീർത്തനങ്ങളും അടങ്ങിയിരിക്കുന്ന പതിപ്പും (1838). ആംഗ്ലേയ സഭ ആചരിച്ചുവരുന്ന പ്രകാരം പൊതുവിലുള്ള പ്രാർഥനയും സക്രമെന്തുകളുടെ (= sacrament; വിശുദ്ധകർമം, കൂദാശ) അനുഷ്ഠാനവും സഭയിലെ മറ്റുകർമങ്ങളും ആചാരങ്ങളും ദാവീദിന്റെ സങ്കീർത്തനങ്ങളും പ്രസ്ബിറ്ററന്മാർക്കും (presbyter) ദിയാക്കോന്മാർക്കും (deacon) പട്ടം കൊടുക്കുന്നതിനുമുള്ള ആചാരക്രമവുമാണ്, *പൊതുവിലുള്ള പ്രാർത്ഥനകൾ* എന്ന പുസ്തകത്തിലെ ഉള്ളടക്കം.

ആലപ്പുഴയിലെ മിഷനറിയായിരുന്ന തോമസ് നോർട്ടനും ആരാധനക്രമം പരിഭാഷപ്പെടുത്താൻ ശ്രമിച്ചിരുന്നു. ഇക്കാരണത്താൽ 1829-ൽ പ്രസിദ്ധപ്പെടുത്തിയ പുസ്തകത്തെ സംബന്ധിച്ച് പി.ചെറിയാൻ ഇങ്ങനെ ഒരു സന്ദേഹം ഉന്നയിക്കുന്നു: "At last 1000 copies of the complete *Common Prayer* (without the Psalms) were printed in 1829. It is not possible to say whether it was Mr. Bailey's translation or that of Mr. Norton or something that was a compromise between these two that was actually printed." ആംഗ്ലിക്കൻ ആരാധനക്രമത്തിനു താൻ രചിച്ച പരി

ഭാഷ മലയാളം മിഷനുകളിലെല്ലാം ഉപയോഗത്തിലിരിക്കുന്നുവെന്ന് ബെയിലി ഉറപ്പിച്ചു പ്രസ്താവിച്ചിട്ടുള്ളതിനാൽ ഇത്തരമൊരു സന്ദേഹത്തിന് യാതൊരു അടിസ്ഥാനവുമില്ല. അതിലുപരിയായി സി.എം. എസിന്റെ ഔദ്യോഗിക പ്രസിദ്ധീകരണങ്ങളിൽ *പൊതുവിലുള്ള പ്രാർത്ഥനകൾ അടങ്ങിയിരിക്കുന്ന പുസ്തകവും കുടുംബപ്രാർഥനകളും* ബെയിലിയുടെ പുസ്തകങ്ങളാണെന്ന് വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. (സി.എം.എസ്. പ്രൊസീഡിങ്സ്, 1882: xxix)

ബെയിലി പരിഭാഷപ്പെടുത്തിയ *പൊതുവിലുള്ള പ്രാർഥനകൾ* അടങ്ങിയിരിക്കുന്ന പുസ്തകത്തിന് വളരെക്കാലത്തേക്ക് ഭാഷാപരമായോ ഉള്ളടക്കസംവിധാനത്തിലോ പരിഗണനാർഹമായ മാറ്റമോ പരിഷ്കരണമോ ഒന്നും ഉണ്ടായില്ല. ചൊല്ലിപ്പതിഞ്ഞ പ്രാർഥനകളിലെ ഒരു വാക്കുപോലും മാറ്റുന്നത് ആർക്കും സ്വീകാര്യമാകുകയില്ല എന്നുള്ളതായിരുന്നു ഇതിന് മുഖ്യ കാരണം. ഔദ്യോഗികമായി അംഗീകരിക്കപ്പെട്ട ഒരു ഉള്ളടക്കക്രമമാണ് *ബുക്ക് ഒഫ് കോമൺ പ്രയറി*ന്റേത് എന്നുള്ളതുകൊണ്ട് ഉള്ളടക്കത്തിലും മാറ്റം ഉണ്ടാകുക എളുപ്പമായിരുന്നില്ല. കൊച്ചി-തിരുവിതാംകൂർ ആംഗ്ലേയസഭ 1947-ൽ ദക്ഷിണേന്ത്യാസഭ (Church of South India) ആയപ്പോൾപോലും ആരാധനാപുസ്തകത്തിനു മാറ്റമുണ്ടായില്ല. 1953-ൽ പ്രസിദ്ധപ്പെടുത്തിയ *പ്രാർഥനാപുസ്തകത്തിന്റെ* ആമുഖത്തിൽ ബിഷപ്പ് സി.കെ. ജേക്കബ് ഇങ്ങനെ എഴുതി:

> പത്തുവർഷംമുമ്പു പ്രാർഥനക്രമം പ്രസിദ്ധീകരിച്ചപ്പോൾ ഇനിയത്തെ പതിപ്പു പരിഷ്കരിച്ചതായിരിക്കും എന്നു പറഞ്ഞിരുന്ന പ്രകാരം ഈ പതിപ്പിൽ ചില ഭേദഗതികൾ വരുത്തീട്ടുണ്ട്. ഇതിനിടയിൽ 1947-ൽ ദക്ഷിണേന്ത്യാ സഭ ഉദ്ഘാടനം ചെയ്യപ്പെട്ടു എങ്കിലും ഈ പ്രാർഥനക്രമത്തിനു തൽസംബന്ധമായ വ്യത്യാസങ്ങൾ വരുത്തീട്ടില്ല. ഇപ്പോൾ പ്രധാനമായിട്ടു ചെയ്തിട്ടുള്ളതു കൂടുതൽ പ്രാരംഭവാക്യങ്ങൾ അവസരോചിതംപോലെ ഉപയോഗിപ്പാനായിട്ടു ചേർത്തിരിക്കുന്നതും, കാലത്തെയും വൈകുന്നേരത്തെയും ക്രമം സൗകര്യാർഥം സംയോജിപ്പിച്ചു പാട്ടുകളും പ്രാർഥനകളും ഒരു ക്രമമാക്കിയിരിക്കുന്നതും ചില പാട്ടുകളും അത്താനാസ്യോസിന്റെ വിശ്വാസപ്രമാണം, ലിത്താനി ആദിയായവ ഭാഗം ഭാഗമായി ഉപയോഗിക്കുന്നതിനു സൗകര്യപ്പെടുത്തിയിരിക്കുന്നതും, പ്രത്യേക പ്രാർഥനകളും സ്തോത്രങ്ങളും അനേക വിഷയങ്ങൾകൂടെ ചേർത്തു വർധിപ്പിച്ചിരിക്കുന്നതും അപേക്ഷകൾ, ലേഖനങ്ങൾ, സുവിശേഷങ്ങൾ ഇവയുടെ അവസാനത്തിങ്കൽ വിശേഷവിധിയായി ആറുനാളുകളിലേക്കുള്ള അപേക്ഷകളും മറ്റും ഏർപ്പെടുത്തിയിരിക്കുന്നതുമാകുന്നു. ഈ പതിപ്പിൽ ചെറു

ശുശ്രൂഷകൾ (Minor Offices) ബപ്തീസ്മ, സ്ഥിരീകരണം മുതലായവ വിട്ടിരിക്കയാണ്... (*പ്രാർഥനാപുസ്തകം*, 1953-ലെ പതിപ്പിന്റെ ആമുഖത്തിൽ)

*പൊതുവിലുള്ള പ്രാർഥനകൾ അടങ്ങിയ പുസ്തകത്തിന്റെ* മൂലഭാഷ ഇംഗ്ലീഷാണ്; മൂലകൃതി *ബുക്ക് ഒഫ് കോമൺ പ്രെയറും.* ബൈബിളിന്റെ കാര്യത്തിലെന്നപോലെ പദാനുപദ തർജമയാണ് ഈ ഗ്രന്ഥത്തിലും അനുവർത്തിച്ചിരിക്കുന്നത്. ഇംഗ്ലീഷ് ഗദ്യശൈലിയുടെ സ്വാധീനത ബൈബിളിലെന്നപോലെ ഇതിലും വ്യക്തമാണ്. മൂലകൃതി, പരിഭാഷ ഇവ തമ്മിൽ താരതമ്യപ്പെടുത്തുന്നതിനു വേണ്ടി ഓരോന്നിൽനിന്നുമുള്ള സമാനഭാഗം താഴെച്ചേർക്കുന്നു. ലഭ്യമായതിലേക്കും പഴയപതിപ്പ് 1905-ൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒന്നാണ്. ഈ പതിപ്പിൽ വർണവിന്യാസ സംബന്ധമായ ചില പരിഷ്കാരങ്ങൾ വരുത്തിയിട്ടുണ്ട്. ഏ, ഓ എന്നീ ദീർഘ സ്വരങ്ങളും അവയുടെ ഉപലിപികളും ഉപയോഗിക്കുക, സംവൃതോകാരം വിവൃതോകാരംകൊണ്ടുതന്നെ കുറിക്കുക എന്നിവയാണ് പരിഷ്കാരങ്ങൾ. എന്നാൽ 'ഈ' എന്ന ദീർഘസ്വരം 'ഠഠ' എന്നെഴുതുന്ന പഴയരീതിതന്നെ ഇതിലും തുടരുന്നു.

(ക) Almighty God, into whom all hearts be open, all desires known and from whom no secrets are hid; cleanse the thoughts of our hearts the inspiration of thy Holy Spirit, that we may perfectly love thee, and worthly magnify thy holy Name; through Christ our Lord. Amen.

സർവശക്തനായ ദൈവമേ, നിനക്കു സകല ഹൃദയങ്ങളും തുറന്നിരിക്കുന്നവയും, സകല ആഗ്രഹങ്ങളും അറിയപ്പെട്ടവയും, നിന്നിൽനിന്നു രഹസ്യങ്ങൾ ഒന്നും മറവില്ലാത്തതും അല്ലോ; ഞങ്ങൾ നിന്നെ പൂർണമായി സ്നേഹിപ്പാനും, നിന്റെ ശുദ്ധമുള്ള നാമത്തെ യോഗ്യമായി മഹത്വപ്പെടുത്തുവാനും, നിന്റെ പരിശുദ്ധാത്മാവിന്റെ നിശ്വാസത്താൽ ഞങ്ങളുടെ ഹൃദയങ്ങളിലെ നിനവുകളെ ഞങ്ങളുടെ കർത്താവായ യേശു മിശിഹാമൂലം വെടിപ്പാക്കേണമേ, ആമെൻ.

Thou shalt not make to thyself any graven image, nor the likeness of anything that is in heaven above , or in the earth beneath, or in the water under the earth. Thou shalt not bow down to them, nor worship them; for I the Lord thy God am a jealous God, and visit the sins of the fathers

upon the children into the third and fourth generation of them that hate me, and show mercy into thousands in them that love me, and keep my commandments.

നിനക്കു ഒരു വിഗ്രഹത്തേയും ഉണ്ടാക്കരുതു; മീതെ സ്വർഗ ത്തിൽ എങ്കിലും, താഴെ ഭൂമിയിൽ എങ്കിലും, ഭൂമിക്കു കീഴെ വെള്ളത്തിൽ എങ്കിലും ഉള്ള യാതൊന്നിന്റെയും പ്രതിമയെ എങ്കിലും അരുതു; നീ അവയെ കുമ്പിടുക എങ്കിലും, അവയെ സേവിക്ക എങ്കിലും അരുതു; എന്തെന്നാൽ നിന്റെ ദൈവമായി യഹോവയായ ഞാൻ വൈരാഗ്യമുള്ള ദൈവമാകുന്നു; എന്നോടു പകെക്കുന്നവരിൽ മൂന്നാമത്തവരും നാലാമത്തവരും വരെ ഉള്ള മക്കളുടെ മേൽ പിതാക്കന്മാരുടെ അന്യായത്തെ കുറിച്ചു ചോദിക്കയും എന്നെ സ്നേഹിച്ചു, എന്റെ കൽപ്പനകളെ പ്രമാണിക്കുന്ന ആയിരങ്ങൾക്കും കരുണയെ കാട്ടുകയും ചെയ്യുന്നു.

Dearly beloved, on... day next I purpose, through God’s assistance, to administer to all such as shall be religiously and devoutly disposed the most comfortable Sacrament of the Body and Blood of Christ; to be by them received in remembrance of his meritorious Cross and Passion; whereby alone we obtain remission of our sins, and are made partakers of the Kingdom of heaven. Wherefor it is our duty to render most humble and hearty thanks to almighty God our heavenly Father, for that he hath given his Son our Saviour Jesus Christ , not only to die for us, but also to be our spiritual food and sustenance in that holy sacrament. Which being so devine and comfortable a thing to them who receive it worthily, and so dangerous to them that will presume to receive it unworthily; my duty is to exhort you in the mean season to consider the dignity of that holy mystery, and the great peril of the unworthy receiving thereof; and so to search and examine your own consciences , (and that not lightly, and after the manner of dissemblers with God; but so) that he may come holy and clean to such a heavenly Feast, in the marriage- garment required by God in holy scripture, and be received as worthy partakers of that holy Table.

മഹാ പ്രിയമുള്ളവരേ, വരുന്ന... ആഴ്ച ദൈവസഹായം കൊണ്ടു ഞാൻ സന്മാർഗവും ദൈവഭക്തിയുമുള്ള മനസ്സോടിരിക്കുന്ന എല്ലാവർക്കും മശിഹായുടെ ശരീരവും രക്തവുമാകുന്ന ആശ്വാസകരമായുള്ള സക്രമെന്തു കഴിപ്പാൻ ഭാവിച്ചിരിക്കുന്നു. അതിനെ അവന്റ പുണ്യകരമായ കുരിശിനെയും കഷ്ടപ്പാടിനെയുംകുറിച്ചുള്ള ഓർമെക്കായി കൈക്കൊള്ളേണ്ടതാകുന്നു. ഇവയാൽ മാത്രം നാം നമ്മുടെ പാപങ്ങളുടെ മോചനം ലഭിച്ചു സ്വർഗരാജ്യത്തിൻ അവകാശികളായി തീരുന്നു. ആകയാൽ സർവശക്തനായി നമ്മുടെ പരമപിതാവായ ദൈവം തന്റെ പുത്രനും നമ്മുടെ രക്ഷിതാവുമായ യേശുമശിഹായെ നമുക്കു പകരം മരിപ്പാൻമാത്രമല്ല, ആ വിശുദ്ധ സക്രമെന്തിൽ നമ്മുടെ ആത്മിക ഭക്ഷണവും ഉപജീവനവും ആകുവാൻ കൂടെ തന്നിരിക്കകൊണ്ടു നാം അവനു മഹാതാണ്മയും മന:പൂർവമായുള്ള സ്തോത്രം ചെയ്യുന്നതു നമ്മുടെ മുറയാകുന്നു. അതിനെ യോഗ്യതയോടെ കൈക്കൊള്ളുന്നവർക്കു അതു മഹാദിവ്യവും ആശ്വാസകരവുമായുള്ളതും, അയോഗ്യതയോടെ കൈക്കൊൾവാൻ തുനിയുന്നവർക്കു മഹാആപത്തായുള്ളതും ആകകൊണ്ടു, നിങ്ങൾ അതിനിടയിൽ ആ വിശുദ്ധരഹസ്യത്തിന്റ ശ്രേഷ്ഠതയെയും, ആയതിനെ അയോഗ്യതയോടെ കൈക്കൊള്ളുന്നതിനാലുള്ള മഹാഅപകടത്തേയും വിചാരിക്കേണമെന്നും, നിങ്ങളുടെ സ്വന്ത മനസ്സാക്ഷികളെ ശോധന ചെയ്യേണമെന്നും, അതു അശ്രദ്ധയായിട്ടും ദൈവത്തോടു കപടം കാണിക്കുന്നവരുടെ വിധത്തിലും അല്ല, വിശുദ്ധ വേദപുസ്തകത്തിൽ ദൈവത്താൽ കൽപ്പിക്കപ്പെട്ടിരിക്കുന്ന കല്യണവസ്ത്രത്തെ ധരിച്ചു, നിങ്ങൾ ശുദ്ധതയോടും സ്വച്ഛതയോടും ൦രം പരമ വിരുന്നിനു വരുവാനും ആ വിശുദ്ധമേശെക്കു യോഗ്യതയുള്ള വിരുന്നുകാരായി കൈക്കൊള്ളപ്പെടുവാനും തക്കവണ്ണം ആയിരിക്കേണമെന്നു നിങ്ങൾക്കു ബുദ്ധി ചൊല്ലുന്നതു ഇനിക്കു മുറയാകുന്നു.

ഇംഗ്ലീഷ് മൂലത്തിന്റ പദാനുപദ തർജമയാണ് ആദ്യന്തം കാണുന്നത്. അതുകൊണ്ടുതന്നെ ഇംഗ്ലീഷ് ഗദ്യശൈലിയുടെ വ്യക്തത, ചുറുചുറുക്ക്, പ്രസന്നത തുടങ്ങിയ ഗുണങ്ങൾ ഏറെക്കുറെ മലയാള പരിഭാഷയ്ക്കും ലഭിച്ചിട്ടുണ്ട്. *ചെറുപൈതങ്ങൾക്ക... കഥകളിൽ* കാണുന്നതുപോലെ 'മഹാ'ചേർത്തുള്ള പ്രയോഗങ്ങൾ (ഉദാ. മഹാ പ്രിയമുള്ളവരേ, മഹാതാണ്മ, മഹാദിവ്യം, മഹാഅപകടം) ഇവിടെയും കാണാം. ഉദ്ധൃതഭാഗങ്ങളിൽ, ബെയിലിയുടെ കാലത്തേതിൽ നിന്നു വ്യത്യസ്തമായി, ഏ-ഓ ദീർഘലിപികളും അവയുടെ ഉപലിപികളും സംവൃതോകാരവും ചേർത്തിട്ടുള്ളതുകൊണ്ട്,

അതില്ലാത്തപ്പോഴനുഭവപ്പെടുന്ന അരസികത ഒട്ട് അനുഭവപ്പെടുന്നുമില്ല. മറ്റൊരുവിധത്തിൽ പറഞ്ഞാൽ, ബെയിലിയുടെ പരിഭാഷയോട് ഇപ്പറഞ്ഞ ഭാഷാ പ്രയോഗങ്ങളൊക്കെ ചേർത്ത് വായിച്ചാൽ, അത് ഇക്കണ്ടതുപോലെ നല്ല ശൈലിയായി അനുഭവപ്പെടും. ഭാഷാപരമായ നയവൈകല്യങ്ങൾക്കു പരിഭാഷകനെകുറ്റപ്പെടുത്തേണ്ട കാര്യമില്ല. അത് തൽക്കാലീന ഭാഷയുടെ പരിമിതികളോ സവിശേഷതകളോ ആണ്.

## സത്യവേദത്തിലുള്ള കഥകൾ അഥവാ ഇസ്ഹാക്ക് വാറ്റ്സിന്റ ചോദ്യോത്തര പുസ്തകം

ക്രൈസ്തവ മിഷനറിമാർ വശ്വാസികളെ മതതത്ത്വങ്ങളും വേദതത്വങ്ങളും പഠിപ്പിക്കുന്നതിന് ഉപയോഗിച്ചുപോന്ന ഫലപ്രദമായൊരു ഉപാധിയാണ് ചോദ്യോത്തര പുസ്തകങ്ങൾ. മലയാളത്തിൽ അച്ചടിച്ച ഒന്നാമത്തെ പുസ്തകമായ *സംക്ഷേപവേദാർത്ഥം* ഗുരു-ശിഷ്യ സംവാദരൂപത്തിലുള്ള ഒരു ചോദ്യോത്തര പുസ്തകമാണ്. ഈശോമിശിഹായുടെ പ്രബോധനങ്ങളിൽ അടങ്ങിയിരിക്കുന്ന വേദസാരത്തിന്റ നാലു പ്രധാന കൂട്ടങ്ങളായ വിശ്വാസപ്രമാണം, സ്വർഗസ്ഥനായ പിതാവേ എന്ന നമസ്കാരം, പത്തുവേദപ്രമാണങ്ങൾ, ഏഴുകൂദാശകൾ എന്നിവയെക്കുറിച്ചാണ് ഈ കൃതി പ്രതിപാദിക്കുന്നത്. *സംക്ഷേപവേദാർത്ഥം* ഒരു വാചാപ്പരീക്ഷപോലെയാണ്. ഗുരു ചോദ്യങ്ങൾ ചോദിക്കുന്നു; ശിഷ്യൻ ശരിയായ ഉത്തരങ്ങൾ പറയുന്നു. അങ്ങനെ ശിഷ്യന്റ ഉത്തരങ്ങളിലൂടെ കത്തോലിക്കാസഭയുടെ വിശ്വാസകാര്യങ്ങളും ആശയങ്ങളും വിശദമാക്കപ്പെടുന്നു.

ഐസക്ക് വാറ്റ്സിന്റ മൂന്നു ചോദ്യോത്തര പുസ്തകങ്ങളാണു മലയാളത്തിലേക്കു പരിഭാഷപ്പെടുത്തിയിട്ടുള്ളത്. പ്രത്യേകം ഗ്രന്ഥനാമമില്ലാത്ത രണ്ടു ചെറു ചോദ്യോത്തരപുസ്തങ്ങളും *സത്യവെദത്തിലുള്ള കഥകൾ* എന്ന പേരുള്ള വലിയ ഒരു ചോദ്യോത്തര പുസ്തകവുമാണ് അവ. ആറു സെന്റിമീറ്റർ നീളവും ആറു സെന്റിമീറ്റർ വീതിയുമുള്ള, മുപ്പത്തിരണ്ടു പേജോടുകൂടിയ ഒന്നാം ചോദ്യോത്തരവും പത്തു സെന്റിമീറ്റർ നീളവും അഞ്ചു സെന്റിമീറ്റർ വീതിയുമുള്ള, എൺപത്തിരണ്ടു പേജുകളുള്ള (പ്രാർഥനകൾ ഉൾപ്പെടെ) രണ്ടാം ചോദ്യോത്തരവും 'ചർച്ച് കാറ്റക്കിസ'മായിരിക്കാനാണു സാധ്യത. അവയുടെ കോപ്പികൾ കാണാൻ കഴിഞ്ഞിട്ടില്ല. എന്നാൽ മിഷനറി പരാമർശങ്ങളിൽ വലിയ *ചോദ്യോത്തരപുസ്തകം* എന്നും പേരു പറയാറുള്ള *സത്യവെദത്തിലുള്ള കഥകളാണ്* ഐസക്ക് വാറ്റ്സിന്റ പ്രധാന ചോദ്യോത്തര പുസ്തകം. 1842, 1871 വർഷങ്ങളിലായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള രണ്ടു പതിപ്പുകൾ ഈ

# WATTS'
# SCRIPTURE HISTORY.

## സത്യവേദത്തിലുള്ള

കഥകൾ.

പരിശുദ്ധമനുഷ്യരാൽ ഉണ്ടായ
പഴയതും പുതിയതുമായ
വേദപുസ്തകങ്ങളിൽ അടങ്ങിയിരിക്കുന്ന

ദിവ്യകഥകൾ.

[illegible]
[illegible]
[illegible]

[illegible]

COTTAYAM:
Printed at the Church Mission Press,
for the Christian Vernacular Education Society.
1871.

ഇസ്ഹാക്ക് വാറ്റ്സിന്റെ ചോദ്യോത്തര പുസ്തകം
1871 എഡിഷന്റെ ടൈറ്റിൽപേജ്

പുസ്തകത്തിന്റേതായി കാണാൻ കഴിഞ്ഞിട്ടുണ്ട്. മുന്നൂറിലധികം പേജുകളും കട്ടി ബയന്റിങ്ങുമുള്ള ഈ പുസ്തകം മുദ്രണത്തിൽ (production) ഉൽക്കൃഷ്ട നിലവാരം പുലർത്തുന്നു.

*സത്യവേദത്തിലുള്ള കഥകളു*ടെ രണ്ടു പതിപ്പിലെയും ശീർഷക പത്രത്തിന്റ ഫോട്ടോകൾ ഇതോടൊപ്പം ചേർത്തിരിക്കുന്നതു ശ്രദ്ധിക്കുക: രണ്ടിനും തമ്മിൽ ഉള്ളടക്കത്തിൽ വ്യത്യാസമില്ല. 1871-ലെ പതിപ്പിന്റ ശീർഷകപത്രത്തിന്റ മുകളിൽ Watts' scripture history എന്നുകൂടി ചേർത്തിട്ടുണ്ടെന്നുമാത്രം. വേദപുസ്തകത്തിലെ *പഴയനിയമ* പുസ്തകങ്ങളിലെ കഥ (അഥവാ കാര്യങ്ങൾ) പ്രതിപാദിക്കുന്നതിന് ഇരുപത് അധ്യായങ്ങൾ നീക്കിവെച്ചു. *പുതിയ നിയമ* പുസ്തകങ്ങൾക്കുവേണ്ടി ആറ് അധ്യായങ്ങൾ. അങ്ങനെ ആകെ ഇരുപത്തിയാറ് അധ്യായങ്ങളുണ്ട്. ഓരോ അധ്യായത്തിനും പ്രത്യേകം തലക്കെട്ടുണ്ട്- ജലപ്രളയത്തിനുമുമ്പുള്ള മനുഷ്യജാതിയുടെ കഥ(1-ാം അദ്ധ്യായം), ജലപ്രളയത്തിന്റശേഷം നോഹയെയും അബ്രഹാമിനെയും അവരുടെ കുഡുംബങ്ങളെയും, കുറിച്ച (2-ാം അധ്യായം), യെഹൂദന്മാരുടെ കർമസംബന്ധമായ പ്രമാണത്തെകുറിച്ച (അഞ്ചാം അധ്യായം) എന്നിങ്ങനെ. ചില അധ്യായങ്ങളെ പല ഭാഗങ്ങളായി തിരിച്ചിട്ടുണ്ട്. ഓരോ അധ്യായത്തിലെയും ചോദ്യങ്ങൾക്ക് തുടർച്ചയായ നമ്പർ നൽകിയിരിക്കുന്നു. ഒന്നാം അധ്യായത്തിൽ നാൽപ്പത്തിയഞ്ചു ചോദ്യങ്ങളും അവയുടെ ഉത്തരങ്ങളും ഉണ്ട്. രണ്ടാം അധ്യായത്തെ മൂന്ന് ഭാഗങ്ങളായി തിരിച്ചിരിക്കുന്നു. മൂന്നുഭാഗങ്ങളിലുംകൂടി എൺപത്തി ഒൻപതു ചോദ്യങ്ങൾ ഉണ്ട്. "ചൊദ്യൊത്തരമായിട്ട വെദവാക്യത്തിന്റ കഥ ചുരുക്കമായി എഴുതുന്നതിന്റ സാധ്യം പഠിത്വമുള്ളവരുടെ ശീലത്തിന്നായിട്ടതന്നെ അല്ല, പ്രധാനമായിട്ട മനുഷ്യജാതിയിൽ വാലിഭക്കാർക്ക എളുപ്പമായിട്ട ഉപദെശിക്കുന്നതിനും ആയിരുന്നു" എന്ന് ഗ്രന്ഥകാരൻ കൃതിയുടെ ലക്ഷ്യത്തെക്കുറിച്ചു പറയുന്നു.

*സത്യവേദത്തിലുള്ള കഥകളു*ടെ 1842-ലെ പതിപ്പിന്, 18 സെന്റിമീറ്റർ X 11 സെന്റിമീറ്റർ വലിപ്പത്തിൽ, 306 പേജുണ്ട്. 1871-ലെ പതിപ്പിന് അതേ വലിപ്പത്തിൽ 320 പേജുണ്ട്. ഈ രണ്ടാം പതിപ്പിന്റ ഒടുവിൽ വേദപുസ്തക സംഭവങ്ങളുടെ ഒരു കാലാനുക്രമണിക ചേർത്തിട്ടുണ്ട്. രണ്ടു പതിപ്പുകളുടെയും ഉള്ളടക്കത്തിൽ യാതൊരു വ്യത്യാസവും ഇല്ല. ഭാഷാശൈലിയിലും മാറ്റമൊന്നുമില്ല. എന്നാൽ ചില പദങ്ങളിൽ പ്രൂഫ്റീഡർ വരുത്തിയമാറ്റംകണക്കെ ചില നിസ്സാര വ്യത്യാസങ്ങൾ കാണാനുണ്ട്. 1842 പതിപ്പിൽ ഏ, ഓ ലിപികളും അവയുടെ ഉപലിപികളും സംവൃതോകാരവും ഇല്ല. 1871 പതിപ്പിൽ ഏ, ഓ ലിപികളും അവയുടെ ഉപലിപികളും ഉപയോഗിക്കുന്നുണ്ട്; പക്ഷേ, സംവൃതോകാരം ഇല്ല. സംവൃതോകാരം അകാ

രാന്തംകൊണ്ടു കുറിക്കുന്നു. താരതമ്യത്തിനുവേണ്ടി രണ്ടു പതിപ്പിൽ നിന്നുമുള്ള *പുതിയനിയമ കഥ*യുടെ തുടക്കം ഉദ്ധരിക്കാം:

(ക) 1842 പതിപ്പ്.

ചൊദ്യൊത്തര പ്രകാരം ചുരുക്കി ഇരിക്കുന്ന പുതിയനിയ മത്തിലെ കഥ

തലക്കെട്ട

പഴയനിയമത്തിലെ കഥ പറഞ്ഞ നിർത്തിയിരിക്കയും ഒരൊത്തടത്ത നാം അറിഞ്ഞിരിക്കുന്നെടത്തൊളം യൂദന്മാരുടെ കാര്യങ്ങൾ ചുരുക്കത്തിൽ പറഞ്ഞിരിക്കയും ചെയ്തിരിക്ക കൊണ്ട ഇപ്പൊൾ നാം പുതിയതിലെ കഥെക്ക ഭാവിക്കുന്നു; അതിലെ പ്രധാനസാരം മനുഷ്യരുടെ രക്ഷിതാവായി കർത്താവായിരിക്കുന്ന യെശുക്രിസ്തുവും മുമ്പനായ യൊഹന്നാൻ ബപ്തീസ്തയും അവന്റ കൂട്ടുകാരായ അപ്പൊസ്തലന്മാരും ആകുന്നു. യൊഹന്നാൻ ബപ്തീസ്തിന്റ കഥ ചുരുക്കത്തിൽ മാത്രമേ ഉള്ളു, അതിൽ അവന്റ ജനനത്തിന്റ പ്രധാന സംഗതിയും അവന്റ ശുശ്രൂഷയും അവന്റ മരണവും അടങ്ങി ഇരിക്കുന്നു. നമ്മുടെ രക്ഷിതാവായ യെശുക്രിസ്തുവിന്റെ കഥ അധികം വിസ്തരിച്ചിട്ടുണ്ട... ഠരം കഥ എഴുതിയവർ അപ്പൊസ്തലന്മാരായ മത്തായിയും യൊഹന്നാനും; പത്രൊസിന്റ കൂട്ടുകാരനായ മർക്കൊസും, പൌലുസിന്റെ കൂട്ടുകാരനായ ലൂക്കൊസും ആകുന്നു എതപ്രകാരം അവരുടെ നാമം വഹിച്ചിരുന്നുവൊ ആ എവൻഗെലിസ്തന്മാരാൽ എഴുതപ്പെട്ടിട്ടുള്ള നാല സുവിശെഷങ്ങളിലും, ലൂക്കൊസ എഴുതീട്ടുള്ള അപ്പൊസ്തലന്മാരുടെ നടപ്പുകളിലും അത പ്രധാനമായ അടങ്ങിയിരിക്കുന്നു. എങ്കിലും കുറികളുടെ ചില ഭാഗങ്ങളിൽനിന്ന പിന്നെയും ചില വിശെഷവർത്തമാനവും ചെയ്തികളും അറിയപ്പെടാം.

21 അദ്ധ്യായം

യൊഹന്നാൻ ബപ്തിസ്തിനെ കുറിച്ച.

1 മത ചൊദ്യം. പഴയനിയമം സൃഷ്ടിപ്പൊടും കൂടെ തുടങ്ങി ഇരിക്കകൊണ്ട ഇവിടെ ഉള്ള ഒന്നാമത്തെ ചോദ്യം, ലൊകത്തിന്റ രക്ഷിതാവ ആരായിരുന്നു എന്ന ആകുന്നു?

ഉത്തരം. മനുഷ്യരുടെ രക്ഷിതാവായി തീരുന്നതിനായിട്ട അവരുടെ ഇടയിൽ പാർക്കുന്നതിന അയക്കപ്പെട്ട ദൈവപുത്രനായ യെശുക്രിസ്തു.

2 ചൊ. അവന്റെ വരവിനെ കുറിച്ച പറഞ്ഞിരിക്കുന്ന വർത്തമാനം എന്ത?

ഉ. ദൈവം തന്നെത്താനും അവന്റ ദീർഘദർശികളും എല്ലാകാലങ്ങളിലും വലിയ രക്ഷകാരനും ദൈവത്താൽ അഭിഷെകം

ചെയ്യപ്പെട്ട മശിഹായും ആയിട്ട അവൻ വരുമെന്ന മുമ്പുകൂട്ടി പറഞ്ഞിട്ടുണ്ട.

(ഖ) 1871 പതിപ്പ്

ചോദ്യോത്തര പ്രകാരം ചുരുക്കി ഇരിക്കുന്ന പുതിയ നിയമത്തിന്റെ കഥ

തലക്കെട്ട.

*പഴയനിയമ*ത്തിലെ കഥ പറഞ്ഞ നിർത്തിയിരിക്കയും ഓരോത്തടത്ത നാം അറിഞ്ഞിരിക്കുന്നെടത്തോളം യെഹൂദന്മാരുടെ കാര്യങ്ങൾ ചുരുക്കത്തിൽ പറഞ്ഞിരിക്കയും ചെയ്തിരിക്കകൊണ്ട ഇപ്പോൾ നാം പുതിയതിലെ കഥെക്ക ഭാവിക്കുന്നു; അതിലെ പ്രധാന സാരം മനുഷ്യരുടെ രക്ഷിതാവായി കർത്താവായിരിക്കുന്ന യേശുക്രിസ്തുവും മുമ്പനായ യോഹന്നാൻ ബപ്തീസ്തും അവന്റെ കൂട്ടുകാരായ അപ്പോസ്തൊലന്മാരും ആകുന്നു.

യോഹന്നാൻ ബപ്തീസ്തിന്റ കഥ ചുരുക്കത്തിൽ മാത്രമെ ഉള്ളു, അതിൽ അവന്റെ ജനനത്തിന്റെ പ്രധാന സംഗതിയും അവന്റെ ശുശ്രൂഷയും അവന്റെ മരണവും അടങ്ങിയിരിക്കുന്നു.

നമ്മുടെ രക്ഷിതാവായ യേശുക്രിസ്തുവിന്റെ കഥ അധികം വിസ്തരിച്ചിട്ടുണ്ട ...

ഠരം കഥ എഴുതിയവർ അപ്പോസ്തൊലന്മാരായ മത്തായിയും യോഹന്നാനും പത്രോസിന്റെ കൂട്ടുകാരനായ മർക്കോസും, പൌലുസിന്റെ കൂട്ടുകാരനായ ലൂക്കോസും ആകുന്നു എതപ്രകാരം അവരുടെ നാമം വഹിച്ചിരുന്നുവൊ ആ ഏവൻ ഗേലിസ്ഥന്മാരാൽ എഴുതപ്പെട്ടിട്ടുള്ള നാല സുവിശേഷങ്ങളിലും, ലൂക്കോസ എഴുതീട്ടുള്ള അപ്പോസ്തൊലന്മാരുടെ നടപ്പുകളിലും അത പ്രധാനമായി അടങ്ങിയിരിക്കുന്നു എങ്കിലും കുറികളുടെ ചില ഭാഗങ്ങളിൽനിന്ന പിന്നെയും ചില വിശേഷ വർത്തമാനവും ചെയ്തികളും അറിയപ്പെടാം.

21 ാം അദ്ധ്യായം

യോഹന്നാൻ ബപ്തിസ്തിനെ കുറിച്ച.

1 മത ചോദ്യം. പഴയനിയമം സൃഷ്ടിപ്പോടും കൂടെ തുടങ്ങി ഇരിക്ക കൊണ്ട ഇവിടെ ഉള്ള ഒന്നാമത്തെ ചോദ്യം, ലോകത്തിന്റെ രക്ഷിതാവ ആരായിരുന്നു എന്ന ആകുന്നു?

ഉത്തരം. മനുഷ്യരുടെ രക്ഷിതാവായി തീരുന്നതിനായിട്ട അവരുടെ ഇടയിൽ പാർക്കുന്നതിന അയക്കപ്പെട്ട ദൈവപുത്രനായ യേശുക്രിസ്തു

2 ചോ. അവന്റെ വരവിനെ കുറിച്ച പറഞ്ഞിരിക്കുന്ന വർത്തമാനം എന്ത?

ഉ. ദൈവം തന്നെത്താനും അവന്റെ ദീർഘദർശികളും എല്ലാ കാലങ്ങളിലും വലിയ രക്ഷകാരനും ദൈവത്താൽ അഭിഷേകം ചെയ്യപ്പെട്ട മശിഹായും ആയിട്ട അവൻ വരുമെന്ന മുമ്പുകൂട്ടി പറഞ്ഞിട്ടുണ്ട.

1842-ലെ പതിപ്പിൽ ആമുഖത്തിനു ഖണ്ഡികാവിഭജനമില്ല; 1871 -ലെ പതിപ്പിൽ ഖണ്ഡികകളായി വിഭജിച്ച് ആമുഖം ഭംഗിയാക്കി. രണ്ടു പതിപ്പുകളിലും ചിഹ്നങ്ങൾ ഉചിതമായി ഉപയോഗിച്ചിട്ടുണ്ട്.

ശൈലീശുദ്ധമായ മലയാളത്തിന്റെ പ്രസന്നമുഖമാണു *സത്യവേദത്തിലുള്ള കഥകൾ* കാണിച്ചുതരുന്നത്. മധ്യമാർഗ ഗദ്യരചനയുടെ ആദ്യ പരീക്ഷണശാലയായ *ചെറുപൈതങ്ങൾക്ക... കഥകളിൽ* സാധാരണക്കാർക്കു മനസ്സിലാകാൻ പ്രയാസമുള്ള സംസ്കൃതപദങ്ങളും വിദ്യാസമ്പന്നർക്ക് അരോചകമായേക്കാവുന്ന സംഭാഷണഭാഷാപദങ്ങളുമുണ്ടായിരുന്നു. എന്നാൽ *ബൈബിൾ* പരിഭാഷയിലെത്തുമ്പോൾ മധ്യമാർഗഗദ്യം സാധാരണക്കാർക്കുകൂടി എളുപ്പം മനസ്സിലാകുന്ന ധാരാളം സംസ്കൃതപദങ്ങൾകൊണ്ടും പണ്ഡിതന്മാർക്കുകൂടി തികച്ചും സ്വീകാര്യമായ സംഭാഷണഭാഷാപദങ്ങൾ കൊണ്ടും കൂടുതൽ മെച്ചപ്പെട്ടതായിത്തീർന്നു. ഈ ഗദ്യത്തിന്റെ അൽപ്പംകൂടി മെച്ചപ്പെട്ട അവസ്ഥയാണു *സത്യവേദത്തിലുള്ള കഥകളിൽ* കാണാൻ കഴിയുന്നത്. മുമ്പ് ഉദാഹരണമായി ചൂണ്ടിക്കാണിച്ചിട്ടുള്ള ഭാഗങ്ങൾ ഇക്കാര്യം ബോധ്യമാക്കുന്നു. മറ്റൊരു ഭാഗം കൂടി നോക്കുക:

*മുടിയനായപുത്രന്റെ ഉപമ എന്താകുന്നു?*

ഒരു കുഡുംബത്തിൽ ഇളയപുത്രൻ മുടിയനായി *തീർന്ന* അവന്റെ വസ്തുവക നാനാവിധമാക്കിക്കളഞ്ഞു മൂത്തപുത്രൻ വീട്ടിൽ *പാർത്ത* തന്റെ പിതാവിനെ *സെവിച്ചു* കൊണ്ടിരുന്നു എന്നാറെ മുടിയനായ പുത്രൻ *തിരിച്ചുവന്ന* അനുതാപത്തിൽ അവന്റെ പിതാവ അവനെ അധികം ദയയൊടും സന്തൊഷത്തൊടുംകൂടെ അവനെ കൈകൊണ്ടു അതിനാൽ അവന്റെ മൂത്ത സഹൊദരൻ *കൊപിച്ചു* അപ്രകാരംതന്നെ രക്ഷയുടെ നന്മ മുഖാന്തിരം യൂദന്മാർ *അസൂയപ്പെട്ട* ശണ്ഠ ഇട്ടാലും അവരുടെ പാപങ്ങളെ ക്ഷമിച്ച അവർ ദൈവത്തിങ്കലെക്ക തിരിയുമ്പൊൾ അനുതപിക്കുന്ന *പുറജാതിക്കാർക്ക* ദൈവത്തിന്റെ കൃപ കാണിക്കപ്പെടും

ഈ ഗദ്യഭാഗത്ത് സംവൃതോകാരം വേണ്ടിടത്ത് അത് ഇല്ലാത്തതിന്റെയും ഏ-ഓ ലിപികൾ ഉപയോഗിക്കാത്തതിന്റെയും പോരായ്മ ഉണ്ട്. പക്ഷേ അത് അന്നത്തെ ഭാഷാരീതിയുടെ സവിശേ

ഷത ആയിരുന്നുവല്ലോ? തീർന്ന്, പാർത്ത്, സേവിച്ചു, തിരിച്ചുവന്ന്, കോപിച്ചു, അസൂയപ്പെട്ട്, പുറജാതിക്കാർക്ക് എന്നിങ്ങനെ പദങ്ങൾ മാറ്റി വായിച്ചാൽ ഈ ഗദ്യഭാഗത്തിന്റെ വൈശിഷ്ട്യം ബോധ്യമാകും. ഉദ്ധൃതഭാഗത്ത് '*അവനെ*' എന്ന ഒരു വാക്കിന്റെ ആവർത്തനം മാത്രമാണു പറയാവുന്ന ന്യൂനത. ഇത്തരത്തിൽ, അച്ചടിയിലൂടെയും പുസ്തകപ്രസാധനത്തിലൂടെയും സുപ്രതിഷ്ഠിതമായിത്തീരുകയും പ്രചുരപ്രചാരമാർജിക്കുകയും ചെയ്ത്, വികസിതമായിത്തീർന്ന ആധുനിക മലയാളഗദ്യത്തെ തിരുവിതാംകൂറിന്റെ അതിരുകൾക്കപ്പുറത്തേക്കു വളർത്താൻ 1848 മുതൽ (അക്കൊല്ലമാണു മലയാളത്തിലെ ആദ്യത്ത അച്ചടിച്ച വർത്തമാനപത്രമായ *ജ്ഞാനനിക്ഷേപം* ആരംഭിച്ചത്) ആനുകാലിക പ്രസിദ്ധീകരണങ്ങളും രംഗത്തെത്തി. കേരളത്തിലാദ്യമായി ഒരു പ്രതിമാസപത്രത്തിലൂടെ സ്ഥിരവായനക്കാരുടെയും എഴുത്തുകാരുടെയും ഒരു പുതുസമൂഹത്തെ സൃഷ്ടിച്ച പ്രസ്തുത ആനുകാലിക പ്രസിദ്ധീകരണവും തദനുഗാമികളും ഗദ്യത്തെ എഴുത്തിന്റെയും വായനയുടെയും രംഗത്തെ സാധാരണവ്യവഹാരരൂപമായും സാധാരണക്കാരുടെ വ്യവഹാരരൂപമായും ഉറപ്പിച്ചു. ഈ ഗദ്യമാണ് ശൈലീവല്ലഭനായ ജോർജ്മാത്തന്റെയും വാക്പതിയായ കേരളവർമ വലിയകോയിത്തമ്പുരാന്റെയും മറ്റ് അനവധിയാളുകളുടെയും പരിലാളനയേറ്റ് പുരോഗമിച്ചത്. ഏകദേശം എട്ടുനൂറ്റാണ്ടിന്റെ സുദീർഘ ചരിത്രവും അനവധി ശ്രേഷ്ഠകൃതികളുടെ ഈടുവെയ്പും ഉണ്ടായിരുന്ന മലയാള പദ്യസാഹിത്യത്തെ പിന്തള്ളി, കേവലം ഒന്നേമുക്കാൽ നൂറ്റാണ്ടുകൊണ്ട് മലയാള ഗദ്യത്തിനു മുന്നേറാൻ കഴിഞ്ഞത് വിവിധ സാമൂഹിക ഘടകങ്ങളുടെ അവസരോചിതമായ സാന്നിധ്യവും അച്ചടിയുടെ സഹായവും പുസ്തകപ്രസാധനം ആനുകാലിക പ്രസിദ്ധീകരണങ്ങൾ എന്നിവയുടെ പിന്തുണയുംകൊണ്ടുമാത്രമാണ്.

അനുബന്ധം

# ബെഞ്ചമിൻ ബെയിലി ജീവിതരേഖ

| | |
|---|---|
| 1791 നവംബർ | ഇംഗ്ലണ്ടിലെ യോർക്ക്ഷയറിലുള്ള ഡ്യൂസ്ബറി എന്ന സ്ഥലത്ത് ജോസഫ് ബെയിലിയുടെയും മാർത്തയുടെയും മകനായി ജനിച്ചു. |
| 1812 | ചർച്ച് മിഷനറി സൊസൈറ്റിയുടെ മിഷനറി ആകാനുള്ള സന്നദ്ധത 21-ാം വയസിൽ ബെഞ്ചമിൻ ബെയിലി സി.എം.എസിനെ അറിയിച്ചു. |
| 1812-14 | റവ.റ്റി. സ്കോട്ടിന്റെ കീഴിൽ വൈദികപരിശീലനം |
| 1815 | റവ. ജെ. ബക്വർത്തിന്റെ കീഴിൽ മിഷനറിമാർക്കുള്ള പരിശീലനം |
| 1815 ആഗസ്റ്റ് 6 | ഡീക്കൻ പട്ടം സ്വീകരിച്ചു. |
| 1815 ഡിസം. 17 | യോർക്കിലെ ആർച്ച് ബിഷപ്പ് വൈദികപട്ടം നൽകി. യോർക്ക്ഷയറിൽ ഹെയർവുഡ് ക്യൂറസിയിലേക്ക് നിയമനം |
| 1816 | ജോൺ എല്ലയുടെ മകൾ എലിസബത്ത് എല്ലയെ വിവാഹം ചെയ്തു. |
| 1816 ഏപ്രിൽ 30 | സി.എം.എസ്സിന്റെ വാർഷികയോഗം ബെയിലിക്കും ഭാര്യക്കും വിട നൽകി. |
| 1816 മെയ് 4 | ഹീറോ എന്ന പായ്കപ്പലിൽ ഗ്രേവ്സ് എൻഡ് എന്ന തുറമുഖത്തുനിന്ന് ബെയിലി ഭാര്യ എലിസബേത്ത് എല്ലയുമൊത്ത് ഇന്ത്യയിലേക്ക് യാത്ര തിരിച്ചു. |
| 1816 മെയ് 16 | കപ്പൽ കടൽക്ഷോഭംമൂലം മെയ് 16 വരെ പോർട്ട്സ്മഥ് തുറമുഖത്ത് നങ്കൂരമിട്ടു കിടന്നു. |
| 1816 മെയ് 26 | കപ്പൽ മദീര ദ്വീപിൽ എത്തി. പിന്നീട് അറ്റ്ലാന്റിക് മഹാസമുദ്രത്തിൽക്കൂടി കേപ്പ് ഓഫ് ഗുഡ്ഹോപ്പിൽ എത്തി. |
| 1816 സെപ്റ്റം. 9 | ബെയിലിയും ഭാര്യയും മദ്രാസിൽ എത്തി. കപ്പൽ യാത്ര 4 മാസം 5 ദിവസം. |
| 1816 ഒക്ടോ. 19 | മദ്രാസിൽനിന്ന് കൊച്ചിയിലേക്ക് കരയിൽക്കൂടി |

| | |
|---|---|
| | യാത്ര തിരിച്ചു. ബെയിലിയെയും ഭാര്യയെയും പല്ല ക്കിൽ ചുമന്നുകൊണ്ട് വരികയായിരുന്നു. |
| 1816 നവം. 16 | കരയിൽകൂടിയുള്ള 29 ദിവസത്തെ യാത്രയ്ക്കു ശേഷം അവർ കൊച്ചിയിൽ എത്തി. |
| 1816 നവം. 19 | ദീർഘയാത്രയുടെ അവസാനഘട്ടം. ആലപ്പുഴ യിൽ തനിക്ക് ഏതാനും മാസങ്ങൾമുമ്പ് എത്തിയ ആദ്യത്തെ സി.എം.എസ്. മിഷനറിയായ റവ. തോമസ് നോർട്ടന്റെ മിഷൻ കേന്ദ്രത്തിൽ ബെയിലി ഗർഭിണിയായ ഭാര്യയുമൊത്ത് എത്തിച്ചേർന്നു. |
| 1816 ഡിസം. 3 | ബെയിലിയുടെ ഭാര്യ ആലപ്പുഴയിൽവച്ച് മാസം തികയാതെ ഒരു ആൺകുഞ്ഞിനെ പ്രസവിച്ചു. പേര് ബെഞ്ചമിൻ ജോൺ എല്ല. |
| 1816 ഡിസം. 7 | ജനിച്ച് 4–ാം ദിവസം ബഞ്ചമിൻ ജോൺ എല്ല മരിച്ചു. ആലപ്പുഴ മിഷൻ കേന്ദ്രത്തിൽ സംസ്ക രിച്ചു. |
| 1817 മാർച്ച് 25 | ബെയിലിയും ഭാര്യയും ആലപ്പുഴയിൽനിന്ന് കോട്ട യത്തെ പഴയസെമിനാരിയിലേക്കു വരുന്നു. ചില മാസങ്ങൾക്കകം സെമിനാരിയിൽനിന്ന് (ഇപ്പോൾ സി.എം.എസ്. കോളജ് ഹൈസ്കൂൾ നടത്തിവ രുന്ന പുരയിടത്തിൽ) കേണൽ മൺട്രോ അവർക്കു വേണ്ടി പണിയിച്ച വീട്ടിലേക്കു താമസം മാറ്റി. |
| 1817 മെയ് | ബെയിലി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് തുടക്കം കുറിക്കുന്നു. |
| 1818 ജനുവരി | മറ്റുള്ളവരുമായി മലയാളത്തിൽ തൃപ്തികരമായി സംഭാഷണത്തിലേർപ്പെടാൻ ബെയിലി കഴിവു നേടി. |
| 1818 ജനു. 21 | ബെയിലി ദമ്പതികൾക്ക് ഒരു പെൺകുഞ്ഞു ജനിച്ചു. രണ്ടാമത്തെ സന്താനം. |
| 1818 സെപ്തം. 20 | ബെയിലി മലയാളത്തിലേക്ക് സ്വയം പരിഭാഷപ്പെ ടുത്തിയ ആംഗ്ലിക്കൻ പ്രാർത്ഥനാക്രമം ഉപയോഗിച്ച് ആരാധന നടത്തി. |
| 1819 ജനുവരി | ബെയിലി കൊല്ലത്ത് ഡോക്ടർ ഹേയുടെ ചികി ത്സയിൽ. |
| 1819 | ബെഞ്ചമിൻ ബെയിലി എല്ല (1819–'83) ജനിച്ചു. ഇദ്ദേഹം ഒരു വൈദികനും കവിയും ആയിരുന്നു. സി.എം.എസിന്റെ *മിഷനറി രജിസ്റ്റർ* തയ്യാറാക്കുന്ന ചുമതല വഹിച്ചു. |

| | |
|---|---|
| 1820 | ബെയിലി മലയാളഭാഷയിൽ പൊതുവേ തൃപ്തികരമായ പ്രാവീണ്യം നേടി. Selected portions of scripture and tracts മലയാളത്തിലേക്ക് തർജമ ചെയ്തു. |
| 1821 | സംസ്കൃതവും സുറിയാനിയും പഠിക്കുന്നു. Ishopanishat, Kenopanishat എന്നിവ തർജമ ചെയ്ത് തലശ്ശേരിയിലായിരുന്ന റവ.ഹെൺട്രി ബേക്കറിന്റെ പരിശോധനക്ക് അയച്ചു. തർജമ നന്നായിരിക്കുന്നുവെന്ന് ഹെൺട്രി ബേക്കർ അഭിപ്രായപ്പെട്ടു. |
| 1821 ഒക്ടോ. 18 | ബെയിലിയുടെ അച്ചടിശാലക്കുള്ള ആദ്യത്തെ പ്രസ്സ് ഇംഗ്ലണ്ടിൽനിന്ന് ബോംബെ ആലപ്പുഴവഴി കോട്ടയത്ത് എത്തിച്ചേർന്നു. ഈ ദിനത്തെ കേരളത്തിലെ ആദ്യ അച്ചടിശാലയായ സി.എം.എസ്. പ്രസ്സിന്റെ സ്ഥാപകദിനമായി കരുതിപ്പോരുന്നു. |
| 1822 | മകൻ ജോസഫ് ഗ്രഹാം ജനിച്ചു. |
| 1823 | മകൻ സാമുവൽ ബക്വർത്ത് ജനിച്ചു. |
| 1824 | മലയാളക്കരയിൽ അച്ചടിച്ച ആദ്യത്തെ മലയാള പുസ്തകം *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ* (എട്ട് ബാലകഥകളുടെ സമാഹാരം) പ്രസ്സിൽ അച്ചടിച്ച് പൂർത്തിയായി. |
| | വേദപുസ്തകത്തിലെ വിശുദ്ധ മത്തായിയുടെ സുവിശേഷം തർജമ ചെയ്ത് അച്ചടിച്ചു. (ചാത്തു മേനോൻ ഇടക്കാലത്തേക്ക് ബെയിലിയെ സഹായിച്ചു) സെമിനാരിയിലെ വൈദികരുടെയും തമിഴനായ വൈദ്യനാഥന്റെയും തർജമ ബെയിലിക്ക് സ്വീകാര്യമല്ലാഞ്ഞതിനാൽ ബെയിലി സ്വയം മലയാളത്തിലേക്കു തർജമ ചെയ്യുകയാണുണ്ടായത്. |
| 1824 മെയ് 28 | ബെയിലിയുടെ മകൻ സാമുവൽ ബക്വർത്ത് മരിച്ചു. എട്ട് മാസം പ്രായം – കോട്ടയത്ത് സംസ്കരിച്ചു. കുടുംബത്തിലെ രണ്ടാമത്തെ മരണം! |
| 1825 | മകൾ എലിസബേത്ത് സോഫയയുടെ ജനനം |
| 1827 | ബെയിലി സ്വന്തമായി തടികൊണ്ടുള്ള പ്രസ് ഉണ്ടാക്കി. |
| | മകൻ മൈക്കിൾ ബക്വർത്തിന്റെ ജനനം (The first British Chaplain to Japan) |

| | |
|---|---|
| 1828 മെയ് 1 | ബെയിലി ദമ്പതികളുടെ മകൾ മാർത്താ സ്മിത്ത് മരിച്ചു. കുടുംബത്തിൽ മൂന്നാമത്തെ മരണം. കോട്ടയത്ത് സംസ്കരിച്ചു. പ്രായം: ഒരു വർഷം 11 മാസം. |
| 1828 | മകൾ മന്ന ജറിമിയ ജനിച്ചു. |
| 1829 | വേദപുസ്തകത്തിലെ *പുതിയനിയമം* മുഴുവനും പ്രസിദ്ധീകരിച്ചു. ആദ്യം പല ഭാഗങ്ങൾ 5000 കോപ്പികൾ അച്ചടിച്ചിരുന്നു. *പഴയനിയമ*ത്തിന്റെ തർജമയും പൂർത്തിയാക്കി. |
| 1831 മെയ് 14 | *പുതിയനിയമ*ത്തിന്റെ അച്ചടിയും *പഴയനിയമ*ത്തിന്റെ തർജമയും പൂർത്തിയാക്കിയതിനുശേഷം ബെയിലി വിശ്രമത്തിനായി ഫർലോയിൽ ഇംഗ്ലണ്ടിലേക്ക് പോയി. ഇംഗ്ലണ്ടിൽ 3 വർഷം താമസം. |
| 1834 ജൂലൈ 15 | ഫർലോ കഴിഞ്ഞ് ഇംഗ്ലണ്ടിൽനിന്ന് മടങ്ങി. |
| 1835 മാർച്ച് 8 | മൺട്രോതുരുത്തിൽ തിരുവിതാംകൂർ സർക്കാരിൽനിന്ന് ദാനമായി കിട്ടിയ അടിമകളെ റവ. ബെയിലിയും റവ. ജോസഫ് പീറ്റും സ്വതന്ത്രരാക്കി. (കേരളത്തിലെ ആദ്യത്തെ അടിമവിമോചനം ഇതായിരുന്നു.) |
| 1839 | *പഴയനിയമം* ഒന്നാം പങ്ക് പ്രസിദ്ധപ്പെടുത്തി. |
| 1839–42 | കത്തീഡ്രലായി ഉപയോഗിച്ചുവരുന്ന പള്ളി പണി തീർത്തു. |
| 1840 | *ബെയിലീബൈബിൾ പഴയനിയമം* രണ്ടാംപങ്ക് പ്രസിദ്ധീകരിച്ചു. |
| 1841 | *പഴയനിയമം* മൂന്നാം പങ്ക് പ്രസിദ്ധീകരിച്ചു. അങ്ങനെ ബെയിലി വേദപുസ്തകം സമ്പൂർണമായി മലയാളത്തിലേക്ക് തർജമ ചെയ്ത് അച്ചടിച്ചു തീർത്തു. |
| 1842 | ബെയിലി പരിഭാഷകനും പ്രസാധകനുമായുള്ള *സത്യവേദത്തിലുള്ളകഥകൾ* (ഇസ്ഹാക്ക് വാറ്റ്സ്) പ്രസിദ്ധപ്പെടുത്തി. |
| 1846 | ബെയിലിയുടെ Dictionary of High and Colloquial Malayalim and English എഴുതി അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. |
| 1849 | A Dictionary, English and Malayalim എഴുതി അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. |
| 1850 മാർച്ച് 13 | മുപ്പത്തിമൂന്നു വർഷംകൊണ്ട് തന്റെ ജോലി മുഴുവൻ തീർത്തശേഷം അനാരോഗ്യവാനായ |

| | |
|---|---|
| | ബെയിലി 59–ാം വയസ്സിൽ ഭാര്യയോടൊത്ത് ഇംഗ്ലണ്ടിലേക്ക് മടങ്ങി. |
| 1856–71 | സാലപിലെ ഷീൻ്റണിൽ റെക്ടറായി സേവനം തുടർന്നു. |
| 1859 ജൂൺ 19 | ഭാര്യ എലിസബേത്ത് എല്ല സാലപിലെ ഷീൻ്റണിൽവെച്ച് നിര്യാതയായി. |
| 1857 | സി.എം.എസ്. ഓണററി ലൈഫ് ഗവർണർ പദവി നൽകി. |
| 1862–71 | സാലപിലെ കോണ്ടവറിൽ റൂറൽ ഡീൻ ആയി. |
| 1871 ഏപ്രിൽ 3 | ബെയിലി ഇംഗ്ലണ്ടിലെ ഷീൻ്റണിൽവെച്ച് 80–ാം വയസിൽ പെട്ടെന്നു മരിച്ചു. |

# സഹായക ഗ്രന്ഥങ്ങൾ

## മലയാളം ഗ്രന്ഥങ്ങൾ


ആന്റണി, സി. എൽ., 1989. *ഭാഷാപഠനങ്ങൾ*. തൃശൂർ: കേരള സാഹിത്യ അക്കാദമി.

ഓമന, പി.വി., 1990. *നിഘണ്ടുക്കൾ മലയാളത്തിൽ*, കോട്ടയം: കറന്റ് ബുക്സ്.

കമലമ്മ, ജി., 1998. *മലയാളഭാഷയുടെ അടിവേരുകൾ*. കോട്ടയം: കറന്റ് ബുക്സ്.

കുഞ്ഞൻപിള്ള, ഇളംകുളം പി.എൻ., 1961. *ചരിത്രത്തിന്റെ പശ്ചാത്തലത്തിൽ*. കോട്ടയം: സാഹിത്യപ്രവർത്തക സഹകരണ സംഘം.

കുഞ്ഞൻപിള്ള, ശൂരനാട്ട്, 1965. മലയാള മഹാനിഘണ്ടു. വാ.1 തിരുവനന്തപുരം: കേരള സർവ്വകലാശാല.

കൃഷ്ണവാരിയർ, എൻ.വി., ജന. എഡി., 1974. *പുസ്തകനിർമ്മാണം*. തിരുവനന്തപുരം: കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്.

ഗുണ്ടർട്ട്, ഹെർമ്മൻ, പരി., 1992. *ബൈബിൾ*. പ്രഥമ ഡി.സി.ബി. എഡിഷൻ. ആമുഖപഠനം, ഡോ. സ്കറിയാ സക്കറിയ. 1852. പുനർമുദ്രണം, കോട്ടയം: ഡി.സി. ബുക്സ്.

ഗുപ്തൻനായർ, എസ്., 2001. *ഗദ്യം പിന്നിട്ട വഴികൾ*. കോട്ടയം: ഡി.സി. ബുക്സ്.

-------------. (സമ്പാദനവും പഠനവും), 1990. *ഡോ. ഗോദവർമയുടെ പ്രബന്ധങ്ങൾ*. തിരുവനന്തപുരം: കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്.

-------------.,1986. *പുനരാലോചന*. കോട്ടയം: സാഹിത്യപ്രവർത്തക സഹകരണസംഘം.

ഗോദവർമ, കെ., 1954. *പ്രബന്ധസമാഹാരം*. കോട്ടയം: സാഹിത്യപ്രവർത്തക സഹകരണ സംഘം.

ഗോവി, കെ. എം., 1998. *ആദിമുദ്രണം – ഭാരതത്തിലും മലയാളത്തിലും*. തൃശൂർ: കേരളസാഹിത്യ അക്കാദമി.

-------------. എ. കെ. പണിക്കർ, എഡി., 1973. *മലയാള ഗ്രന്ഥസൂചി*. വാ. 1. തൃശൂർ: കേരളസാഹിത്യ അക്കാദമി.

-------------., 1973. *മലയാള ഗ്രന്ഥസൂചി*. വാ. 2. തൃശൂർ: കേരള സാഹിത്യ അക്കാദമി.

ഗോവിന്ദപ്പിള്ള, പി., 1956. *ഭാഷാചരിത്രം.* തിരുവനന്തപുരം: കേരള വിലാസം അച്ചുകൂടം, കൊ. വ. 1056. പുനർമുദ്രണം, കോട്ടയം: സാഹിത്യപ്രവർത്തക സഹകരണസംഘം.

ചുമ്മാർ, ടി.എം., 1964. *ഭാഷാഗദ്യസാഹിത്യചരിത്രം.* 2–ാം പ. കോട്ടയം : നാഷണൽ ബുക്ക്സ്റ്റാൾ.

ചെറിയാൻ, കുനിയന്തോടത്ത്, 1997. *മലയാളഭാഷയും ഡോ.ഹെർമൻ ഗുണ്ടർട്ടും.* കോഴിക്കോട് : പി.കെ. ബ്രദേഴ്സ്.

ചെറിയാൻ, കൊഴുവല്ലൂർ, 1981. *ക്രൈസ്തവ നവചക്രവാളം.* തിരുവല്ല: ക്രൈസ്തവ സാഹിത്യസമിതി.

ചെറിയാൻ, ബാബു, ജേക്കബ് ഐസക്ക് കാളിമഠം, 2002. *ജ്ഞാനനിക്ഷേപം പഠനവും പാഠവും.* തിരുവനന്തപുരം : പ്രഭാത് ബുക്ക് ഹൗസ്.

ജലീൽ, കെ.എ., 1989. *ലിപികളും മാനവസംസ്കാരവും.* തിരുവനന്തപുരം: കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്.

ജെഫ്രി, റോബിൻ,1979. *നായർ മേധാവിത്വത്തിന്റെ പതനം.* വിവ., പുതുപ്പള്ളി രാഘവൻ, എം.എസ്. ചന്ദ്രശേഖരവാരിയർ. കോട്ടയം: ഡി.സി.ബുക്സ്.

ജോസഫ്, ചീരൻ, 2000. വ്യാ.*ഭാരതത്തിലെ പ്രാചീന ബൈബിൾ.* തെക്കുംകര : മലങ്കര ചർച്ച് ഹിസ്റ്ററി അസോസിയേഷൻ.

ജോസഫ്, പി.എം., 1984. *മലയാളത്തിലെ പരകീയപദങ്ങൾ.* തിരുവനന്തപുരം : കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്.

ജോസഫ്, പി.വി., 2000. *ബുക്കാനാൻ.* തിരുവല്ല: ക്രൈസ്തവ സാഹിത്യസമിതി.

ജോർജ്, ഇരുമ്പയം, 1986. *ഉപാസിക്കുന്നു ദുഃഖത്തെ ഞാൻ.* 2–ാം പ. കോഴിക്കോട് : പൂർണ്ണ പബ്ലിക്കേഷൻസ്.

ജോർജ്, കെ.എം., 1976. *അവലോകനങ്ങൾ.* തിരുവനന്തപുരം: സാഹിത്യ ഭൂഷണം പ്രസ്സ്ബുക്ക് ഡിപ്പോ.

-------------.,1989. *ജോർജിന്റെ പ്രബന്ധങ്ങൾ.* കോട്ടയം: ഡി.സി. ബുക്സ്.

-------------., 1973. എഡി. *സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ.* 2–ാം പ.കോട്ടയം: സാഹിത്യപ്രവർത്തക സഹകരണസംഘം.

ഡാൾട്ടൻ, ഐറ എം., 1966. *ദൈവത്തിന്റെ കൂട്ടുവേലക്കാർ.* പരി., റ്റി.വി. ജോൺ. കോട്ടയം : കെ.പി.പ്രസ്സ്.

ഡേവിഡ്, വി.റ്റി., 1930. *മഹായിടവക ജൂബിലി സ്മാരകം അഥവാ തിരുവിതാംകൂർ കൊച്ചി ആംഗ്ലേയസഭാ ചരിത്രം.* കോട്ടയം: സി. എം. എസ്. പ്രസ്സ്.

തോമസ്, ഡബ്ലിയു., 1955. എച്ച്. ഗ്രിഫിത്ത്. *നമുക്ക് എങ്ങനെ ബൈബിൾ ലഭിച്ചു ?* ബോംബെ: ഗോസ്പൽ ലിറ്ററേച്ചർ സർവ്വീസ്.

തോമസ്, പി.ജെ., 1989. *മലയാളസാഹിത്യവും ക്രിസ്ത്യാനികളും.* പുനർ മുദ്രണം, കോട്ടയം: ഡി.സി. ബുക്സ്, ചർച്ചയും പൂരണവും, ഡോ. സ്കറിയ സക്കറിയ.

നൈനാൻ, കെ.ഐ., 1997. *സഭാചരിത്രവിചിന്തനങ്ങൾ - ആംഗ്ലിക്കൻ കാലഘട്ടം.* തിരുവല്ല: ക്രൈസ്തവ സാഹിത്യസമിതി.

പത്മനാഭമേനോൻ, കെ.പി., 1986. *കൊച്ചിരാജ്യചരിത്രം.* 2-ാം പ. കോഴിക്കോട് : മാതൃഭൂമി പ്രിന്റിങ് ആൻഡ് പബ്ലീഷിംഗ് കമ്പനി.

പരമേശ്വരൻപിള്ള, വി.ആർ., 1975. *വിസ്മൃതിയിൽനിന്ന്.* കോട്ടയം: നാഷണൽ ബുക്ക് സ്റ്റാൾ.

പരമേശ്വരയ്യർ, ഉള്ളൂർ എസ്., 1972. *കേരളസാഹിത്യചരിത്രം.* വാ.3. തിരുവനന്തപുരം: കേരളസർവകലാശാല പ്രസിദ്ധീകരണവകുപ്പ്.

-------------., 1974. *കേരളസാഹിത്യചരിത്രം.* വാ.4. തിരുവനന്തപുരം: കേരളസർവ്വകലാശാല പ്രസിദ്ധീകരണവകുപ്പ്.

പിയാനിയസ്, ക്ലെമന്റ്. *സംക്ഷേപവേദാർത്ഥം.* റോം: സേക്രട്ട് കോൺ ഫിഗറേഷൻ ഒഫ് ദി പ്രൊപ്പഗേഷൻ ഒഫ് ഫെയ്ത്ത്, 1980. പുനർ മുദ്രണം, കോട്ടയം : ഡി.സി. ബുക്ക്സ് & കാർമൽ പബ്ലീഷിങ് സെന്റർ, തിരുവനന്തപുരം.

പി.വി., ആലുവാ,1966. *മധ്യകാലമലയാളം.* തിരുവനന്തപുരം:(?).

പ്രിയദർശൻ. ജി., 1982. *മലയാള പത്രപ്രവർത്തനം പ്രാരംഭസ്വരൂപം.* തൃശൂർ: കേരള സാഹിത്യ അക്കാദമി.

ഭാസ്കരനുണ്ണി, പി., 1988. *പത്തൊമ്പതാം നൂറ്റാണ്ടിലെ കേരളം.* തൃശൂർ: കേരള സാഹിത്യ അക്കാദമി.

മാത്യൂസ്, ജെ., 1988. *ബൈബിൾ ഭാഷകൾ.* കോട്ടയം: സാഹിത്യ പ്രവർത്തക സഹകരണസംഘം.

രവിവർമ്മ, എൽ.എ., 1971. *പ്രാചീന കേരള ലിപികൾ.* തൃശൂർ: കേരള സാഹിത്യ അക്കാദമി.

രാജഗോപാൽ, എൻ.കെ., 1992. *ബൈബിളിലെ ഹീബ്രു-അരമായിക് പദങ്ങൾ.* തിരുവനന്തപുരം: കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്.

ലിസീനിയ, സി., ഫാ.സണ്ണി ജോസ് എസ്.ജെ., എഡി., 1995. *അർണോസ് പാതിരി ഒരു പഠനം.* വേലൂർ: അർണോസ്പാതിരി അക്കാദമി.

വിദ്യാധരൻ, ഏ.കെ., വിക്രമൻനായർ, ജി. ലോഹിദാസൻ, ഏ.കെ. ഹമീദ്, 1995. *കമ്പോസിങ്.* 5-ാം പ. തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്.

വേലായുധൻപിള്ള, പി.വി., 1982. *മണിപ്രവാളകവിത.* തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്.

സാമുവൽ, ചന്ദനപ്പള്ളി, 1992. *റവറന്റ് ജോർജ് മാത്തൻ കൃതികളും പഠനവും.* ചന്ദനപ്പള്ളി: ഓറിയന്റൽ റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ട്.

സുകുമാർ, അഴീക്കോട്, 1986. *മലയാളസാഹിത്യ പഠനങ്ങൾ.* കോട്ടയം: ഡി.സി. ബുക്സ്.

സുകുമാരപിള്ള, കെ., 1993. *കാവ്യമീമാംസ.* തിരുവനന്തപുരം: കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്.

സാം, എൻ., 1988. *കേരളത്തിലെ സാമൂഹിക നവോത്ഥാനവും സാഹിത്യവും.* കോട്ടയം : നാഷണൽ ബുക്ക് സ്റ്റാൾ.

ഹരിശർമ്മ, എ.ഡി., 1987. *കണ്ടത്തിൽ വറുഗീസ് മാപ്പിള.* 2-ാം പ. കോട്ടയം: മലയാള മനോരമ.

## ആനുകാലിക പ്രസിദ്ധീകരണങ്ങൾ, സുവനീർ, പ്രകാശിതപ്രബന്ധം

കുഞ്ഞപ്പ, മൂർക്കോത്ത്. കേരള സംസ്കാരപുരോഗതിയിൽ അച്ചടിയുടെ പങ്ക്. *സാഹിത്യലോകം*, 4,5 & 6 (സെപ്റ്റംബർ-ഡിസംബർ 1973), 105-108.

കുഞ്ഞൻപിള്ള, ശൂരനാട്ട്. നിഘണ്ടുനിർമ്മാണം വിഭിന്ന മാതൃകകൾ. *ഭാഷാപോഷിണി,* 8,3 (ഒക്ടോബർ-നവംബർ 1984), 66-72.

കൊച്ചി തിരുവിതാംകൂർ ചർച്ച്മിഷ്യനരി സമൂഹത്തിന്റെ വേല. *മലയാള മിത്രം* (മാസിക), 1899-1905.

ചെറിയാൻ, കൊഴുവല്ലൂർ എം.കെ. നൂറ്റിയമ്പതുവർഷം തികയുന്നു കേരളത്തിൽ അച്ചടിച്ച ആദ്യത്തെ പുസ്തകത്തിന്. *ഭാഷാപോഷിണി,* 3,5. (ഫെബ്രുവരി-മാർച്ച് 1980), 50-54.

പുരുഷോത്തമൻ നായർ, എം.എം., നിഘണ്ടു നിർമ്മാണത്തിനു മിഷനറിമാരുടെ സംഭാവന. ഭാഷാപോഷിണി, 8,3 (ഒക്ടോബർ-നവംബർ 1984), 81-88.

ബാലകൃഷ്ണൻ, ബി.സി. നിഘണ്ടുവിന്റെ ഘടന. *ഭാഷാപോഷിണി,* 8,3 (ഒക്ടോബർ-നവംബർ 1984), 73-77.

ബെഞ്ചമിൻ, ഡി. മിഷനറിമാരും മലയാളസാഹിത്യവും. *സാംസ്കാരിക കേരളം മാസിക,* ഒക്ടോബർ-മാർച്ച് 1996-97.

മാത്യു, ഐ. കേണൽ മൺട്രോ. മലയാള മനോരമ വജ്രജൂബിലി സ്മാരകഗ്രന്ഥം, 1950, 343-6.

മൂസ്സത്, സി.കെ. ബെയിലിയുടെ ഇംഗ്ലീഷ്-മലയാളം നിഘണ്ടു. *ജ്ഞാനനിക്ഷേപം - ബെയ്‌ലി ജൂബിലി സുവനീർ* 1973. കോട്ടയം: സി.എം.എസ്. പ്രസ്സ്, 1973, 79-83.

വറുഗീസു മാപ്പിള, കണ്ടത്തിൽ. മലയാളം അച്ചടിയും അച്ചടി പരിഷ്കാരവും. *ജ്ഞാനനിക്ഷേപം-ബെയ്‌ലി ജൂബിലി സുവനീർ* 1973. കോട്ടയം: സി.എം. എസ്, പ്രസ്സ്, 1973. 43-49.

വേണുഗോപാലപ്പണിക്കർ, ടി.ബി. നിഘണ്ടുനിർമ്മാണം മലയാളത്തിൽ. *ഭാഷാപോഷിണി,* 8,3 (ഒക്ടോബർ-നവംബർ 1984), 89-92.

സാമുവൽ സി.ഡി., ചന്ദനപ്പള്ളി. മലയാളഗദ്യത്തിന്റെ വികാസ പരിണാമം ബൈബിൾ പരിഭാഷകളിലൂടെ - ഒരു ചരിത്രാത്മകപഠനം.

യു.ജി.സി. മേജർ പ്രോജക്ടിന്റെ ഭാഗമായി തയ്യാറാക്കിയ ഗവേഷണപ്രബന്ധം (അപ്രകാശിതം.) എം.ജി. യൂണിവേഴ്സിറ്റി മലയാള ഗവേഷണ പ്രാദേശിക കേന്ദ്രം, കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട, 1999.

റോയ്, സി.ജെ. പദസഞ്ചയം. ഭാഷാപോഷിണി, 8,3 (ഒക്ടോബർ-നവംബർ 1984), 78-80.

## English Books

*A collection of important documents relating to Syrian Trust together with a suppliment dealing specially with transaction relating to Munro Island*, 1937. Kottayam: Church Missionary Society Press.

Agur, C.M., 1903. *Church History of Travancore.* Madras: S.P.S. Press, Vepery.

Aldis, Harry G., 1951. *The Printed Book*. Rev. 3rd ed. Cambridge: University Press.

Bailey, Benjamin, 1846. *A Dictionary of High and Colloquial Malayalam and English.* Kottayam: Church Mission Society Press.

-------------., 1849. *A Dictionary, English and Malayalam*. Kottayam: Church Mission Society Press.

Buchanan, Claudius, 1814. *Christian Researches in Asia.* 10th Ed. London: T. Cadell and W.Davis, Strand.

Chapman, John, 1847. *Outlines of the Evidences of Christianity.* Cottayam: Church Mission Press.

Cherian, P., 1935. *The Malabar Syrians and the Church Missionary Society 1816-1840.* Kottayam: The Church Missionary Society's Press.

Dalton, Eira, 1963. *The Baker Family in India.* Kottayam: C.M.S. Press.

Dalton, W.H., 1854. *Indian Pamphlets. Vol.4* : *Contributions towards a History of Biblical Translations in India.* Calcutta: Calcutta Auxiliary Bible Society.

1882. *Episodes in the Life of an Indian Chaplain (*by a Retired chaplain). London: Sampson Low, Marston, Searle & Rivington.

Felton, Charles J., 1947. *Layout.* NewYork: Published by the Author.

Handover, P.M., 1960. *Printing in London from 1476 to Modern times.* Lodon: George Allen & Unwin Ltd.

Hoole, Elijah, 1884. *Madras, Mysore and the South of India: or a Personal Narrative of a Mission to Those Countries.* London: Longman, Brown, Green, and Longmans.

Hooper, J.S.M., 1963. *Bible Translation in India, Pakistan and Ceylon.* Rev. 2nd ed. Bombay: Oxford University Press.

Hough, James, 1845. *The History of Christianity in India*. Vol.II. London: Seeley, Burnside, and Seeley; Hatchard and son; Nisbet and Co.

Hunt, W.S., 1968. *The Anglican Church in Travancore and Cochin 1816-1916.* Kottayam: Church Missionary Society Press.

John, K.J., ed., 1981. *Christian Heritage of Kerala.* Cochin: L.M. Pylee Felicitation Committee.

Keay. F.E., 1938. *A History of the Syrian Church in India.* Madras: S.P.C.K.

Keen, Rosemary A., 1987. *Catalogue of the Papers of the Missions of the West Asia* (Group 2) Committee, vol.3, South India Missions 1811-1934, Part I & II. London: Church Missionary Society

Krishnachaitanya, 1971. *A History of Malayalam Literature.* New Delhi:Oriental Longman Ltd.

Le Bas, Charles Webb, 1831(a) . *The Life of the Right Reverend Thomas Fanshaw Middleton, D.D. Late Lord Bishop of Culcutta.* Vol.I. London : C.J.G. & F. Rivington.

Le Bas, Charles Webb, 1831(b). *The Life of the Right Reverend Thomas Fanshaw Middleton, D.D. Late Lord Bishop of Culcutta.* Vol.II. London : C.J.G. & F. Rivington.

Mateer, Samuel., 1991. *The Land of Charity.* 1870. Reprint, New Delhi: Asian Education Services.

Mc Luhan, Marshall, 1962. *The Gutenberg Galaxy.* 2nd ed. Canada: University of Torento Press.

Nida, Eugene A., 1952. *God's Word in Man's Language*. NewYork: Harper & Brothers.

Raghavan, D., 1988. *An Introduction to Book Publishing.* New Delhi: Institute of Book Publishing.

*Register of Missionaries*, 1895. Part1. London: Church Missionary Society.

Rhenius, C.T.E., 1827. *An Essay on the Principles of Translating the Holy Scripture, the Critical Remarks of Various Passages, Particularly Reference of the Tamul Language.* Nagercoil : The Missionary Press.

Shaw, Bernard, 1972. *Collected Plays with Their Prefaces*. Vol.IV. London: Max Reinhardt, The Bodleyhead Ltd.

Steinberg S.H., 1959. *Five Hundred Years of Printing*. London: Faber and Faber.

Stock, Eugene, 1899. *History of the Church Missionary Society.* Vol.1. Its Environment, Its Men and Its Work. London: Church Missionary Society.

*The Bible*, 1943. New York: Simon and Schuster.

Tucker, S., M DCCC XL VIII. South *Indian Sketches.* Part I. 3rd Ed. London: James Nisbet and Co.

Unwin, Stanley, 1950. *The Truth about Publishing.* 6th ed. London: George Allen & Unwin Ltd.

Welsh, James, 1830. *Military Reminiscences.* Vol.II. London: Smith, Elder and Co., Cornhill.

Whitehouse, T[homas], 1873. *Lingerings of Light in a Dark Land: Being Re searched into the Past History and Present Condition of the Syrian Church of Malabar.* London: William Brown and Co.

-------------., 1859. *Some Historical Notices of Cochin on the Malabar Coast.* Kottayam: C.M. Press.

Wilkins , 1808. *Grammar of Sanscrit Language.* London: W.Bulmer and Co.

Wilson, H.H., 1832. *A Dictionary in Sanscrit and English.* 2nd ed. London: Wm. H. Allen & Co.

## Periodicals, Souvenirs, etc.

Bulletin of the United Bible Societies (From No.30 to No. 101, i.e., for the years 1957-1975)

Catalogue, 1982, Ecclesiastical Archives, United Theological College, Bangalore.

Chandramohanan, K. 'The Activities of Rev. Benjamin Bailey in Travancore'. *Journal of Kerala Studies.* Vol.VI, Parts III-IV (Sep.-Dec. 1979), 473-500.

Chandy, John. 'The Rev. Benjamin Bailey and the Kottayam C.M.S. Press.' *Kerala Society Papers*, Vol.1, Series 4, (1928-32), 213-217.

Church Missionary Record. (For the years 1831, 1838, 1841, 1842, 1843, 1848, 1847 & 1851.)

Missionary Register (For the years 1816 to 1829, 1840 to 1847 & 1849 to 1851.)

Proceedings of the Church Missionary Society for Africa and the East. (For the years 1800-'01 to 1816-'17, i.e., volms.I to V ; 1817-'18

to 1834-'35 ; 1836-'37 to 1839-'40 ; 1841-'42, 1844-'45 ; 1846'47, 1848-'49 ; 1849-'50, 1851-'52 to 1862-'63, 1881-'82&1882-'83.)

Proceedings of the South India Missionary Conference, held at Ootacamond, April 19th - May 5th, 1858.

Report of the British and Foreign Bible Society, London. (The Twenty-First Report)

The Bible Translator (Vol.1,3,7,12,14&16 i.e., for the years 1950, '52, '56, '61, '63, & '65)

The Centenary Volume of the Church Missionary Society Africa and the East. 1799-1899.

The Church Missionary Intelligence (For the years 1851, 1852, 1853, 1854 & 1855)

The Jubilee Volume of the Church Missionary Society for Africa and the East, 1848-1849.

The Madras Church Missionary Record (For the years 1834, 1835, 1836, 1839, 1841, 1942, 1848, 1849, 1853, 1854, 1857 to 1867, 1850 & 1871)

Travancore and Cochin Diocesan Record. (From the year 1905 to 1922 i.e., Volms. XV to XXXII)

**Microfilm in Ecclesiastical Archives, U.T.C., Bangalore.**

Marked C.M.S.-1. *CI 1/E1.* Correspondence covering North and South India 1815-18. Docs. 51-111.

Marked C.M.S.-2. *CI 1/E2.* Correspondence covering North and South India 1818-20. Docs. 1-60.

Marked C.M.S.-3. *CI 1/E2.* Correspondence covering North and South India 1818-20. Docs. 61-93.

CI 2/E1 Correspondence about mission in South India.

Contains Proceedings of the C.M.S. corresponding Committee in Madras; letters from Bailey, Baker, Fenn, James Hough, Col.Munro, Norton, J.H. Pratt, Ringletaube, Schnarre, M.Thompson (Secretary in Madras); journals by Christian, Dawson, Norton, Rhenius; anwers to questionnaires sent by Col. Munro to ecclesiastical heads in Travancore - Cochin, as well as to Ringletaub. 1815-17. *Docs.* 1-80.

Marked C.M.S. - 4. CI 2 E1 Continued; contains Proceedings of the C.M.S corresponding Committee in Madras; letters from Bailey, Baker, Fenn, James Hough, Col.Munro, Norton, J.H. Pratt, Ringletaube, Sehnarre, M.Thompson (Secretary in Madras); journals by Christian, Dawson, Norton, Rhenius; answers to

questionnaires sent by Col. Munro to ecclesiastical heads in Travancore - Cochin, as well as to Ringletaub. 1815-17. *Docs*. 81-116.

Marked C.M.S.-4. CI 2 E2 Contains Proceedings of the C.M.S corressponding Committee in Madras. 1818. *Docs*. 1-110.

Marked C.M.S.-4. CI 2 E3 Contains Proceedings of the C.M.S. corresponding Committee in Madras.1819. *Docs*. 1-41.

**Minutes Books or Proceedings of the Corresponding Committee, Madras. (Eccelesiastical Archives, U.T.C., Bangalore)**

Marked C.M.S.1 (Vol.1). Deliberations and resolutions concerning the work of the C.M.S. in the following stations: Madras, Tinnevelly, Mayavaram, Oottacamund, Kottayam, Trichur, Alleppey, Cochin, Perampur, Pulikat, Masulipatam, and the Telugu field. The minutes also bring the texts of letters read at the meetings. 1816-17.

Marked C.M.S.2 (Vol.2). Deliberations and resolutions concerning the work of the C.M.S. 1820-27.

Marked C.M.S.3 (Vol.3). Deliberations and resolutions concerning the work of the C.M.S. 1827-30.

Marked C.M.S.4 (Vol.4). Deliberations and resolutions concerning the work of the C.M.S. 1831-35.

Marked C.M.S.5 (Vol.5). Deliberations and resolutions concerning the work of the C.M.S. 1839-41.

Marked C.M.S.6 (Vol.6). Deliberations and resolutions concerning the work of the C.M.S. 1846-47.

Marked C.M.S.-9 (Vol.9). Correspondence of the secretary of the C.M.S. Secretary of the C.M.S. Corresponding Committee, Madras, 1816-19. Letters from missionaries: J.Hough, Kohihoff, Rhenius and others.

## Encyclopedia

Cayne, Bernard S., ed. in chief. *Bible Encyclopedia Americana. III. 647-665.*

Printing. Encyclopedia Americana. XXII. 660-661.

Publishing. Encyclopedia Americana. IV. 231.

## CD - ROM

Edward VI . *Encyclopedia Britanica.*

CD-ROM. London:2000.

*അനുബന്ധം*

## ബെഞ്ചമിൻ ബെയിലി
## ജീവിതരേഖ

| | |
|---|---|
| 1791 നവംബർ | ഇംഗ്ലണ്ടിലെ യോർക്ക്ഷയറിലുള്ള ഡ്യൂസ്ബറി എന്ന സ്ഥലത്ത് ജോസഫ് ബെയിലിയുടെയും മാർത്തയുടെയും മകനായി ജനിച്ചു. |
| 1812 | ചർച്ച് മിഷനറി സൊസൈറ്റിയുടെ മിഷനറി ആകാനുള്ള സന്നദ്ധത 21-ാം വയസിൽ ബെഞ്ചമിൻ ബെയിലി സി.എം.എസിനെ അറിയിച്ചു. |
| 1812-14 | റവ.റ്റി. സ്കോട്ടിന്റെ കീഴിൽ വൈദികപരിശീലനം |
| 1815 | റവ. ജെ. ബകർത്തിന്റെ കീഴിൽ മിഷനറിമാർക്കുള്ള പരിശീലനം |
| 1815 ആഗസ്റ്റ് 6 | ഡീക്കൻ പട്ടം സ്വീകരിച്ചു. |
| 1815 ഡിസം. 17 | യോർക്കിലെ ആർച്ച് ബിഷപ്പ് വൈദികപട്ടം നൽകി. യോർക്ക്ഷയറിൽ ഹെയർവുഡ് ക്യൂറസിയിലേക്ക് നിയമനം |
| 1816 | ജോൺ എല്ലയുടെ മകൾ എലിസബത്ത് എല്ലയെ വിവാഹം ചെയ്തു. |
| 1816 ഏപ്രിൽ 30 | സി.എം.എസ്സിന്റെ വാർഷികയോഗം ബെയിലിക്കും ഭാര്യക്കും വിട നൽകി. |
| 1816 മെയ് 4 | ഹീറോ എന്ന പായ്കപ്പലിൽ ഗ്രേവ്സ് എൻഡ് എന്ന തുറമുഖത്തുനിന്ന് ബെയിലി ഭാര്യ എലിസബേത്ത് എല്ലയുമൊത്ത് ഇന്ത്യയിലേക്ക് യാത്ര തിരിച്ചു. |
| 1816 മെയ് 16 | കപ്പൽ കടൽക്ഷോഭംമൂലം മെയ് 16 വരെ പോർട്ട്സ്മത് തുറമുഖത്ത് നങ്കൂരമിട്ടു കിടന്നു. |
| 1816 മെയ് 26 | കപ്പൽ മദീര ദ്വീപിൽ എത്തി. പിന്നീട് അറ്റ്ലാന്റിക് മഹാ സമുദ്രത്തിൽകൂടി കേപ്പ് ഓഫ് ഗുഡ്ഹോപ്പിൽ എത്തി. |
| 1816 സെപ്റ്റം. 9 | ബെയിലിയും ഭാര്യയും മദ്രാസിൽ എത്തി. |

കപ്പൽയാത്ര 4 മാസം 5 ദിവസം.

1816 ഒക്ടോ. 19 മദ്രാസിൽനിന്ന് കൊച്ചിയിലേക്ക് കരയിൽകൂടി യാത്ര തിരിച്ചു. ബെയിലിയെയും ഭാര്യയെയും പല്ലക്കിൽ ചുമന്നുകൊണ്ട് വരികയായിരുന്നു.

1816 നവം. 16 കരയിൽകൂടിയുള്ള 29 ദിവസത്തെ യാത്രയ്ക്ക് ശേഷം അവർ കൊച്ചിയിൽ എത്തി.

1816 നവം. 19 ദീർഘയാത്രയുടെ അവസാനഘട്ടം. ആലപ്പുഴയിൽ തനിക്ക് ഏതാനും മാസങ്ങൾ മുമ്പ് എത്തിയ ആദ്യത്തെ സി.എം.എസ്. മിഷനറിയായ റവ. തോമസ് നോർട്ടന്റെ മിഷൻ കേന്ദ്രത്തിൽ ബെയിലി ഗർഭിണിയായ ഭാര്യയുമൊത്ത് എത്തിച്ചേർന്നു.

1816 ഡിസം. 3 ബെയിലിയുടെ ഭാര്യ ആലപ്പുഴയിൽവച്ച് മാസം തികയാതെ ഒരു ആൺകുഞ്ഞിനെ പ്രസവിച്ചു. പേര് ബഞ്ചമിൻ ജോൺ എല്ല.

1816 ഡിസം. 7 ആദ്യജാതൻ ജനിച്ച് 4-ാം ദിവസം മരിച്ചു. ആലപ്പുഴ മിഷൻ കേന്ദ്രത്തിൽ സംസ്കരിച്ചു.

1817 മാർച്ച് 25 ബെയിലിയും ഭാര്യയുംകൂടി ആലപ്പുഴയിൽ നിന്ന് കോട്ടയത്തെ പഴയസെമിനാരിയിലേക്കു വരുന്നു. ചില മാസങ്ങൾക്കകം സെമിനാരിയിൽ നിന്ന് (ഇപ്പോൾ സി.എം.എസ്. കോളജ് ഹൈസ്കൂൾ നടത്തി വരുന്ന പുരയിടത്തിൽ) കേണൽമൺട്രോ അവർക്കുവേണ്ടി പണിയിച്ച വീട്ടിലേക്കു താമസം മാറ്റി.

1817 മെയ് ബെയിലി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് തുടക്കം കുറിക്കുന്നു.

1818 ജനുവരി മറ്റുള്ളവരുമായി മലയാളത്തിൽ തൃപ്തികരമായി സംഭാഷണത്തിലേർപ്പെടാൻ ബെയിലി കഴിവ് നേടി.

1818 ജനു. 21 ബെയിലി ദമ്പതികൾക്ക് ഒരു പെൺകുഞ്ഞ് ജനിച്ചു. രണ്ടാമത്തെ സന്താനം.

1818 സെപ്തം. 20 ബെയിലി മലയാളത്തിലേക്ക് സ്വയം പരിഭാഷപ്പെടുത്തിയ ആംഗ്ലിക്കൻ പ്രാർത്ഥനക്രമം ഉപയോഗിച്ച് ആരാധന നടത്തി.

| | |
|---|---|
| 1819 ജനുവരി | ബെയിലി കൊല്ലത്ത് ഡോക്ടർ ഹേയുടെ ചികിത്സയിൽ. |
| 1819 | ബെഞ്ചമിൻ ബെയിലി എല്ല (1819–1883) ജനിച്ചു. ഇദ്ദേഹം ഒരു വൈദികനും കവിയും ആയിരുന്നു. സി.എം.എസിന്റെ *മിഷനറി രജിസ്റ്റർ* തയ്യാറാക്കുന്ന ചുമതല വഹിച്ചു. |
| 1820 | ബെയിലി മലയാളത്തിൽ പൊതുവേ തൃപ്തികരമായ പ്രാവീണ്യം നേടി. Selected portions of scripture and tracts മലയാളത്തിലേക്ക് തർജമ ചെയ്തു. |
| 1821 | സംസ്കൃതവും സുറിയാനിയും പഠിക്കുന്നു. Ishopanishat, Kenoupanishat എന്നിവ തർജമ ചെയ്ത് തലശ്ശേരിയിലായിരുന്ന റവ.ഹെൺട്രി ബേക്കറിന്റെ പരിശോധനക്ക് അയച്ചു. തർജമനന്നായിരിക്കുന്നുവെന്ന് ഹെൺട്രി ബേക്കർ അഭിപ്രായപ്പെട്ടു. |
| 1821 ഒക്ടോ. 18 | ബെയിലിയുടെ അച്ചടിശാലക്കുള്ള ആദ്യത്തെ പ്രസ്സ് ഇംഗ്ലണ്ടിൽനിന്ന് ബോംബെ ആലപ്പുഴവഴി കോട്ടയത്ത് എത്തിച്ചേർന്നു. ഈ ദിനത്തെ കേരളത്തിലെ ആദ്യ അച്ചടിശാലയായ സി.എം.എസ്. പ്രസ്സിന്റെ സ്ഥാപകദിനമായി കരുതിപ്പോരുന്നു. |
| 1822 | മകൻ ജോസഫ് ഗ്രഹാം ജനിച്ചു. |
| 1824 | മലയാളക്കരയിൽ അച്ചടിച്ച ആദ്യത്തെ മലയാള പുസ്തകം *ചെറു പൈതങ്ങൾക്കു ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ*, എട്ട് ബാല കഥകളുടെ സമാഹാരം, പ്രസ്സിൽ അച്ചടിച്ച് പൂർത്തിയായി. |
| | വേദപുസ്തകത്തിലെ വിശുദ്ധ മത്തായിയുടെ സുവിശേഷം തർജമ ചെയ്തു അച്ചടിച്ചു. (ചാത്തുമേനോൻ ഇടക്കാലത്തേക്ക് ബെയിലിയെ സഹായിച്ചു) സെമിനാരിയിലെ വൈദികരുടെയും തമിഴനായ വൈദ്യനാഥന്റെയും |

തർജമ ബെയിലിക്ക് സ്വീകാര്യമല്ലാഞ്ഞതിനാൽ ബെയിലി സ്വയം മലയാളത്തിലേക്കു തർജമ ചെയ്യുകയാണുണ്ടായത്.

1824 മെയ് 28 ബെയിലിയുടെ മകൻ സാമുവൽ ബക്വർത്ത് മരിച്ചു. എട്ട് മാസം പ്രായം – കോട്ട യത്ത് സം സ്കരിച്ചു. കുടുംബത്തിലെ രണ്ടാമത്തെ മരണം!

1825 മകൾ എലിസബേത്ത് സോഫയയുടെ ജനനം

1827 ബെയിലി സ്വന്തമായി തടികൊണ്ടുള്ള പ്രസ് ഉണ്ടാക്കി.

മകൻ മൈക്കിൾ ബക്വർത്തിന്റെ ജനനം (The first British Chaplain to Japan)

1828 മെയ് 1 ബെയിലി ദമ്പതികളുടെ മകൾ മാർത്താ സ്മിത്ത് മരിച്ചു. കുടുംബത്തിൽ മൂന്നാമത്തെ മരണം. കോട്ടയത്ത് സംസ്കരിച്ചു. പ്രായം: ഒരു വർഷം 11 മാസം.

1828 മകൾ മന്ന ജറിമിയ ജനിച്ചു.

1829 വേദപുസ്തകത്തിലെ *പുതിയനിയമം* മുഴുവനും പ്രസിദ്ധീകരിച്ചു. ആദ്യം പല ഭാഗങ്ങൾ 5000 കോപ്പികൾ അച്ചടിച്ചിരുന്നു. *പഴയനിയമ*ത്തിന്റെ തർജമയും പൂർത്തിയാക്കി.

1831 മെയ് 14 *പുതിയനിയമ*ത്തിന്റെ അച്ചടിപൂർത്തീകരിച്ചു. *പഴയനിയമ*ത്തിന്റെ തർജമയും തീർത്തു കൊണ്ട് പതിനാല് വർഷത്തെ കഠിനാധ്വാനത്തിനു ശേഷംബെയിലി വിശ്രമത്തിനായി ഫർലോയിക്ക്ഇംഗ്ലണ്ടിലേക്ക് പോയി. ഇംഗ്ലണ്ടിൽ 3 വർഷം താമസം.

1834 ജൂലൈ 15 ഫർലോ കഴിഞ്ഞ് ഇംഗ്ലണ്ടിൽനിന്ന് മടങ്ങി.

1835 മാർച്ച് 8 മൺട്രോ തുരുത്തിൽ തിരുവിതാംകൂർ സർക്കാരിൽനിന്ന് ദാനമായി കിട്ടിയ അടിമകളെ റവ. ബെയിലിയും റവ. ജോസഫ് പീറ്റും സ്വതന്ത്രരാക്കി. (കേരളത്തിലെ ആദ്യത്തെ അടിമവിമോചനം ഇതായിരുന്നു.)

| | |
|---|---|
| 1839 | *പഴയനിയമം* ഒന്നാം പങ്ക് പ്രസിദ്ധപ്പെടുത്തി. |
| 1839-42 | കത്തീഡ്രലായി ഉപയോഗിച്ചുവരുന്ന പള്ളി ബെയിലി പണി തീർത്തു. |
| 1840 | *ബെയിലീബൈബിൾ: പഴയനിയമം* രണ്ടാംപങ്ക് പ്രസിദ്ധീകരിച്ചു. |
| 1841 | *പഴയനിയമം* മൂന്നാം പങ്ക് പ്രസിദ്ധീകരിച്ചു. |

അങ്ങനെ ബെയിലി വേദപുസ്തകം സംപൂർണമായി മലയാളത്തിലേക്ക് തർജമ ചെയ്ത് അച്ചടിച്ചു തീർത്തു.

| | |
|---|---|
| 1842 | ബെയിലി പരിഭാഷകനും പ്രസാധകനുമായുള്ള *സത്യവേദത്തിലുള്ളകഥകൾ* (ഇസ്ഹാക്ക വാറ്റ്സ്) പ്രസിദ്ധപ്പെടുത്തി. |
| 1846 | ബെയിലിയുടെ A Dictionary of High and Colloquial Malayalim and English എഴുതി അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. |
| 1849 | A Dictionary English and Malayalam എഴുതി അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. |
| 1850 മാർച്ച് 13 | മൂപ്പത്തിമൂന്നു വർഷംകൊണ്ട് തന്റെ ജോലി മുഴുവൻ തീർത്തശേഷം അനാരോഗ്യാവാനായ ബെയിലി അമ്പത്തി ഒമ്പതാം വയസ്സിൽ ഭാര്യയോടൊത്ത് ഇംഗ്ലണ്ടിലേക്ക് മടങ്ങി. |
| 1856-71 | സാലപിലെ ഷിന്റണിൽ റെക്ടറായി സേവനം തുടർന്നു. |
| 1859 ജൂൺ 19 | ഭാര്യ എലിസബേത്ത് എല്ല സാലപിലെ ഷിന്റണിൽവെച്ച് നിര്യാതയായി. |
| 1857 | സി.എം.എസ്. ഓണററി ലൈഫ് ഗവർണർ പദവി നൽകി. |
| 1862-71 | സാലപിലെ കോണ്ടവറിൽ റൂറൽ ഡീൻ ആയി. |
| 1871 ഏപ്രിൽ 3 | ബെഞ്ചമിൻ ബെയിലി ഇംഗ്ലണ്ടിലെ ഷീന്റണിൽവെച്ച എൺപതാം വയസിൽ പെട്ടെന്നു മരിച്ചു. |